# പവിത്രചരിത്രം

സ്വൎഗ്ഗരാജ്യാന്വെഷണത്തിനുള്ള

# വഴികാട്ടി

ഒന്നാം, ന—ൻ൫.



തലശ്ശെരിയിലെ ഛാപിതം
൧൮൫൦

ദൈവരാജ്യം നോക്കിക്കൊള്ളുംവണ്ണം അല്ലവ
ന്നത്. ഇതാ ഇവിടെ എന്നും അതാ അവിടെ എ
ന്നും പറകയുമാകുമില്ല. കണ്ടാലും ദൈവരാജ്യം നിങ്ങ
ളിൽ അത്രെ ആകുന്നതു. ലൂക്ക് ൧൭, ൨൧.

# പൊരുളടക്കം

ളിയൊളം



രക്ഷെക്കുളള ഒരുമ്പാടുകളിൽ

മൂന്നാം കാലം

അബ്രഹാമിന്റെ വിളിമുതൽ ക്രിസ്തു

ജനനത്തൊളം



ഒന്നാം അദ്ധ്യായം

പിതൃക്കളുടെ കാലം

ഏഴാം അദ്ധ്യായം

പഴയനിയമത്തിലെ പ്രവാചകന്മാ
രകൊണ്ടനാൾ മുതൽ അതിന്റെ പു
തുനിയമത്തിൽ നിവൃത്തിവരു
വൊളം



രണ്ടാം പകുപ്പ്

രക്ഷാനിവൃത്തിയും, അംഗീകരണ
വും, സമാപ്തിയും

ഒന്നാം അദ്ധ്യായം

യെശുവിലെ രക്ഷാപ്രത്യക്ഷത

## രണ്ടാം അദ്ധ്യായം

### അപൊസ്തലരുടെ രക്ഷാഘൊഷണം

## മൂന്നാം അദ്ധ്യായം

### സഭയിലെ രക്ഷയുടെ അംഗീകാരം

## നാലാമദ്ധ്യായം

## രക്ഷാസമാപ്തി





# പവിത്രചരിത്രം

സ്വൎഗ്ഗരാജ്യാന്വെഷണത്തിന്നുള്ള

## വഴികാട്ടി

൧൮൪൭, ൩–ാം.



തലശ്ശെരിയിലെ ഛാപിതം
[illegible]

ദൈവരാജ്യം നോക്കിക്കൊള്ളുംവണ്ണം അല്ലവരുന്നത് ഇതാ ഇവിടെ എന്നും അതാ അവിടെ എന്നും പറകയുമാറുമില്ല. കണ്ടാലും ദൈവരാജ്യം നിങ്ങളിൽ അത്രെ ആകുന്നതു. ലൂക്ക് ൧൭. ൨൧.

# പവിത്രചരിത്രം

## ൧ാം. മുഖവുര

൧. ലോകചരിത്രം പ്രപഞ്ചരാജ്യങ്ങളുടെ അവസ്ഥകളെയും പവിത്രചരിത്രം ദേവരാജ്യത്തിന്റെ വിശേഷങ്ങളെയും വിവരിക്കുന്നു. ദേവരാജ്യത്തിന്റെ വിഷയങ്ങളിൽ അടങ്ങിയിരിക്കുന്നതു മനുഷ്യവംശത്തിന്റെ ഉദ്ധാരണത്തിന്നും പുണ്യത്തിന്നും ദൈവം ഈ ഭൂമിയിൽ സ്ഥാപിച്ചുള്ള അവസ്ഥകൾ തന്നെ. അവറ്റിന്റെ ഉല്പത്തി ഉദ്യോഗം സ്ഥിതി വൎദ്ധന മുതലായതു പവിത്രചരിത്രം അറിയിച്ചുകൊടുക്കുന്നു. ഈ ചരിത്രത്തിന്നു ഉറവാകുന്നതു ക്രിസ്തീയവേദം തന്നെ. ആയതു ചരിത്രം ഉപദേശം പ്രവാചകം എന്നിങ്ങിനെയുള്ള അംശങ്ങളാക്കി എഴുതിക്കിടക്കുന്ന ദേവരാജ്യത്തിന്റെ സ്ഥാപനവൎദ്ധനകളെ തെളിയിക്കയും ചെയ്യുന്നു.

൨. പവിത്രചരിത്രത്തിന്റെ ആരംഭം മനുഷ്യസൃഷ്ടിയത്രെ. അതിന്റെ അവസാനമൊ പുനരുത്ഥാനന്യായവിസ്താരങ്ങളിൽ കൂടി തികവിലേക്ക പ്രവേശിച്ചു മനുഷ്യവംശത്തിന്റെ അവസ്ഥതന്നു. അതിന്റെ ഒന്നാം അംശം സൃഷ്ടി മുതൽ പാരപാപ്പത്തിയൊളം തുടങ്ങുന്ന ദേവരാജ്യത്തിന്റെ ആദ്യവൎദ്ധനയെയും രണ്ടാം അംശം മനുഷ്യവംശത്തിന്റെ നവീകരണം തീരുവൊളം ദിവ്യവെളിപ്പാട്ടു മുഖാന്തരം നടന്ന പുതുവളൎച്ചയെയും വിവരിക്കുന്നതു.

പഴയനിയമം ക്രിസ്തുനാൽ ഉളവായ രക്ഷയെ സൂചി
പ്പിച്ചു ഒരുക്കുകയും പുതുനിയമം രക്ഷാനിവൃത്തി
യും അംഗീകരണവും വിവരിച്ചു കാട്ടുകയും ചെയ്യു
ന്നു. നിയമങ്ങൾ രണ്ടും ദിവ്യാലോചനയുടെ പൊ
രുൾ ആകുന്നു. ഇതുവരെയും നിവൃത്തിവരാത്ത വെളി
പ്പാടുകൾ പ്രവാചകങ്ങളിൽനിന്നു എടുത്തു നോ
ക്കാമത്രെ.

സൂചകം: പഴയനിയമത്തിൽനിന്നു തെളിഞ്ഞുവരു
ന്ന കാലവിവരം താഴെ എഴുതുന്നു.

| | സൃഷ്ടിമുതൽ കൊണ്ടുള്ള വർഷസംഖ്യ |
|---|---|
| ജലപ്രളയം . . . . . . . . | ൧൬൫൬ |
| അബ്രഹാമിന്റെ ജനനം . . . . | ൨൦൦൮ |
| മിസ്രയീമിൽനിന്നു ഇസ്രയേലരുടെ പുറപ്പാട്ട . . . . . . . . | ൨൫൧൩ |
| യഹോവാലയനിർമ്മാണം . . . . | ൨൯൯൨ |
| ശലോമോന്റെ മരണം . . . . | ൩൦൨൯ |
| ഇസ്രയേലരുടെ ബാബിലോന്യപ്രവാസാരംഭം . . . . . . . . | ൩൪൧൬ |
| പ്രവാസാവസാനം . . . . . . | ൩൪൬൮ |
| കോരെഷിന്റെ മരണം . . . . | ൩൪൭൫ |
| ഹെരോദാവ് ൪ാം വർഷം ക്രിസ്തുജനനത്തിന്നു മുമ്പെ മരിച്ചതിനാൽ ക്രിസ്താബ്ദത്തിന്റെ ആരംഭം . . . . | ൪൦൦൪ |

വേദത്തിൽ ചില്ലറക്കണക്കുകൾ കാണായ്കയാൽ മേൽപ
റഞ്ഞ സംഖ്യകളിൽ പക്ഷെ ചില തെറ്റുകൾ ഉണ്ടു.
൧൦, ൨൦ സംവത്സരങ്ങളിൽ അധികം അല്ലതാനും.

# ഒന്നാംഖണ്ഡം

## സൃഷ്ടിയും പാപോല്പത്തിയും

### ൧. സ്രഷ്ടാവു

൧. എല്ലാജീവനും ചരിത്രത്തിനും മൂലമെ ഹത്രെ ആകുന്നത് സൎവ്വത്തിന്റെ സ്രഷ്ടാവും രക്ഷിതാവും ആയ ദൈവം തന്നെ. ദൈവം പരിപൂൎണ്ണജീവൻ ആകുന്നു. അവന്റെ ജീവകാരണവും ഉറവും അന്യനിലല്ല അവനിൽ മാത്രം ഇരിക്കകൊണ്ടുമെ യൊ. ൫, ൨൬— അവൻ ഒടുവെന്നി നിത്യനും അമിതനും നിത്യസൌഭാഗ്യത്തിന്നു തനിക്ക് മതിയായിട്ടുള്ളവനും ആകുന്നു. ദൈവം തന്റെ സ്വഭാവപ്രകാരം ഏകനത്രെ. അന്യൂനതയും തികവും ഉള്ളവൻ ഒരുവൻ മാത്രമെ ആയിരിപ്പാൻ പാടുള്ളു. എന്നിട്ടും ദൈവസ്വഭാവത്തിന്റെ ഏകത്വം കൊണ്ടു ദൈവമൂൎത്തികളുടെ ബഹുത്വം ഇല്ലാതെ പാകുന്നു എന്നല്ല എല്ലാ സൂക്ഷ്മജ്ഞാനം സ്വഭാവപ്രകാരമുള്ള ഏക ദൈവത്തിൽ മൂൎത്തികൾ മൂന്നു ഉണ്ടെന്നു നിശ്ചയിപ്പാൻ നിൎബ്ബന്ധിക്കുന്നു.

൨. ദൈവം താൻ അല്ലാതെയുള്ള സകല ജീവവസ്തുക്കളെയും സ്വാതന്ത്ര്യത്തിൽ ബലത്താലെ ഇല്ലായ്മയിൽനിന്നു എബ്ര. ൧൧, ൩. ഉളവാക്കിയ പ്രവൃത്തി സൃഷ്ടി തന്നെ ആകുന്നു. അവന്നു ലോകത്തെക്കൊണ്ടു ആവശ്യമുണ്ടായിട്ടല്ല തന്റെ കരുണസ്നേഹാദികളിൽനിന്നു ഒഴുകിക്കൊണ്ടിരിക്കുന്ന

ജീവന്റെ പരിപൂൎണ്ണതയെ അനുഭവിച്ചു സുഖിപ്പാ
ൻ സൃഷ്ടികൾ ഉണ്ടാകെണം എന്നു വെച്ചത്രെ അവ
ൻ കരുണയാലെ ലൊകത്തെ നിൎമ്മിച്ചത്.

൩. പിതാവു പുത്രൻ വിശുദ്ധാത്മാവ് എന്നീ മൂ
വരും അശെഷം സമസ്വഭാവമുള്ളവരാകകൊ
ണ്ടു ദിവ്യലക്ഷണങ്ങൾ മൂവരിൽ ഒരൊരുത്തനു
ം ഒരുപൊലെ തന്നെ കൊള്ളുന്നു എങ്കിലും ഒരൊരു
ത്തന്നു പ്രത്യെകമുള്ള ഒരു പ്രവൃത്തി ഉണ്ടെന്നു ദൈ
വവചനം പറയുന്നത്. പിതാവായ ദൈവം സൃഷ്ടി
ക്ക് അദൃശ്യനും അപ്രമെയനും അടുത്തുകൂടാത്ത
വനും ൧ തിമൊ. ൬, ൧൬. എങ്കിലും പുത്രനി
ലും വിശുദ്ധാത്മാവിലും തന്നെത്താൻ വെളിപ്പെ
ടുത്തുകയും യൊഹ. ൧, ൧൪. ൧ കൊ. ൨, ൧൦.
സൃഷ്ടികളും തന്റെ അടുക്കൽ വരുവാൻ വഴികാട്ടു
കയും ചെയ്യു. പുത്രനായ ദൈവം അനാദിയായി
പിതാവിൽനിന്നു ജനിച്ചു കാണാത്ത ദൈവത്തി
ന്റെ പ്രതിമയും ദൈവതെജസ്സിന്റെ പ്രതിബിം
ബവും തന്നിൽ തന്നെ ജീവനുള്ളവനാകുമാറു പി
താവിൽനിന്നു വരം ലഭിച്ചവനും ആകുന്നു. എബ്ര
൧, ൨. ൩. യൊഹ. ൫, ൨൬. അവൻ പ്രത്യക്ഷ
ദൈവം ദൈവസത്വം പിതാവിന്റെ സമ്പത്തി
സംരക്ഷണങ്ങളുടെ യന്ത്രം എന്നു പറയാം. വി
ശുദ്ധാത്മാവായ ദൈവം പിതാവിൽനിന്നും പു
ത്രനിൽനിന്നും അനാദിയായി പുറപ്പെട്ടും കൊണ്ടു
ഇരുവരിൽനിന്നു വെൎപ്പെട്ടവനും അവരൊടു തിക
ഞ്ഞ സമത്വമുള്ളവനും ആകുന്നു. അവൻ തന്നെ

ആൻ പ്രദാനം ചെയ്യുന്ന ദൈവം ആകുന്നു. അ
വസ്ഥലം പിതാവും പുത്രനും ദിവ്യ ജീവ ശക്തികളെ
യും പ്രകാശ സത്യ സുഖാദികളെയും ഉദ്ഭാവിച്ചു
കൊടുക്കയും പരിഗ്രഹിക്കയും ചെയ്യുന്നു. യോഹ.
൧൪, ൧൬. ൧൭. മത്ത. ൧, ലൂക്ക. ൧ കൊ. ൨൧.
൧൦. ൧ യോ. ൧, ൨

൪ സൃഷ്ടി (൪൦൦൪ സംവത്സരം ക്രിസ്തനു മുമ്പെ)

൧ മൊ. ൧. ആദിയിൽ ദൈവം പരലോകത്തെ ഭൂ
ലോകങ്ങളെ സൃഷ്ടിച്ചു. ആരംഭത്തിൽ ഭൂമി രൂപ
മില്ലാത്തതും ഒഴിയപ്പെട്ടതും ഇരുളും ജലവും
കലർന്നൊരവസ്ഥ ആകിരുന്നു. ദൈവാത്മാവു വെള്ള
ങ്ങളുടെ മീതെ പൊരുന്നിക്കൊണ്ടിരുന്നു. ആറു ദിവ
സങ്ങളിൽ ദൈവത്തിന്റെ ശക്തിയുള്ള മൊഴി
യാൽ സൃഷ്ടി തികഞ്ഞു. ഒന്നാം ദിവസത്തിൽ പ
ല്ലാ ജീവനും മൂലാധാരമായ പ്രകാശവും ഇരുളിന്നും
വെളിച്ചത്തിന്നും തമ്മിലുള്ള വേർപാടും ഉണ്ടായി.
രണ്ടാം ദിവസത്തിൽ ആകാശത്തിന്റെ സൃഷ്ടി
യാൽ കീഴും മേലുമുള്ള വെള്ളങ്ങൾ തമ്മിൽ പിരി
ഞ്ഞു പോയി. മൂന്നാം ദിവസത്തിൽ സമുദ്രഭൂമിക
ളുടെ വിഭാഗത്താൽ ഉണങ്ങിയ നിലം കാണാ
യി വൃക്ഷസസ്യാദികൾ അതിന്നവസ്ത്രവുമായി വ
ന്നു. നാലാം ദിവസത്തിൽ കാലഭേദങ്ങളുടെ അ
ടയാളങ്ങൾ ആയി സൂര്യചന്ദ്രനക്ഷത്രങ്ങൾ ഉല്പത്തി
യെ പ്രാപിച്ചു. അഞ്ചാം ദിവസത്തിൽ ജലജന്തു
ക്കളും പക്ഷികളും, ആറാം ദിവസത്തിൽ നാട്ടുമൃഗ
ങ്ങളും മനുഷ്യനും സൃഷ്ടങ്ങളായി. ഇങ്ങിനെ ദൈ

വം ഉണ്ടാക്കിയത് ഒക്കെയും താൻ നോക്കി എറ്റവും
നല്ലത് എന്നു കണ്ടു. എഴാം ദിവസത്തിൽ സകല
പ്രവൃത്തികളിൽനിന്നു നിവൃത്തനായി ആ ദിവസത്തെ
മനുഷ്യൎക്ക സ്വസ്ഥനാളാക്കി നിയമിക്കയും ചെ
യ്തു.

സൂചകം: ൧, ജാതികളുടെ ജ്ഞാനികൾ പൂൎവ്വം
മുതൽ ലോകസൃഷ്ടിയെ തൊട്ട ഒരൊന്നു വിചാരി
ച്ചു സത്യം കണ്ടെത്തിയില്ലതാനും. കാരണം അവ
ർ ദൈവവും ലോകവും ഒന്ന് എന്ന് ഒരു വിചാര
ത്തിൽ കുടുങ്ങി ദൈവം സൎവ്വശക്തിയുടെ വച
നത്താൽ ലോകം സൃഷ്ടിച്ചത് ഗ്രഹിച്ചില്ല. യഹൂദ
ന്മാർ മാത്രം ദൈവവചനത്തിൽനിന്നു സത്യം അ
റിഞ്ഞു ലോകം അനാദിയായിട്ടുള്ളതല്ല കാലത്തെ
ത്തൊട്ടു കൂട സൃഷ്ടമായി എന്നും ദൈവം മാത്രം അ
നാദിയായിട്ടുള്ളവൻ തനിക്ക ബോധിച്ച സമയം ലോ
കത്തെ തന്റെ വചനത്താൽ പടെച്ചു എന്നും ഒക്കെ
ക്കാൾക്കും ബോധിച്ചു. പുതിയനിയമത്തിൽ ത്രിയേക ദൈ
വത്തിന്റെ സ്വഭാവവും സ്രഷ്ടാവിനും സൃഷ്ടികൾക്കും
തമ്മിലുള്ള സംബന്ധവും ദൈവപുത്രൻ മനുഷ്യനാ
യി ഈ ലോകത്തിൽ വന്നു വിശുദ്ധാത്മാവും മനുഷ്യ
രിൽ ഇറങ്ങിയതിൽ തെളിവായത്. അതായി ഈ
ലോകം പിതാവിൽനിന്നു പുത്രമൂലം വിശുദ്ധാത്മാവി
ലെക്ക സൃഷ്ടിക്കപ്പെട്ടു എന്നത്രെ. ൧ കൊ. ൮, ൬.
രൊമ. ൧൧, ൩൬. യൊഹ. ൧, ൧ — ൩. കൊലൊ.
൧, ൧൬. ൧൭. ഹെബ്ര ൧, ൨. ൩. നൊക്കുക. പ
ഴയനിയമത്തിലും സൃഷ്ടിക്കുന്ന വചനം, തന്നെ താൻ

പ്രത്യക്ഷീനാക്കുന്ന ദൈവം, ജീവിപ്പിക്കുന്ന ആത്മാവ് ഈ ഉപദേശങ്ങളെക്കൊണ്ടു ഒരൊന്നു കാണുന്നു എങ്കിലും ത്രിയേക ദൈവത്തിന്റെ അവസ്ഥയെ മുഴുവനായി പഠിപ്പിക്കുന്ന വചനങ്ങൾ അതിൽ കാണ്മാൻ പ്രയാസം.

൫. പഴയ ചരിത്രത്തിൽ ദൂതന്മാരുടെ സംഗതിയും ചൊല്ലി വരുന്നത്. അവർ സ്വതന്ത്രരും സൂക്ഷ്മശരീരികളുമായി ദൈവത്തെ ഉപാസിക്കുന്നവരും ആകുന്നു. മത്താ. ൨൨, ൩൦. ലൂക്ക. ൨൦, ൩൬. ആണും പെണ്ണുമുള്ള ഭേദം അവർക്കില്ല. മത്താ. ൧൮, ൧൦. അവരെ സൃഷ്ടിച്ച സമയവും വഴിയും എഴുതിക്കാണുന്നില്ല. അവർ ലോകനിർമ്മാണത്തെ കണ്ടു ദൈവത്തെ സ്തുതിച്ച പ്രകാരം വേദത്തിൽ ഉണ്ടു. ഇയ്യോ. ൩൮. ൭.

൬. മനുഷ്യന്റെ സ്ഥിതിയും ഉദ്യോഗവും

൧. മൊ. ൧, ൨൬—൭. സർവ്വഭൂമിയിന്മേലും വാഴേണ്ടതിന്നു നാം നമ്മുടെ സാദൃശ്യത്തിൽ നമ്മുടെ സ്വരൂപപ്രകാരം മനുഷ്യനെ ഉണ്ടാക്കുക എന്നു ദൈവം കല്പിച്ചു തന്റെ സാദൃശ്യത്തിൽ മനുഷ്യനെ സൃഷ്ടിച്ചു ൧. മൊ. ൨, ൭. നിലത്തെ മണ്ണുകൊണ്ടു മനുഷ്യനെ മനഞ്ഞു അവന്റെ മൂക്കിൽ ജീവശ്വാസത്തെ ഊതി മനുഷ്യൻ ജീവനുള്ള ദേഹിയായി തീരുകയും ചെയ്തു. ഇങ്ങിനെ മനുഷ്യൻ ദ്വിഭാവമുള്ളവൻ ആകുന്നു. ദേഹിദേഹങ്ങളെക്കൊണ്ടു അവൻ മൃഗജാതിയോടു ചേർന്നു അതിന്റെ കിരീടവും രാജാവുമായിരിക്കുന്നു ദേവശ്വാസം അവനിൽ വസിക്കകൊണ്ടു സൃഷ്ടികളിൽ ശ്രേഷ്ഠനും ദിവ്യവംശ്യനും അപ്രവൃ. ൧൭, ൨൮. ൨൯. ദൈവത്തിന്നും സൃഷ്ടികൾക്കും മദ്ധ്യസ്ഥനും

ആകുന്നു. അവൻ ദെവസദൃശൻ ആകയാൽ പ്രതിദെവനായി സൃഷ്ടിയെ ഭരിപ്പാനും തികവിലെക്ക നടത്തുവാനും നിയമിച്ചുവന്നിരിക്കുന്നു.

സൂചകം: മനുഷ്യനിൽ ഊതിയ ദിവ്യശ്വാസത്താൽ അവൻ ദെവസദൃശനായ്തീൎന്നു: ദെവവിശുദ്ധി, ഭാഗ്യം, ജ്ഞാനം, ശക്തി, മഹത്വം ഇവ ദെവപരിഗ്രഹിപ്പാൻ അവന്റെ സൃഷ്ടിഭാവത്തിന്നു കഴിയും വണ്ണവും ഭൂമിയിൽ ദൈവത്തിന്റെ സ്ഥാനാപതിയാവാൻ ആവശ്യമാകുന്നെടത്തൊളവും ദൈവത്തെ പൊലെ ആവാനും പ്രാപ്തിയും വിളിയും ലഭിച്ചിരിക്കുന്നത്.

൨. ൧ മൊ. ൨, ൮.— ൧൭. ദൈവം മനുഷ്യന്റെ ആദ്യവാസത്തിന്നു എദെൻ നാട്ടിൽ ഒരു തൊട്ടം ഉണ്ടാക്കി. ആ നാട്ടു ഫ്രാത്ത്, തിഗ്രി, (ഹിദ്ദെക്കെൽ) ഗീഹൊൻ, പീശൊൻ ഈ നാലു നദികൾക്കു ഉദ്ഭവസ്ഥാനമായതു. ഇതുവും മറ്റും വിചാരിച്ചാൽ എദെൻ നാട്ടു അൎമ്മിന്യ മലപ്രദെശത്തിൽ ഉണ്ടായി എന്നു തൊന്നുന്നു. ഫ്രാത്ത്, തിഗ്രി നദികൾ അവിടെ നിന്നു തന്നെ ഉത്ഭവിച്ചു വരുന്നു. ഫാസിസ്, അരക്ഷസ് പുഴകൾക്കു പക്ഷെ ഗീഹൊൻ, പീശൊൻ എന്ന പെരുകൾ ഉണ്ടായത്. നല്ല നിശ്ചയം ഇല്ലതാനും. സൎവ്വഭൂമിയിന്മെൽ വാഴുവാനുള്ള അധികാരം മനുഷ്യന്നു നിയമിച്ചു കിട്ടി. ദൈവം അവനെ പാൎപ്പിച്ച നാട്ടിൽ തന്നെ ഈ ഉദ്യോഗം തുടങ്ങെണ്ടതിന്നു ആദ്യം എദെൻ നാട്ടിലെ തൊട്ടം കൃഷി ചെയ്തു കാക്കെണമെന്നു കല്പന ഉണ്ടായി. ദൈവം പരദീസയിൽ തുടങ്ങിയതു മനുഷ്യൻ നിവൃത്തിക്കെണ്ടിയിരുന്നു.

൧ മൊ. പു. ൧. ഭൂമിയിൽ നിറഞ്ഞുവരെണം എന്നൊരു
അനുഗ്രഹം ലഭിച്ചതിനാൽ അവർ എന്നും പരദീസ
യിൽ അല്ലെ പാൎക്കെണ്ടത്. ക്രമെണ സൎവ്വഭൂമിയെ
യും പരദീസയൊടു സമമാക്കെണം എന്നുള്ളനി
യൊഗവും അതിൽ അടങ്ങിയിരുന്നത്.

൩. മനുഷ്യന്നു ഉണ്ടാവാനുള്ള സല്ഗുണപൂൎണ്ണ
ത സൃഷ്ടിയിൽ ലഭിച്ചില്ല എങ്കിലും അതിന്നു തക്കപ്രാ
പ്തികൾ കൂടെത്ത് സമമായി അവനിൽ നട്ടുകിടന്നു.
ദൈവസദൃശനാകകൊണ്ടു അവൻ സത്യങ്ങളെ പൊ
ലെ തന്റെ വളൎച്ചയെ അന്യനിൽനിന്നു വാങ്ങി അ
നുഭവിക്കാതെ സ്വെച്ഛാനിൎണ്ണയത്താൽ ദൈവം
കൊടുപ്പാൻ നിശ്ചയിച്ചത് വരിച്ചു സമ്പാദിക്കെണ്ടിയി
രുന്നു. ദൈവവിരൊധമായ മറെറാന്നും നിശ്ചയിച്ചുന
ടത്തുവാൻ സ്വാതന്ത്ര്യം ഉണ്ടായ ഹെതുവാൽ കഴി
വുണ്ടായി. രണ്ടിൽ ഒന്നു തെരിഞ്ഞെടുപ്പാൻ നന്മതി
ന്മകളെ അറിയിക്കുന്ന വൃക്ഷവും അതിന്റെ ഫലം
തിന്നരുതു തിന്നാൽ മരിക്കും എന്ന കല്പനയും നല്ല
തക്കം വരുത്തിയത്.

സൂചകം: മനുഷ്യൻ ശുദ്ധനായി ദൈവത്തിൻ കയ്യിൽ
നിന്നു പുറപ്പെട്ടു എങ്കിലും പാപം ചെയ്വാൻ കഴിയാ
ത്തവനല്ല, അതു ദൈവം ക്രമത്താലെ അവന്നു വരുത്തു
വാൻ നിശ്ചയിച്ച വിശുദ്ധിയുടെ തികവത്രെ. പാപം ചെ
യ്യാതിരിപ്പാൻ കഴിവുള്ളവനും മാത്രമല്ല, അതു ഗുണ
ദൊഷങ്ങൾ ഇല്ലാത്ത അവസ്ഥ ആയിരിക്കും. സ
കല സല്ക്രിയകൾക്കു പ്രാപ്തിയുള്ളവനും ആ പ്രാപ്തിയെ
സ്വാതന്ത്ര്യമുള്ള ഇഷ്ടത്തൊടു കൂട പ്രയൊഗിക്കെ

ണ്ടിയവനും ആകിരുന്നു. മനുഷ്യൻ ഗുണദൊഷ
ങ്ങളെ അറിയിക്കുന്ന വൃക്ഷത്തിൻ ഫലം തിന്നാ
തെ ചൊല്ലിയ ദൈവകല്പനത്തിൻ കീഴാക്കിയെ
ങ്കിൽ അവൻറെ ആത്മാവു ദിവസിച്ചു ക്രമങ്ങളൊ
ലെ പാപം ചെയ്വാൻ കഴിയാതവണ്ണം അവനെ ബ
ന്ധമുതലാക്കീൻ തൊട്ടത്തിന്റെ നടുവിലെ ജീവ
വൃക്ഷത്തിലെ ഫലത്തിൽനിന്ന ദൈവം ആദിമ
ൽ ഭക്ഷിക്കുപ്രയൊഗം വരുമായിരുന്നു.

൯. ൧ മൊ. ൨. ൧൯ മുതൽ. മനുഷ്യൻറെ അറി
വും ജ്ഞാനവും തികവിൻറെ ആരംഭമായിട്ടത്രെ അ
വനെ ഉണ്ടാക്കിയതിനാൽ വർദ്ധനയെക്കൊണ്ട ആവശ്യ
മുള്ളതായിരുന്നു. ആ വർദ്ധന മൃഗജീവികൾക്ക മനുഷ്യ
ൻ പെർ വിളിച്ചതകൊണ്ട ആരംഭിച്ചു. അതിനാൽ അ
വൻറെ ഉള്ളിൽ ഉറങ്ങിക്കിടക്കുന്ന സൃഷ്ടിജ്ഞാനം അ
വന അറിവാറാക്കി. വാക്കപറവാനുള്ള പ്രാപ്തിവാ
ശൈവദവുമാകിതീൻ. മൃഗജീവികളെ മുന്നിട്ടു
കയിൽ മനുഷ്യനുള്ള അധികാരവും ആരംഭിച്ചു അ
വൻ തന്നെ സൃഷ്ടിരാജാവു മൃഗജീവികളൊ അവൻറെ
പ്രജകളത്രെ എന്നൊരു സ്വീകാരം ആകാശത്തിൽ
കാണായ്വന്നു. മനുഷ്യൻറെ അധികാരം പശുഭൂമി
യിൽ ക്രമപരന്നു പൊകെണമെങ്കിൽ അവൻ ഭൂമി
യിൽ എങ്ങും നിറഞ്ഞു ഏകനിൽനിന്ന അനെകർ ഉ
ത്ഭവിപ്പാൻ ആവശ്യമായിരുന്നു. അത്കൊണ്ട മനുഷ്യ
ന അറിവാറാകുന്ന ആവശ്യം നിവൃത്തിക്കെണ്ടതിന്നു
ദൈവം ആദാമിന്ന ഉറക്കം വരുത്തി അവനിൽ നി
ന്ന ഒർ അംശം എടുത്തു സ്ത്രീയെ ഉണ്ടാക്കി. പുരുഷ

ൽ ഉണ്ടാന്ന അവളെകണ്ടാറെ ഇവൾ എന്റെ മാം
സാസ്ഥികളിൽനിന്നു എടുത്ത മാംസവും അസ്ഥി
യും ആകുന്നു എന്നു പറഞ്ഞു. പിന്നെ ദൈവം അവ
രൊടു വൎദ്ധിച്ചു പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ
അടക്കിക്കൊള്ളിൻ എന്നു ചൊല്ലി അവരെ അനുഗ്രഹി
ക്കയും ചെയ്തു. ഇങ്ങിനെ ഒരുരക്തത്തിൽനിന്നു മനു
ഷ്യജാതികൾ ഒക്കയും ഉളവായി ഭൂതലത്തിൽ ഒക്കയും
നിറഞ്ഞുവാരെ, അപ്പൊ. പ്രവൃ. ൧൭, ൨൬. സൎവ്വജ്ഞാനി
യായ ദൈവത്തിന്റെ ബൊദ്ധ്യത്താൽ സദൃശന്മാരാ
യിത്തീരുവാൻ സംഗതി ഉണ്ടായത്.

സൂചകം: സ്ത്രീയുടെ സൃഷ്ടി മനുഷ്യവൎഗ്ഗത്തിന്നു കാര
ണവും ആരംഭവുമാകി. സ്ത്രീ പുരുഷനിൽനിന്നുണ്ടാ
കയിനാൽ ഒരുരക്തത്തിൽനിന്നു സകല മനുഷ്യവം
ശം വൎദ്ധിച്ചുവരെണം എന്നുള്ള ദൈവാലൊചന
നടക്കും, പുരുഷന്നും സ്ത്രീക്കും ഉണ്ടായ വിവാഹത്താൽ
മനുഷ്യർ ഭൂമിയിൽ നിറഞ്ഞു ഭരിക്കെണമെന്നതിന്നു
യത്നത്തിന്നും പ്രവൃത്തിയും, വിവാഹം മനുഷ്യചരിത്രത്തി
ന്നു മൂലവുമായി വന്നു. ദൈവാലൊചനപ്രകാരം വി
വാഹത്താൽ മനുഷ്യന്റെ സ്വയം നീതി ഭക്തി എന്നി
വയിന്നു പ്രൊത്സാഹം വരെണ്ടിയിരുന്നു. എന്നാൽ
മനുഷ്യന്റെ അനുസരണക്കെടിനാൽ അത് പാപ
പാപ്പത്തിന്ന് സഹകാരണമായ്തീൎന്നു. ദൈവം മനുഷ്യ
ജാതിയെ മൃഗങ്ങളെപ്പോലെ സമൂഹമായി സൃ
ഷ്ടിച്ചില്ല കാരണം സകല മനുഷ്യരും ഒരുരക്തത്തി
ൽനിന്നുണ്ടായി ഒരു കുഡുംബമായിരിക്കെണം എ
ന്നനിശ്ചയിച്ചു. ഇങ്ങിനെ മനുഷ്യൻ പാപത്തിൽ വീ

ഴും എങ്കിൽ സൎവ്വമനുഷ്യജാതിക്കും ശാപത്തി
ൽ അകപ്പെട്ടുപൊകും എന്നാൽ മനുഷ്യരുടെ ദു
ഃഖകരങ്ങളെ എടുപ്പാനുള്ള രക്ഷിതാവായിട്ടു
ലം എല്ലാവൎക്കും രക്ഷകിട്ടുന്ന വഴിയും ദൈവ
ത്തിന്റെ രക്ഷാനിൎണ്ണയവും കൂടസായിക്കയും ചെ
യ്യും.

## ൭ ഒ പാപൊല്പത്തി

൧. ൧ മൊ. ൩, എഴുതൽ. ആ സമയത്തും കൂടക്ക
മെഷം ലൊകത്തിൽ ഉണ്ടായിരുന്നു. ഒരു സൃഷ്ടിസ്ര
ഷ്ടാവിന്റെ വിരൊധമായി എഴുന്നീറ്റു ദൈവപ്രവൃത്തി
യെ നശിപ്പിപ്പാനും അവന്റെ സ്നെഹാലൊചനയെ വ്യ
ൎത്ഥമാക്കുവാനും ആഗ്രഹിച്ചുകൊണ്ടു കാട്ടുമൃഗങ്ങളിൽ
ഉപായം എറിയ സൎപ്പത്തിന്റെ രൂപം എടുത്തു മ
നുഷ്യരുടെ അടുക്കൽ വന്നു സ്രഷ്ടാവായ ദൈവത്തെ
താൻ ദ്രൊഹിച്ചതിലെക്കും തനിക്ക വന്ന ആപത്തു
കൂട്ടക്കിലെക്കും അകപ്പെടുത്തെണ്ടതിന്ന പ്രകൊ
ഗ്രിക്കയും ചെയ്തു.

സൂചകം: ൧. അന്ധകാരശക്തിയുടെ കൎമ്മം ഇവിടെ
അല്പം വെളിവാകുന്നു. മനുഷ്യർ വൎദ്ധിച്ചുവരും
കാലത്തിൽ അധികം പരസ്യമായി എങ്കിലും അ
തിന്റെ പൂൎണ്ണവെളിവു അവസാനത്തിൽ മാത്രം
ഉണ്ടാകും. ൨. ഈ ശക്തി ആത്മീകവുമായ
യാരു സൃഷ്ടി തന്നെ. ദൈവം ഭൂമിക്ക അടിസ്ഥാ
നം ഇട്ടപ്പൊൾ സന്തൊഷിച്ചു സ്തുതിച്ച ദൈവപു
ത്രന്മാരെ പൊലെ നല്ലതും വിശുദ്ധവുമായത്.
മനുഷ്യസൃഷ്ടിക്ക മുമ്പെ ഉണ്ടായ ദൂതന്മാരിൽ ഒ

ഇവൻ സത്യത്തിൽ നിലനില്ക്കാതെ യൊഹ. ൮, ൪൪. ത
ന്റെ സ്വാതന്ത്ര്യവും അധികാരവും ദുൎവ്യയം ചെയ്തു
യൂദ. ൬. വെറെയുള്ളവരെയും നാശത്തിലെക്ക് വലി
ച്ചു അപകാരരാജ്യം സ്ഥാപിക്കയും ചെയ്തു. അവ
ൻ ദൈവവൈരി, (സാത്താൻ) ൧ യൊ. ൩, ൮. മനുഷ്യ
രുടെ അപവാദി, (പിശാചു) വെളി. ൧൨, ൧൦. ആ
ദി മുതൽ ഉള്ള കൊല്ലി, കളവിന്റെ പിതാവു, യൊ
ഹ. ൮, ൪൪. എന്നും പ്രപഞ്ചം മുഴുവനും ഭ്രമിപ്പിക്കു
ന്നവൻ എന്നും പഴയ സൎപ്പം എന്നും പെരുകൾ ഉണ്ടു
വെളി. ൧൨, ൯.

൬. ജയത്തിന്നു വെണ്ടുന്ന ഉപായങ്ങളും ശക്തി
കളും മനുഷ്യൎക്ക് ഉണ്ടാകിരുന്നു. ദൈവം അവരെ
ജാഗ്രതപ്പെടുത്തുകയും പെടിപ്പിക്കയും ചെയ്കയാൽ
അവൎക്ക ജയം പ്രാപിക്കെണ്ടിയിരുന്നു. എന്നാൽ അ
വർ പിതാവായ ദൈവത്തിന്റെ ശബ്ദം കെളാതെ പരീ
ക്ഷകന്റെ കൌശലവാക്കിനെ അനുസരിച്ചിട്ടു ദൈ
വചനത്തിന്നു വിരൊധമായതിനെ തെരിഞ്ഞെടുപ്പാനും
ശക്തരായിരുന്നു. സൎവ്വജ്ഞനായ ദൈവം ഭാവിയെ അ
റിഞ്ഞു മനുഷ്യർ പരീക്ഷയിൽ വീഴും എന്നു മുന്നമെ
കണ്ടു എങ്കിലും പരീക്ഷയെ സമ്മതിച്ചു. കാരണം മനു
ഷ്യന്റെ സ്വാതന്ത്ര്യമുള്ളതിനെ തെളിയിക്കുന്നതിന്നും വിശു
ദ്ധിയുടെ നിറവിന്നും പരീക്ഷ അവശ്യമാകിരുന്നു. ദൈ
വം പാപത്തിൽ വീണ മനുഷ്യനെ യഥാസ്ഥാനത്താ
ക്കി ആദിയിൽ നിശ്ചയിച്ച മഹത്വത്തിൽ ചെൎപ്പാനു
ള്ള വഴികളെയും ദിവ്യജ്ഞാനപ്രകാരം നിൎണ്ണയിച്ചു തന്റെ
കാരുണ്യ ദൃഷ്ടാന്തമായ പരീക്ഷെക്ക് ഇടം കൊടുപ്പാൻ ക

ഇവ്വുണ്ടായിരുന്നത്:

൧–൩ മൊ. ൧–൧൩. പരീക്ഷകൻ മനുഷ്യരു
ടെ അട്ടക്കൽ വന്നു ആദ്യം അവരുടെ മനസ്സിൽ ദൈവം
അരുളിച്ചെയ്തുവാക്കിന്മെൽ സംശയം ജനിപ്പിച്ചു. പി
ന്നെ ദൈവം അസൂയഭാവിക്കയും കളവു പറകയും
ചെയ്തപ്രകാരം ഏഷണി പറഞ്ഞു. ഒടുവിൽ നരക
ഭാവം നിറഞ്ഞ കൌശലത്തോടെ സ്വാതന്ത്ര്യത്തിന്നുള്ള ആ
ശകളുണൎത്തിച്ചു. നിങ്ങൾ തിന്നും നാളിൽ കണ്ണുകൾ തുറന്ന
ന്നുതിന്മകളെ അറിഞ്ഞു ദൈവത്തെ പോലെ ഇരിക്കും
എന്ന പൈശാചിക വാഗ്ദത്തം കൊടുത്തു. മനുഷ്യർ
കെട്ടവഞ്ചിച്ചു പോകയും ചെയ്തു. പരീക്ഷകൻ അ
വരുടെ ഹൃദയങ്ങളിൽ ദൈവവിരോധമായ മോഹം ക
ടത്തിയശേഷം പാപവൎദ്ധനത്തെ യുക്കൂടാതെ തുടരുന്നു.
മോഹം ഗൎഭം ധരിച്ചു പാപത്തെ പ്രസവിക്കുന്നു. പാ
പം മുഴുത്തു മരണത്തെ ജനിപ്പിക്കുന്നു. യാ
ക്കൊ. ൧, ൧൫. സ്ത്രീ വൃക്ഷം നോക്കി ഫലം ഭ
ക്ഷിപ്പാൻ നല്ലതും കണ്ണുകൾക്കു മനോഹരവും ബുദ്ധി
വൎദ്ധനത്തിന്നു യോഗ്യവും എന്നു കണ്ടു. ജഡമോ
ഹം കൺമോഹം സംസാരത്തിൽ വമ്പു ൧ യോഹ. ൨,
൧൬. ഈ മൂന്നു രശ്മികളാൽ ദൈവവിരോധമായ നര
കാഗ്നി പരന്നു പോകുന്നത്.

സൂചകം: പരീക്ഷകൻ സ്ത്രീയുടെ ബലഹീനതയെ അറി
ഞ്ഞതിനാൽ ആദ്യം അവളെ സ്വാധീനമാക്കുവാൻ
പുറപ്പെട്ടു. സ്ത്രീ വീണശേഷം പുരുഷൻ മറിഞ്ഞു. ൧ തിമൊ. ൨
എഴുതിക്കിടക്കുന്നതു മാതിരി മനുഷ്യൻ കൎത്താവായ ദൈ
വത്തെ വിട്ടു സ്വഭാവത്തൊടു ചേൎന്നിരിക്കും എന്നുള്ള

ത്സാധിപ്പിച്ചുതാനും. പാപത്തിൽ കുടുങ്ങി. മണ്ണുംപൊടി
യുമായമനുഷ്യൻ നിൎദ്വനായിട്ടു ദൈവത്തെപൊലെ
ആകെണ്ടതിന്ന മൊഹിച്ചുംകൊണ്ടു അതിശയമൌഢ്യ
വും ശാപയൊഗ്യമായ ഗൎവ്വവും തെളിയിച്ചുകൊടുക്കയും
ചെയ്തു.

൬൰മൊ. ൬൰൧. പരീക്ഷകൻ പറഞ്ഞത് ഒത്തുവ
ന്ന മനുഷ്യൻ വിചാരിച്ചപ്രകാരം അല്ലതാനും. ഇരി
വരുടെ കണ്ണുകൾ തുറന്നു. സ്വനഗ്നതയും അരിഷ്ടത
യും കാണെണ്ടതിന്നത്രെ. അവർ ദൈവം പൊ
ലയും ആയി എങ്ങനെ എന്നാൽ ദൈവസാദൃശ്യവും സ്വാ
നാപത്യവും ഉദാമിന്ന നഷ്ടമായി. അവൻ തന്നെത്ത
ന്ന ദൈവം ആക്കിയതിനാൽ തന്റെ ദക്കാരനും തന്നു
രാനും ആയി പൊയി. എങ്കിലും അതിന്റെ ഫലം ദാരി
ദ്ര്യവും നിൎഭാഗ്യവും അത്രെ ആയത. അവൻ ഗുണദൊ
ഷങ്ങളെയും അറിഞ്ഞു എങ്കിലും സ്വഗുണം തനിക്ക
ഒട്ടും ഇല്ല ദൊഷമെയുള്ളു എന്നൊൎത്ത് അറിവൊടു
കൂടതന്നെ. ഉപായിയും സ്വപ്നവലയിൽ കുടുങ്ങി. പരീ
ക്ഷകൻ ദൈവസദൃശനായ മനുഷ്യനെ പൈശാചിക
ഭാവത്തൊടെ പരിഹസിച്ചതിനാൽ ദൈവം അവനെ
യും വിശുദ്ധിയും നീതിയും ഉള്ള ന്യായാധിപനായി നിന്ദി
ച്ചു പിശാചിന്റെ പരിഹാസവാക്കുകളെ ന്യായവിധി
നാശങ്ങൾ പ്രവാചകങ്ങളാക്കിതീൎത്തു. എങ്ങിനെ എന്നാൽ
ദൈവത്തിന്റെ രക്ഷാലൊചനയാൽ പിശാചിന്റെ
വാക്കിന്ന വെറെ അൎത്ഥവും ജനിച്ചു. പാപൊല്പത്തി രക
ഷക്ക കാരണമായി തീൎന്നു. ദൈവം മനുഷ്യനായി വന്ന
ത് കൊണ്ടു മനുഷ്യൻ തികഞ്ഞസത്യത്തൊടെ ദൈ

വരത്തെപൊലെ ആക്കീട്ടുവല്ലൊ. യൊഹ. ൧൨, ൩൧.

൧൬. ൧൧.

൬. ൧മൊ. ൩, ൮ മുതൽ. ആദ്യപാപത്തിൽ ദൈവം
വിസ്താരം കഴിക്കയിൽ പ്രത്യെകം രണ്ടു വിശെഷങ്ങൾ
തെളിഞ്ഞുവന്നു. യഹൊവയുടെ ദീൎഘക്ഷമയും മനുഷ്യ
രുടെ ദുൎമ്മനസ്സാക്ഷിയും തന്നെ. ആദാം കുററം എല്ലാം
ദൈവം തനിക്ക തന്ന ഭാൎയ്യയിലും സ്ത്രീ സൎപ്പത്തിലും ചു
മത്തി. ശാപം പരീക്ഷയുടെ ആയുധമായ സൎപ്പത്തിന്നും
അതിലുള്ള പരീക്ഷകന്നും പററിയതു. നിൻജീവനാളൊ
ക്കയും ഉരസ്സു കൊണ്ടു നടന്നു പൊടി തിന്നും വശം. ൧൪,
൧൫. ഞാൻ നിനക്കും സ്ത്രീക്കും നിന്റെ സന്തതിക്കും അ
വളുടെ സന്തതിക്കും ശത്രുത്വം ഉണ്ടാക്കും അവൻ നി
ന്റെ തലയെ ചതെക്കും നീ അവന്റെ കുതികാലിനെ
കടിക്കും. സ്ത്രീ വെദനയൊടെ പ്രസവിക്കയും പുരുഷൻ
മുഖത്തെ വിയൎപ്പൊടെ അപ്പം ഭക്ഷിക്കയും വെണം എ
ന്നവിധി ഉണ്ടായി. എല്ലാവിടത്തിങ്കന്നും മനുഷ്യന്നു
കഷ്ടസങ്കടങ്ങളും അദ്ധ്വാനസാഹസങ്ങളും തീൎച്ചെക്ക
മരണവും വരെണ്ടത്. താൻ തനിക്ക ദൈവം ആവാൻ
ഭാവിച്ചു മൺപണി മരണത്താലല്ലൊ പിന്നെയും മ
ണ്ണൊടു ചെരെണ്ടത്. പാപശാപം മനുഷ്യന്റെ നിമി
ത്തം നിലത്തിന്നും മൃഗജീവികൾക്കും പററിവന്നത്. ഇതെ
ല്ലാം കൂടാതെ ദൈവം മനുഷ്യനെ എദെൻതൊട്ടത്തിൽ
നിന്നു പുറത്താക്കി അഗ്നിവാൾധരിക്കുന്ന കരൂബിമാരെ
കാവൽ വെച്ചു മനുഷ്യൻ വന്നു ജീവവൃക്ഷത്തിൻ ഫ
ലം തിന്നു എന്നും ജീവിക്കാതിരിക്കെണ്ടതിന്നത്രെ.

സൂചകം: ൧. നീ ഭക്ഷിക്കും ദിവസത്തിൽ മരിക്കും എന്നദൈ

യം കല്പിച്ചിരുന്നു. മനുഷ്യൻ തിന്ന പാപത്തിന്റെ
കൂലിയായ മരണവും അവന്നു വന്നു. അന്ന്യാപ്യം ലെ
രണ്ടിയതിന്റെ വെൎപ്പാട്ട മരണം തന്നെ ആകുന്നു.
പാപത്തിന്റെ ഒന്നാമത്തെ ഫലം ആയത് മനുഷ്യന്നും
ദൈവത്തിന്നുമുള്ള വെൎപ്പാടു തന്നെ. ഇത് ആദാമി
ന്റെ മരണം. ഈ പിരിച്ചലിൽനിന്നു പിന്നെ ദേഹത്തി
ന്നും അനേക ദീനങ്ങളും മരണവും സംഭവിച്ചത്.

൨. പാപം മനുഷ്യസ്വഭാവത്തിൽ എങ്ങും പ്രവേശി
ച്ചു അതിനെ വിഷം നിറെച്ചുകളഞ്ഞു. മനുഷ്യൻ ദുഃഖ
മായി പിന്നെ ദുഃഖത്തിൽനിന്നു ശിക്ഷെക്കു ദുഃഖമത്രെ
ആകകൊണ്ടു യൊഹ. ൬, ൨൩. ആദാമിന്റെ പാപാവസ്ഥ
യും പാപത്തിൻ ശാപവും ആത്മദേഹമരണങ്ങളോടു കൂട
അവന്റെ സന്തതികളിലും പരന്നുവന്നത്. റൊമ. ൫,
൧൨; ൧ കൊ. ൧൫, ൨൨. എഫെ. ൨, ൩.

# രണ്ടാം ഖണ്ഡം

## ഉദ്ധാരണവും രക്ഷാൎത്ഥവും

## ഒന്നാം പകുപ്പ

## രക്ഷെക്കുള്ള ഒരുമ്പാടുകൾ

### ൧൩. രക്ഷെക്കുള്ള ദിവ്യാലോചന

൭. മനുഷ്യൻ പിശാചിനെ പൊലെ പാപത്തെ സ്വെച്ഛയാൽ തന്നിൽ ജനിപ്പിച്ചു എന്നല്ല തടുപ്പാൻ കഴിവുള്ള പരീക്ഷമുഖാന്തരം അത്രെ അവൻ അതിൽ അകപ്പെട്ടു പൊയി. അവന്റെ സ്വഭാവം മുഴുവനും പാപവിഷം നിറഞ്ഞു വഷളായി തീൎന്നു എങ്കിലും അവൻ മുറ്റും ദോഷമായി പൊയി എന്നു പറഞ്ഞുകൂടാ. പാപത്തിൽ പ്രശംസിക്കാതെ അതിന്നു വിരൊധമായി നിന്നു കുറ്റം ചുമത്തി ശിക്ഷിക്കുന്ന മനസ്സാക്ഷി അവനിൽ ശെഷിച്ചിരിക്കുന്നു. രൊമ. ൨, ൧൫. ൭, ൧൧; ൨൩. ൧൫. പാപത്തിൽ വീണ മനുഷ്യന്റെ ആത്മാവിൽ ദൈവത്തിലെക്കുള്ള അനുഗ്രഹം ഉദെച്ചു നില്ക്കുന്നു. അവന്റെ ഹൃദയം ദൈവത്തോടു ചെരുവൊളം സമാധാനം ഇല്ലാതെ പൊകുന്നു. കുറ്റം ചുമത്തുന്ന മനസ്സാക്ഷിയും ദൈവത്തിങ്കലെക്കുള്ള അനുഗ്രഹവും വെൎത്തിനില്ക്കുന്നതിലും മനുഷ്യനിൽ ഉള്ള ദിവ്യസാദൃശ്യം തന്നെ. പാപത്താൽ അതു ക്ഷയിച്ചും താണും പൊയി അശെഷം നശിച്ചില്ലതാനും. യെശാ. ൬, ൧൧; യാക്കൊ. ൩, ൯. പാപൊല്പത്തിയുടെ ശെഷവും മനുഷ്യൻ ദൈവവംശ്യൻ ആകകൊണ്ടു അപ. പ്രവൃ. ൧൭, ൨൮. രക്ഷിക്കപ്പെടുവാൻ പ്രാപ്തിയുള്ളവനും ആകുന്നു.

സൂചകം: മനുഷ്യനിൽ ശേഷിച്ചു രക്ഷാഗ്രഹം ഒരു വിധ
മായി രക്ഷയെ അറിയിക്കുന്ന പ്രവാചകം ആകുന്നു. അ
തു അവനിൽ മാത്രം അല്ല അവമൂലം മായെക്കീ
ഴാക്കിയ സൃഷ്ടിയിലും ഉണ്ടു. രോമ. ൮, ൧൯.—൨൨.

൨൨. പൊല്ലത്തിയുടെ ശേഷം അത്രെ ദൈവം
രക്ഷയെ തൊട്ടു ആലോചനകഴിച്ചു എന്നു വിചാരിക്കെ
ണ്ടതല്ല. ലോകം പടെക്കും മുമ്പെ അവൻ ക്രിസ്തനി
ൽ തെരിഞ്ഞെടുത്തിരിക്കുന്നുവല്ലൊ. എഫെ. ൧, ൪. സൎവ്വ
ജ്ഞനായ ദൈവം മനുഷ്യന്റെ വീഴ്ചയെ യുഗാദികൾക്കു
മുമ്പെ അറിഞ്ഞു അതു നിമിത്തം അവനെ സൃഷ്ടിക്കാ
തിരുന്നില്ലതാനും. കാരണം യുഗാദികൾക്കു മുമ്പെ പാപത്തി
ൽ വീണ മനുഷ്യനെ രക്ഷിപ്പാനുള്ള നിൎണ്ണയവും കൂട
അവന്റെ മനസ്സിൽ ഉണ്ടായത്. ഈ ദിവ്യ രക്ഷാലോ
ചന പാപപതനം ഉണ്ടായ ഉടനെ ലോകത്തിൽ വെളി
പ്പെട്ടു തുടങ്ങി. സ്ത്രീയുടെ സന്തതി സൎപ്പത്തിന്റെ തല
യെ ചതെക്കും എന്നുള്ള വാഗ്ദത്തം അതിന്റെ ഒന്നാമ
ത്തെ വെളിപ്പാടാകുന്നു. ൧ മൊ. ൩, ൧൫. ഇതാ ദൈ
വം പകവീളുന്ന വഴി വഷളായവൻ വഷളാക്കിയവ
നെ ന്യായം വിധിക്കും ൧ കൊ. ൩, ൧൭. ചതാരവൻ തൊ
ല്പിച്ചവനെ ജയിക്കും. മനുഷ്യൻ ദൈവെഷ്ടത്തെ ത
ള്ളി പിശാചിന്റെ ഹിതം അനുസരിച്ചു എങ്കിലും ര
ക്ഷെക്കു പ്രാപ്തനാകയാൽ എന്നും ഈ അവസ്ഥയിൽ
ഇരിപ്പാൻ ദൈവത്തിന്റെ രക്ഷാലോചന ഹേതു
വാകിന്നു വശ്യമില്ല. മനുഷ്യൻ തന്റെ വീഴ്ചയാൽ
അശേഷം പിശാചിന്റെ ഇഷ്ടത്തിൻ കീഴാകില്ല.
പാപത്താൽ ദൈവവിരോധമായതൊന്നു അവനിൽ

വസിച്ചാലും സൃഷ്ടിയാൽ പരീക്ഷകനെ പകെക്കുന്ന ദു
ർഭാവവും അവനിൽ ശെഷിച്ചുകിടക്കുന്നു. അതിന്നു
ജയം കൊടുപ്പാൻ ദൈവം നിശ്ചയിച്ചത്. മനുഷ്യൻ
സാത്താന്റെ ദാസ്യത്തിൽ ആയി പൊയി എങ്കിലും
ഇവെച്ചു ഉറെച്ചു നില്ക്കെണ്ടാം എന്ന ദൈവത്തിന്റെ
മനസ്സ്. ഇരുപക്ഷക്കാൎക്ക് അന്യൊന്യം സ്നെഹവും
സംസൎഗ്ഗവും അല്ലവഞ്ചകൾ മുഴുവനും തൊല്പൊളും
യുദ്ധം ചെയ്യുന്നുളളവെണ്ടു. മനുഷ്യജാതി പാപം വരു
ത്തിയവനൊടു പൊരുതുന്നവന്റെ രാജ്യം നശി
പ്പിച്ചുകളയെണം എന്നത് ദിവ്യവാഗ്ദത്തത്തിന്റെ
മൂലഭാവം തന്നെ. എന്നാൽ പ്രത്യെകം സ്ത്രീയുടെ സന്ത
തിയും മനുഷ്യപുത്രനുമായി ഒരുവൻ ഈ യുദ്ധത്തി
ൽ നായകനും ജയവീരനുമായി തീരും എന്നും അര
ണ്ടാം ആദാമിൽ ദിവ്യത്വത്തിന്റെ പൂൎണ്ണത മെയ്യായി
വസിക്കകൊണ്ടത്രെ ജയം ഉണ്ടാകും എന്നും ഒന്നാ
മത്തെ വാഗ്ദത്തത്തിൽ മൊഴിഞ്ഞില്ല ക്രമത്താലെ
മാത്രം അത് പ്രസിദ്ധമായി വന്നത്. കൊലൊ. ൨൯.

സൂചകം: ദൈവം പാപത്തിൽ വീണ മനുഷ്യരിൽ കഴി
ച്ച ശിക്ഷാവിധി അവരെ രക്ഷക്ക് വരുത്തുവാൻ
ഭാവിക്കുന്ന കൃപാനിൎണ്ണയവും അറിയിക്കുന്നു. എങ്ങ
നെ എന്നാൽ മനുഷ്യൎക്ക് ഉണ്ടാവാനുളള ശിക്ഷക
ളിൽ ഉപകാരങ്ങളും അനുഗ്രഹങ്ങളും അടങ്ങിക്കി
ടക്കുന്നു: സ്ത്രീ വെദനയൊടായാലും മക്കളെ പ്രസ
വിക്കയും അവളുടെ സന്തതി സൎപ്പത്തിന്റെ തല
യെ ചതെക്കയും ചെയ്യും എന്നുണ്ടല്ലൊ. ആദാം ഹ
വ്വക്ക് ജീവികളുടെ മാതാവെന്ന പെർ വിളിച്ചപ്പൊൾ

ശിക്ഷയിൽ അടങ്ങിയിരിക്കുന്ന അനുഗ്രഹം എല്ലാം ഗ്രഹി
ച്ചുകൊണ്ടതെന്നു· ദുഖത്തെയിയപ്പെട്ടവെലയെ
ക്കെണം എന്ന് പ്രത്യെകം പുരുഷന്നു ഉണ്ടായ കല്പന
പാപശക്തിയെ കുറെച്ചുവെക്കുന്ന ഔഷധവും അനെ
കം പാപങ്ങളെ തടുക്കുന്ന ആയുധവും ആകുന്നു· പാപശി
ക്ഷയായ മരണവും ജീവവൃക്ഷത്തിൻ ഫലം തിന്നുമെ
ന്നാകും ജീവിക്കാതിരിക്കെണ്ടതിന്നു പരദീസയിൽനിന്നു
ള്ള ഉച്ചാടവും കരുണ കലൎന്ന ശിക്ഷയത്രെ ആകുന്നത്. കാര
ണം മനുഷ്യർ ജീവവൃക്ഷത്തിൻ ഫലം തിന്നു എങ്കിൽ
മരണസങ്കടങ്ങൾക്കും നാശത്തിന്നും അധീനമായ ദെഹജീ
വനെ എന്നും രക്ഷിച്ചു പാപഫലമായ നാശത്തിൽ
നിന്നു തങ്ങൾക്കു വരെണ്ടിയ വീണ്ടെടുപ്പിന്നു അസാദ്ധ്യമാ
ക്കുമായിരുന്നു· രക്ഷയെ കൂടാതെ ശാപവും നിത്യനാശവു
മായ ദെഹമരണം രക്ഷയൊടു കൂട നരകമില്ലാത്ത ഉപ
കാരമത്രെ· കാരണം ദെഹമരണത്തിൽ കൂടി പുനരുത്ഥാ
നത്തിലെക്കും നാശത്തിൽ കൂടി ദെഹത്തിന്റെ നിത്യതെ
ജസ്സിലെക്കും കടന്നുപൊവാനെ പാപിയായ മനുഷ്യന്നു ക
ഴിവുള്ളു·

൩൯· എന്നാൽ മനുഷ്യർ പാപത്തിൽ വീണ ഉടനെ അ
ല്ലാ ൪൦൦൦ വൎഷം കഴിഞ്ഞശെഷമത്രെ രക്ഷ വന്നതു എ
ന്തിന്നു· മനുഷ്യൻ രക്ഷെക്കായും രക്ഷ മനുഷ്യന്നായും
ഒരുക്കിവെപ്പാൻ ആവശ്യമായതിനാൽ തന്നെ· തന്റെ
ടമില്ലാത്ത സൃഷ്ടിയിൽനിന്നല്ല സ്വെച്ശയുള്ള മനുഷ്യ
നിൽനിന്നു പാപം ഉത്ഭവിച്ചതിനാൽ നിൎബന്ധത്തൊടെ
അതിനെ പരിഹരിപ്പാനും രക്ഷയെ ക്ഷണത്തിൽ വ
രുത്തുവാനും അസാദ്ധ്യമായിരുന്നു· സ്വെച്ശയാൽ പാ

പത്തിൽഅകപ്പെട്ടുപൊയമനുഷ്യനെബലാല്ക്കാരെ
ണരക്ഷിപ്പാൻകഴികയില്ല ദൈവം ഒരുക്കിയരക്ഷയെ
പാപിയായമനുഷ്യൻ സ്വെച്ഛയാൽ കൈക്കൊള്ളെണ്ട
തിന്നു പലവിധമായ ഉപായങ്ങൾ വെണ്ടിവന്നു. സത്യ
പാപബൊധവും പാപനാശങ്ങളെനീക്കി രക്ഷയെ
വരുത്തുവാൻ സ്വന്തബുദ്ധിശക്തിക്കു പൊരാ എന്നൊരു നി
ശ്ചയവും സൌജന്യരക്ഷക്കുള്ളനുഗ്രഹവും മനു
ഷ്യരുടെ ഹൃദയങ്ങളിൽ വളരുവാൻ സമയത്തൊടത്രെ ഉ
ദിച്ചുണ്ടായി. ചില ആയിരം വൎഷത്തൊളം അവർ സത്യ
ജ്ഞാനവും രക്ഷാമാൎഗ്ഗവും അവെക്ഷിച്ചു പല വ്യാജ
മതങ്ങളും മറ്റും സങ്കല്പിച്ചു ദുഷ്കൎമ്മങ്ങളിൽ കുടുങ്ങി പല
ശിക്ഷകളെയും അനുഭവിച്ച ശെഷമത്രെ അത് സാധി
ച്ചത്. അതല്ലാതെ രക്ഷാനിവൃത്തിയും പെട്ടന്നു വരു
വാൻ പാടുണ്ടായില്ല. കാരണം സൃഷ്ടിയുടെ അകത്ത്
ജീവനുള്ള യാതൊന്നു ദൈവം സ്ഥാപിച്ച നിയമ
പ്രകാരം ക്രമെണ മാത്രം വളൎന്നു തികവു പ്രാപിക്കുന്ന
ത്പൊലെ ദൈവരക്ഷയും പൂൎവ്വകാലത്തിൽ ആദ്യവാ
ഗ്ദത്തമായ വിത്തിൽനിന്നു മുളെച്ചു വെരൂന്നി വളൎന്നു
ഇസ്രയെൽ ജനത്തിൽ മരമായി ഉയൎന്നു യെശുവി
ന്റെ മനുഷ്യജന്മത്തിൽ പൂത്തു ക്രിസ്തസഭയിൽ ഫ
ലം കായിച്ചു ഇങ്ങനെ മെൽപറഞ്ഞ നിയമപ്രകാരം
നടക്കെണ്ടിവന്നു.

൬. ലൊകവയലിൽ രക്ഷയുടെ വിത്തുമുളെച്ചു
വരും കാലം ശത്രു വിതെച്ച നായ്ക്കല്ലയും കൂടവൎദ്ധിച്ചു
പൈശാചികവൃക്ഷങ്ങളെയും ഫലങ്ങളെയും ഒടുക്കത്തെ
വെൎതിരിവിന്റെ ദിവസത്തൊളം പുറപ്പെടുവിക്കുന്നു

മത്തെ. ൪൱൨൪ — ൯ം. പാപത്തിന്റെപ്രകൃതിയുംമെ
വളിവായെകണ്ടതിന്നുതികഞ്ഞവൎദ്ധനയെപ്രാപിക്ക
ത്തെന്നുവരുത്തും. അതിന്റെയഥാനമറവുൾക്കാരെ
ത്തുറായവിഷ്കരംനാശത്തിന്നുംഒരുവെങ്കണ്ടതിന്നുത
ന്നെ. ദോഷത്തിന്റെവൎദ്ധനയിൽഅതിന്റെവ
രാജ്യവുംഅടങ്ങിയിരിക്കുന്നു. അതുകൊണ്ടുദൈവം
രക്ഷയെനിരന്തിക്കുന്നതിന്റെവളൎച്ചയെസമ്മതി
ക്കമാത്രംഅല്ലതുണെക്കയുംബോധപ്പെടുത്തുകയും
കൂടചെയ്യുന്നത.

## രക്ഷെക്കുള്ളഒരുമ്പാടുകളിൽ

### ഒന്നാംകാലം

### പാപൊല്പത്തിമുതൽജലപ്രളയത്തോളം

[മനുഷ്യസൃഷ്ടിതുടങ്ങി൧൬൫൬ാംവൎഷത്തോളം]

§ ൧. കായിനുംആബെലും, കായീന്യരുംശേത്യരും

൧. ൧മൊ. ൪, ൧. — ൬, ൪. ആദ്യദിവസങ്ങളി
ലുംഭൂമിയിൽവസിച്ചുവരുന്നമനുഷ്യവംശംരണ്ടുവ
കയായി. ഒരുപക്ഷംവിശ്വാസത്തോടെദൈവ
ത്തെസെവിച്ചുനടക്കും മറെറത്അവിശ്വാസികളാ
യിഅവനെവിട്ടകന്നുപിശാചിന്റെദാസരായി
പൊക്കും. ഇരുപക്ഷക്കാൎക്കുള്ളസ്വഭാവങ്ങളുടെആ
രംഭവുംമുഖ്യകളുംആദാമിന്നുംഹവ്വെക്കുംആദ്യം
ജനിച്ചരണ്ടുമക്കളിൽകാണായ്വന്നു. ആദ്യജാതൻ
പിറന്നപ്പോൾഹവ്വസന്തോഷിച്ചുയഹോവയിൽനി
ന്നുപുരുഷനെലഭിച്ചുഎന്നുചൊല്ലിഅവന്നുകായി

ൻ[ആശ്രയം] എന്നവർ വിളിച്ചുവന്ന വൻസൎപ്പസന്ത
തിയൊട്ടു പൊരുതീട്ടു ജയം കൊള്ളുന്ന ആശ്രയം ആശ്ച
കം എന്ന വിചാരിക്കകൊണ്ടുതന്നെ· അല്പകാലം
ചെന്നശെഷം അവർ തെറ്റിപ്പൊയി എന്ന
റിഞ്ഞ രണ്ടാമവനെ ആബെൽ[മായ] എന്നു പെരി
ട്ടുകയും ചെയ്തു· മക്കൾ ഇരുവരും യഹൊവെക്കു ബ
ലികഴിച്ചു ആബെൽ തന്റെ കന്നുകാലികളിലെ ക
ടിഞ്ഞൂലുകളെ കൊണ്ടുവന്നു കായിൻ തന്റെ നിലത്തി
ലെ ഫലങ്ങളെ കാഴ്ചയാക്കി· ആബെൽ വിശ്വാസ
ത്തൊടെ ബലികഴിച്ചതകൊണ്ടു ദൈവം അത് അംഗീ
കരിച്ചു ഹെബ്രു· ൧൧,൪· കായിൻ കൊണ്ടുവന്ന കാ
ഴ്ചക്കു ദൈവപ്രസാദം ഉണ്ടായില്ല· അതകൊണ്ടു കാ
യിൻ അസൂയ നിറഞ്ഞവനായി ദൈവശാസനയെ ത്യ
ജിച്ചു അനുജനെ കൊല്ലുകയും ചെയ്തു· ൧ യൊഹ. ൩,
൧൨· ആബെലിന്റെ രക്തം പാഴ്ത്തൊക്കിൽ നിലവി
ളിച്ചതിനാൽ ഹെബ്രു· ൧൨,൨൪· ദൈവം കായിനെ ശ
പിച്ചു ഭൂമിയിൽ ഉഴലുന്നവനും അലയുന്നവനും ആ
ക്കുകയും ചെയ്തു·

ശൊധനം: മനുഷ്യചരിത്രത്തിന്റെ ആദിയിൽ ൧൬൦൦
വൎഷത്തൊളം സൎവ്വ ദെവാരാധനകളിൽ മുഖ്യാചാ
രമായ ബലികളും വിശുദ്ധപെരുന്നാളുകളിൽ ഉവി
ടെന്നുള്ളതും വിചാരിക്കുകാരണം· പാപബൊധങ്ങളും
ദൈവവിശുദ്ധികളും തമ്മിലുള്ള വിപരീതം വ്യാ
ഖ്യാനിപ്പതിനെ കരെപ്പാൻ മനുഷ്യരുടെ അനുഗ്രഹം
അതിന്റെ മൂലഭാവം ആകുന്നു എന്നു തൊ
ന്നുന്നു. ശൊലൊമൊൻ കുന്നുമുരുമാത്രം

ന്റെ അച്ഛാവും പുത്രിയും തങ്ങളിൽ ഉണ്ടായ നര ഉല്പത്തിയു
ള്ള കല്പിതവും പൂൎവ്വജാതികളുടെ ദെവാച്ചനകി
ലെ സമത്വവും കണ്ടിട്ടുണ്ട. അതിന്റെ ഉല്പത്തിദി
വ്യസ്ഥാനമായ ദെശങ്ങളിൽ നിന്ന ഉണ്ടായി എ
ന്നു വിചാരിപ്പാൻ ന്യായം. പക്ഷെ ദൈവം ആദ്യമനുഷ്യ
ൎക്ക നഗ്നതയെ മൂടുവാൻ ഉടുപ്പിച്ച മൃഗത്തൊലുകൾക്ക ൨.
മൊ. ൨൮. അതിനൊടു ചെൎച്ച ഉണ്ട. യശ. ൨൨,
൧൦.

൧. മൊ. ൪, ൧൭. — ൨൪. കായിൻ നൊദ ദെശത്തി
ൽ വാണു അവന്റെ സന്തതിക്ക ദൈവരാജ്യത്തിന്ന
വിരൊധമായി ലൊകരാജ്യം സ്ഥാപിച്ചു പല വിദ്യാ
കൌശലങ്ങളെയും സംസാരത്തിന്റെ സുഖഭൊഗങ്ങ
ളെയും സങ്കല്പിച്ചു അങ്ങളെയും പിതൃപിതാമഹന്മാരെ
യും ദെവീകരിച്ചു കൊൾകയും ചെയ്തു. കായിൻ തന്റെ പു
ത്രനായ ഹനൊക്കിന്ന ആദ്യപട്ടണം പണിതു. കായിന്യ
നായ ലാമക്ക ബഹുഭാൎയ്യത്വം നടപ്പാക്കി സാന്തഭൃത്യങ്ങളി
ലെ ദൈവനെത്രത്തിൽ ക്ഷീണിച്ചും ഗാനം പാടി ആദ്യ
കവിയായി തീരുകയും ചെയ്തു. അവന്റെ പുത്രനായ യൂ
ബാൽ തമ്പുവാനിക്കൾ ആദ്യപിതാവായി. തൂബൽ കീനാ
ദിവാദ്യങ്ങളെ സങ്കല്പിച്ചുണ്ടാക്കി. തൂബല്ക്കയിൻ യന്ത്ര
ലൊഹാദികളിൽ വെല ചെയ്യുന്നവൎക്ക ഗുരുവായി തീൎന്നു.
ലാമക്കിന്റെ പുത്രിയായ നായമ സ്ത്രീകളുടെ വസ്ത്രാഭര
ണകൌശലങ്ങളെ പഠിപ്പിച്ചു എന്നൊരു പുരാണകഥ
ഉണ്ട.

൧. മൊ. ൪, ൨൫. — ൫, ൫. ആദാം സന്തതിയായ ശെ
ൽ കായിന്റെ പൊലെ കൊന്നു അല്പകാലത്തിൽ ഏനൊ

തന്റെ സാദൃശ്യത്തിൽ ഒരു പുത്രനെ ജനിപ്പിച്ചു അവ
ന്നു ശെത്ത് എന്ന പെർ വിളിക്കയും ചെയ്തു. അവൻ ആ
ബെലിന്നു പകരം വിശ്വാസികളായ ദെവമക്കൾക്കു ആദ്യ
പിതാവായി. അവൎക്കു ജലപ്രളയത്തൊളം ആദാം, ശെ
ത്, എനൊശ്, കെനാൻ, മഹലയെൽ, യാരെദ്, ഹെനൊ
ക്, മെഥുശല, ലാമെക്, നൊഹ എന്നെ പത്ത് തലമുറ ഉ
ണ്ടായി. എനൊശിന്റെ കാലത്തിൽ അവർ യഹൊവ
നാമം ഘൊഷിപ്പാൻ തുടങ്ങി. ആദാം തന്റെ എല്ലാ മനു
ഷ്യരിൽ പ്രായം എറിയ മെഥുശല ൯൩൦ വയസ്സായി
മരിച്ചു. ആദാം മുതൽ എഴാമവനായ ഹെനൊക് ദൈ
വത്തൊടു കൂട നടന്നതിനാൽ വിശ്വാസത്താൽ മരണം
കാണാതെ എടുക്കപ്പെട്ടു. ഹെബ്രാ. ൧൧, ൫. അവൻ
ന്യായവിധിക്കായി വരുന്ന കൎത്താവിന്റെ പ്രത്യക്ഷ
തയെ പ്രവചിച്ചു. യൂദ. ൧൪. ൧൫. ലാമെക്കിന്നു പുത്രൻ
ജനിച്ചപ്പൊൾ ഹവ്വ മുമ്പെ ചെയ്ത പ്രകാരം തന്റെ പുത്ര
ൻ ദൈവം ശപിച്ച ഭൂമിയിലെ ഉപദ്രവകഷ്ടങ്ങളിൽ നി
ന്നു ആശ്വാസം വരുത്തും (൧ മൊ. ൫) എന്നു വിചാരിച്ചു അവന്നു
ആശ്വാസം എന്നൎത്ഥമുള്ള നൊഹ എന്നു പെർ വിളിച്ചു.
ആദാം ലാമെക്കിന്റെ ൫൬ാം വയസ്സൊളം ജീവിച്ചു ലാ
മെക്കിന്റെ പൌത്രനായ ശെം അബ്രഹാം മരിച്ച് ൩൫
സംവത്സരം കഴിഞ്ഞ ശെഷം അത്രെ അന്തരിച്ചു

സൂചകം: ജലപ്രളയത്തിന്നു മുമ്പെയുള്ള മനുഷ്യരുടെ
ദീൎഘായുസ്സിന്നു കാരണങ്ങളായിത്. ആദ്യമനുഷ്യ
രിലെ സൃഷ്ടിശക്തിയുടെ വീൎയ്യവും ജലപ്രളയത്തി
ന്നു മുമ്പെത്ത സൃഷ്ടികളിലെ ക്ഷാരവാരബലവും മ
നുഷ്യർ വെഗം ഭൂമിയിൽ എങ്ങും നിറഞ്ഞുവരെ

ണം എന്നുള്ള ദെവാഗ്രഹവും തന്നെ ഒന്നത്രെ ആ
ന്നു.

## § ൭. ജലപ്രളയം

൧. ൧ മൊ. ൬, ദീൎഘായുസ്സുനിമിത്തം മനുഷ്യർ
അത്യന്തം പെരുകിയെങ്കിലും അവരുടെ ദുഷ്ടതയും അ
തിശയമായി വൎദ്ധിച്ചു പൊന്നു. ശെത്തിലെ സന്താ
നികൾ മാത്രം ഭൂമിയുടെ ഉപ്പായിരുന്നു. എന്നാറെ ദെ
വമക്കൾ മനുഷ്യപുത്രിമാരെ സൌന്ദൎയ്യമുള്ളവർ എ
ന്നു കണ്ടു മൊഹിച്ചു ഇഷ്ടം പൊലെ വിവാഹം കഴി
ക്കയും ചെയ്തു. ദെവവിരൊധമായ ഈ ചെൎച്ചയിൽ നി
ന്നു മഹാഗൎവ്വികളായ മല്ലന്മാർ ജനിച്ചു. നീതിപ്രസംഗി
കനായ നൊഹ മാത്രം വിശ്വാസികളിൽ ശെഷിച്ചുള്ളു
ളും ദുഷ്ടതയും അക്രമവും ഭൂമിയിൽ എങ്ങും നിറഞ്ഞു
വരികയും ചെയ്തു. ദീൎഘക്ഷമാവാനായിട്ടുള്ള ദൈവം അ
നുതാപത്തിന്നു ഇടം ഉണ്ടാവാൻ ഇനിയും ൧൨൦ വൎഷം
താമസിച്ചു പാൎത്തു. അതിന്നിടയിൽ നൊഹ ദെവക
ല്പനപ്രകാരം ൩൦൦ മുഴം നീളവും ൫൦ മുഴം വീതിയും ൩൦ മു
ഴം ഉയരവും മൂന്നു തട്ടുമുള്ള ഒരു മരക്കലം പണിയിച്ചു.
മനുഷ്യരൊ അനുതാപം ചെയ്യാതെയും തിന്നും കുടി
ച്ചും കെട്ടിയും കെട്ടിച്ചും കൊണ്ടു ജലപ്രളയം വന്നു
എല്ലാവരെ നീക്കുവൊളം അതിനെ ബൊധിക്കാതെയും
പാൎത്തു. മത്ത. ൨൪, ൩൭—൩൯. അവസാനന്യായവിധി
കാലത്തിന്നു മുങ്കുറിയായി തീരുകയും ചെയ്തു.

൨. ൧ മൊ. ൭. ൮. ദെവകല്പനപ്രകാരം നൊഹ
ഭാൎയ്യയൊടും ശെം, ഹാം, യാഫെത്ത് എന്ന മൂന്നു മക്ക
ളൊടും മക്കളുടെ ഭാൎയ്യമാരൊടും കൂടെ പെട്ടകത്തി

ലെക്ക കയറി. മൃഗജാതികളിൽ ഒരൊരൊ ഇണയും വെവ്വെ
ന്നാഹാരവും കയറിയശെഷം യഹൊവാ പെട്ടകം
അടെച്ചു. നൊഹയുടെ ൬൦൦ാം വയസ്സിൽ ൧൬൫
൬ാം വൎഷം ൨ാം മാസം ൧൭ാം തിയ്യതി ജലപ്രളയം തു
ടങ്ങി. മഹാആഴത്തിലെ ഉറവുകൾ പൊട്ടി ആകാശ
ത്തിലെ ജലധാരങ്ങൾ തുറന്നു ൪൦ അഹൊരാത്രങ്ങൾ
മഴ വിടാതെ പെയ്തു. ഉന്നതപൎവ്വതങ്ങൾക്കു ൧൫ മുഴം ഉ
യരത്തിൽ വെള്ളം കരെറി ഭൂമിയെ മുഴുവനും മുക്കിയ
തുകൊണ്ടു ജീവശ്വാസമുള്ളത് ഒക്കയും ചത്തും കെട്ടും
പൊകയും ചെയ്തു. പ്രളയം ഒരു വൎഷം മുഴുവൻ നിന്നി
രുന്നു. അനന്തരം പെട്ടകം അൎമ്മിന്യ മലപ്രദെശത്തി
ലെ അറരാത്ത് കൊടുമുടിയിൽ ഉറെച്ചു നില്ക്കയും ചെ
യ്തു.

സൂചകം: ൧. പെട്ടകത്തിൽ ൧൦൦൦ ജാതി മൃഗങ്ങൾക്കു സ്ഥ
ലം ഉണ്ടായി. മീൻ, പുഴു ഇത്യാദികളെ കയറ്റുവാൻ ആ
വശ്യമായില്ലല്ലൊ. അത് കൂടാതെ ഭൂമിയിൽ ഇ
പ്പൊൾ ജീവിക്കുന്ന മൃഗജാതികൾ അനെകം ജലപ്ര
ളയത്തിന്റെ ശെഷം അത്രെ ഉത്ഭവിച്ചു എന്നു വി
ചാരിപ്പാൻ ന്യായം ഉണ്ടു. കൊടുങ്കാറ്റു ഭൂകമ്പം മൂ
ലമായിട്ട് ഉണ്ടാകും മുമ്പെ മൃഗങ്ങൾ ഭയപ്പെട്ടു വ
ല്ലടവും സങ്കെതം പ്രവെശിപ്പാൻ നൊക്കും. ഇങ്ങിനെ
ജലപ്രളയം തുടങ്ങുമ്പൊൾ പ്രാണരക്ഷക്കായി മൃ
ഗങ്ങൾ പക്ഷെ താനെ പെട്ടകത്തിലെക്ക് ഓടി വന്നു
എന്നു നിശ്ചയിക്കാം. ഭൂമിയുടെ വലിപ്പം ലക്ഷ്യ
മാക്കിയാൽ ൪൦൦ാംശം വെള്ളമായിട്ടു അതിൽ
വീഴും എങ്കിൽ ഒരുകാതം ഉയരമുള്ള പൎവ്വതങ്ങൾ

ത്തിനാൽ കൂടി പൊക്കം.

ഈ ജലപ്രളയത്തിന്റെ കഥ പല ജാതികളുടെ പുരാ
ണങ്ങളിൽ ഒരുപോലെയായി എഴുതി കിടക്കുന്നതിനാലും
ദേവവചനത്തിലെ വിവരത്തോടു ഒത്തുവരികയും ചെ
യ്യുന്നു. സത്യവ്രതൻ ഭാൎയ്യയും മൂന്നു മക്കളുമായി കപ്പ
ൽ കയറി വെള്ളത്തിൽനിന്നു ഉദ്ധൃതനായി എന്നു ഹി
ന്തുക്കൾ പറയുന്നു. അലോരസിൽ പിന്നെ പത്താം രാ
ജാവാകുന്ന ക്ഷിസുത്രൻ ജലപ്രളയത്തിൽ ശേഷിച്ചവ
ന്നു കല്ദ്യരുടെ കഥ. അങ്ങനെ തന്നെ മിസ്രക്കാർ
ഒസിരിസ്, ചീനർ ഫോഹി, യവനർ ദ്യുക്കാലിയൊൻ
വെള്ളത്തിൽനിന്നു രക്ഷിക്കപ്പെട്ടു എന്നു ചൊല്ലുന്നു.
ഭൂമിയുടെ ഇപ്പോഴത്തെ അവസ്ഥ വിചാരിച്ചുനോ
ക്കിയാൽ സാധാരണ പ്രളയം ഒരിക്കൽ ഉണ്ടായ പ്ര
കാരം അറിയാം. സൎവ്വഭൂമിയെയും മൂടുന്ന മണ്ണിന്റെ
മേലെ അംശത്തിൽ അനേകസ്ഥലത്തു വെച്ചു ഇ
പ്പോൾ ഇല്ലാത്ത മൃഗങ്ങളുടെ അസ്ഥികളും പല്ലുകളും കീ
ടങ്ങളുടെ കണ്ടുകിട്ടുന്നു. ഗൎമ്മാന്യരാജ്യത്തിന്റെ വടക്കെ
കരയണ്ടങ്ങളിലും വെല്ത്യ കടപ്പുറത്തും സ്കന്തിനാവ്യമല
കളിൽനിന്നു വിട്ടുപോയ പാറകൾ വീണുകിടക്കുന്നു. അവ
ജലപ്രളയത്തിൽ ഹിമയന്ത്രങ്ങളോടുകൂട അത്രദൂര
ത്തോളം നീന്തിപോയി എന്നു വിചാരിപ്പാൻ പാടുള്ളു.
അപ്രകാരം തന്നെ സ്വിസ്സ്യരാജ്യത്തിലെ മൊന്ത്ബ്ലാ
ങ്ക് മലയിൽനിന്നു പിളൎന്നു പോയ പാറകൾ ജൂരാമ
ലപ്രദേശത്തിൽ കിടക്കുന്നു. ൭൦൦൦ കാലടി ഉയരമുള്ള
കൊൎദ്ദില്ലെരപൎവ്വതങ്ങളിൽ സമുദ്രജീവികളുടെ അ
സ്ഥികളെ കണ്ടുകിട്ടി. ഹിമാലയത്തിലെ ൧൬൦൦൦ കാലടി

ഉയരമുള്ളസ്ഥലങ്ങളിൽനിന്നു വഴുതിവീണ ഹിമ
കട്ടങ്ങളിൽ മാൻ കുതിര മുതലായവറ്റിന്റെ
അസ്ഥികൾ കാണാവുന്നു. അനെക ഗുഹകളിൽ ശെഷിച്ചു
കിടക്കുന്ന അസ്ഥികൾ ഒരെ ജലപ്രളയത്തിന്നു മുമ
മ്പെ നാല്ക്കാലിമൃഗങ്ങൾക്കും മറെറതു ഇപ്പൊഴത്തെ മൃഗങ്ങ
ൾക്കും ഉള്ളത് എന്നു കാണുന്നു. വടക്കെ ഹിമസമു
ദ്രം മുതൽ തെക്കെ രാജ്യങ്ങളൊളവും നിവെച്ചു, വ
ടക്കെ അമെരിക്ക, ഗൎമ്മാന്യ, പെറു, മെക്സിക്കൊ, ന
വഹൊല്ലന്ത് രാജ്യങ്ങളിലും ഉഷ്ണദെശങ്ങളിലെ ശെ
ഷിപ്പുകളായ മരം പുല്ലു പുഷ്പാദികളും ചിലദിക്കി
ൽ തെങ്ങും തൊട്ടും നിലക്കരിയിൽ അനക്രാദിവും
മൺകൂടി ഇരിക്കുന്നതു കാണായി. ഇതിന്നാൽ തെളി
ഞ്ഞുവരുന്നിതു: ജലപ്രളയം പെയ്യുന്ന മൃഗങ്ങ
ളുള്ള സ്ഥലങ്ങളിൽ വന്നു അവയെ മൂടിവെച്ചു ഉട
നെ അവശീതം കൊണ്ടു ഉറെച്ചു പൊയി. പിന്നെ
വടക്കെ ഖണ്ഡങ്ങൾ ജലപ്രളയത്തിന്നു മുമ്പെ തെശ
ത്തുഭൂമികളല്ലൊ ആയിരുന്ന കാരണം അശ്ലാതിമൃഗ
ങ്ങൾ ശീതദെശങ്ങളിൽ ജീവിക്കയില്ല ഉഷ്ണദെശങ്ങ
ൾ ഇത്ര ക്ഷണത്തിൽ മാറിപ്പൊയതിന്റെ കാരണം
വിദ്വാന്മാൎക്ക ഇതുവരെയും തെളിഞ്ഞുവന്നില്ല

൯. ജലപ്രളയത്തിൽ മരിച്ചവരൊടു ക്രിസ്തൻ പാ
താളത്തിൽ ഇറങ്ങിയ സമയം രക്ഷയെ ഘൊഷി
ച്ചു. ൧ പെത്രു. ൩, ൧൯. ൨൦. ജലപ്രളയം നൊ
ഹെക്കു രക്ഷ വരുത്തിയതിനാൽ സ്നാനത്തിന്നു
മുങ്കുറി തന്നെ. ൧ പെത്രു. ൩, ൨൧.

# രക്ഷെക്കുള്ളഒരുമ്പാടുകളിൽ

## രണ്ടാംകാലം

### ജലപ്രളയം മുതൽ അബ്രഹാമിൻ വിളിയോളം

[൧൬൫൬. — ൨൦൮൩ വൎഷത്തൊളം]

### ൧. നൊഹയൊടു ദൈവം ചെയ്ത കറാർ

൧ മൊ. ൮, ൧൭ — ൯, ൧൭. ഒലിവുവൃക്ഷത്തിൻ
ഇലയെ കൊണ്ടുവന്ന പ്രാവു സമാധാനദൂതനായി പ്ര
ളയത്തിന്റെ അവസാനം അറിയിച്ച ശെഷം നൊഹ
ദൈവകല്പനപ്രകാരം പെട്ടകം വിട്ടിറങ്ങി ബലിപീഠം
പണിതു ബലികഴിച്ചു. യഹൊവ സുഗന്ധവാസനയെ
മണത്തു പറഞ്ഞിതു: ഇനിമേലാൽ മനുഷ്യൻ നിമിത്തം
ഭൂമിയെ ശപിക്കയില്ല കാരണം മനുഷ്യന്റെ ഹൃദയ
ത്തിലെ വിചാരം ബാല്യം മുതൽ ദൊഷമുള്ളത. ഞാ
ൻ ചെയ്ത പ്രകാരം സകലപ്രാണികളെയും ശിക്ഷിക്കയി
ല്ല ഭൂമിയുള്ള നാളൊക്കയും വിതയും കൊയിത്തും ശീ
തവും ഉഷ്ണവും വെനലും വൎഷവും പകലും രാവും നിന്നു
പൊകയില്ല. ദൈവം ആദ്യമനുഷ്യൎക്ക പരദീസയിൽ
നിന്നു കൊടുത്ത അനുഗ്രഹം നൊഹെക്കും മക്കൾക്കും പുതു
ക്കി. നിങ്ങൾ വൎദ്ധിച്ചു പെരുകി ഭൂമിയിൽ നിറഞ്ഞുകൊ
ൾ്വിൻ എന്നു പറഞ്ഞതല്ലാതെ സകലജീവികളിന്മെലും
അധികാരവും കൊടുത്തു. സ്വാഭാവികരാജാധികാ
രം അല്ല ബുദ്ധികൌശലങ്ങളും ഭയശക്തികളും അന്നു
മുതൽ മനുഷ്യാധികാരത്തിൽ ചെൎക്കൊലായിതീൎന്ന
താനും. ഇറച്ചി തിന്മാനുള്ള അനുവാദവും രക്തത്തൊ

ട്ടുകൂടിയമാംസത്തിന്റെനിഷെധവുംദൈവസാദൃശ്യ
ത്തിൽമനുഷ്യനെഉണ്ടാക്കിയത്കൊണ്ടുമനുഷ്യരെ
ന്റെരക്തത്തെആരെങ്കിലുംചൊരിക്കിച്ചാൽഅവ
ന്റെരക്തംമനുഷ്യനാൽചൊരിക്കപ്പെടുംഎന്നുള്ള
കല്പനയുംനിയമമായി. ഈപുതുനിയമത്തിന്നടയാ
ളമായിദൈവംമഴവില്ലിനെമെഘത്തിൽസ്ഥാപി
ക്കയുംചെയ്തു.

### ൭൦. നൊഹയുടെമക്കൾ

൧മൊ. ൯, ൨൦.—നൊഹകൃഷിക്കാരനായി
മുന്തിരിത്തൊട്ടംഉണ്ടാക്കി. പിന്നെഅവൻമദ്യംഎ
ന്നറിയാതെമുന്തിരിരസംകുടിച്ചുലഹരിപിടിച്ചുനഗ്ന
നായിക്കൂടാരത്തിൽകിടന്നാറെഇളയപുത്രനായഹാം
പിതാവിനെപരിഹസിച്ചു. ശെം, യാഫെത്എന്നവ
രൊപിതൃഭയരായിവന്നുനഗ്നതയെമറെക്കയുംചെയ്തു.
ഈഅല്പക്രിയയാൽനൊഹാപുത്രരുടെഅന്തർഭാവ
വുംമനൊഗുണവുംവെളിവായി. അവരുടെമക്കളിലും
പിതാക്കളുടെസ്വഭാവങ്ങൾവ്യാപിച്ചുപൊരുമല്ലൊ.
ആകയാൽനൊഹഉണർന്നുണ്ടായതറിഞ്ഞപ്പൊൾ
ലൊകചരിത്രത്തിന്റെപൊരുളടക്കമായശാപാനുഗ്ര
ഹങ്ങളെമക്കളുടെമെൽപ്രവാചകമായിഉരെച്ചു. അതാ
യിതുകനാൻശപിക്കപ്പെട്ടവനുംസഹൊദരരിൽദാ
സദാസനുമാക. ശെമിൻദൈവമായയഹൊവവാ
ഴ്ത്തപ്പെട്ടവൻകനാൻഅവന്നുദാസനാക. ദൈവംയാ
ഫെത്തിനെവർദ്ധിപ്പിക്ക; അവൻശെമിൻകൂടാരങ്ങളി
ൽവസിക്കകനാൻഅവന്നുദാസനായിവരിക.

സൂചകം: നൊഹയുടെപ്രവാചകദർശനംഹാമിന്റെദുഷ്ക്രി

യയാലും ശെം യാഫെത് എന്നിരിവരുടെ ഭക്തിയാലും
ജനിച്ചത്കൊണ്ടു അവൻ ശെം യാഫെതമാരുടെ ഭാ
വിയിൽ ശൊഭയുള്ളതും ഹാമിന്റെ അവസ്ഥയിൽ സ
ങ്കടമുള്ളതും മാത്രം ദർശിച്ചത്. രക്ഷയെ നിശ്ചയിച്ച
ദൈവമായ യഹൊവ ശെമിന്റെ ദൈവം തന്നെ.
യഹൊവ ശെമിനെ സഹൊദരന്മാരിൽ നിന്ന വെർ
തിരിച്ചതിനാൽ മനുഷ്യവംശത്തിന്നു വരുവാൻ
ഉള്ള രക്ഷ ഹാം യാഫെതമാരുടെ സന്തതികളിൽ
നിന്നല്ല ശെമിന്റെ വംശത്തിൽ നിന്നത്രെ വരും എന്ന
നിശ്ചയം. യാഫെത് വർദ്ധിച്ചു ശെമിന്റെ കൂടാരങ്ങ
ളിൽ പാർക്കും എന്ന വാക്കിന്റെ അർത്ഥം ശെമിൽ നി
ന്ന പുറപ്പെട്ടുവരുവാനുള്ള രക്ഷയിൽ യാഫെത്യർക്കും അ
വകാശം വരും എന്നത്രെ. കനാൻ ഹാമിന്റെ ഇളയപു
ത്രൻ നൊഹയുടെ മക്കളിൽ ഇളയവനായ ഹാം പിതാ
വിന്ന ചെയ്ത അതിക്രമത്തിന്റെ ഫലം തന്റെ ഇളയമ
കനായ കനാൻ ഏറ്റവും അനുഭവിക്കെണ്ടിവരും. അ
വന്റെ കുഡുംബത്തിൽ ദാസ്യത്തിന്റെ ശാപം കിട
ക്കും. രക്ഷയും അനുഗ്രഹവും അല്ല ശാപനാശങ്ങളുടെ
അവസ്ഥ മാത്രം നൊഹ ഹാമിന പ്രൊക്ഷിക്കെണ്ടി
വന്നതിനാൽ അവന്റെ സന്തതികൾ ക്രിസ്തുവിൽ
സ്വാതന്ത്ര്യം പ്രാപിച്ചു ദൈവപിതാവു മുതൽ അവരുടെ
മെൽ ഭാരമായി കിടന്ന ശാപം ക്രിസ്തുവിൽ നീങ്ങിപൊകും
എന്നുള്ള സന്തൊഷവർത്തമാനം അന്ന് അല്ല ക്രമത്താ
ലെ മാത്രം വെളിവായത്. മിസ്രയിൽ നിന്ന ഇസ്രായെല്യരാ
ർ വരും ക്രൂഷ് വിറ്റിഞ്ഞു ദൈവത്തിലെക്ക് കൈകളെ നീ
ട്ടും. സങ്കീർത്തനം ൬൮, ൩൧.

## § ൧൧. ഭാഷാഭെദങ്ങളും ജാതിഛിദ്രവും

൧. മൊ. ൧൧. നൊഹയുടെസന്തതിക്കാർഅസ്സിറിയിൽനിന്നുള്ളുംകിഴക്കൊട്ടുപുറപ്പെട്ടുപ്രാത്ത്തിഗ്രിനദികളുടെമദ്ധ്യെശിനാർനാട്ടിൽകുടിയെറി. ഏറെവുംവൎദ്ധിച്ചുവരുന്നജനസമൂഹംഹെതുവായിവെഗംചിതറിപൊകെണ്ടിവരും.എന്നൂഹിച്ചുഒരുമൂലസ്ഥാനംവെണം.എന്നുനിശ്ചയിച്ചുആകാശത്തൊളംഉയൎന്നുമുട്ടുന്നഗൊപുരംകെട്ടുവാൻആലൊചിച്ചു. മനുഷ്യർഎല്ലാവരുംഒരുമനപ്പെട്ടാൽദൈവത്തൊടുംമറുത്തുനില്ക്കാം.എന്നഅഹങ്കൃതിയെതങ്ങളിൽവളൎത്തികൊണ്ടുവരുവാൻഒരുപട്ടണംകെട്ടിആകാശത്തൊളംഉയൎന്നുമുട്ടുന്നഗൊപുരം.പണിത്കീൎത്തിഉണ്ടാക്കുക.എന്നുപറകയുംചെയ്തു. അക്കാലത്തൊളം.എല്ലാവൎക്കും.ഒരുഭാഷമാത്രംഉണ്ടായതിനാൽഐക്യത്തൊടെതങ്ങളുടെനിരൂപണങ്ങളെപൂരിപ്പാൻപ്രാപ്തരായിരുന്നു. ആ ഐകമത്യത്തിൻബന്ധത്തെപൊട്ടിപ്പാൻയഹൊവഇറങ്ങിഭാഷയെകലക്കികളഞ്ഞു. അത്കൊണ്ടുഅവർകലക്കം.എന്നൎത്ഥമുള്ളബാബെൽപട്ടണനിൎമ്മാണംഉപെക്ഷിക്കെണ്ടിവന്നു. വ്യാജമായഐക്യത്തിൽനിന്നുദൈവംഅവരെകെട്ടഴിച്ചുചിതറിക്കയുംചെയ്തു. ഗൊപുരത്തിന്നുപ്രതിബിംബമായക്രിസ്തുശ്രിൻകീഴ്എല്ലാവരുംചെൎന്നുയഹൊവപഞ്ചാശദ്ദിനത്തിൽഭാഷാഭെദങ്ങളെപിന്നെയുംഒന്നാക്കെണ്ടതിന്നുഇറങ്ങിവരുവൊളംജാതികൾസ്വന്തവഴികളിൽനടപ്പാൻതുടങ്ങി. ബാബെൽദൈവവിരൊധമായഎതിൎക്രിസ്തുത്വത്തിന്നുമുങ്കുറിയുംഅവസാനകാലത്തിൽഉണ്ടാകുവാനുള്ളദുഷ്ടത

ഖുടെ നിറവിൻ ആരംഭവും ആകുന്നു.

സൂചകം: വരുവിൻ മുതലായ വാക്കുകളെ ശിനാറിലെ
ല നിവാസികൾ പറഞ്ഞനാൾ അന്യദെവാൎച്ചനയുടെ ജ
നനദിവസം തന്നെ. ജീവനുള്ള ദൈവത്തെയും അവ
ന്റെ നിശ്ചയിച്ച രക്ഷയെയും നിരസിച്ചും ഉദ്ധാരണത്തി
ന്ന സ്വന്തബുദ്ധിശക്തികളിൽ ആശ്രയിച്ചും കൊള്ളു
ന്നതെല്ലാ അന്യദെവാൎച്ചനയുടെ ഭാവം ആകുന്നത.
ബാബെൽപട്ടണവും ഗൊപുരവും പണിയുന്നതിൽ ഈ ഭാ
വം വെളിവായി മനുഷ്യരിൽ ഉദിക്കയും ചെയ്തു. അതി
ന്റെ ആരംഭം ആകുന്ന സ്വന്തരക്ഷയെ നിവൃത്തിപ്പാന
ുള്ള പ്രയത്നം അതിന്റെ തീൎച്ചയൊ രക്ഷയെ വരുത്തു
വാൻ പാടില്ല എന്ന് ഒരു നിരാശതയത്രെ.

൨. ൧൭൫൭. ൨൦. യാഫെത്തിന്റെ സന്തതികൾ പ്രാ
യികം വടക്കൊട്ടു ചെന്നു കുടിയേറി. യാഫെത് വിസ്താ
രമുള്ളവൻ എന്ന പെൎക്കയൊഗ്യൻ. കാരണം യാഫെ
ത്യർ വടക്കെ ആസ്യയും യുരൊപഖണ്ഡം മുഴുവനും വ
ടക്കെ അമെരിക്കയും മറ്റും വശത്താക്കി ഈനാളൊ
ളം വൎദ്ധിച്ചു പൊകെയുള്ളു. ഹാമിന്റെ സന്തതികൾ തെ
ക്കെ ദിക്കുകളിൽ വ്യാപിച്ചു പാൎത്തു അവിടത്തെ ഉഷ്ണം
അവരുടെ പെരൊട്ടും ഭാവത്തൊട്ടും ഒക്കുന്നത്. ആ
ഫ്രിക്കഖണ്ഡം ആസ്യയിലെ തെക്കെ മുമ്പുകൾ അറവി
യും മറ്റും അവരുടെ വാസസ്ഥലങ്ങൾ ആകുന്നു. ശെ
മിന്റെ സന്തതികൾ മൂലസ്ഥാനങ്ങളെ ഉപെക്ഷിക്കാ
തെ മദ്ധ്യാസ്യയിൽ സ്ഥിരപ്പെട്ടു കിഴക്കും പടിഞ്ഞാറു
മുള്ള ദിക്കുകളിലും വൎദ്ധിച്ചു പൊന്നു. ശെമിൻ വംശത്തി
ൽ വാഗ്ദത്തസന്തതി ഉദിച്ചു അബ്രഹാമിന്റെ വിളിയൊ

ളും അതിൽ ഉണ്ടായ പത്തു തലമുറകൾ ആവിതു: ശെം, അൎഫക്ഷാദ്, ശെലഹ, എബെർ, പെലെഗ്, രെഹു, സെരുഗ്, നാഹൊർ, തെരഹ, അബ്രാം. ഇവരുടെ കൂട്ടത്തിലും കൂട വിഗ്രഹാരാധന മൂലം നാശം പ്രവെശിച്ചു അബ്രാമിന്റെ പിതാവായ തെരഹ വിഗ്രഹാരാധിയായിരുന്നുവല്ലൊ. യൊശു. ൨൪, ൨. ൧൪.

സൂചകം: ൧. ജാതികൾ ചിതറിപ്പൊയത് ൧ മൊ. ൧൦, ൨൫. എഴുതിയിരിക്കുന്നു. ശെമിന്റെ പ്രപൌത്രനായ പെലെഗിന്റെ കാലത്തിൽ ലൊകം ഭെദിച്ചു പൊയതിനാൽ അവന്നു പെലെഗ് [ഭെദം] എന്നു പെർ വന്നു. പത്താം അദ്ധ്യായത്തിൽ എഴുതിയിരിക്കുന്ന ജാതികളുടെ പട്ടിക അതിന്റെ വിവരം കാണിക്കുന്നു. ഹാമ്യനായ നിമ്രൊദ് ശിനാരിൽ ഒന്നാമത്തെ രാജ്യം സ്ഥാപിച്ചത്.

൨. ജലപ്രളയത്തിനു മുമ്പെത്ത മനുഷ്യചരിത്രത്തിൽ ദെവപുത്രന്മാരും മനുഷ്യപുത്രിമാരും തമ്മിൽ ഉണ്ടായ കെട്ടുവാഴ്ച ദൊഷത്തിന്റെ ആരംഭമായ പ്രകാരം ജലപ്രളയത്തിന്റെ ശെഷം എല്ലാ മനുഷ്യരും ഒന്നിച്ചു ബാബെൽ ഗൊപുരം കെട്ടുവാൻ തുടങ്ങിയത് വഷളത്വത്തിന്റെ ആരംഭമായി. ജലപ്രളയം മൂലം ജീവഭെദങ്ങളും ജാതിഭ്രമതയാൽ മനുഷ്യാചാരമാൎഗ്ഗവൎണ്ണാദിഭെദങ്ങളും ഉണ്ടാവിച്ചത്.

൩. പത്താം അദ്ധ്യായത്തിലെ ജാതിപട്ടിക ബഹുസാരമുള്ളത്. എങ്ങിനെ എന്നാൽ ജാതികൾ സ്വന്തവഴികളിൽ നടപ്പാൻ പുറപ്പെട്ടും മുമ്പെ ദൈവം എല്ലാവംശങ്ങളുടെ നാമങ്ങളെ മൊശമുഖാന്തരം എഴുതിസൂക്ഷി

ക്കയിൽ എല്ലാവരും നൊഹയുടെ മൂന്നു മക്കളിൽനി
ന്നു ജനിച്ചു എന്നും താൻ ഒരു ജാതിയെയും മറക്കാതെ
എല്ലാവൎക്കും രക്ഷാമാൎഗ്ഗം ഒരുക്കുവാൻ നിശ്ചയിച്ചു
എന്നും ഉറപ്പു വരുത്തിയിരിക്കുന്നു. അതല്ലാതെ പല
ജാതികളുടെ പുരാണകഥകളിൽ എഴുതികാണുന്ന
ദൈവവംശാവലികൾക്കു ഒരു അടിസ്ഥാനവും സത്യവും ഇ
ല്ല എന്നു മെൽപറഞ്ഞ പട്ടികകൊണ്ടറിയാം.

# രക്ഷെക്കുള്ള ഒരുമ്പാടുകളിൽ

## മൂന്നാം കാലം

### അബ്രഹാമിന്റെ വിളിമുതൽ ക്രിസ്തു ജനന ത്തൊളം

[൧൯൨൧—൪ ക്രി.മു. വൎഷത്തൊളം]

### ൨൫. ഈ കാലത്തിന്റെ ഭാവം

൧. മെൽവിവരിച്ച രണ്ടു കാലങ്ങളിൽ മനുഷ്യരു
ടെ ദൊഷം ഹെതുവായി രക്ഷെക്കുള്ള ഒരുമ്പാടുകൾ
രക്ഷാനുഷ്ഠാനത്തിന്നു മതിയായി വന്നില്ല. എന്നിട്ടും
ദൈവം തിരുവുള്ളൊചനയെ ഉപെക്ഷിക്കാതെ അ
തിന്നു പുതുതാക്കി വട്ടം കൂട്ടുകയും ചെയ്തു. മുമ്പെത്ത കാ
ലങ്ങളിൽ ദൈവം എല്ലാ മനുഷ്യവംശം രക്ഷയുടെ
നിവൃത്തിക്കു നിയൊഗിച്ചിരുന്നു. കാരണം മനുഷ്യവം
ശം രണ്ടു വട്ടം ഏകപിതാവിനെകൊണ്ടു ആരംഭിച്ചു. ഈ
മൂന്നാം കാലത്തിലൊ മനുഷ്യവംശം പല ജാതിക
ളായിചിതറി ദൈവാരാധനയെ വിട്ടു വഷളായ്തീൎന്നു
എങ്കിലും പുതിയ ശിക്ഷാവിധിയെകൊണ്ടു മൂലനാശം

വരുത്തുവാൻമനസ്സില്ലാതെരക്ഷയുടെഅംഗീകരണ
ത്തിന്നനുക്രമിച്ചുവെപ്പാൻദൈവത്തിന്നുഇഷ്ടം തൊ
ന്നിയത. ഖണ്ഡിച്ചുപൊയമനുഷ്യവംശം രക്ഷയുടെ
ഒരുമ്പാടുകളെ വഹിപ്പാൻ അല്പം പൂർത്തിവന്നരക്ഷയെ
കൈക്കൊൾവാൻ അത്ര പ്രാപ്തിയുള്ളതായിതീരെണ്ടി
വരികകൊണ്ടവശ്യം തൊന്നിയത. അതകൊണ്ടു പുതുതായി
തുടങ്ങിയരക്ഷയുടെഒരുമ്പാടുകൾ സാധാരണഭാവം
വിട്ടു ഒരു ജാതിയിൽ മാത്രം രക്ഷയെമുക്കമെയാകി
കാണിച്ചു അന്യജാതികളെ അതിന്റെ അംഗീകര
ണത്തിന്നു തക്കവെരാക്കുവാൻ ആരംഭിക്കയും ചെയ്തു.
ഇതൊക്കനിവൃത്തിപ്പാൻ ദൈവം ഒരു മനുഷ്യനെ
തിരെഞ്ഞെടുത്തു തിരുവുള്ളൊലൊചനയുടെ കാവലിനെ
അവന്നും സന്തതികൾക്കും എല്പിച്ചു ദൈവരാജ്യം ഉറപ്പും
തികവും പ്രാപിച്ചു എല്ലാ ജാതികളെക്കും കൈക്കൊ
ള്വാൻ തക്കതായിതീരുവൊളം തന്റെ വെളിപ്പാടുക
ളെയും രക്ഷെക്കുള്ള ഒരുമ്പാടുകളെയും താൻ വരി
ച്ചു വംശത്തിൽ സമർപ്പിച്ചുവെക്കയും ചെയ്തു. അതിന്നിടയി
ൽ മനുഷ്യൻ സ്വന്തബുദ്ധിശക്തികളെകൊണ്ടു രക്ഷ
യെ പ്രാപിപ്പാൻ കഴികയില്ല എന്ന് അറിഞ്ഞുകൊ
ള്ളെണ്ടതിന്നു ദൈവം ജാതികളെ താന്താങ്ങളുടെ വ
ഴികളിൽ നടപ്പാൻ സമ്മതിച്ചു. അപ. പ്രവൃ. ൧൪, ൧൬.
മുടിയനായമകനെ പൊലെ ജാതികൾക്കും പിതാവിന്റെ അ
വകാശത്തൊടുകൂടവിസ്തീർണ്ണലൊകത്തിലെക്ക് പുറപ്പെ
ട്ടു സ്വച്ഛെക്കുതക്കവണ്ണം എല്ലാം ചെലവഴിപ്പാൻ
സമ്മതമായി. പിതൃഭവനത്തിൽനിന്നു അവർകൊണ്ടു
പൊയ അനുസ്മൃതികളെ പൂർവ്വകാലത്തിന്റെ ഒർമ്മകളും

ആശകളും തങ്ങളുടെ ഹൃദയങ്ങളിൽ എഴുതിക്കിടക്കുന്ന ധൎമ്മ
വും അത്രെ. എന്നാൽ മുടിയനായ മകൻ മുതലെല്ലാം ദുഷ്
ചിലവാക്കി പന്നികളുടെ കരപ്പയറു കൊണ്ടു വയറു നിറെ
പ്പാൻ ആഗ്രഹിച്ച ശെഷം ക്ഷീണനും ഹീനവെൻ ആയി അപ്പ
ത്തിന്റെ അനുഗ്രഹമുള്ളവനുമായി പിതൃഭവനത്തിലെക്ക്
മടങ്ങിവന്നു സന്തൊഷത്തൊടു കൂടെ കൈക്കൊള്ളപ്പെ
പ്പെടുകയും ചെയ്തു. ഇങ്ങനെ ജാതികളുടെ അവസ്ഥയെ
കൊണ്ടു മനുഷ്യവംശം രക്ഷക്കായും യഹൂദരുടെ വി
ശെഷങ്ങളെ കൊണ്ടു രക്ഷ മനുഷ്യൎക്കായും ഒരുങ്ങിവ
രെണ്ടതിന്നു ദൈവത്തിന്നു ഇഷ്ടം തൊന്നിയതു.

൨. ദൈവപ്രജ്ഞനും ശാസ്ത്രജ്ഞയായി രക്ഷ ഭാവിക്കിലെ
ത്തിരിക്കുന്നു എന്നു ചെയ്തു പ്രത്യെകം വരുംകാലത്തിലെക്ക്
നൊക്കിക്കൊണ്ടു ലൊകചരിത്രത്തിലെ എതിൎക്കൂട്ടവും
യഹൊവെക്ക് വഴിയെ ഒരുക്കുവിൻ എന്നു വനത്തി
ൽ കൂകുന്നവന്റെ ശബ്ദവും ആകുന്നു. വിദ്യാകൌശ
ലങ്ങളെ കൊണ്ടു ശൊഭിക്കുന്നില്ലെങ്കിലും ദിവ്യജ്ഞാന
പ്രതീക്ഷകളാലും ലൊകത്തെ ജയിക്കുന്ന വിശ്വാസ
ത്താലും അലങ്കൃതമായതു. ഈ ജനത്തിൽ പ്രത്യെകം
രക്ഷയെ ഒരുക്കി വെപ്പാനും അബ്രഹാം സന്തതിയിൽ
നിന്നു മനുഷ്യവംശത്തിന്നു അനുഗ്രഹവും സൎവ്വലൊ
കരക്ഷിതാവും പുറപ്പെട്ടു വരുവാനും ദൈവം നിശ്ചയി
ച്ചതു. സ്വന്തവഴികളിൽ നടക്കുന്ന ജാതികൾക്കും ദിവ്യഉ
ദ്യൊഗം ഉണ്ടായി. അപ. പ്രവൃ. ൧൭, ൨൬. നൊക്കുക.
ബഹുകാലം അവർ അലഞ്ഞു തിരിഞ്ഞു ആത്മീകദാ
രിദ്ര്യവും പൊരാഴ്മയും കണ്ടറിഞ്ഞ ശെഷം ക്രിസ്തുവിൽ
ഉള്ള രക്ഷയെ കണ്ടെത്തുകയും ചെയ്യു. ദൈവരാജ്യ

മായഭവനംകെട്ടുവാൻ അവരും കല്ലുകളെക്കൂട്ടിക്കൊ
ണ്ടുവരെണ്ടിവന്നു. അവരിൽനിന്നുഉത്ഭവിച്ചത
ച്ചജ്ഞാനവും കൌശലപണിവിദ്യാവിശെഷങ്ങളും
ഇതവരക്കും ബഹുസാരമായിനിന്നക്രിസ്തസഭെക്ക്
വളരഉപകാരമായിരിന്നു. രക്ഷായെഹൂദന്മാ
രിൽനിന്നുവരുന്നതാകുന്നു. യൊഹ. ൪,൨൨

൭ാം. പവിത്രദെശം

൧. അക്കാലത്തിൽ കനാന്യരുടെവാസസ്ഥലമാ
യപലസ്തീനദെശം ദൈവം സ്വജനത്തിന്റെരക്ഷി
ച്ചിപ്പിന്നും സ്വൎഗ്ഗരാജ്യത്തിന്റെപ്രകടനത്തിന്നും
നിശ്ചയിച്ചത. കിഴക്കറബിയവനം തെക്കപാറന്നാ
ഴിപടിഞ്ഞാറമദ്ധ്യതറന്ന്യാഴി വടക്കലിബനൊൻ
മല. ഈനാലതിൎക്കകത്തകപ്പെട്ടകനാൻ ദെശം ചി
പാകാരെണ്ണ എന്നു അറിവാറായമൂന്നുഭൂഖണ്ഡങ്ങളു
ടെനടുവിൽകിടന്നു മറെറരാജ്യങ്ങളൊടുവെവ്വിട്ടും
ചെൎന്നിട്ടും ഉള്ളതായിരുന്നു. ദെശത്തിന്റെഭാവംദൈ
വപ്രജകളുടെഭാവത്തൊടൊത്തുവന്നു. അന്യന്മാർ
പ്രവെശിച്ചുഅതിനെവശമാക്കിയതുദുൎല്ലഭമത്രെ എ
ന്നിട്ടും അതമിസ്രഅശ്ശൂര്യയിലെ പ്രധാനരാജ്യങ്ങൾ ഇ
വററിന്റെനടുവിലും ലൊകവൎത്തകന്മാരായ ഫൊയ്നീ
ക്യരൊടുസമീപിച്ചും പണ്ടത്തെവ്യാപാരത്തിന്നുമുഖ്യവ
ഴിയരികത്തും കിടന്നതിനാൽ ദെവരാജ്യത്തെ പൊ
റിവളൎത്തുവാനും നിവൃത്തിച്ചരക്ഷയെ എല്ലാജാതി
കളിൽ പരത്തുവാനും ഉചിതദെശം തന്നെ ആയിരുന്നത

൨. പലസ്തീനമുഴുവനും മലപ്രദെശം തന്നെ. ലിബനൊ
ൻമലകളിൽനിന്നുരണ്ടുമലനാട്ടുകൾ യൎദ്ദൻപുഴയുടെക

രകളിൽ തെക്കൊട്ടു പാറശ്ശാറഞ്ഞിയൊളം നീണ്ടുകിടക്കു
ന്നു. ഇതിനാൽ ദെശം നാലു സമനിരയുള്ള അംശങ്ങ
ളായി വഞ്ചിച്ചു പൊകുന്നു. സമുദ്രതീരം, പടിഞ്ഞാറെ
മലനാട്ടു, യൎദ്ദൻതാഴ്വര, കിഴക്കെ മലനാട്ടു എന്നിവ
തന്നെ. യൎദ്ദൻനദി ലിബനൊൻ മലയുടെ അടിവാര
ത്തിൽനിന്നു ഉത്ഭവിച്ചു മെരൊം പൊയ്കയിൽ കൂടി വന്നു
കാതം ദൂരത്തൊളം ഒഴുകിയ ശെഷം ഗനെസരെത്ത് പൊ
യ്കയിലും കൂടി കടന്നു തെക്കൊട്ടു ചെന്നു ശവക്കടലിൽ
ഒഴുകി ചെരുന്നു. ശവക്കടലിന്റെ രണ്ടു ഭാഗത്തും ൨൦൦൦
കാലടി ഉയരമുള്ള പാറക്കുന്നുകൾ ഉണ്ടു. പിന്നെ യൎദ്ദൻപു
ഴയും ശവക്കടലും മദ്ധ്യതരന്ത്യാഴിയെക്കാൾ താണനില
ത്തിൽ കിടക്കകൊണ്ടു ഉഷ്ണം ഹെതുവായി ദിവസെന
ആ കടലിൽ ഒഴുകുന്ന പുഴവെള്ളം ആവിയായി തീൎന്നു
കടലിന്നു വൎദ്ധന വരുത്താതിരിക്കുന്നതു. ഗനെസരെത്ത്
പൊയ്കയും ശവക്കടലും തമ്മിൽ വളരെ ഭെദിച്ചു പൊകുന്നു.
ഗനെസരെത്ത് പൊയ്കയുടെ ചുറ്റുമുള്ള നാട്ടുകൾ സൌ
ന്ദൎയ്യവും ഫലപ്രദവും ഉള്ളവ. അതിൻ കരയിൽ
പല ഊരുകൾ ഉണ്ടു. നിവാസികളുടെ ഉപജീവനത്തി
ന്നു അതിന്റെ ആഴത്തിൽ മീനുകൾ നിറഞ്ഞിരിക്കുന്നു.
ഇങ്ങനെ ഗനെസരെത്ത് പൊയ്ക അനുഗ്രഹമുള്ള സ്ഥലം
തന്നെ ആകുന്നു. ശവക്കടലൊ ശാപമരണങ്ങൾക്കു അ
ടയാളം അത്രെ. അതിന്റെ വെള്ളം ജീവശ്വാസമുള്ള
തെല്ലാം നശിപ്പിക്കയുള്ളു. അതിൻ കര പാഴ്പ്രദെ
ശം അത്രെ. അതിൽനിന്നു പൊങ്ങിവരുന്ന ആവിയും
ഉഷ്ണവും വിഷക്കാറ്റൊട്ടു തുല്യം. കിഴക്കെ മലപ്രദെ
ശത്തിൽനിന്നു യൎമ്മുൿ, യബൊൿ ഈ രണ്ടു പുഴകൾ യ

ദ്ദിലെക്കും അൎന്നൊൻ, സാരെദ് എന്നുള്ളവ ശവക്ക
ടലിലെക്കും ചെന്നു ചെരുന്നു. ഈ നാലു നദികളുടെ
പ്രവാഹദെശങ്ങൾ പാറയിടുക്കുകൾ അത്രെ. പടിഞ്ഞാ
റെ മലനാട്ടിൽ പെരില്ലാത്ത നദങ്ങളും തൊടുകളും മാ
ത്രം കാണ്മാനുള്ളു. കടപ്രദെശമായ സമഭൂമികളിൽ
മലയാൽ രണ്ടംശമായി പൊകുന്നു. കൎമ്മെലിന്റെ വ
ടക്കിൽ കീശൊൻ നദി മദ്ധ്യതറന്ന്യാഴിയിൽ വീഴുന്നു. ക
ൎമ്മെലിന്റെ വടക്കെ ഉള്ള നാട്ടിന്നു അക്കൊ സമഭൂമി
എന്ന പെർ ഉണ്ടു. തെക്കെ നാടു യൊപ്പാ സമീപമുള്ള
കുന്നുകളെകൊണ്ടു രണ്ടംശമായി വിഭാഗിച്ചു കിടക്കുന്നു.
വടക്കെ അംശത്തിന്നു സാരൊൻ സമഭൂമി തെക്കെ അം
ശത്തിന്നു സെഫെല സമഭൂമി എന്നും പറയുന്നു.

൯. പടിഞ്ഞാറെ മലനാട്ടിന്റെ ഉയരം ൧൫൦൦, ൩൦൦൦
കാലടി. യൎദ്ദെന്റെ കരസമീപം പാറകൾ ഒക്കെ ദെശം മതി
ലാകാരമായി നില്ക്കുന്നു. ചെറിയ പുഴകൾ പലതും വിസ്താരം
കുറഞ്ഞ താഴ്വരകളിലും പാറയിടുക്കുകളിലും കൂടി പ്രവ
ഹിച്ചു ദെശത്തെ കീറിക്കളയുന്നു. അല്പം വീതിയുള്ളതാ
ണ നാട്ടു ഒന്നെയുള്ളു. അതിന്നു യെസ്രെൽ താഴ്വര എ
ന്ന പെർ. കീശൊൻ പുഴ അതിൽ കൂടി ഒഴുകി മെൽ പറ
ഞ്ഞ പ്രകാരം മദ്ധ്യതറന്ന്യാഴിയിൽ ചെന്നു ചെരുന്നു.
ഈ താഴ്വരയിൽ നിന്നു വടക്കൊട്ടു ഗലീലനാട്ടു ലീബ
നൊൻ പൎവ്വതത്തൊളം പരന്നു കിടക്കുന്നു. യെസ്രെൽ
നാട്ടിൽ നിന്നു തെക്കൊട്ടുള്ള മലപ്രദെശം മൂന്നംശ
ങ്ങൾ തന്നെ. അതിൽ വടക്കുള്ളതിന്നു എഫ്രയീമ്യ മല
നാട്ടു, നടുവിലുള്ളതിന്നു യെഹൂദ്യ മല, തെക്കെ അംശ
ത്തിന്നു അമൊൎയ്യ പൎവ്വതം എന്ന പെരുകൾ ഉണ്ടു. യ

ദ്ദന്റെ കിഴക്കെ കരയിലെ മലപ്രദെശത്തിന്ന ഹൌ
ഌ എന്ന പറയുന്നു. അത് വങ്കാടും മെച്ചൽസ്ഥല
ങ്ങളും നിറഞ്ഞിരിക്കുന്നു. ഗലീലക്കടലിൽ നിന്ന ചില
കാതം തെക്ക് യർമ്മൂക്ക് പുഴ മലനാട്ടിൽ കൂടി ഒഴുകി യർദ്ദനി
ൽ കൂടുന്നു. യർമ്മൂക്കിൽ നിന്ന വടക്കെ അംശത്തിന്ന ബാ
ശാൻ എന്നും തെക്കെതിന്ന ഗില്യാദ് എന്നും പെരു
കൾ ഉണ്ട. ഗില്യാദിൽ കൂടി യബ്ബൊക്ക് പുഴ ഒഴുകി പൊകു
ന്നു. ആ നാട്ടിന്റെ തെക്കെ അറ്റത്തൊ മൊവാബ് സമ
ഭൂമി. അതിന്ന തെക്ക അബാറിം മലതന്നെ ഇരിക്കുന്നു.
ആ മലയിൽ നിന്ന ഉത്ഭവിച്ചുവരുന്ന അർന്നൊൻ പുഴ
അങ്ങെ ദെശത്തിന്റെ അതിർതന്നെ. അതിനിൽ നി
ന്ന [illegible] കടലൊളം നീണ്ടിരിക്കുന്ന
മലനാട്ടിന്ന എദൊമ്യ മലപ്രദെശം എന്ന പറയുന്നു.

സൂചകം: ദെവവചനവും ആത്യശാസ്ത്രികളും കനാൻ ദെ
ശത്തിന്റെ സാരം വളരെ വർണ്ണിക്കുന്നു. ദെവവചനം അതി
ന്ന പാലും തെനും ഒഴുകുന്ന ദെശം എന്ന പെർ ഇട്ടിരിക്കു
ന്നു. ദെശസാരത്തൊടു നിവാസികളുടെ സംഖ്യയും ഒത്തുവ
രുന്നു. അബ്രഹാമിന്റെ കാലത്തിൽ പല ഗൊത്രങ്ങൾ അ
തിൽ കുടിയെറി വസിച്ചു എങ്കിലും അവന്റെ മൃഗക്കൂട്ടങ്ങ
ൾക്കും അതിൽ മെച്ചൽ വെണ്ടുവൊളം ഉണ്ടായിരുന്നു. ദാവി
ദ്രാജാവു നിവാസികളെ എണ്ണിച്ചപ്പൊൾ അവരുടെ സംഖ്യ
൬൦ ലക്ഷം ആയിരുന്നു. ക്രിസ്തന്റെ കാലത്തിൽ അതിൽ അ
ധികം ഉണ്ടായി എന്ന തൊന്നുന്നു. ഇപ്പൊഴത്തെ പലസ്തീ
ൻ തുർക്കവാഴ്ചയും നിർഗ്ഗുണവുമത്രെ. നിവാസികൾ എല്ലാ
പ്രകാരം അപ്രകാരം അവരുടെ വാസസ്ഥലവും ആകുന്നു
നാളുകൾ സത്യപ്രയൊഗം കനാൻ ദെശത്തിന്ന കൊള്ളി

ക്കൊണ്ടത്. ഇസ്രയെൽ ദൈവെഷ്ടപ്രകാരം നടന്നവിഷയം ദെ
ശം എല്ലാം സുയൎദ്ധ്യം നിറഞ്ഞതാകിരുന്നു. സ്വന്തഇഷ്ടം കൃ
ന്നിട്ട നാൾ മുതൽ നാട്ടു കാടാകി പൊകി. ദെശത്തിന്റെ ഇപ്പൊ
ഴത്തെ അവസ്ഥയെ നൊക്കി വിചാരിച്ചാൽ നിവാസികളുടെ
ഭാവവും നല്പം തെളിവും. ഒസ്മാൻ കാലിട്ടന്നെടത്തു പുല്ലും
മുളെക്കയില്ല എന്നുണ്ടല്ലൊ.

## ഒന്നാം അദ്ധ്യായം

### പിതൃക്കളുടെ കാലം

### ൧–൭. ഇക്കാലത്തിന്റെ പൊരുൾ

൧. പുതിയ ഭാവം ധരിച്ചു ദെവരാജ്യം പിന്നെയും ഒ
രുക്കവും ഘൊം കൊണ്ടു ആരംഭിക്കുന്നത്. ചരിത്രത്തി
ന്റെ മൂലഹെതു വിവാഹം ആകുന്നു അതിന്റെ ആരം
ഭമൊരുക്കവും ഘൊം അത്രെ. ഈ നിയമം മനുഷ്യവംശത്തി
ന്റെ സ്വഭാവത്തിൽ സ്ഥാപിച്ചു കിടക്കകൊണ്ടു പവി
ത്ര ചരിത്രവും ആയതിനെ അനുസരിക്കുന്നു. ദൈവം തെ
രിഞ്ഞെടുത്ത ജാതി പുറപ്പെടെണ്ടിയ പിതാക്കളെയും
ഗൊത്രങ്ങളെയും ക്ഷവും ഘമായി വിവരിച്ചും മൊവബ്യ
ർ, അമ്മൊന്യർ, ഇഷ്മയെല്യർ, എദൊമ്യർ മുതലായ
അന്യഗൊത്രങ്ങളിൽനിന്നു വെർതിരിച്ചും കൊണ്ടു ഉദ്ധാ
രണകഥയുടെ വസ്തുതയെ കാണിക്കുന്നതു ഈക്കാലപ്പ
കുപ്പിന്റെ പൊരുളാകുന്നു. വാദത്തകുലമായ ശെമ്യ
മരത്തിൽനിന്നു ദൈവം ഒരു കൊമ്പ എടുത്തു വെറൊ
രു നിലത്തിൽ നട്ടു അതവെത്രനിയശെഷം കാട്ടുമ
കൊമ്പുകളെ നീക്കി എകമരമാകുവാൻ തക്കവണ്ണം പൊറ്റി
ഷതിനാൽ ശക്തിയുള്ള പത്രങ്ങളെ കൊമ്പുകൾ അതിൽനി

ന്നുമുളെച്ചുവരികയും ചെയ്തു.

൮. ദൈവത്തിന്റെ വെളിപ്പാടുകളും ശിക്ഷാരക്ഷ
കളും അവൻ തെരിഞ്ഞെടുത്ത ജനവും അതിന്റെ ആ
ശകളും പ്രയത്നങ്ങളും നിത്യം വാഗ്ദത്തസന്തതി വാഗ്ദത്ത
ദേശം എന്നീരണ്ടു വിശേഷങ്ങളോടു ചേൎന്നിരുന്നു. ദൈ
വരാജ്യത്തിന്റെ പുതിയ ആരംഭത്തിന്നു വാഗ്ദത്തദേ
ശത്തിൽ അടിസ്ഥാനം ഇടുകയും വാഗ്ദത്തസന്തതി അ
തിൽ തന്നെ ജനിച്ചു ശിശുകാലം കഴിക്കയും വേണ്ടിവന്നു.
അങ്ങിനെ മാത്രം ജന്മദേശത്തെക്കുള്ള വാഞ്ഛ അനശിച്ചു
പൊകാതവണ്ണം ഇസ്രയെലരിൽ ഉറെച്ചുനില്ക്കും. മനുഷ്യ
ന്റെ അനുഗ്രഹം താൻ ജനിച്ചു ശിശുകാലം കഴിച്ച നാട്ടി
ലക്കല്ലൊ ആകുന്നത. പിന്നെ വാഗ്ദത്തസന്തതി വാഗ്
ദത്തദേശത്തിൽ പരദേശികളായി വസിക്കയും ൪൦൦ സം
വത്സരത്തോളം അതിനെ മുഴുവനും ഉപെക്ഷിക്കയും
ചെയ്യെണ്ടിവന്നത അവരുടെ വിശ്വാസത്തിന്റെ ഉറപ്പി
ന്നും വളൎച്ചെക്കും ആവശ്യമായിരുന്നു. പിവതിക്ക
ണ്ടിയ കാലപ്പകുക്കളിൽ ഇസ്രയെല്യചരിത്രത്തിന്റെ ശി
ശുപ്രായത്തൊടു ദൈവത്തിന്റെ അനന്തരവെളി
പ്പാടുകളും ആചാരങ്ങളും ഒത്തുവരുന്നു. ഇരുവായയ
ഹാവശിഷ്യനായ ഇസ്രയെലൊടുകൂടെ ചെയ്യയനായി
ത്തീരുകയും വളരുകയും ഇതഹൈതുവായി അക്കാലത്തി
ൽ പിതാക്കന്മാൎക്കു പലവട്ടം പ്രത്യക്ഷനാകയും ചെയ്തു.

൯. കുടുംബചരിത്രത്തിന്റെ ആരംഭം മാത്രം അ
ല്ല അതിന്ന ആദ്യമുണ്ടികളും മാതൃകയും ആകുന്നു. ജനത്തി
ൽ പ്രസിദ്ധമായിവരുന്ന സ്വഭാവം, ശീലം, ആഗ്രഹം മു
തലായവറിന്റെ ആദ്യഭാവങ്ങളും ശക്തികളും കുടുംബ

ത്തിൽ തന്നെ അടങ്ങിയിരിക്കുന്നു. അതുകൊണ്ടു പിതാക്കളുടെ ചരിത്രം പിന്നെത്ത ജനചരിത്രത്തിന്നു മുഖവുരയും പ്രവാചകവും ആകുന്നു. പിതാക്കളിൽ ശോഭിച്ച ഗുണവിശേഷങ്ങൾ ജനത്തിലും വളൎന്നുവന്നു. അബ്രഹാം, ഇഛ്ശാൿ, യാക്കോബ്, യോസേഫ് എന്നിവരുടെ ചരിത്രങ്ങൾ ഈ പ്രകാരമുള്ള ഇസ്രയേല്യവംശങ്ങൾക്കു മാത്രം അല്ല, അവരുടെ സ്ഥാനത്തിൽ പ്രവേശിച്ച പുതിയനിയമത്തിലെ ഇസ്രയേലിന്നും വിശ്വാസപരീക്ഷകൾക്കും മറ്റും സാരമുള്ള കണ്ണാടിയാകുന്നു.

സൂചകം: പിതൃക്കളുടെ വംശാവലി

തേരഹ

ഹാരാൻ — നാഹോർ — അബ്രാം

(നാഹോർ:) മില്കയിൽനിന്നു. (അബ്രാം:) ഹാഗാരിൽനിന്നു. സാറയിൽനിന്നു.

ഇസ്കാ, മില്കാ, ലോത്തൻ. — ബെതുവേൽ. — ഇഷ്മായേൽ, ഇഛ്ശാൿ.

(ലോത്ത്:) അമ്മോൻ, മോവാബ്. — (ബെതുവേൽ:) ലാബാൻ, റിബെക്ക. — (ഇഛ്ശാൿ:) റിബെക്കയിൽനിന്നു

(ലാബാൻ:) ലേയ, രാഹേൽ. — ഏസാവു, യാക്കോബ്.

| ലേയയിൽനിന്നു. | ബില്ഹയിൽനിന്നു. | സില്പയിൽനിന്നു. | രാഹേലിൽനിന്നു. |
|---|---|---|---|
| റൂബേൻ | ദാൻ | ഗാദ് | യോസെഫ്, ബിന്യാമീൻ. |
| ശിമയോൻ | നപ്താലി | ആശേർ | |
| ലേവി | | | (യോസെഫ്:) എഫ്രയിം, മനശ്ശെ. |
| യഹൂദാ | | | |
| ഇസഖാർ | | | |
| സെബുലൂൻ | | | |
| ദീന | | | |

൧൦൫. അബ്രാമിന്റെ വിളിയും പ്രയാണവും

൧. മോ. ൧൧, ൨൭.—൧൨. അബ്രാം കല്ദയയിലെ

ഊർപട്ടണക്കാരനായിരുന്നു. അവന്റെ പിതാവായ
തെരഹ ഇടയനായി മൃഗക്കൂട്ടങ്ങളൊടുകൂടെ കല്ദെയ്യദെ
ശം വിട്ടു മെച്ചലുള്ള മെസൊപൊതാമ്യനാട്ടിലെക്കു പു
റപ്പെട്ടു ഹാരാൻ ഊരിൽ മരിക്കയും ചെയ്തു. ആ ബാല
ത്തിൽ തന്നെ നാഹൊർ കുടിയെറിപാൎത്തു. അബ്രാമിനെ
ന്നാവൃദ്ധാം വയസ്സിൽ ദെവനിയൊഗം ഉണ്ടായി. അതാ
വിതു: നിന്റെ ദെശവും ചാൎച്ചയും പിതൃഭവനവും വി
ട്ടു ഞാൻ നിനക്കു കാണിക്കും ദെശത്തെക്കു പൊക. ഈ
കല്പനയൊടു ചെൎത്ത വാഗ്ദത്തമൊ ഞാൻ നിന്നെ വലി
യ ജാതിയാക്കി അനുഗ്രഹിച്ചു നിന്റെ നാമം വലിയതാ
ക്കും. നീ അനുഗ്രഹമായിരിക്കയും ചെയ്യും. നിന്നെ അനു
ഗ്രഹിക്കുന്നവരെ ഞാൻ അനുഗ്രഹിച്ചു ശപിക്കുന്നവരെ
ശപിക്കും. ഭൂമിയിലുള്ള എല്ലാ വംശങ്ങളും നിന്നിൽ അ
നുഗ്രഹിക്കപ്പെടും എന്നത്രെ. അബ്രാം കല്പനത്തെ അനുസ
രിച്ചു കല്ദെയ്യയിൽ നിന്നു മരിച്ച ഹാരാന്റെ പുത്രനായ
ലൊത്തിനൊടുകൂടെ ദെശത്തെ വിട്ടു യാത്രയായി എബ്ര
യിം മലപ്രദെശത്തിലെ ശെഖെം നഗരസമീപമായ
മൊരെയിൽ എത്തിയാറെ യഹൊവ അവനൊടു ഈ
ദെശം ഞാൻ നിന്റെ സന്തതിക്കു കൊടുക്കും എന്നു ക
ല്പിച്ചതു കെട്ടു യാത്രമതിയാക്കി ബെത്തലിന്നും ഹാ
യിക്കും നടുവിൽ ഒരു ബലിപീഠം കെട്ടി യഹൊവാനാ
മത്തെ ഘൊഷിക്കയും ചെയ്തു.

സൂചകം: ൧. അബ്രാമിന്നു മക്കളുണ്ടായില്ല എന്നാൽ യ
ഹൊവ അവൻ സ്വഭാവരീതിക്കു വിട്ട മക്കളെ ജ
നിപ്പിപ്പാനുള്ള വാഗ്ദത്തം കൊടുത്തു. ഇങ്ങിനെ അമി
തമായ ശക്തിയെ കൊണ്ടു ആത്മം സൃഷ്ടിപ്പാനുള്ള ആ

തിയെ അബ്രാമിൽ തെരിഞ്ഞെടുക്കയും ചെയ്തു. അബ്രാമി
ന്നു വിഗ്രഹാരാധികളായ ബന്ധുക്കളിൽ നിന്നും ജാതിയി
ൽ നിന്നും വിട്ടുപൊവാൻ ആവശ്യമായി. യൊശു. ൨൪,
൨.൧൪. അല്ലാഞ്ഞാൽ അവൻ ശെഷം ജാതികളൊട്ടു
സമമം പ്രത്യക്ഷമുള്ള സ്വഭാവത്തിന്ന അയൊഗ്യനമാ
കി തീരുമായിരുന്നു. പുരുഷാന്തരത്തിന്നും ക്രമങ്ങൾക്കും ആദ്യപി
താവായവൻ പഴയതിന്റെ സംബന്ധത്തിൽ നിന്ന വിട്ടുപൊ
പൊകുന്നതെന്ന വെണ്ടിയത. പഴയനിയമചരിത്രം ഒരു മനു
ഷ്യന്റെ ദിവ്യതെരിഞ്ഞെടുപ്പുകൊണ്ടു മാത്രം ആരംഭി
ച്ചാലും എല്ലാജാതികളുടെ രക്ഷയെ ദൂരത്തുനിന്നു കാ
ട്ടിക്കൊടുക്കുന്നു. അബ്രാമിന്റെ തെരിഞ്ഞെടുപ്പിന്നു
ലാക്കായത സർവ്വലൊകരക്ഷ തന്നെ.

൨. നിന്നെ ശപിക്കുന്നവരെ ഞാൻ ശപിക്കും എന്നുള്ള
വാക്കകൊണ്ടു അബ്രാമിന്ന ശത്രുക്കളെ ശപിപ്പാൻ അ
ധികാരം ഉണ്ടാകി എന്നല്ല പ്രതികാരം യഹൊവായെക്കു
ള്ളതല്ലൊ. അബ്രാമിന്റെ ഉദ്യൊഗമൊ ശപിക്കുക അ
ല്ല അനുഗ്രഹിക്ക മാത്രം ആയത. അതുകൂടാതെ ഇവി
ടെ പറഞ്ഞിരിക്കുന്ന ശത്രുക്കൾ അബ്രാം എന്ന മനുഷ്യന്റെ
മാറ്റാന്മാർ അല്ല അവനെക്കൊണ്ടു ദൈവം നിവൃത്തി
പ്പാൻ നിശ്ചയിച്ച രക്ഷാകാര്യവൈരികളാകയാൽ
അവരെ ശപിപ്പാനുള്ള കാലം അബ്രാമിന്റെ ദിവസ
ങ്ങളിൽ അല്ല പിന്നെത്ത ഇസ്രയെല്യ ചരിത്രത്തിൽ പ്ര
ത്യക്ഷം ഉണ്ടായത. ദൈവം ഈ വചനത്തെ അനുഷ്ഠി
ച്ച പ്രകാരം പഴയനിയമത്തിൽ എങ്ങും തെളിയുന്നു.

൨. ൧ മൊ. ൧൨, ൧൦. — ൨൦. കുറെകാലം കഴിഞ്ഞ
ശെഷം ക്ഷാമം ഹെതുവായി മിസ്രയിലെക്കു പൊവാൻ

അബ്രാമിന്ന ആവശ്യം തൊന്നി. ദൈവത്തൊടു സമ്മതം
ചൊദിക്കാതെ പ്രയാണം ചെയ്തതിനാൽ അവന്ന ദാര
ഇല്ലാതാവാനുള്ള സങ്കടം വന്നു. അവൻ ഭയപ്പെട്ടിട്ടു
സാറായി തന്റെ അനുജത്തി എന്നു പറഞ്ഞതുകൊണ്ടു
ഫറവൊ അവളെ രാജധാനിക്കു കൊണ്ടുവരുവാൻ ക
ല്പിച്ചു. എന്നാൽ അവർ രാജധാനിക്ക വന്നതുമുതൽ ദൈ
വം ഫറവൊനെ വളരെ ഉപദ്രവിച്ചു അവളെ അബ്രാമിന്ന
മടക്കി അയപ്പാൻ നിർബ്ബന്ധിക്കയും ചെയ്തു. അനന്തരം
അബ്രാം ബഹുസമ്പത്തൊടുംകൂടെ കനാൻ ദെശത്തിലെ
ക്കു മടങ്ങി പൊകയും ചെയ്തു.

സൂചകം: ൧. ൭ മൊ. യൊസെഫുസ പ്രകാരം സാറായി
അബ്രാം ജ്യെഷ്ഠന്റെ മകൾ ആയിരുന്നു. ഇങ്ങനെ അ
വൾ അനുജത്തി എന്ന പെർ കൊണ്ടെ ഉപായമാക്കി കൊള്ളും.
അവൾ ഹാരാന്റെ മകളായ ഇസ്കാ ആയിരുന്നു എന്നു യെ
ഹൂദന്മാർ പറയുന്നു.

൨. ഖാദത്ത ദെശത്തിന്ന സമീപമായ മിസ്രരാജ്യത്തെ
കൊണ്ടു അല്പം ഇവിടെ കെൾക്ക. ധനധാന്യാദികളും
വിദ്യാകൌശലങ്ങളും കൊണ്ടു അന്ന കാലത്തിൽ
കീർത്തി പ്രാപിച്ചിരുന്നു. മിസ്രരാജ്യത്തിൽ ലൊക
രാജ്യങ്ങളുടെ ശക്തിമാഹാത്മ്യങ്ങളും അല്പം പ്രസി
ദ്ധമായി വന്നു. സ്നെഹവും പകയും കൊണ്ടു അന്ന ദൈവ
ജനത്തിന്ന ആദിമുതൽ നന്മതിന്മകളെ ഏറ്റിക്കുന്ന
വൃക്ഷം പൊലെ ആയിരുന്നു. ഇസ്രയെലരുടെ പി
താവായ അബ്രാമിന്നു ആരംഭിച്ചു പിന്നെ അവർക്ക
ഉണ്ടാവാനുള്ള വിശെഷങ്ങൾക്കു മുങ്കുറി കാണിക്കുന്നു. അ
ബ്രാം ക്ഷാമം നിമിത്തം മിസ്രയിൽ പൊയി സന്തതിയു

ല്ലാതാവാനുള്ളശാപത്തിൽ അകപ്പെട്ടു ദൈവത്തിന്റെ
ശക്തിയുള്ളകയ്യാൽ മേട്ടുതലെ പ്രാപിച്ചു രാജ്യത്തിന്റെ
ധനങ്ങളൊടുകൂട കനാനിലെക്ക മടങ്ങിപോയതപൊലെ
ഈകാലത്തിൽ അവന്റെ സന്തതിക്കും ഉണ്ടായിവന്നു.

൨൦൮൩. ൧൯൨൧. അബ്രാം കനാനിൽ മടങ്ങിവന്നശെ
ഷം യഹൊവാനാമത്തെ പിന്നെയും ഘൊഷിച്ചു
കൊണ്ടിരുന്നു. ലൊത്തൻ അതുവരെക്കും അവനൊടു
കൂടപാൎത്തുവന്നു. എന്നാൽ ഇരിവരുടെ കന്നുകാലിക
ൾ വളരവൎദ്ധിച്ചതകൊണ്ടും പണിക്കാരിൽ കലശൽ ഉ
ണ്ടാകകൊണ്ടും അവർ തമ്മിൽ പിരിഞ്ഞുപാൎക്കേണ്ടി
വന്നു. അബ്രാം ബൊധിച്ചയെന്തടക്കിവെപ്പാൻ ആഭ്ര
ന്ത്യവനായി ലൊത്തന്നു ഇഷ്ടമുള്ളസ്ഥലം തെരിഞ്ഞെ
ടുപ്പാൻ സമ്മതിച്ചു. ഇവനൊ സ്വന്തലാഭം മാത്രം നൊക്കി
യൎദ്ദൻപുഴ ഒഴുകുന്നിടത്തെ താഴ്വരയെ തെരിഞ്ഞെടുത്തു
കാരണം അവിടെ വളര വെള്ളം ഉണ്ടാകകൊണ്ടു അത
ദിവ്യതൊട്ടം പൊലെ ആയി. ലൊത്തൻ സൊദൊംപട്ട
ണം തന്റെ ഇരിപ്പിടമാക്കി. ആ പട്ടണക്കാർ ഏറെയും
വലിപ്പായദൊഷങ്ങളിൽ കുടുങ്ങി നാശത്തിന്നു യൊഗ്യ
രായി. എങ്കിലും പെടിയാതെ അവരൊടുചെൎന്നുപാൎക്ക
യും ചെയ്തു. അബ്രാം രാജ്യം നാലെടവും സഞ്ചരിച്ചു യ
ഹൂദ്യമലപ്രദെശത്തിലെ ഹെബ്രൊൻപട്ടണസമീപ
മുള്ള മമ്രെതൊപ്പിൽ പാൎക്കയും ചെയ്തു.

൧൭. കെദൊർലഒമരും മല്ക്കിചെദെക്കും

൨. ൭മൊ. ൨൯൧൨. — ൧൭. ദെശത്തിലെ ഉത്ത
മാംശം താൻ ജയിച്ചടക്കുന്ന എന്ന ലൊത്തൻ വി
ചാരിച്ചു. എന്നാൽ അല്പകാലത്തിൽ പിന്നെ തന്നിഷ്ട

ത്തിൽചെയ്തതിന്നശിക്ഷവന്നു. എങ്ങിനെഎന്നാൽ
സിദ്ദിംതാഴ്വരയിലെ പഞ്ചനഗരിരാജാക്കന്മാർ പാസ്സീക
ടപ്പുറത്തുള്ള എലാമിലെ രാജാവായ കെദൊർലഒമെ
റിന്നപന്ത്രണ്ടുവൎഷം കപ്പം കൊടുത്തശെഷം മത്സരിച്ചു.
അതുകൊണ്ടു കെദൊർലഒമർ വെറെ മൂന്നുരാജാക്ക
ളെ ചെൎത്തു സൈന്യത്തോടുകൂട സിദ്ദിൽ താഴ്വരയിൽവന്നു
കലഹക്കാരെ ജയിച്ചു ബഹുസമ്പത്തോടുകൂട പലനിവാ
സികളെയും ലൊത്തനെയും കൈക്കലാക്കി കൊണ്ടുപൊ
പാകയും ചെയ്തു. ചാടിപ്പൊയവരിൽ ഒരുവൻവന്നു അ
ബ്രാമൊടു വൎത്തമാനം അറിയിച്ചു ഉടനെ അവൻ സ്വഷെ
വെലക്കാൎക്കു യുദ്ധം ധരിപ്പിച്ചു അമൊൎരാജാക്കന്മാ
രായ മമ്രെ, അനെർ, എഷ്ക്കാൽ എന്നിവരെയും കൂട്ടി
ശത്രുക്കളെ പിഞ്ഞുടൎന്നു രാത്രിയിൽ അവരെ കണ്ടുതൊല്പി
ച്ചു അടിമപ്പെട്ടവരെയും അനവധി കവൎച്ചയെയും പിടി
ച്ചുകൊണ്ടു തിരിച്ചുവരികയും ചെയ്തു.

സൂചകം: ലൊത്തനെ ശത്രുകൈയ്യിൽനിന്നു രക്ഷിപ്പാൻ
അബ്രാം യുദ്ധത്തിന്നു പൊകൽ ശരിയൊ എന്നാൽ ഇന്നുകാ
ലത്തിൽ വിശെഷമായ മറെറാരു പൊരുളും ഉണ്ടു. അ
ബ്രാം കനാൻദെശ അവകാശിയാകകൊണ്ടു തന്റെനാട്ടിൽ
നടക്കുന്ന അന്യായങ്ങളെ നീക്കി ശത്രുക്കളെ തടുക്കയും ചെയ്യു
ന്നതു അവന്നു യൊഗ്യമായിരുന്നു. കെദൊർലഒമരെ
ട്ടു അബ്രാമിന്നു ഉണ്ടായ ജയം സകലജനങ്ങൾക്കും. അബ്രാം
തന്നെ നാട്ടിന്നു ശരണവും അനുഗ്രഹവും ആകുന്നു എന്നതി
ന്നു ദൃഷ്ടാന്തമായിരുന്നു. പിന്നെ ദൈവം ഇപ്രകാരം ത
ങ്ങൾക്കു കാണിച്ചു സഹായത്താൽ വരുകാലത്തിൽ രാജ്യം
അനിക്കു സ്വന്തമാകും എന്നൊരു അടയാളം അബ്രാമി

നുറണ്ടായത.

൧. മൊ. ൧൪, ൧൭. — ൨൦. അബ്രാം മടങ്ങിവരു
മ്പോൾ സെദൊമ്യരാജാവു അവനെ എതിരെറ്റു ശ
ലെമിലെ രാജാവും മഹൊന്നത ദൈവത്തിൻ്റെ പുരൊ
ഹിതനുമായ മല്ക്കിചെദക്കും വന്നു ബഹുമാനിച്ചു അപ്പ
വും വീഞ്ഞും കൊണ്ടുവന്നു കൊടുത്തു അനുഗ്രഹി
ക്കയും ചെയ്തു. ലൊത്ത്യെ പെരൊഷിച്ചതിന്നും വിശ്വാ
സികൾക്കു പിതാവും വാഗ്ദത്തത്തിൻ്റെ അവകാശിയു
മായവൻ കവർച്ചയിൽ ദശാംശം മല്ക്കിചെദക്കിന്നു
കൊടുത്തു. സെദൊമിലെ രാജാവു തനിക്ക ഇത്രസഹാ
യിച്ചു അബ്രാമിന്നു മടക്കികൊണ്ടുവന്ന കവർച്ചയെ
കൊടുപ്പാൻ നിശ്ചയിച്ചു. എന്നാൽ അബ്രാം ഒരു ച
രടുപൊലും എടുത്തില്ല കാരണം സെദൊം രാജാവല്ല,
തന്നെ വിളിച്ചനുഗ്രഹിച്ചു യഹൊവ അത്രെ തനിക്ക
സമ്പത്തു കൊടുക്കും എന്നു നിശ്ചയിച്ചത.

സൂചകം: ൧. ശലെമിലെ രാജാവായ മല്ക്കിചെദക എന്ന
തിൻ്റെ അൎത്ഥം സമാധാനത്തിലെ നീതിരാജാവു എ
ന്നത്രെ. ശലെമും, യിരുശലെമും ഒന്നു തന്നെ എന്നു തൊ
ന്നുന്നു.

൨. ൧൧൦. സങ്കീൎത്തനം ൪-ാം വചനത്തിൽ യഹൊവ
മശീഹയൊടു നീ എന്നെക്കും മല്ക്കിചെദക്കിൻ്റെ ക്രമപ്ര
കാരം പുരൊഹിതൻ തന്നെ എന്നു ചൊല്ലുന്നു. ഇതി
നാൽ മല്ക്കിചെദക ക്രിസ്തുന്നു മുങ്കുറിയായിരുന്നു എ
ന്നു കാണാം. ഇതിൻ്റെ വിവരം എബ്ര. ൭-ാം അദ്ധ്യാ
യത്തിൽ എഴുതിക്കിടക്കുന്നു. മല്ക്കിചെദക്കിൻ്റെ പെ
രും, ഉദ്യൊഗവും, പട്ടണവും മഹിമയും മഹാരാജാവി

ന്റെ പട്ടണത്തിൽ മത്ഥ. ൮, ൰൧. വസിക്കുന്ന നിത്യരാജ്യാ
ചാഴ്ചയെച്ചൂണ്ടികാണിക്കുന്നു. ഒരുവിധത്തിൽ മല്ക്കിചെ
ദക്കിന്റെ സ്ഥാനം അബ്രാമിന്റെതിൽ വലിയതാകി
രുന്നു. അബ്രാമിന്റെ വാഗ്ദത്തമായിട്ടുള്ളതു മല്ക്കിചെദക്കി
ന്നു അനുഭവമായിരുന്നു. മല്ക്കിചെദൿ വർത്തമാനത്തിന്നു,
അബ്രാം ഭാവിക്കു സ്ഥാനാപതികളായിരുന്നു. മല്ക്കിചെ
ദൿ കഴിഞ്ഞ അവസ്ഥയിൽ നിന്നു ശെഷിച്ചപ്പൊൾ അബ്രാം
വാഗ്ദത്തം ലഭിച്ച ഭാവി അവസ്ഥയുടെ മുളയും ആരംഭ
വും തന്നെ. അബ്രാമിന്റെ ആചാര്യത്വം അഹരൊനി
ലും രാജത്വം ദാവിദിലും രണ്ടിന്റെ തികഞ്ഞ സംബന്ധം
ക്രിസ്തനിലും പൂർത്തിവന്നപ്പൊഴെക്ക ഭാവിവർത്തമാനങ്ങ
ൾ അത്യന്തം മഹത്വമുള്ളതായിരിക്കും. മല്ക്കിചെ
ദൿ ഭാവിയെ മാനിച്ചു അബ്രാമെ അനുഗ്രഹിക്കയും അ
ബ്രാം വർത്തമാനത്തെ സ്തുതിച്ചു മല്ക്കിചെദക്കിന്നു ദശാംശം
കൊടുക്കയും ചെയ്തിരുന്നു. മല്ക്കിചെദൿ നൊഹയുടെ
കരാറിൻ പ്രധാനഫലവും അബ്രാമ്യകരാറിൻ തികഞ്ഞ
ഫലമായ ക്രിസ്തനു മുങ്കുറിയും ആകിരുന്നു. മല്ക്കിചെദ
ൿ തികവിൽ എത്താത്ത അവസ്ഥയുടെ തീർച്ച, ക്രിസ്ത
നൊ നിത്യതികവിനെ പ്രാപിച്ച അവസ്ഥയുടെ കിരീടം
തന്നെ. അങ്ങനെ മല്ക്കിചെദൿ നിഴലും മുങ്കുറിയും ക്രി
സ്തൻ വസ്തുതയും മൂലമൂർത്തിയും ആകുന്നു.

## ൪൰൯. അബ്രാമിന്റെ വിശ്വാസം, ഹാഗാറും ഇഷ്മയെലും, പരിച്ഛെദനയും

൧. മൊ. ൰൫. ശക്തിയുള്ള ഫലാന്ത്യരാജാവി
ൻ ദെശത്തെ ഭയപ്പെടുന്ന അബ്രാമൊടു ദർശനത്തി

ൽദൈവവാക്കുണ്ടായിപറഞ്ഞിതു: അബ്രാമെഭയപ്പെ
ടെണ്ടാ ഞാൻനിണക്കപലിശയും മഹാപ്രതിഫലവുമാ
കുന്നു. എന്നാൽ അബ്രാം തനിക്കമക്കളില്ലാത്തസങ്കടം
അറിയിച്ചാറെയഹൊവ അവനൊടുപുറത്തെക്കചെ
വാൻകല്പിച്ചുപറഞ്ഞിതു: വാനത്തെക്കനൊക്കിനക്ഷ
ത്രങ്ങളെഎണ്ണുക കണക്കകൂട്ടുവാൻകഴിയുമൊ ഇങ്ങനെ
നിന്റെസന്തതിയുണ്ടാകും. അബ്രാം യഹൊവയെവിശ്വ
സിച്ചു അത അവന്നനീതിയായിഎണ്ണപ്പെട്ടു. രൊമ. ൪.
ഇവണ്ണം അബ്രാം വാക്കിനെവിശ്വസിച്ചശെഷം യ
ഹൊവ അവന്റെവിശ്വാസം ഉറപ്പിപ്പാൻതക്കഅടയാള
മായി ഒരുനിയമബലിയെകഴിക്കെണം എന്നുകല്പിച്ചു
വാഗ്ദത്തനിയമം അതിനാൽ ഉറെച്ചുവന്നു. അബ്രാം ബ
ലിമൃഗങ്ങളെകൊന്നുക്രമത്തിൽവെച്ചപ്പൊൾ പക്ഷിക
ൾ അവററിന്മെൽപറന്നുവന്നു [അതുഅപത്തിന്നസൂചി
പ്പിക്കുന്നശകുനമായിരുന്നു.] അബ്രാം അവററെആട്ടി
ക്കളഞ്ഞു. സൂൎയ്യൻ അസ്തമിച്ചാറെ അബ്രാം നന്നഉറങ്ങി
പെടിയും അന്ധകാരവും കൊണ്ടുചഞ്ചലപ്പെട്ടുശ
കുനത്തിന്റെപൊരുളിനെയും തന്റെപൊലെസന്തതി
യും പരീക്ഷകളെയും ഉപദ്രവങ്ങളെയും സഹിക്കെണ്ടിവ
രും എന്നുള്ളതിനെയും ബൊധിക്കയും ചെയ്തു. അമൊൎയ്യ
ർമുതലായകനാന്യജാതികളുടെപാപം ഇനിയും തികഞ്ഞു
വരായ്കകൊണ്ടുകനാൻദെശം തനിക്കല്ല ൪൦൦ വർഷത്തൊ
ളം പരദെശികളായിഉപദ്രവങ്ങളെസഹിച്ചശെഷം സന്ത
തികൾക്കത്രെഅവകാശമായിവരും. എന്നും അവരെഉപദ്ര
വിപ്പാനുള്ളജാതിയൊടുയഹൊവന്യായംവിധിക്കയും അ
വരൊബഹുസമ്പത്തൊടുകൂടപരദെശത്തുനിന്നുപുറപ്പെ

ട്ടുകയും ചെയ്യും എന്നും അറിവാറായത. രാത്രിവന്നെ
പ്പൊൾ ദൈവത്തെ ഇബ്രാഹിമിന്നു പ്രത്യക്ഷമായി ധൂമാ
ഗ്നിസ്തംഭാകൃതിപൂണ്ടു ബലിഖണ്ഡങ്ങളുടെ നടുവിൽക്കൂടി
കടന്നുപോയി. [അങ്ങനെ ദൈവമഹത്വം ആദ്യം മൊ
ശെക്കും അനന്തരം ഇസ്രയെലക്കും വനത്തിൽ വെച്ചു പ്ര
ത്യക്ഷമായി.] ഇപ്രകാരം ദൈവം അബ്രാമൊടുള്ള ക
റാരെ സമ്മതിച്ചുറപ്പിച്ചശേഷം പ്രാത്ത, നീലനദികളെ
വാഗ്ദത്തദേശത്തിന്നു അതിരുകളാക്കി ഈ ദേശം നി
ൻറ സന്തതിക്കു കൊടുക്കും എന്ന കല്പനയെ പുതുക്കയും
ചെയ്തു.

൨. ശാറാ. ന്നു. വാഗ്ദത്തസന്തതിക്കു താൻ അമ്മയാ
കയില്ല എന്നു സാറായി സങ്കടപ്പെട്ടു നിശ്ചയിച്ചു ഭൎത്താ
വൊടു സംസാരിച്ചു മിസ്രക്കാരിയായ ഹാഗാറിനെ ഉപ
പത്നിയായിട്ടു എടുത്തുകൊള്ളേണം എന്നു അപേക്ഷി
ച്ചു മുട്ടിക്കയും ചെയ്തു. ഗൎവ്വിച്ചുപോയ ഹാഗാറിനെ സാ
റായി താഴ്ത്തി വെപ്പാൻ നോക്കിയാറെ അവൾ ഓടിപ്പോയി.
എന്നാൽ യഹോവയുടെ ദൂതൻ അവളെ മടക്കി അയ
ച്ചു അല്പകാലത്തിൽ പിന്നെ അവൾ ഇശ്മയെലിനെ പ്ര
സവിക്കയും ചെയ്തു.

സൂചകം: യഹോവയുടെ ദൂതൻ തന്നെത്താൻ പ്രത്യക്ഷ
നാക്കുന്ന ദൈവം ആകുന്നു. കാരണം അവൻ തന്നെ ദൈ
വത്തോടു സമൻ ആക്കി ദിവ്യശക്തി, മാനമഹത്വങ്ങൾ ഉ
ള്ളവൻ എന്നു പറകയും ഭക്തന്മാരുടെ പ്രാൎത്ഥനകളെയും,
ബലികളെയും കൈക്കൊൾകയും, അവനെ കണ്ടവർ ദൈ
വം എന്നു വിചാരിച്ചിരിക്കയും ചെയ്തു. യഹോവയുടെ
ദൂതൻ ക്രിസ്തനിൽ മനുഷ്യനായി തീൎന്ന ദൈവത്തിന്റെ

ല്ലാലപ്രത്യക്ഷതയും മനുഷ്യരൂപം ധരിച്ചുകൂകളെയും
ആകുന്നു.

൧. മൊ. ൧൭. ൧. അബ്രാം തൊണ്ണൂറ്റൊമ്പത വയ
സ്സായപ്പോൾ യഹോവ അവന്നു പ്രത്യക്ഷനായി പ
റഞ്ഞിതു: ഞാൻ സൎവ്വശക്തിയുള്ള ദൈവം നീ എ
ൻറ മുമ്പാകെ നടന്നു പൂൎണ്ണനായിരിക്ക. ഞാൻ നിന്നോ
ടും സന്തതിയോടും എൻറ കറാറിനെ നിത്യനിയമമാ
യി സ്ഥാപിക്കുന്നുണ്ടു. അതകൊണ്ടു നീയും സന്തതിയും
എൻറ കറാറിനെ പ്രമാണിക്കേണം എന്നും മറ്റും.
അബ്രാം പുതിയ വാഗ്ദത്തപ്രകാരം വളര ജാതികൾക്കു പി
താവാകും. രാജാക്കന്മാരും അവനിൽനിന്നു ഉണ്ടാകും.
എന്നതിനാൽ അവൻറ പേർ മഹാപിതാവു എ
ന്നൎത്ഥമുള്ള അബ്രാം അല്ല, സമൂഹത്തിൻ പിതാവു എ
ന്നൎത്ഥമുള്ള അബ്രഹാം എന്നും ഭാൎയ്യക്കു രാജ്ഞി എ
ന്നൎത്ഥമുള്ള സാറായി അല്ല, സന്തതിയുള്ളവൾ എന്നൎത്ഥ
മുള്ള സാറ എന്നും ആകിരിക്കേണം എന്ന കല്പന ഉണ്ടാകി.
മുമ്പെ കറാർ ബലിയാൽ ഉണ്ടായ നിയമനിൎണ്ണയം ഒരു പ
ക്ഷത്തിൽ മാത്രം സ്ഥിരമായി. അബ്രഹാം അല്ല ദൈ
വം മാത്രം അതിൻറ പൊരുൾ എറ്റതു. ഇപ്പോഴൊ
നിയമത്തിൻറ തികവിന്നു അബ്രഹാം ആചരിപ്പാനു
ള്ളതും എറ്റുകൊള്ളേണ്ടിവന്നു. കറാരിൻ അടയാളമാ
കിയ ഹോയ പരിച്ഛേദനയെ അബ്രഹാമിൻറ വംശ
ത്തിൽ സ്ഥാപിച്ചു. അവർ എറ്റവും ഒരു നാളും മറക്കാതി
രിപ്പാൻ ആൺപൈതങ്ങൾക്കു എട്ടാം ദിവസത്തിൽ ആ
അടയാളം ദേഹത്തിൽ വരെണം എന്നു വെച്ചുവെ
ച്ചു. വൃദ്ധയായ സാറയിൽനിന്നു തനിക്ക മക്കൾ ജനിക്കും

എന്നു അബ്രഹാം ഇനിയും നല്ലവണ്ണം ഗ്രഹിക്കാതെ ഇ
ഷ്മയെൽ നിന്റെ മുമ്പാകെ ജീവിക്കും എന്ന പെക്ഷി
ച്ചാറെ യഹൊവ തെളിഞ്ഞവണ്ണം പറഞ്ഞു: നിന്റെ
ഭാൎയ്യയായ സാറ നിണക്ക പുത്രനെ പ്രസവിക്കും സത്യം
അവന്നു നീ ഇഷ്ഹാക് എന്ന പെർ ഇടുകയും വെണം. അ
വനൊടും സന്തതിയൊടും ഞാൻ എന്റെ നിയമം ഉറപ്പി
ക്കും. ഇഷ്മയെലിനെ തൊട്ടും ഞാൻ നിന്റെ അപെക്ഷ
യെ കെട്ടു അവനെ അനുഗ്രഹിച്ചു എറെറവും വൎദ്ധിപ്പിക്കും
എന്നാൽ ഇനിയത്തെ ആണ്ടിൽ സാറ നിണക്ക പ്രസവി
പ്പാനുള്ള ഇഷ്ഹാക്കിനൊടു മാത്രമെ ഞാൻ എന്റെ ക
റാരിനെ സ്ഥാപിക്കുന്നുള്ളു എന്നരുളിചെയ്തു.

§ ൧൮ഹ. മമ്രെയിൽ യഹൊവയുടെ പ്രത്യ
ക്ഷതയും സെദൊം ഘമൊറയും

൧. ൧മൊ. ൧൮ഹ. അബ്രഹാം മൂന്നു പുരുഷന്മാ
രെ അതിഥിസല്ക്കാരം ആചരിച്ചു കൂടാരത്തിൽ ചെൎക്കു
മ്പൊൾ അവരിൽ ഒരുവൻ യഹൊവയുടെ ദൂതൻ എന്നു തെ
ളിഞ്ഞുവന്നു. അവർ അബ്രഹാമെ അല്ല പ്രത്യെകം അ
വന്റെ ഭാൎയ്യയായ സാറയെ കാണ്മാൻ വന്നതിനാൽ ആ
ദ്യം അവനൊടു നിന്റെ ഭാൎയ്യയായ സാറ എവിടെ
എന്നു ചൊദിച്ചു. കാരണം വാഗ്ദത്തസന്തതിക്കു അമ്മയാ
കും മുമ്പെ അവളും വിശ്വസിക്കെണ്ടിവന്നു. സാറ കൂടാര
ത്തിൽ ഒളിച്ചു ചെവികൊടുക്കുമ്പൊൾ യഹൊവ അ
വൾ ഒരു വൎഷത്തിന്നകം പുത്രനെ പ്രസവിക്കും എന്നു
ള്ള വാഗ്ദത്തം പിന്നെയും ഉറപ്പിച്ചു പറഞ്ഞതു കെട്ടു പറ
യുന്നവന്റെ ശക്തിയെ വിചാരിയാതെ തന്റെ ശ
രീരത്തിന്റെ അവസ്ഥ മാത്രം ഒൎത്തു [illegible]ക്കും

വാഗ്ദത്തവചനത്തിന്നും ഉള്ള വ്യത്യാസം വിചാരിച്ചുകൊ
ണ്ടു ചിരിക്കയും ചെയ്തു. അപ്പൊൾ യഹോവ അവരൊ
ടു സംഭാഷിച്ചു ചിരിച്ചതു എതെദ്ദുതന്നെ എന്നു കാട്ടിച്ചു
ദെവത്ത വാഗ്ദത്തം പിന്നെയും സ്ഥിരമാക്കി കൊടുത്തതാ
ൽ സർവ്വശക്തൻ എന്നു ഒൎമ്മവരുത്തി. എന്നതിന്നു സാര
അവിശ്വാസം ഉപെക്ഷിക്കൊണ്ടിച്ചു വിശ്വസിപ്പാൻ തുടങ്ങു
കയും ചെയ്തു. അബ്രഹാം അതിഥികളെ അയച്ചു വിട്ടു
കാരൎനിമിത്തം അവൻ ദെവസ്നെഹിതനായിതീൎന്നു
യാക. ൨. ൨൩. വിടവാങ്ങുമ്പൊൾ യഹോവ വഴിക്കൽ ഒ
വച്ചു സ്നെഹിതൻ സ്നെഹിതനൊടു സംസാരിക്കുംപൊലെ
താൻ ചെയ്വാൻ പൊകുന്നത അബ്രഹാമൊടു അറിയി
ച്ചു. പാപത്തിന്നതികവു വരുത്തിയസ്ഥിതിം താഴ്വരയിലെ പ
ട്ടണങ്ങളൊടു ന്യായം വിധിപ്പാൻ വന്ന പ്രകാരം അരു
ളുകയും ചെയ്തു. അപ്പൊൾ അബ്രഹാം സകലഭൂമിക
ൾക്കും ഉണ്ടാവാനുള്ള രക്ഷാനുഗ്രഹങ്ങളുടെ അവകാശി
യും മദ്ധ്യസ്ഥനും താൻ ആകുന്നു എന്നൊൎത്തു ദയെച്ചും
പൂണ്ടു നശിപ്പാനുള്ള പട്ടണങ്ങൾക്കു വെണ്ടി അപെക്ഷിച്ചു
ദെവകൊപത്തിന്നു പകരം കൃപ ഉണ്ടാകെണം എന്നു വെ
ച്ചു മുട്ടിക്കയും ചെയ്തു. മനൊവിനയത്തൊടും [ഞാൻ മണ്ണും
ചാരവും എങ്കിലും യഹോവയൊടു സംസാരിപ്പാൻ തുനി
ഞ്ഞു] പ്രാഗത്ഭ്യത്തൊടു കൂട അപെക്ഷിക്കകൊണ്ടു
യഹോവ സഹിച്ചു ആ പട്ടണങ്ങളിൽ ൰ നീതിമാന്മാർ
മാത്രം ഉണ്ടെങ്കിൽ അവരുടെ നിമിത്തം അവയെ നശി
പ്പിക്കയില്ല എന്നു കല്പിച്ചു കൊടുക്കയും ചെയ്തു.

൧. മൊ. ൧൯. അ. യഹോവയൊടു കൂട വന്നവർ അ
ന്തിടയിൽ സെദൊമിന്നു പൊകി അതിഥികളായ

ലൊത്തന്റെ ഭവനത്തിൽ കയറിയ ഉടനെ സെദൊമ്യർ പ
രദെശിക്കൎക്ക ദൊഷം ചെയ്‌വാൻ വീട്ടിൽ വന്നു. ലൊത്തൻ
അതിഥികളെ രക്ഷിപ്പാൻ പ്രാണനെയും കൂട സ്നെഹി
ച്ചില്ല. ദൈവദൂതന്മാർ അവനെ രക്ഷിച്ചിട്ടു ദുഷ്ടന്മാരെ അ
ന്ധരാക്കി ഓടിപ്പിക്കയും ചെയ്തു. പിറെറനാൾ രാവിലെ ലൊ
ത്തൻ പട്ടണം വിട്ടു ദൂതന്മാർ കാണിച്ച വഴിക്ക ചെന്നു
തന്റെ മക്കളെ കെട്ടുവാൻ നിശ്ചയിച്ചിരുന്ന സെദൊമ്യ
രെയും ചെൎത്തുകൊൾവാൻ ഭാവിച്ചാറെ അവർ പരിഹസി
ക്കമാത്രം ചെയ്തു. പിന്നെ യഹൊവ ഗന്ധകവും തീ
യും ആകാശത്തുനിന്ന വൎഷിപ്പിച്ചു സെദൊം, ഘമൊറ,
അദമ, ജെബൊയിം ൧ മൊ. ൨൪. ൨൫. എന്നി പട്ടണങ്ങളെ
നശിപ്പിച്ചു അവറ്റിന്റെ സ്ഥലത്തു ശവക്കടൽ ഉണ്ടാക
യും ചെയ്തു. ലൊത്തന്റെ ഭാൎയ്യ ദൂതന്മാർ പ്രത്യെകം ക
ല്പിച്ചത കൂട്ടാക്കാതെ പിന്നൊക്കം തിരിഞ്ഞു നൊക്കിയ
തകൊണ്ടു ചത്തു ഉപ്പുതൂണായി തീൎന്നു. ലൊത്തൻ സൊ
ലാം എന്ന ചൊവാറിലെക്ക ഓടിപ്പൊയി അവൻ അപെ
ക്ഷിച്ചതുകൊണ്ടു യഹൊവ അതിനെ അവന്ന ആശ്രയസ്ഥാ
നമാക്കി രക്ഷിച്ചുകൊടുത്തു. അവിടെ അവന്റെ മക്ക
ൾ വെളിവില്ലായ്പാപം ചെയ്തു അമ്മൊന്യൎക്കും മൊവബ്യൎക്കും
പിതാക്കന്മാരായ അമ്മൊൻ, മൊവബ് എന്ന രണ്ടു പുത്ര
ന്മാരെ പ്രസവിച്ചു

സൂചകം: ദൂതന്മാർ ലൊത്തനൊടും അവന്റെ ആളുകളൊ
ടും വഴിക്കിൽ പിന്നൊക്കം തിരിഞ്ഞു നൊക്കരുത എന്ന
ുള്ള കല്പനെക്കും അതിന്റെ ലംഘനത്താൽ വന്ന ശിക്ഷ
ക്കും രണ്ടു ഹെതുക്കൾ ഉണ്ടു: ഒന്നാമത ആ പട്ടണങ്ങളും അ
തിന്റെ പ്രദെശങ്ങളും അഗ്നിവൎഷത്താൽ നശിച്ചപ്പ

മയം. അവിടെനിന്നു ഓടിപ്പൊകുന്നവൻ നിന്നുകൊണ്ടു നൊക്കിയാൽ അതിന്റെ വിഷയമായി തട്ടുവാനുള്ള ആപത്തുണ്ടാകും. രണ്ടാമതു ദൂതന്മാരുടെ വാക്കു ലംഘിച്ചു തിരിഞ്ഞു നൊക്കുന്നവൻ അവിശ്വാസിയും ഭയങ്കരമായി നശിക്കുന്ന പട്ടണങ്ങളെയും അതിലെ പാപങ്ങളെയും സ്നെഹിക്കുന്നവനുമായി കാണുന്നു. അതുകൊണ്ടു ലൊത്തിന്റെ ഭാൎയ്യക്കു വന്ന ശിക്ഷ അത്ര കഠിനമുള്ളത എന്നതൊരെന്നുണ്ടാ. യെശു ഒട്ടുക്കത്തവരെ ഉണൎത്തുവാൻ ലൊത്തിന്റെ ഭാൎയ്യയെ ഒൎത്തുകൊൾവിൻ എന്നു പറഞ്ഞു. ലൂക്ക്. ൧൭. ൩൨.

§ ൧൩. ഇസ്സാക്കിന്റെ ജനനാഘൊഷണങ്ങളും വിവാഹവും സാറ അബ്രഹാം എന്നവരുടെ മരണവും.

൧. ൧ മൊ. ൨൧. പിന്നെ അബ്രഹാം നൂറും സാറ തൊണ്ണൂറും വയസ്സായപ്പൊൾ വാഗ്ദത്തപുത്രനായ ഇസ്സാക് ജനിച്ചു. ദുൎമ്മാനസനായ ഇഷ്മയെൽ അവനെ പരിഹസിക്കകൊണ്ടു അബ്രഹാം സാറയുടെ അപെക്ഷയെ കെട്ടു ൧൭ വയസ്സുള്ള പരിഹാസക്കാരനെയും ഹാഗരെയും പുറത്താക്കി. യഹൊവയും അതിനെ സമ്മതിച്ചു എങ്കിലും ഇഷ്മയെലിനെ കുറിച്ചു വലിയ വാഗ്ദത്തവും കൂടെ കൊടുക്കയും ചെയ്തു. അവർ ഇരിവരും ബെയെൎശബാ വനം കടക്കുമ്പൊൾ ദാഹം കൊണ്ടു മരിപ്പാനുള്ള സങ്കടത്തിൽ ആയാറെ യഹൊവാദൂതൻ അവരെ രക്ഷിച്ചു. ഇഷ്മയെൽ വനത്തിൽ വെച്ചു ക്രൂരനാം ക്രൂരനായി വളൎന്നു അവന്റെ കൈ എല്ലാവൎക്കും വിരൊധമായും എല്ലാവരുടെ കൈ അവന്നു വിരൊധമായും ഇരുന്നു.

൧ മൊ. ൧൭, ൨൦. അവൻ പന്ത്രണ്ടു അരചികൾ പ്രഭു
ക്കൾക്കു പിതാവായി തീരുകയും ചെയ്തു. ൧ മൊ. ൨൫, ൧൬.

സൂചകം: ഇസ്സാക്കിന്റെ ജനനത്താൽ വാഗ്ദത്തസന്തതി
യുടെ വംശാവലിയിൽ ഒരു പുതിയ വിശേഷം കാണാകി
വന്നു. വാഗ്ദത്തസന്തതിയുടെ പുതിയ ആരംഭത്തിങ്കൽ
ദൈവകരുണകളും ശക്തികളും അതിന്റെ അവസാന
ത്തിൽ എത്ര ചെയ്വാൻ കഴിയും എന്നുള്ളതത്രെ. ഒരു
വൃദ്ധയും വയസ്സായ മച്ചിയിൽനിന്നു ഇസ്സാക്കിന്റെ അതി
ശയജനനം കന്യകയിൽനിന്നു ക്രിസ്തുജനനത്തിന്നു മു
ങ്കുറിയും ആധാരവും ആയതു.

൨. ൧ മൊ. ൨൨. എന്നാൽ ദാസീപുത്രനെ വീട്ടിൽനി
ന്നു അയച്ചശേഷം വാഗ്ദത്തപുത്രനെയും കനിയാതെ
മരണത്തിന്നു ഏല്പിക്കേണ്ടതിന്നു അബ്രഹാമിന്നു ദൈവക
ല്പന ഉണ്ടായി. യഹോവ അബ്രഹാമിനെ പരീക്ഷിച്ചു അ
വനോടു നിണക്ക ഏററവും പ്രിയനും ഏകപുത്രനുമായ
ഇസ്സാക്കിനെ കൂട്ടിക്കൊണ്ടു മോറിയദേശത്തേക്കു ചെ
ന്നു ഞാൻ നിണക്ക കാണിക്കും മലശിഖരത്തിന്മേൽ അ
വനെ ബലികഴിക്ക എന്നു കല്പിച്ചു. മൂന്നാം നാൾ അബ്രഹാം
ദൈവം കല്പിച്ച സ്ഥലത്തു എത്തി. ഇസ്സാക്ക മരണം
വരെ പിതാവിനെ അനുസരിച്ചു ബലിക്കവെണ്ടുന്ന വി
റകു ചുമന്നു മലമുകളിൽ കൊണ്ടുപോയി. അബ്രഹാം
മകനെ കെട്ടി വിറകിന്മേൽ കിടത്തി അവനെ അറുപ്പാ
ൻ കത്തി എടുത്തപ്പോൾ ആകാശത്തിൽനിന്നു മകന്റെ
പ്രാണനെ എടുക്കൊല്ല എന്നു ദൈവശബ്ദം ഉണ്ടായി.
ഇങ്ങനെ അബ്രഹാം ഹൃദയത്തിൽ ബലികഴിച്ച മക
നെ രണ്ടാമതും ജീവനോടെ കൈക്കൊണ്ടു. പിന്നെ

പുത്രന്നുപകാരം ബലികഴിപ്പാൻ ഒരാടിനെ കണ്ടു
ഹൊമിച്ചശെഷം മുമ്പെത്ത വാഗ്ദത്തങ്ങൾ ഒക്കെയും യ
ഹൊവ സത്യത്തായി ഉറപ്പിച്ചുകൊടുക്കയും ചെയ്തു. പിന്നെ
അബ്രഹാം പുത്രനൊടു കൂടമടങ്ങി വീട്ടിലെക്കപൊയി.

സൂചകം: അബ്രഹാം ഇസ്സാക്കിനെ സ്നെഹിച്ചതു അവൻ
ദൈവത്തിന്റെ കരുണാശക്തികളാൽ തനിക്കു കിട്ടി
യ വാഗ്ദത്തസന്തതിയാകകൊണ്ടു മാത്രം അല്ല സ്വ
ന്ത ഉദരത്തിൽനിന്നു ജനിച്ച പുത്രനാകകൊണ്ടും ആയിരു
ന്നു. എന്നാൽ അബ്രഹാമിന്നു നീതിയായി എണ്ണപ്പെ
ട്ട വിശ്വാസം പൂൎണ്ണമാകെണമെങ്കിൽ അവൻ സ്വ
ദെശത്തെയും ബന്ധുക്കളെയും വിട്ട പ്രകാരം മകനി
ലെക്കുള്ള ഉറ്റസ്നെഹവും അടക്കെണ്ടിവന്നു. ഇതി
ന്നായിട്ട് അവൻ ഇസ്സാക്കിനെ മരണത്തിൽ എല്പി
ക്കെണമെന്നു ദൈവകല്പന ഉണ്ടായി. ഇപ്രകാരം അ
വൻ ഉറ്റസ്നെഹത്തെ ജയിച്ചാൽ മകനെ കൃപാ
ദാനമായി രണ്ടാമതും പ്രാപിച്ചു വാഗ്ദത്തപുത്രനാ
യിട്ടത്രെ സ്നെഹിപ്പാൻ വഴിയുണ്ടാകയുള്ളു. നരബലിക
ൾ [പ്രത്യെകം കടിഞ്ഞൂൽ ബലികൾ] പണ്ടുപണ്ടെ എ
ല്ലാ ജാതികളിൽ മൎയ്യാദയായിരുന്നു. ഇന്നുവരെയും ചി
ല ദെശങ്ങളിൽ നടന്നുവരുന്നതുമുണ്ടു. അന്യജാതികൾ
കള്ളദെവകൾക്കു ചെയ്വാൻ പ്രാപ്തി ഉണ്ടായതു അബ്ര
ഹാം സത്യദൈവത്തിന്നും ചെയ്യെണ്ടിവന്നു. കാരണം
വിശ്വാസികളുടെ പിതാവു എപ്പൊഴും പൂൎണ്ണ
മായി അടക്കി വിശ്വാസത്തിൽ എല്ലാവരിലും മുമ്പ
നായി ശൊഭിക്കെണമെന്നു ദൈവത്തിന്നു ഇഷ്ടം ആ
യിന്നു. ഇരുപത്തഞ്ചു വൎഷത്തൊളം വിശ്വാസം

കാണിച്ചശെഷം ദൈവവചനപ്രകാരം പ്രാപിച്ചുവി
ശെഷമഹിമയുള്ള വാഗ്ദത്തത്തിന്നിരയും അവകാശിയു
മായ പുത്രനെ മരണത്തിൽ ഏല്പിച്ചിട്ടും വാഗ്ദത്തത്തിലെ
വിശ്വാസം കുറയാതെ പിടിച്ചുകൊണ്ടുവന്നു. അബ്രഹാ
മിന്നുണ്ടായ പരീക്ഷയുടെ താല്പൎയ്യം ഇതുതന്നെയാ
യിരുന്നത. അബ്രഹാം വിശ്വാസത്താൽ പരീക്ഷയി
ൽ ജയിച്ചു മരിച്ചവരിൽനിന്നും ഉണൎത്തുവാൻ ദൈവം ശ
ക്തൻ എന്നെണ്ണി അവരിൽനിന്ന ഉപമയായിട്ട അവനെ
പ്രാപിച്ചുകിട്ടുകയും ചെയ്തു. എബ്രാ. ൧൧, ൧൭—൧൯. ഈ
വിശ്വാസത്തിൽ ഉറെച്ചുനിന്ന അവൻ വെലക്കാരൊടു ഞാ
നും ബാലനും അവിടത്തൊളം ചെന്നു വന്ദിച്ചുതിരിച്ചു മടങ്ങി
വരാം എന്നു പറഞ്ഞു. എന്നാൽ പരീക്ഷയുടെ പൊരുൾ
ഇതുമാത്രം എന്നല്ലയൊ. ഇസ്രാക്കിനെ ബലികഴിക്കേ
ണമെന്ന ദൈവം കല്പിച്ചതിൽ ആശ്ചൎയ്യവും ഭയവും
ഇല്ലാത്ത മൃഗബലിമനുഷ്യരക്ഷക്കു പൊരാത്തതിനാ
ല്ലെ തൊന്നവെണമെന്ന കാണായി. ദൈവം ഇസ്രാക്കി
ന്റെ ഹൊമം വിരൊധിച്ചതിൽ ജാതികളുടെ നരബലി
കൾക്കു വിധി ഉണ്ടായി. ഇസ്രാക്കിന്ന പകരം ദൈവം ആട്ടി
ന്റെ ബലി സമ്മതിച്ചതിൽ തൽക്കാലത്തെക്ക മൃഗബലികൾക്കുമ
തി എന്നറിവാറായി. അബ്രഹാം മൊറിയപൎവ്വതത്തി
ൽ ഈ കാൎയ്യം ചെയ്യുന്നതിമെന്നുള്ള കല്പന യഹൊവാ
ലയവും ആരാധനയും ലൊകരക്ഷിതാവിൻ ബലിയും അ
വിടെ തന്നെ ഉണ്ടാകുമെന്ന തൊന്നിച്ചു. ഈ കാൎയ്യത്തൊ
ടു ചെൎന്നതെല്ലാം ദൈവത്തിന്റെ ഏകജാതനായ പു
ത്രന്റെ ബലിക്ക അച്ചാരവും മുദ്രയുമായി ശൊഭിക്കു
ന്നത.

൧൦-ാമതു. ലൊ. ൨൧൪൫. സാറ ൧൨൭ വയസ്സായി ഹെ-
ബ്രൊനിൽ വെച്ചു മരിച്ചു. അബ്രഹാം മക്കെപെല എന്ന
ഒർ ഇരട്ടഗുഹയെയും അതിനൊടു ചെൎന്ന തൊട്ടത്തെ-
യും ഹിത്ത്യനായ എഫ്രൊനൊടു വിലെക്കു വാങ്ങികയും
ശ്മശാനത്തിന്നു നിശ്ചയിക്കയും ചെയ്തു. മൂന്നു വൎഷം
കഴിഞ്ഞശെഷം അവൻ വീട്ടുവിചാരകനായ എലി-
യെസരിനെ നാഹൊരിന്റെ ദെശവും ഭവത്തിൽനിന്നു ഇ-
സ്സാക്കിന്നു ഭാൎയ്യയെ കൊണ്ടുവരുവാൻ ഹാരാനി-
ലെക്കു അയച്ചു കാരണം നാഹൊരിന്റെ ദെശവും ഭവത്തി-
ൽ വളര മക്കൾ ജനിച്ചിരിക്കുന്നു എന്നൊരു വൎത്തമാനം
അവൻ കെട്ടിട്ടുണ്ടായിരുന്നു. എലിയെസർ ഹാരാനി-
ലെക്കു വന്നു കിണറ്റിന്റെ സമീപത്തു വിശ്വാസത്തൊ-
ടെ പ്രാൎത്ഥിച്ചതുകൊണ്ടു നാഹൊരിന്റെ പൌത്രിയാ-
യ റിബെക്കയെ ദൈവം നിശ്ചയിച്ചു അവളെ ഇസ്സാക്കി-
ന്നു ഭാൎയ്യയായി നിയമിച്ചു അബ്രഹാം പാൎക്കുന്നെടത്തു
കൂട്ടിക്കൊണ്ടുവന്നു. അന്നു ൪൦ വയസ്സായ ഇസ്സാക്ക് അ-
വളെ കൈക്കൊണ്ടു അമ്മയുടെ കൂടാരത്തിൽ പാൎപ്പി-
ച്ചു സ്നെഹിക്കയും ചെയ്തു.

സൂചകം: അബ്രഹാംകവും ശ്മശാനത്തിന്നു ഒരു സ്ഥ-
ലം വാങ്ങിയതു തന്റെ സന്തതികൾ അത്രെ ആ ദെശ-
ത്തിന്റെ അവകാശികൾ എന്നി വാഗ്ദത്തം വിശ്വസിച്ച-
തിന്നു സാക്ഷി തന്നെ. സന്തതികൾ ഭാവിയിൽ പാൎത്തു
വാഴുവാനുള്ള ദെശത്തിൽ തന്റെയും ഭാൎയ്യയുടെയും അ-
സ്ഥികൾ വിരൊധം എന്നിയെ കിടന്നുകൊണ്ടു ൪൦൦
വൎഷത്തിന്റെ അടിമകാലത്തിൽ തന്റെ വംശത്തി-
ന്നു പിതാക്കന്മാരുടെ ദെശവും തങ്ങൾക്കു വാഗ്ദത്തഭൂമിയും

അതുതന്നെ എന്നു ഒപ്പവരുത്തുവാൻ അനുഗ്രഹിച്ചതു കൂടവും
ശ്മശാനത്തിന്റെ ദൃഷ്ടമായകാശം തന്നിക്കവളര സാര
മുളള അവസ്ഥ ആകുന്നു എന്നു അബ്രഹാം പിതൃ
ക്കളുടെ സഭയിൽ വെച്ചു വില കൊടുത്തു സകലവും നി
ശ്ചയം വരുത്തി കൊണ്ടു കാണിച്ചതു.

൯. ൧ മൊ. ൨൫. — ൧൦. സാറ മരിച്ചശെഷം അ
ബ്രഹാം കെത്തുറയെ പരിഗ്രഹിച്ചു അറബ്യ മിദ്യാന കുല
ങ്ങൾക്കു പിതാക്കന്മാരായവന്നു പുത്രന്മാരെ ജനിപ്പിക്കയും
ചെയ്തു. ഇസ്സാക്കിന്നെ മാത്രം അവൻ തന്റെ മുതലുക്കു അ
വകാശിയാക്കി മററവൎക്കു ഒരൊ ദാനങ്ങളെ കൊടുത്തു.
അനന്തരം അബ്രഹാം ൧൭൫ വയസ്സായി മരിച്ചു ഇസ്സാ
ക്കും, ഇസ്മയെലും അവനെ മക്കപെല ഗുഹയിൽ ഭാൎയ്യ
യുടെ അടുക്കൽ കുഴിച്ചിടുകയും ചെയ്തു.

സൂചകം: വർദ്ധിച്ചു പെരുകുവിൻ എന്നുളള ദിവ്യാനുഗ്രഹം
കിട്ടിയ നാലു പിതാക്കന്മാർ മനുഷ്യവൎഗ്ഗത്തിന്നു ഉണ്ടു.
അവരിൽ അബ്രഹാം മൂന്നാമവൻ തന്നെ. അവനും പു
തുവംശത്തിന്നു തലയും പുതുവ്യവസ്ഥെക്കു ആരംഭവും
ആയിരുന്നുവല്ലൊ മെൽപറഞ്ഞ അനുഗ്രഹം ആദ്യ
പ്രപിതാക്കന്മാർ ഇരുവരുടെ ജഡസന്തതിക്കും നാലാ
മവനായ ക്രിസ്തന്റെ ആത്മസന്തതിക്കും മൂന്നാമവനാ
യ അബ്രഹാമിന്റെ അവസ്ഥയിൽ രണ്ടിന്നും പററു
ന്നതു. എങ്ങിനെ എന്നാൽ ജഡപ്രകാരം അബ്രഹാ
മിൽനിന്നു ജനിച്ച വംശം മൂലം ഭൂമിയിലെ സകല
ജാതിക്കും അനുഗ്രഹം വരും എന്നതു അവന്റെ അ
നുഗ്രഹം ആയിരുന്നു. അബ്രഹാമിന്റെ സന്തതിക്കു എ
ണ്ണമില്ല. ജാതികൾ ജനിച്ചു വളൎന്നു നശിച്ചു പൊകയും

ചെയ്തു. അബ്രഹാമിന്റെ സന്തതിയൊ ശെഷം ജാ
തികളൊടു ഇടകലൎന്നു പൊകാതെ ഇതുവരെക്കും നി
ല്ക്കുന്നു. അതിന്റെ ചരിത്രം ഇനിക്കും തീൎന്നില്ല. അബ്ര
ഹാമിന്റെ സന്തതിക്കു ഉള്ള അനുഗ്രഹം യെഹൂദാ
ക്കിയഹൂദന്മാർ ജാതികളുടെ മദ്ധ്യത്തിങ്കൽ ഇന്നൊളം
മുടിഞ്ഞു പൊകാതെ നില്ക്കുന്നു എങ്കിലും സ്വാഭാവി
കശ്രെഷ്ഠത്വം അല്ല ആത്മികശ്രെഷ്ഠത്വം തന്നെ അ
ബ്രഹാമിൽ വഴിയുന്നു. അതു അബ്രഹാമിന്റെ വംശ
ത്തിലും അവർ മുഖാന്തരം ലൊകജാതികളിലും എ
വിടെയൊ കാണുന്നു അവിടെ തന്നെ അബ്രഹാമി
ന്റെ മക്കൾ ഉണ്ടു. ഗലാ. ൩, ൭. റൊമ. ൪, ൧൬.
ഇതു ആത്മികം ഉണ്ടാം അവന്റെ വിശ്വാസം തന്നെ.
അബ്രഹാമിന്റെ ജീവകാലത്തിൽ എല്ലാം വിശ്വാ
സം അത്രെ അവനു വഴികാട്ടിയായിരുന്നു. എല്ലാ
വിശ്വാസികളിൽ അവൻ മുഖ്യമായവീരൻ തന്നെ.
വെദത്തിന്റെ ആദ്യപുസ്തകത്തിൽ എഴുതിയ അബ്ര
ഹാമ്യചരിത്രത്തിൽ ൧൫ാം വൎഷത്തിന്റെ ശെഷം
ൟ വിളിയാവാനുള്ള മൂത്തിന്റെ വാക്കയെ ചൊടക്ക
ന്നു. അബ്രഹാം യഹൊവയെ വിശ്വസിച്ചു അതനെ
വനു നീതിയാക്കി എണ്ണപ്പെട്ടു എന്നുള്ളതു തന്നെ. പി
ന്നെ ൨൫ാം വൎഷം കഴിഞ്ഞ ശെഷം ഇസ്സാൻ അവനെ
കൊള്ളു അബ്രഹാം എന്റെ ദിവസം കാണ്മാൻ ആ
ഗ്രഹിച്ചു അവൻ അതിനെ കണ്ടു സന്തൊഷിക്കയും ചെ
യ്തു. യൊഹ. ൮, ൫൬. അബ്രഹാം വി
ശ്വാസികളുടെ പിതാവാകുന്നു എന്നറിയുന്നവൻ
മാത്രം അബ്രഹാമിന്റെ സ്ഥാനവും ശ്രെഷ്ഠത

യും ഗ്രഹിച്ചിരിക്കുന്ന അവന്റെ ആത്മീക സന്തതിയാ
യ വിശ്വാസികൾ എല്ലാ കാലത്തിലെ നക്ഷത്രങ്ങളെ പോ
ലെ എണ്ണമില്ലാത്തവർ ആകുന്നു.

## ൧൦. ഇസ്സാക്കും മക്കളും

ഉ. ൨൫. ൧൯-൨൮. തുടങ്ങി. ഇരുപതു വർഷം കഴിഞ്ഞി
യായശേഷം റിബെക്ക ഇരട്ടക്കുട്ടികളെ പ്രസവിച്ചു. അതി
ന്നു മുമ്പെ മൂത്തവൻ ഇളയവനെ സേവിക്കും എന്നുള്ള
പ്രവാചകം ദൈവത്തിൽനിന്ന് അവൾക്കുണ്ടായി. മൂത്ത
വനായ ഏശാവ് നായാട്ടുകാരനും പിതാവിന്റെ സ
ന്തോഷവും ആകുന്നു. യാക്കോബ് കൂടാരത്തിൽ പാ
ർത്തു അമ്മക്കു പ്രിയൻ തന്നെ. കഠിനമനസ്സുള്ള ഏശാവു
ബുദ്ധികൗശലമുള്ള യാക്കോബിന്നു ജ്യേഷ്ഠാവകാശ
ത്തെ പയറുപായസത്തിന്നു വിറ്റുകളഞ്ഞു അല്ലയച്ഛ
നാക്ക് വളരെ അസഹ്യം വരുത്തിയ രണ്ടു ഹിത്യസ്ത്രീകളെ
വേൾക്കയും ചെയ്തു.

സൂചകം: മലാഖി. ൧, ൨. ൩. ഞാൻ യാക്കോബിനെ
സ്നേഹിച്ചു ഏശാവിനെ പകെച്ചു എന്നു യഹോവ പറ
ഞ്ഞു. ഇതിന്നു അപോസ്തലനായ പൌൽ രോമ. ൯, ൧൧. ൧൨
ഉരെക്കുന്നിതു: ക്രിയകൾ ഹേതുവായല്ല വിളിച്ചവൻ ഹേ
തുവായിട്ടത്രെ യാക്കോബിന്റെ തെരിഞ്ഞെടുപ്പും ഏ
ശാവിന്റെ നിഷേധവും സംഭവിച്ചു കാരണം കുട്ടിക
ൾ ജനിക്കാതെയും ഗുണദോഷം ഒന്നും ചെയ്യാതെയും
ഉള്ള കാലത്തിൽ ദൈവനിർണ്ണയം ഉണ്ടായി. ഈ രണ്ടു
സഹോദരന്മാർ താന്താങ്ങളുടെ സന്തതികൾക്കു മുമ്പന്മാ
രായിരിക്കുന്നു. എന്നാൽ ഏശാവിന്റെ സന്തതികൾ
എല്ലാ പുറജാതികളെ പോലെ ക്രിസ്തനിൽ രക്ഷാപ്രാ

പിക്കെണ്ടതിന്നവഴിയുണ്ടാകകൊണ്ടും എസൌവിന്റെ
പരകച്ചു എന്നവാക്കനിത്യനാശത്തിന്നകരൊ എന്ന
വിചാരിപ്പാൻ കാരണം ഇല്ല.

൨. ൭ാമൊ. ൨൩. പിന്നെക്ഷാമം ഉണ്ടായതുകൊ
ണ്ടു ഇസ്സാക്ക് അബ്രഹാം ചെയ്തപ്രകാരം മിസ്രെരാജ്യ
ത്തിലെക്കപൊവാൻ ഭാവിച്ചു എങ്കിലും യഹൊവ വാ
ഗ്ദത്തദെശത്തിൽ തന്നെ പാൎക്കെണം എന്നു കല്പിച്ചു.
അബ്രഹാമിന്നകൊടുത്ത വാഗ്ദത്തങ്ങളെ അവനിലും
ഉറപ്പിക്കയും ചെയ്തു. ഇസ്സാക്ക് ഗെരാറിൽ പാൎത്തു അ
ബ്രഹാമിന്നസമമായി ഭാൎയ്യ തന്റെ സഹൊദരി എ
ന്നു പറഞ്ഞു എങ്കിലും അവൻ ബലഹീനനാകകൊണ്ടു
യഹൊവ പിതാവിന്റെമെൽ വന്നശിക്ഷ അവ
ന്റെമെൽ വരുത്താതെ അവന്നകരുണകാട്ടി. എങ്ങി
നെ എന്നാൽ അബിമെലക്ക് രാജാവു ഇസ്സാക്കിന്റെ
വാക്കനെർ അല്ല എന്നു വെഗം അറിഞ്ഞു പ്രജക
ളൊടു അവനും ഭാൎയ്യക്കും അന്യായം പ്രവൃത്തിക്കുന്ന
വന്നു മരണശിക്ഷ എന്നു കല്പിച്ചു. ഫലിസ്ത്യർ ഇസ്സാ
ക്കിന്റെ ഐശ്വൎയ്യത്തിങ്കൽ അസൂയപ്പെട്ടു അവൻ കു
ഴിച്ചകിണറുകളെ മണ്ണിട്ടു നികത്തികളഞ്ഞു. ഇതൊ
ക്ക ഇസ്സാക്ക് സഹിച്ചുകൊണ്ടു പാൎത്തസ്ഥലത്തുനിന്ന
പുറപ്പെട്ടു ബെയെർശെബയിൽ വസിച്ചു. അവിടെ യഹൊ
വ അവന്നു പ്രത്യക്ഷനായി ധൈൎയ്യപ്പെടുത്തി അനു
ഗ്രഹിച്ചു. പിന്നെ ഇസ്സാക്ക് അവിടെ ബലിപീഠം പണി
ചിച്ചു ദൈവനാമത്തെ ഘൊഷിക്കയും ചെയ്തു.

൩. ൭ാമൊ. ൨൪. ഇസ്സാക്ക് വൃദ്ധനായാറെ ദൈവ
കല്പനെക്ക വിരൊധമായി മൂത്തമകനെ പിതാവി

ന്റെഅനുഗ്രഹംകൊടുപ്പാൻ
തിനെഇല്ലാതാക്കിദൈവെഷ്ടംനട
ഗ്രഹിച്ചുഎങ്കിലുംസ്വന്തയുക്തിയാൽസ
മെന്നുവെച്ചുദൈവവിരൊധമായതിനെനട
ക്കൊബ്അനുസരിക്കാത്തകാലത്തിൽഅ
ടെവാക്കത്തനുസരിച്ചു. എസാവുതനിക്കല്ലാത്തഉ
പ്രാപിച്ചുകൊൾവാൻപ്രയാസപ്പെട്ടുഅവന്റെചതി
ക്കുപകരംയാക്കൊബ്അവനെയുംചതിച്ചു. ഇങ്ങനെ
എല്ലാവരുംസ്വന്തവഴികളിൽനടന്നാലുംദൈവെഷ്ടം
നിവൃത്തിയായി. റിബെക്കപാകംചെയ്തതിനെയാക്കൊ
ബ്പിതാവിന്റെമുമ്പാകെവെച്ചു. പറയുന്നവന്റെ
ശബ്ദംയാക്കൊബിന്റെശബ്ദംഎന്നുഇസ്സാക്ക്അറി
ഞ്ഞിട്ടുംയാക്കൊബ്ധൈൎയ്യത്തൊടെകളവുപറകകൊ
ണ്ടുംതാൻധരിച്ചുഎസാവിന്റെവസ്ത്രത്തിൽനി
ന്നുപിതാവിനുഅറിഞ്ഞവാസനവരികകൊണ്ടും
കൈകളുംകഴുത്തുംരൊമമുള്ളതൊൽകെട്ടിയി
രിക്കകൊണ്ടുംകുരുടനായപിതാവുഅനുസരണക്കാ
രന്റെഭിക്ഷയെദൈവത്തിൽനിന്നുപ്രാപിച്ചുയ
ച്ചുപൊകി ദൈവംഅനുഗ്രഹംനിശ്ചയിച്ചതഏവ
നൊഅവനുഅനുഗ്രഹംനല്കി. ആകാശത്തെമഞ്ഞി
ൽനിന്നുംഭൂമിയുടെപുഷ്ടിയിൽനിന്നുംവളരെധാന്യവും
ദ്രാക്ഷാരസവുംനിനക്കുതരുമാറാക. ജനങ്ങൾനി
ന്നെസെവിക്കുംജാതികൾനിന്നെവണങ്ങുംനിന്റെ
സഹൊദരന്മാൎക്കയജമാനനാകുംമാതാവിന്റെ
മക്കൾനിന്നെവന്ദിക്കുംനിന്നെശപിക്കുന്നവനുശാ
പവുംഅനുഗ്രഹിക്കുന്നവനുഅനുഗ്രഹവുംവരിക

...ടിരുന്നാട്ടു പറഞ്ഞു. ഏസാവു നായാ
...ടങ്ങിവന്നു ഉണ്ടായതിനെ അറിഞ്ഞു കരക
...ചിക്കയും ചെയ്തു. എങ്കിലും ഇസ്സഹാക്ക് തന്റെ മ
...ന്നു അറിഞ്ഞു ദൈവവിചാരത്തിന്നു കീഴ്പ്പെട്ടു ഞാൻ
അവനെ അനുഗ്രഹിച്ചിരിക്കുന്നു അവൻ അനുഗ്രഹി
ക്കപ്പെട്ടവനാകും എന്നു പറഞ്ഞു. ഏസാവിന്നു അന്യ
വാസിക്കളും പിടിച്ചുപറിക്കാരും ഉള്ള അവസ്ഥ മാത്രം
അനുഗ്രഹമായി കിട്ടി. അവൻ അനുജനെ ദ്വേഷി
ക്കുന്നു. എന്നാൽ [illegible] തകൎത്തുകളവാനു
ള്ള സമയം വരും എന്നിയാശ അവന്നു ശേഷിച്ചതെ
യുള്ളു.

സൂചകം: ൧. ഏസാവു കള്ളന്മാരാക ഏദൊമ്യൎക്ക പിതാ
വായിതീൎന്നു. ൧ മൊ. ൩൬. അവർ ശെയിർ പൎവ്വതങ്ങ
ളിൽ പാൎത്തുകൊണ്ടു ദൈവജനത്തിന്നു എപ്പോഴും വി
രോധികളായിരുന്നു. ദാവീദ് ൨ ശമു. ൮, ൧൪. അവ
രെ ജയിച്ചടക്കി. എങ്കിലും അവർ പിന്നെയും യഹൂ
ദരാജാക്കന്മാരൊടു മത്സരിച്ചു സ്വതന്ത്രരായിതീൎന്നു.

൨. ഇസ്സഹാക്ക് അതിവൃദ്ധനായി ൧൮൦ വൎഷം ജീവി
ച്ചെങ്കിലും അവന്റെ ചരിത്രം ഇവിടെ തീരുന്നു. ഒരു സ്ഥാ
ലത്തിൽ മാത്രം ൧ മൊ. ൩൫, ൨൯. അവൻ ൧൮൦ വ
യസ്സുള്ളവനായി ദിവസങ്ങളിൽ പൂൎണ്ണനായി പിതാക്ക
ന്മാരൊടു ചേൎന്നു ഏസാവും യാക്കോബും അവനെ മ
ക്ഫേലഗുഹയിൽ അടക്കിയെന്നു എഴുതിയിരിക്കുന്നു.
യാക്കോബ് മെസൊപൊതമ്യയിൽനിന്നു മടങ്ങിവ
ന്നു പിതാവെ കണ്ടു എന്നു തോന്നുന്നു. ഇസ്സഹാ
ക്കിൽ അബ്രഹാമിന്റെ ശീലം കാണുന്നില്ല. ലോകത്തെ

ല്ലിക്കുന്നവിശ്വാസത്തിന്റെ ദൃ
കുദമായിരുന്നു. ഉപദ്രവംസഹിക്കുന്നതി
യുടെ സഹായത്തെ കാത്തിരിക്കുന്നതിലും തെ
ക്കി പ്രത്യെകം വെളിവായത. ഈനശാന്തതഎന്നിവ
ന്നഅവനിൽ കാണായി. മൊറിയപൎവ്വതത്തിൽ ഉണ്ടാ
യ കാൎയ്യംകൊണ്ടു അത മുഴുവനും ഉറെച്ചുവന്നു. സ്വഭാ
വത്താലും ദൈവകൃപയാലും അവനിൽ വളൎന്നുവന്ന ഈ
ഗുണപ്രകാരം നടന്നവരുള്ളൊൾ അവൻ ദൈവവഴിയി
ൽ നടക്കുന്നു. ഒരിക്കൽ മാത്രം അവൻ സ്വബുദ്ധി
കളാൽ കാൎയ്യം സാധിക്കെണമെന്ന വിചാരിച്ചാറെ ദൈ
വവഴിയിൽനിന്ന തെറ്റി തന്റെ ആലൊചനയെ വെറു
തെ എന്ന കണ്ടു താണുപൊകെണ്ടിവന്നു.

## ൨൧. യാക്കൊബിന്റെ യാത്രാ വസ്ഥകൾ

൧. ൭൭മാ. ൧൭൩൯. യാക്കൊബ അപ്പനമ്മമാരുടെ അ
നുഗ്രഹത്തൊടുകൂടെ ഏസാവിന്റെ ദ്വെഷ്യത്തിൽനി
ന്ന തെറ്റികൊള്ളുവാൻ ദരിദ്രനും മാനുഷസഹായമില്ലാ
ത്തവനുമായി മെസൊപൊതാമ്യയിലെക്ക ഓടിപൊയി
എങ്കിലും ദൈവം അവനൊടുകൂടെ ഉണ്ടായിരുന്നു. അവൻ സ്വ
പ്നത്തിൽ ദൂതന്മാർ കയറി ഇറങ്ങുന്ന ഏണിയെ കണ്ടു അത
ഭൂമിയെയും വാനത്തെയും തമ്മിൽ ചെൎക്കുന്ന പാലം പൊ
ല യാക്കൊബിന്റെ വംശത്തിൽ സംഭവിപ്പാനുള്ള ദൈവ
വെളിപ്പാടുകൾക്കുള്ള ഉപമയുമായിരുന്നു. ഏണിയുടെ മെൽഭാ
ഗത്തു യഹൊവ നിന്നുകൊണ്ടു യാക്കൊബിന്റെ നെരെ
മുഖംചാച്ചു നീ കിടന്നിരിക്കുന്ന ദെശം നിനക്കും സന്തതി
ക്കും കൊടുക്കും നിന്റെ സന്തതി ഭൂമിയിലെ പൊടിപൊ

...ന്നാലും സന്തതിയാലും ഭൂമിയിലെ സ
...ങ്ങൾക്ക അനുഗ്രഹം ഉണ്ടാകും ഇതാ ഞാൻ നി
...കൂട ഉണ്ട നീ പൊകുന്നെടത്തു നിന്നെ അനുഗ്രഹി
ച്ചു മടക്കി ഈ ദെശത്തിലെക്ക കൂട്ടിക്കൊണ്ടുവരും നി
ന്നൊട പറഞ്ഞത ഒക്കയും നിവൃത്തിക്കുവൊളും നിന്നെ
കൈവിടുകയില്ല എന്നരുളിച്ചെയ്തു. യാക്കൊബ ഉണൎന്ന
പ്പൊൾ ഇത ദൈവത്തിന്റെ ഭവനം തന്നെ നിശ്ചയം
ഇത സ്വൎഗ്ഗവാതിലും ആകുന്നു എന്നു ചൊല്ലി തനിക്ക തല
യിണയായിരുന്ന കല്ലിന്ന എണ്ണ പകൎന്നു സ്ഥലത്തിന്ന
ബെഥെൽ [ദെവഭവനം] എന്ന പെരിട്ടു ദൈവം എ
ന്നെ വഴിയിൽ കാത്തു സമാധാനത്തൊടെ മടക്കിക്കൊണ്ടുവ
ന്നാൽ യഹൊവ എന്റെ ദൈവം ആയിരിക്കും പിന്നെ
ഈ കല്ല ദെവഭവനമായിരിക്കും എന്നു നെരുകയും ചെയ്തു.

൨൯ അ. ൧ വ. — ൩൫. ഹാരാനിൽ എത്തിയാറെ യാ
ക്കൊബ ലാബാന്റെ പുത്രിയായ റാഹെലിനെ കിണ
റിന്റെ അരികെ കണ്ടു അവളുടെ പിതാവിന്റെ വീ
ട്ടിൽ ചെന്നു അവൾക്കായിട്ടു ലൊഭിയായ ലാബാനെ വ
ൎഷം സെവിച്ചു എന്നാൽ ലാബാൻ അവനെ ചതിച്ചു
[യാക്കൊബ പിതാവായ ഇസ്ഹാക്കിനെ ചതിച്ചപ്രകാ
രം] എങ്ങിനെ എന്നാൽ യാക്കൊബിന്നു പ്രിയയായ
റാഹെലിന്നു പകരം ലാബാൻ അവളുടെ ജ്യെഷ്ഠത്തിയാ
യ ലെയയെ കൊടുത്തു. ഇതിലും പിതാവിന്നു സംഭവി
ച്ചതു യാക്കൊബിന്നും ഉണ്ടായി. ഇസ്ഹാക്ക അറിയാ
തെ കണ്ടും എസാവിന്നു പകരം യാക്കൊബെ അനുസരി
ച്ചു ദെവെഷ്ടത്തെ നിവൃത്തിച്ചു. അങ്ങിനെ യാക്കൊബ
അറിയാതെ ലെയയെ വിവാഹം കഴിച്ചു അവൾ തന്നെ

വാഗ്ദത്താസന്തതിക്കാൎക്കുദ്രവ്യമായാവാക്കിത്തീരുകയുംചെ
യ്തു. പിന്നെയാക്കൊബ്മററു൭വൎഷംറാഹെലിന്നായും൬
വൎഷംകന്നുകാലികൾക്കായുംസെവിച്ചുകൊണ്ടുവന്നു. ലെ
യാ൬പുത്രന്മാരെയുംഒരുപുത്രിയെയുംപ്രസവിച്ചു. റാ
ഹെൽവളരെകാലംമച്ചിയാകിരുന്നുഒടുവിൽയൊസെ
പിനെപ്രസവിച്ചു. രണ്ടുഭാൎയ്യമാരുടെദാസികളായ
സിൽഫയുംബില്ഹയുംഒരൊരുത്തിഈരണ്ടുപുത്രന്മാരെപ്ര
സവിച്ചു. ലാബാൻയാക്കൊബൊടുചെയ്തകരാറിനെതു
ടൎക്കൂടമാററിഎങ്കിലുംദൈവാനുഗ്രഹത്താൽയാക്കൊബ്
മഹാധനവാനായി ലാബാനെയുംഅവന്റെപുത്രന്മാരു
ടെലൊഭമത്സരദ്വെഷ്യങ്ങളെയുംഭയപ്പെട്ടുഒടിപൊ
യി. ലാബാൻഅവനെപിഞ്ചെന്നുഎങ്കിലുംഅവ
ന്റെഅടുക്കൽവന്നപ്പൊൾഅവനൊടുഒരുദൊഷവും
ചെയ്തില്ലകാരണംയഹൊവസ്വപ്നത്തിൽഅവന്നുപ്ര
ത്യക്ഷനായിഅവനെഭയപ്പെടുത്തി. അതുകൊണ്ടുയാ
ക്കൊബ്വിരൊധംകൂടാതെപ്രയാണംചെയ്തുയൎദ്ദൻന
ദിയുടെകിഴക്കെകരയിൽഎത്തിയാറെദൈവദൂതന്മാർ
വാഗ്ദത്തദെശത്തിൽവന്നവനെഎതിരെറ്റുയഹൊ
വശരണമാകിരിക്കഎന്നുപറഞ്ഞു. യാക്കൊബ്അവ
ർദൈവസൈന്യങ്ങൾഎന്നുചൊല്ലിആസ്ഥലത്തിന്നു
മഹനായിം[ദ്വിസൈന്യ]എന്നപെർഇട്ടുകയുംചെയ്തു.

## ൨൦. യാക്കൊബിന്റെപൊരാട്ടം

൧. ൧മൊ. ൩൨. പിന്നെയാക്കൊബ്ദൈവ
ത്തെമാത്രംമാനിച്ചുഎററുപറഞ്ഞതു: നീനിന്റെദാസ
നൊടുകാണിച്ചുവന്നകരുണകളിലുംസത്യങ്ങളിലുംഏ
റെറവുംചെറിയതിന്നുഞാൻഅയൊഗ്യൻതന്നെ. കാര

ഞാം. എന്റെ വടിയൊടകൂടെ ഈ യൎദ്ദനെ കടന്നു ഇപ്പൊൾ രണ്ടു
കൂട്ടമായിതീൎന്നു. എന്റെ സഹൊദരനായ എസാവിെ
ന്റ കൈകളിൽനിന്നു എന്നെ രക്ഷിക്കെണമെ. പക്ഷെ
അവൻ വന്നു എന്നെയും മക്കളൊടുകൂട മാതാവെയും
കൊല്ലും എന്നു ഭയപ്പെടുന്നു. നിണക്കു നന്മചെയ്യും എന്നും
എണ്ണികൂടാത്ത സമുദ്രക്കരയിലെ മണൽ പൊലെ നി
ന്റെ സന്തതിയെ വൎദ്ധിപ്പിക്കും എന്നും അരുളിചെയ്ത
നെ. എന്നു അപെക്ഷിച്ചു. ഇതിലും ജ്യെഷ്ഠനായ എസാ
വിന്റെ നിമിത്തം ഭയം നിറഞ്ഞവനായിതാൻ അയച്ചു
ദൂതന്മാർ തിരിച്ചുവരുന്നതിന്നു ഖണ്ഡിച്ചുനൊക്കികൊ
ണ്ടിരുന്നു. യാക്കൊബ് പുഷ്കല്ക്കളെനെടത്ത എസാവിന്നു
അയപ്പാൻ നിശ്ചയിച്ചു കാഴ്ചകളെ വെർതിരിച്ചു ഭാൎയ്യ
പുത്രാദികളെ കടത്തി രാത്രിയിൽ ഏകനായി പാൎത്തി
രിക്കുമ്പോൾ ഒരു പുരുഷൻ ഉദയത്തൊളം അവനൊടു
പൊരുതു ജയിച്ചില്ല എന്നു കണ്ടു അവന്റെ തുടയെ തൊ
ട്ടതിനാൽ അതു പൊരാട്ടത്തിൽ ഉളുക്കിപ്പൊയി. യഹൊ
വശത്രുവായിട്ടായൊഗ്യനെ എതിൎത്തു എസാവിന്റെ
കൊപം ശമിപ്പാൻ സഹായിക്കും മുമ്പെ യാക്കൊബ് യ
ഹൊവയുടെ കൊപം ശമിക്കെണ്ടിവന്നു, അവൻ ശിക്ഷി
ക്കയും ചെയ്തു. എങ്ങനെ എന്നാൽ തുടത്തടത്തിലെ എല്ലി
ന്റെ എളുതെറ്റിപ്പൊയശെഷം അവൻ പ്രാൎത്ഥനയൊ
ടു യുദ്ധം തുടൎന്നൊശ. ഹൊശ. ൧൨. പറഞ്ഞ പ്രകാരം എല്ലാശ
ക്തിയൊടുകൂട ദൈവത്തൊടു പൊരുതു, ദൂതനൊടുപൊ
രുതു ജയം പ്രാപിച്ചു കാരണം അവൻ കരഞ്ഞ അപെക്ഷി
ക്കയും ചെയ്തു. യാക്കൊബ് ഒടുവിൽ എന്നെ അനുഗ്രഹി
ച്ചല്ലാതെ നിന്നെ വിടുകയില്ല എന്നു ചൊല്ലി ഉളുക്കിയതു

ടത്തോടെത്തൊട്ടും മുറിഞ്ഞു പോയ സ്വാധീനശക്തിയൊട്ടും ദൈവകോപം ജ്വലിച്ചിട്ടു യഹൊവയുടെ അനുഗ്രഹത്തൊട്ടും കൂട പുതിയ സൃഷ്ടിയാകിയ പൊന്നാട്ടത്തിൽ നിന്നു പുറപ്പെട്ടു. പഴയ സ്വഭാവത്തൊട്ടു കൂട അവൻ പഴയ വെരയും തീർക്കിയ യഹൊവയുടെ കല്പനപ്രകാരം ദെവവീരൻ എന്നർത്ഥമുള്ള ഇസ്രയെൽ എന്ന നാമം ധരിച്ചു ആ സ്ഥലത്തിന്നു പ്നീയെൽ [ദെവമുഖം] എന്ന പെരിട്ടു ദൈവത്തെ അഭിമുഖമായി കണ്ടിട്ടും എന്റെ ദെഹിക്കു രക്ഷ ഉണ്ടായി എന്നു പറകയും ചെയ്തു.

സൂചകം: യാക്കൊബ് ഏശാവിനൊട്ടു ഭയപ്പെട്ടതു സ്വപ്നവും ദർശനവും അല്ലാതെ ഒന്നാകിനടന്ന കാഴ്ചും അന്നെ. നിശ്ചയമാകിയ യഹൊവയുടെ ദൂതൻ ചെന്നു യാക്കൊബിന്റെ വയനാട്ടു നിശ്ചയമായി പൊരാട്ടുകയും ചെയ്തു. യഹൊവയുടെ ദൂതൻ അബ്രഹാമിന്റെ ദത്തുക്കൽ വന്നു സ്നേഹിതനൊട്ടും എന്ന പൊലെ ഭക്ഷിച്ചു കുടിച്ചു പ്രകാരം ഇവിടെ ശത്രുവെ പൊലെ വന്നു യാക്കൊബൊട്ടു പൊരാടിയതു തെളിവാകി എഴുതിയിരിക്കുന്നു. യാക്കൊബിന്റെ അവരയും ഉപായതന്ത്രങ്ങളെ പ്രയൊഗിച്ചു സ്വന്തബലത്താൽ രക്ഷപ്പെടുവാൻ ശ്രമിച്ചു ദൈവകൃപയെയും സ്വാഭാവികബുദ്ധിയെക്കൊണ്ടു ജയിപ്പാൻ നൊക്കിയതിനാൽ ദൈവത്തിന്നും അവന്റെ മാർഗ്ഗത്തിന്നും അപമാനം വരുത്തിയതു. ഇങ്ങനെ യഹൊവ അവന്നു ശത്രുവായും യാക്കൊബ് ദൈവത്തിന്നു അപ്രിയനായും തീർന്നു. യാക്കൊബ് യഹൊവയൊടു ഉള്ള പൊരാട്ടത്തിൽ വിശ്വാസത്താൽ ജയം പ്രാപിക്കും മുമ്പെ യഹൊവ അവനെ സഹായിച്ചു കൊംപി കായം എന്നൊവിൽ

നിന്നരക്ഷിപ്പാൻപാടില്ലാതെപൊകി. എന്നാൽയാ
ക്കൊബ്സ്വാഭാവികയുക്തിശക്തികളിൽആശ്രയി
ക്കാതെഅപെക്ഷയാൽകൃപലഭിപ്പാൻനൊക്കിയഉ
ടനെദൈവകൊപംശമിച്ചുഅനുഗ്രഹീതനായിആപ
ത്തിൽനിന്നുതെറ്റിക്കൊള്ളുകയുംചെയ്തു.

൨. ൭മൊ. ൩൫.—൩൭. ഇവകഴിഞ്ഞശെഷംശ്രെ
ഷ്ഠനായഎസാവുവന്നുക്രൊപവുംപകയുംഅല്ലസ്നെ
ഹവുംശാന്തമനസ്സുംഅത്രെകാണിച്ചത. യാക്കൊബ്പി
ന്നെശെഖെമിൽകുടിയിരുന്നുഅബ്രഹാംമംറ്റെയിൽ
ചെയ്തപ്രകാരംഒരുസ്ഥലംവിലെക്കവാങ്ങിച്ചുയാത്ര
തികഞ്ഞുഎന്നുവെച്ചുഒരുബലിപീഠംപണിയിക്കയും
ചെയ്തു. അതിൽപിന്നെഅവൻദൈവകല്പനപ്രകാരം
ശെഖെമിൽനിന്നുബെഥെലിന്നുമാറിപ്പൊയിതന്റെ
കുഡുംബത്തെലാബാന്റെവീട്ടിൽനടന്നവിഗ്രഹാരാ
ധനയിൽനിന്നുശുദ്ധീകരിച്ചശെഷംബലിപീഠംകെട്ടി
ച്ചുയഹൊവയെഉപാസിച്ചതിനാൽമുമ്പെത്തനെർച്ചനെ
നെനിവൃത്തിക്കയുംചെയ്തു. ബെഥെലിന്നുപൊകുന്ന
വഴിയിൽവെച്ചുറാഹെൽബെന്യാമീനെപെറ്റുമരിച്ചു.

## ൧൩. യൊസെഫിന്റെകഥ

൧. ൩൭മൊ. ൩൪. യാക്കൊബിന്റെഅതിപ്രിയയാ
യറാഹെലിൽനിന്നുജനിച്ചയൊസെഫ്ബുദ്ധിക
ളായസഹൊദരന്മാരിൽശാന്തശീലനായിരുന്നു. സ
ഹൊദരന്മാരെക്കൊണ്ടുവല്ലദുൎവ്വൎത്തമാനംകെട്ടുഉടനെ
അപ്പനൊടുഅറിയിക്കുംഅതുകൊണ്ടുവൃദ്ധനായയാക്കൊബ
ൻഅവനെവളരസ്നെഹിച്ചുഅവന്നുവിശെഷമായവസ്ത്രവും
തന്നപ്രകാരംസഹൊദരന്മാർകണ്ടുഅസൂയപ്പെട്ടുകയും

ചെയ്തു. യൊസെഫ തനിക്കുവരുവാനുള്ള മഹത്വംതെ
ളിയിക്കുന്ന സ്വപ്നങ്ങളെ കണ്ടപ്രകാരം പറകകൊണ്ടു
അവരുടെ വൈരം മുഴുത്തു. ഈവൈരം ദൈവാലൊച
നപ്രകാരം യൊസെഫിന്റെ ദാസത്വകഷ്ടങ്ങളുടെ അ
ഭ്യാസത്താൽ തനിക്കറിയമിച്ചുകിടക്കുന്ന മഹത്വമുള്ള
വെലെക്കൊരുക്കുവാൻ ഹെതുവാക്കിതീൎന്നു. യാക്കൊബ
ഒരുദിവസം യൊസെഫിനെ കൂട്ടങ്ങളെ മെയിക്കുന്ന സ
ഹൊദരന്മാരുടെ അടുക്കൽ അയച്ചാറെ അവർ ദ്രു
ദ്രം അവനെ കൊല്ലുവാൻ ഭാവിച്ചു. പിന്നെ രൂബന്റ
ആലൊചനപ്രകാരം പൊട്ടക്കുഴിയിൽ ഇട്ടു. ഒടുവിൽ യ
ഹൂദായിന്റെ വാക്കുകെട്ടു അവിടെ കടന്നുപൊകുന്ന
കച്ചവടക്കാൎക്ക അവനെ വിറ്റുകളകയും ചെയ്തു. കച്ചവട
ക്കാർ അവനെ മിസ്രയിലെക്ക കൊണ്ടുപൊയി ഫറവെ
വാന്റെ മന്ത്രിയായ പൊതിഫാറിന്നു വിറ്റത. യൊ
സെഫിനെ സഹൊദരന്മാരുടെ കൈയിൽനിന്നു രക്ഷി
ക്കെണമെന്നു വിചാരിച്ചു രൂബൻ അവനെ കുഴിയിൽ
നിന്നു കെട്ടുപ്പാൻ വന്നപ്പൊൾ കാണായ്കകൊണ്ടു ദുഃഖി
ച്ചുകരഞ്ഞു വസ്ത്രം കീറികളഞ്ഞു. ശെഷം അവർ യൊ
സെഫിന്റെ അങ്കിയെ ആട്ടിൻ ചൊരയിൽ മുക്കി അച്ഛ
നെ അയച്ചുകാണിച്ചു. അതിപ്രിയനായ യൊസെഫി
നെ ദുഷ്ടമൃഗം പിടിച്ചുകളഞ്ഞു എന്നു വിശ്വസിപ്പാന്തക്ക
വണ്ണം വഞ്ചിക്കയും ചെയ്തു.

൪. ലൊകസൃ. ൨൨൭൬ പതിനെഴുവയസ്സായ യൊ
സെഫ അല്പകാലത്തിന്നിടയിൽ പുതിയ യജമാനന്റെ
പൂൎണ്ണദയ ലഭിച്ചു. അതുകൊണ്ടു പൊതിഫാർ അവനെ
സകല വെലക്കാരുടെ വിചാരകനാക്കിയതല്ലാതെ വീട്ടു

കാൎയ്യം ഒക്കെയും അവങ്കൽ ഏല്പിച്ചു. ഇത്രവലിയദൊ
ഷം ചെയ്തു ദൈവത്തിന്നവിരൊധമായി പാപം ചെയ്യു
ന്നത എങ്ങിനെ എന്നചൊല്ലി ദൈവത്തൊടപൂൎണ്ണഹൃദയ
ത്തൊടെ ഭയപ്പെട്ടതകൊണ്ടു പൊതിഫാറെന്റെഭാ
ൎയ്യായവ്യഭിചാരിണിയുടെ പരീക്ഷയെ അവൻജയി
ച്ചു. അവൾ അവന്റെവസ്ത്രം പിടിച്ചപ്പൊൾ അത അവ
ളുടെ കൈയിൽ വിട്ട ഒടിപ്പൊയി. ഈവസ്ത്രം അവൾ
യൊസെഫിന്റെമെൽ പറഞ്ഞവ്യാജത്തിന്നസാക്ഷി
യായികാണിച്ചു. ഈചതിയാൽ യൊസെഫ കാരാഗ്ര
ഹത്തിൽ ആയി എങ്കിലും തടവിൽ ചെയ്തവെല അവ
ന്നമഹത്വത്തിന്നും അധികാരത്തിന്നും വഴിയായി: ദൈ
വം അവന്ന കൊടുത്തബുദ്ധികൊണ്ടു തടവിലായ
ഫറവൊന്റെ രണ്ടുമന്ത്രികൾ ഒരുരാത്രിയിൽ കണ്ടകി
നാവിന്റെ പൊരുളെ തെളിയിച്ചു ഒരുത്തന്നക്ഷമ
യും ഒരുത്തന്നപ്രാണശിക്ഷയും വരും എന്നുമുന്നറിയിക്ക
യും ചെയ്തു. മദ്യപ്രമാണി ഇതിന്നഉതകകാണിക്കും എന്നവാ
ക്കകൊടുത്തു എങ്കിലും മറന്നുകളകകൊണ്ടു യൊസെ
ഫ പിന്നെയും രണ്ടുവൎഷം തടവിൽ പാൎക്കെണ്ടിവന്നു.

൩൧. ൧ മൊ. ൪൧. അനന്തരം ഫറവൊന്നും അ
ൎത്ഥം പറവാൻ കഴിയാത്ത സ്വപ്നങ്ങളെ കാണുകകൊ
ണ്ടു മദ്യപ്രമാണി യൊസെഫെ ഓൎത്തുപറഞ്ഞവാക്കിനെ
ത്തു അവനെ തടവിൽനിന്നഇറക്കിച്ചു ക്ഷൌരം കഴിച്ചുന
ല്ലവസ്ത്രം ധരിപ്പിച്ചു രാജസന്നിധിയിൽ കൊണ്ടുവന്നുനി
ൎത്തുകയും ചെയ്തു. ഫറവൊതന്റെ സ്വപ്നങ്ങളെ അറിയി
ച്ചശെഷം യൊസെഫ അവററിന്റെ അൎത്ഥം പറഞ്ഞ
താവിതു: പുഷ്ടിയുള്ള എഴുവൎഷം ഉണ്ടാകും. അതിൽ

പിന്നെ ക്ഷാമമുള്ള ഏഴു വൎഷം വരും എന്നു വി
വരിച്ചു കാട്ടുകയും ചെയ്തു. ദെവാത്മാവുള്ളവനായ
യൊസെപ്പിന്നു ഉണ്ടെന്നു ഫറവൊ കണ്ടു അവനെ മി
സ്രരാജ്യത്തിൽ മെലധികാരിയാക്കി രാജവസ്ത്രം ധ
രിപ്പിച്ചു മുദ്രമൊതിരം വിരല്ക്കിട്ടു രാജതെരിൽ കയറ്റി
മുട്ടുകുത്തുവിൻ എന്നു വിളിച്ചു പറവാൻ കല്പിച്ചു അവ
ന്നു ശപ്നാത്പനെഹ [ലൊകരക്ഷിതാവു] എന്ന
പെർ വിളിച്ചു വരുവാനുള്ള ക്ഷാമകാലത്തിൽ മിസ്ര
ക്കാരുടെ രക്ഷെക്കവെണ്ടുന്നതൊക്കയും ചെയ്യെണ
മെന്നു കല്പിക്കയും ചെയ്തു. യൊസെപ്പ് മുപ്പതു വയസ്സു
ള്ളവനായി രാജസെവയിൽ വന്നു പുഷ്ടിയുള്ള ഏഴു
വൎഷങ്ങളിൽ വിളഞ്ഞുണ്ടായതു ചെൎത്തുവെച്ചു. പിന്നെ
ക്ഷാമകാലം വന്നപ്പൊൾ ജനങ്ങൾ ഒക്കയും ഫറവൊ
നൊടു നിലവിളിച്ചാറെ യൊസെപ്പ് എല്ലാവരെയും
പൊഷിപ്പിക്കയും ചെയ്തു.

൯. ൧മൊ. ൪൨—൪൫. കനാനിലും ക്ഷാമം അതിക്ര
മിച്ചപ്പൊൾ യൊസെപ്പിന്റെ സഹൊദരന്മാർ ധാന്യം
വാങ്ങെണ്ടതിന്നു മിസ്രയിലെക്കു പൊയി ബെന്യമീൻ
മാത്രം പിതാവിന്റെ അടുക്കൽ താമസിച്ചു. യൊസെ
പ്പ് അവരെ കണ്ട ഉടനെ അറിഞ്ഞു എന്നാൽ ആദ്യം അ
വരെ പരീക്ഷിച്ചു അനുതപിപ്പാനക്കവണ്ണം ശിക്ഷിക്കെ
ണം എന്നു വെച്ചു ഒറ്റുകാർ എന്നു വിളിച്ചു. ആദ്യം പ
റഞ്ഞ വാക്കു സത്യം എന്നതിന്നു സാക്ഷിയായി വീട്ടിലു
ള്ള അനുജനെ കൂട്ടിക്കൊണ്ടുവരെണം എന്നു കല്പി
ച്ചു. അതിന്നു ശിമയൊൻ മതലായി യൊസെപ്പിന്റെ
അടുക്കൽ പാൎക്കെണ്ടിവന്നു. അപ്പൊൾ അവരുടെ

കഠിനമനസ്സുള്ളരാക്കി തുടങ്ങിയതുകൊണ്ടു നമ്മുടെ സ
ഹൊദരന്റെ പ്രാണസങ്കടം കണ്ടു അവനു ദയ കാണി
ക്കാത്ത കാരണം ഇപ്പൊൾ നമ്മെ പിടിക്കുന്നു എന്നു തമ്മി
ൽ മത്ത്രെഴു പറഞ്ഞു. നാട്ടിൽ പൊകുമ്പൊൾ വഴിയിൽ
വെച്ചു കൊണ്ടുവന്ന ദ്രവ്യം കണ്ടിട്ടു വളരെ ഭയപ്പെട്ടു ഇ
പ്പൊൾ കള്ളന്മാരുടെ അപരാധവും കൂടെ തങ്ങളുടെ മെ
ൽ ചുമത്തും എന്നു വിചാരിച്ചു. അതുകൊണ്ടു വെഗം മി
സ്രെക്കു പൊവാൻ മനസ്സുവന്നില്ല എങ്കിലും ധാന്യം തീ
ൎന്നു പൊയതിനാൽ പൊകെണം എന്നു വിചാരിച്ചു. പി
താവായ യാക്കൊബ് ബെന്യമീനെ സഹൊദരന്മാരൊ
ടു കൂടെ പൊവാൻ ബഹുദുഃഖത്തൊടെ സമ്മതിക്കകൊണ്ടു
വന്നു. അവർ യൊസെഫിന്റെ അടുക്കൽ വന്നപ്പൊ
ൾ ചാക്കുകൾ രണ്ടാമതും ധാന്യം നിറെച്ചു കിട്ടി കല്പന വാങ്ങി
പൊയശെഷം യൊസെഫിന്റെ കാല്പനയാൽ അവ
രെ പിന്തുടൎന്നു തന്റെ യജമാനന്റെ വെള്ളിപാന
പാത്രം കളവു ചെയ്തപ്രകാരം പറഞ്ഞു ചാക്കുകളെ കെ
ട്ടഴിച്ചു ആ പാത്രം ബെന്യമീന്റെ ചാക്കിൽ കണ്ടെത്തി. യൊ
സെഫ് ബെന്യമീനെ ദാസനാക്കി പാൎക്കും എന്ന
തിന്നു സഹൊദരരുടെ പരീക്ഷ തികഞ്ഞുവന്നു. എങ്ങ
നെ എന്നാൽ യൊസെഫിനെ പൊലെ പിതാവിന്നു
അതിപ്രിയമകനായ ബെന്യമീനെ ദയകാട്ടാതെ അ
ന്യരുടെ കൈക്കൽ ഏല്പിച്ചു വിട്ടുമൊ എന്നു വെളിവാ
കെണ്ടിയത്. അവർ പരീക്ഷ നല്ലവണ്ണം സഹിച്ചു യൊ
സെഫിന്റെ മുമ്പാകെയും ദൈവം തങ്ങളുടെ അപരാ
ധം കണ്ടുപിടിച്ചു എന്നു ഉറപ്പായി ഏറ്റുപറഞ്ഞു (പ്രത്യെകം യ
ഹൂദാ) ശെഷം പെരുമാറ്റനാമത്തിൽ സത്യമാനസാന്ത

രം ചെയ്തു സംഭ്രമത്തോടെ സംസാരിച്ചു കിഴവനായ
പിതാവിന്റെ ദുഃഖം ഓൎത്തു ദാസനായവൻ ഉള്ള ബെന്യാ
മിനെ വിടെണ്ടുന്നവളര വാത്സല്യത്തോടു കൂടെ അ
പെക്ഷിച്ചതിനാൽ യൊസെഫിന്നു തന്നെത്താൻ അടക്കുവാ
ൻ കഴികയില്ല എന്ന് അറിഞ്ഞു കരഞ്ഞും കൊണ്ടു അ
വരുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു നിങ്ങളുടെ സഹോദ
രനായ യൊസെഫ് ഞാൻ തന്നെ എന്നു പറഞ്ഞു. പി
ന്നെ ഫറവൊ യാക്കൊബിന്റെ കുഡുംബവും സമ്പത്തും
കൊണ്ടുവരുവാൻ വണ്ടികളെയും കഴുതകളെയും അ
യച്ചു. യാക്കൊബ് ഇവരെ കണ്ടു കെട്ടപ്പോൾ എന്റെ
മകനായ യൊസെഫ് ജീവിക്കുന്നു മതി മരിക്കും മുമ്പെ
ഞാൻ അവനെ കാണ്മാൻ പൊകുന്നു എന്നു പറഞ്ഞു സന്തോ
ഷിക്കയും ചെയ്തു.

സൂചകം: യൊസെഫിന്റെ കഥ യെശുക്രിസ്തന്റെ ചരി
ത്രത്തിന്റെ വിചിത്രമായ മുങ്കുറി ആകുന്നു. കൎത്താവിനെ
സ്വജാതിക്കാരായ യെഹൂദന്മാർ അന്യജാതിക്കാരുടെ കൈ
ക്കൽ ഏല്പിച്ച പ്രകാരം യൊസെഫിനെ സഹോദരന്മാ
ർ വിറ്റു. കൎത്താവു മരണത്തോളം താണുപൊയ ശെഷം
സ്വൎഗ്ഗത്തോളം കയറി ദൈവത്തിന്റെ വലത്തുഭാഗത്തു
ഇരുന്ന പ്രകാരം യൊസെഫ് തടവിലായ ശെഷം ഫ
റവൊവിന്റെ മെലധികാരിയായി. ഈ രണ്ടു ചരിത്രങ്ങ
ളുടെ ചെൎച്ചക്കു കാരണം ഉണ്ടു. യെശുക്രിസ്തൻ പഴ
യനിയമ ചരിത്രത്തിന്റെ മൂലക്കല്ലാകുന്ന പ്രകാരം
യൊസെഫ് പിതാക്കന്മാരുടെ ചരിത്രത്തിന്റെ അവസാ
നം തന്നെ. പിതാക്കന്മാരുടെ ചരിത്രം ദൈവം ഇസ്ര
യെലിൽ സ്ഥാപിച്ച രാജ്യത്തിന്റെ ആരംഭം ആകുന്നു

ണം. പഴയനിയമത്തിൽ കാണുന്ന ദൈവരാജ്യത്തി
ന്റെ ചരിത്രത്തിന്നു മുഖ്യമെ അവൻ തന്നെ. അതു
കൊണ്ടു യൊസെഫിൽ പിതാക്കന്മാരുടെ കാല
നിവൃത്തിയും യെശുക്രിസ്തനിൽ പഴയനിയമത്തി
ന്റെ നിവൃത്തിയും വിളങ്ങിവന്നത്.

## ൭൮. യാക്കൊബ് യൊസെഫ് എന്നി വരുടെ അവസാനനാളുകൾ

൧. മൊ. ൪൬. ൪൯. യാക്കൊബിന്റെ കുഡും
ബം മിസ്രയിലെക്കു പൊകുമ്പൊൾ വിവാഹം കഴിച്ചുള്ള
പുത്രസ്ത്രീകളും വെലക്കാരും കൂടാതെ എഴുപതു ആളുക
ളായിരുന്നു. കനാന്റെ അതിരിൽ ഉള്ള ബെർശ
ബയിൽ വെച്ചു യഹൊവ യാക്കൊബിന്നു പ്രത്യക്ഷ
നായി യാത്രയെ സമ്മതിക്കയും ചെയ്തു. യാക്കൊബ്
ഫറവൊന്റെ സന്നിധിയിൽ വന്നിട്ടു യഹൊവ
തെരിഞ്ഞെടുത്ത ജാതിയുടെ പിതാവും ശ്രെഷ്ഠനുമായ
വൻ രാജാവിനെ അനുഗ്രഹിച്ചു. പിന്നെ ഫറവൊ ഇ
സ്രയെലക്ക് മിസ്രയിലിന്നു ഉത്തമമായ ഗൊശെൻ ദെ
ശത്തെ വാസസ്ഥലമാക്കി കൊടുത്തു തന്റെ മൃഗക്കൂ
ട്ടങ്ങളെയും മെയിപ്പാൻ ആയിട്ടു അവരുടെ പക്കൽ എല്പി
ക്കയും ചെയ്തു. ഇതു മനുഷ്യസൃഷ്ടി കഴിഞ്ഞിട്ടു ൨൨൩൮ാമാ
ണ്ടിൽ ഉണ്ടായതു.

സൂചകം: ദൈവം യാക്കൊബിനെ കുഡുംബത്തൊടു
കൂട മിസ്രയിലെക്കു അയച്ചതു എന്തിന്നു എന്നു ആ
ലൊചിച്ചു നൊക്കിയാൽ ചില ഹെതുക്കളെ കാണുന്നു.
യാക്കൊബിന്റെ വംശം വളരെ പെരുകുവാൻ തുടങ്ങി
യതുകൊണ്ടു കനാനിൽ തന്നെ സ്ഥിരമാക്കി പാർത്താൽ

കിൽ കനാന്യരൊടു ചെൎന്ന അവരുടെ ദുൎമ്മാൎഗ്ഗങ്ങളിൽ കു
ടുങ്ങി വീഴുമായിരുന്നു. പിന്നെ മിസ്രയിൽ അവൎക്കു ഇ
ങ്ങനെയുള്ള ദുൎഘടം ഇല്ല കാരണം ഫറവൊ അവൎക്കു
കൊടുത്ത ഗൊശൻ നാട്ടിൽ പെരുകി വലിയ ജാതിയാകു
വാൻ വിസ്താരം വെണ്ടുവൊളം ഉണ്ടു. മിസ്രക്കാർ ഇടയന്മാ
രെ വെറുത്തതു കൊണ്ടു രണ്ടു ജാതിക്കും തമ്മിൽ
ചെൎച്ച ഉണ്ടാവാൻ സംഗതി ഇല്ല. അത്രയുമല്ല ഇസ്രയെ
ലർ നാനാവിദ്യകളിൽ സമൎത്ഥരായ മിസ്രക്കാരിൽ നി
ന്നു പല വക ഉപദെശങ്ങളെയും ശീലിക്കെണ്ടതിന്നു വ
ഴിയുണ്ടായി. പിന്നെ മിസ്രക്കാർ ഇസ്രയെലരെ ഉപദ്ര
വിച്ചു ഹിംസിച്ചതു ദൈവം തെരിഞ്ഞെടുത്ത ജനത്തി
ന്നു നല്ല ബാലശിക്ഷ പൊലെ ആയി. അബ്രഹാമിൻ
സന്തതികൾ അതുവരെക്കും ഇടയരായി ഉപജീവിച്ചു
വന്നു. എന്നാൽ വാഗ്ദത്തദെശം അവകാശമാക്കി പ്രാ
പിച്ചശെഷം കൃഷിപണി ചെയ്തു ദിവസം കഴിപ്പാൻ തു
ടങ്ങി മിസ്രയിൽ വെച്ചു ഈ പുതിയ വഴി ശീലിപ്പാൻ
സമയം ഉണ്ടായിരുന്നു.

൨. ൧ മൊ. ൪൮. ൪൯. യാക്കൊബ് മരിക്കും മുമ്പെ
യൊസെഫിൻ രണ്ടു പുത്രന്മാരെ ദത്തെടുത്തു അവർ
മിസ്രയിൽ വലിയ സ്ഥാനികളാകാതിരിപ്പാൻ വഴി ഉ
ണ്ടാക്കിരുന്നു. എന്നാൽ യൊസെഫ് വിശ്വാസത്തൊ
ടെ കാക്കും വിചാരിച്ചു മക്കളെ വാഗ്ദത്തദെശത്തിൽ
പങ്കാളികളാക്കെണ്ടതിന്നു ഇടയന്മാരായ സഹൊദ
രരുടെ വഴിയിൽ നില്ക്കുമാറാക്കുകയും ചെയ്തു. യാക്കൊബ് മ
രണത്തിന്നു ഒരുങ്ങി ഇരിക്കയൊ ൧൨ പുത്രന്മാരെ
യും ഒരുമിച്ചു വിളിച്ചു വാഗ്ദത്തദെശത്തിൽ അവൎക്കു

സംഭവിപ്പാനുള്ളതു മുമ്പുകൂട്ടി അറിയിച്ചു. രൂബെൻ,
ശിമയോൻ, ലെവി എന്നിവർ മുമ്പെ ചെയ്ത ദോഷം
നിമിത്തം ആദ്യജാതന്റെ അവകാശം ഉപേക്ഷി
ച്ചുകളഞ്ഞു. ഇരട്ടിച്ച അവകാശം യോസെഫിന്നു കി
ട്ടി. ശ്രേഷ്ഠതയും വാഗ്ദത്തത്തിന്റെ അനുഗ്രഹവും
യഹൂദാവിന്നു വന്നു. മരിപ്പാറായ പിതാവു യഹൂദാ
വിനെക്കൊണ്ടു പ്രവചിച്ചിതു: നീ യഹൂദാ [പുകഴ്ച] സ
ഹോദരന്മാർ നിന്നെ പുകഴ്ത്തും. യഹൂദാ ബാലസിം
ഹം. ശീലോ വരുവോളത്തിന്നു രാജദണ്ഡ് യഹൂ
ദാവിൽനിന്നും ധർമ്മദാതാവു അവന്റെ പാദങ്ങളി
ൽനിന്നും നീങ്ങിപ്പോകയില്ല. ജാതികളുടെ ശേഖരി
പ്പു അവനോടു ചേരുകയും ചെയ്യും.

൧-ാം മൊ. ൫൦. യാക്കോബ് ൧൪൭ വയസ്സാകി മ
രിച്ചു വിശ്വാസത്തോടെ അഭ്യസിച്ച പ്രകാരം അവന്റെ
മക്കൾ ശവത്തെ സുഗന്ധവർഗ്ഗങ്ങളെ ഇട്ടു കനാനിലെക്ക
ൊണ്ടുപോയി അബ്രഹാം ഇസ്സാക്ക് എന്നവരെ
വച്ച സ്ഥലത്തിൽ കുഴിച്ചിട്ടു. മിസ്രക്കാർ അനേകർ അ
വരോടു കൂടെ പോകയും ചെയ്തു. യോസെഫ് അപ്പന്റെ
മരണശേഷം സഹോദരന്മാരുടെ ഹൃദയത്തിൽ ഉണ്ടാ
യ ഭയത്തെ നീക്കി സ്നേഹത്തോടു കൂടെ സംസാരിച്ചു. നി
ങ്ങൾ എനിക്ക ദോഷം ചെയ്വാൻ വിചാരിച്ചു എന്നാൽ
ദൈവം നന്മ ചെയ്തു ഇപ്പോൾ കാണുന്ന പ്രകാരം വളര
ജനങ്ങളെ രക്ഷിച്ചു എന്നു പറഞ്ഞു മരണം അടുക്കു
മ്പോൾ ഇസ്രയെലർ കനാനിലെക്ക പോകും സമയം ത
ന്റെ അസ്ഥികളെ കൂടെ കൊണ്ടുപോകേണമെന്നു ക
ല്പിച്ചു യോശു. ൨൪. ൩൨. അവരെക്കൊണ്ടു ആണയിട്ടുവി

ക്കയും ചെയ്തു

സൂചകം: അബ്രഹാമിൽ ചഞ്ചലമില്ലാത്ത വിശ്വാസത്തി
ന്റെ അനുസരണവും ഇഷ്ഹാക്കിൽ സമാധാനത്തോ
ടെ കൊണ്ടു കൊള്ളുന്ന വിശ്വാസത്തിന്റെ താഴ്മയും യാ
ക്കോബിൽ മാംസരക്തങ്ങളോടും ലോകവിരുദ്ധ
ങ്ങളോടും കൂടെ നടക്കുന്ന വിശ്വാസത്തിന്റെ പോരാ
ട്ടവും യോസേഫിൽ കഷ്ടം സഹിച്ചു പല പരീക്ഷക
ളിൽ കൂടി മഹത്വത്തിലേക്കു പ്രവേശിക്കുന്ന വിശ്വാ
സത്തിന്റെ സ്ഥിരതയും വിളങ്ങുന്നു.

## ൭൮. ഇയ്യോബിന്റെ കഥ

ഇയ്യോബിന്റെ പുസ്തകം പരീക്ഷകളുടെ ഉപദേശ
കാവ്യം ആകുന്നു. ദിവ്യവെളിച്ചം പ്രാപിച്ച ഗ്രന്ഥകർത്താ
വു ഇയ്യോബ് എന്ന ഭക്തിയുള്ള ഇടയരാജാവിന്നു
സംഭവിച്ച കഷ്ടസങ്കടങ്ങളെ അറിഞ്ഞു വായിക്കുന്നവ
രുടെ നല്ലത്തിന്നു വിവരിച്ചു എഴുതി എന്നത്രെ തോന്നു
ന്നു. ഇയ്യോബ് എന്നൊരു മനുഷ്യൻ ഉണ്ടായിരുന്നു എ
ന്നതിന്നു യെഹെസ്കി. ൧൪, ൧൪—൨൦ വചനങ്ങളാൽ നിശ്ചയിപ്പാ
ൻ സംശയമില്ല. കാരണം അവിടെ നോഹ ദാനി
യേൽ എന്നവരോടു കൂടെ ഇയ്യോബും മാനുഷനീതിക്കു
മാതൃകയായി കാണിച്ചിരിക്കുന്നു. ഈ പുസ്തകം രചിച്ചവൻ ആരെ
ന്നും അതു എഴുതിയ കാലം ഏതെന്നും സ്പഷ്ടമായി അറിയുന്നില്ല.
അതു മൂന്നംശങ്ങളാകിട്ടിരിക്കുന്നു. മുഖവുര. ൧. ൨. അദ്ധ്യായങ്ങൾ
സംഭാഷണം. ൩—൪൧ അദ്ധ്യായങ്ങൾ സമാപ്തി ൪൨ അദ്ധ്യായം എന്നി
വ തന്നെ. മുഖവുരയും സമാപ്തിയും സാധാരണഭാഷയിൽ എഴുതിയിരി
ക്കുന്നു. സംഭാഷണം കവിഭാഷ തന്നെ. പുസ്തകത്തിൽ പ്രധാന സംഗതി
യെ അല്പമതികളായ മനുഷ്യർ സ്വബുദ്ധിയാൽ തെളിയിപ്പാൻ കഴി

യാഞ്ഞശേഷം ദൈവം താൻതന്നെ പ്രത്യക്ഷനായി സം
സാരിച്ചു അതിനെ അവസാനിപ്പിച്ചിരിക്കുന്നു.

൫. ഇയ്യോബ് ൫. ൨. ഏദോമ്യപട്ടണങ്ങളിൽനിന്നു
വടക്കിഴക്കെ ഊസ്സ് ദേശത്തിൽ പക്ഷെ അബ്രഹാമി
ന്റെ കുഞ്ഞുങ്ങളിൽനിന്നുള്ള സന്തതിക്കാരനായ ഇ
യ്യോബ് ദൈവാനുഗ്രഹം നിറഞ്ഞവനും മനുഷ്യരുടെ മു
മ്പാകെ മഹാമാനിയുമായി ജീവിച്ചിരുന്നു. അങ്ങിനെ ഇ
രിക്കുമ്പോൾ അപവാദിയായ സാത്താൻ ചെല്ലി ൫ ൨
൫ ൦. ദൈവമുമ്പാകെ അവന്റെ ഭക്തിയെ നിസ്സാരമാ
ക്കുവാൻ നോക്കി. ദൈവം ഇയ്യോബിനെ പരീക്ഷ
പരീക്ഷിപ്പാനും അപവാദിയുടെ വ്യവഹാരം തൊലക്കുംകെ
അനിഷ്ടം വരുത്തുവാനും മനസ്സാകി ഇയ്യോബിന്റെ
മക്കളെ കൊല്ലുവാനും അവന്റെ വസ്തുക്കളെ നശിപ്പി
പ്പാനും സാത്താനു കല്പിച്ചു ഉടനെ ഒരൊ സങ്കടവ
ർത്തമാനം ഇയ്യോബിനു വന്നു. എന്നാലൊ അവൻ യ
ഹോവ തന്നു യഹോവ എടുത്തു യഹോവാനാമം അനു
ഗ്രഹിക്കപ്പെടുക എന്നു പറഞ്ഞു. ഒടുവിൽ പ്രാണനൊ
ഴികെ അവന്റെ ദേഹത്തെയും കൂടെ തൊടുവാൻ സാ
ത്താനു അനുവാദം ഉണ്ടായാറെ ഇയ്യോബിന്റെ ശ
രീരം എല്ലാം ഉച്ചിയിൽനിന്നു കാലിന്റെ അടിയൊ
ളം വ്രണപ്പെട്ടുപോയി. ഭാൎയ്യയും അവന്റെ ഭക്തിയെ
ഉപേക്ഷിച്ചു ദൈവത്തെ ദുഷിച്ചുവിടുക എന്നു
പറഞ്ഞു. അതിന്നു ഇയ്യോബ് നാം നല്ലതിനെയും ദൈ
വത്തിൽനിന്നു അംഗീകരിക്കുന്നുവല്ലൊ തീയതിനെ
അംഗീകരിക്കാതെയൊ. എന്നിവ എല്ലാറ്റിലും ഇയ്യോ
ബ് തന്റെ അധരങ്ങളാൽ പിഴെച്ചിട്ടില്ല.

൨. ഇയ്യൊബ് ൨, ൧൧. — ൧൩. പിന്നെ എലീഫാസ് ബില്ദദ്, ചൊഫര് എന്ന മൂന്ന സ്നെഹിതന്മാര് അവനെ ആശ്വസിപ്പിപ്പാന് വന്നു. എന്നാല് അവന്റെ ദുഃഖത്തെ കണ്ടപ്പൊൾ ഉരിയാടാതെ പാൎത്തു. ഏഴു ദിവസത്തൊളം മിണ്ടാതിരുന്ന ശെഷം ഇയ്യൊബ് ശബ്ദം ഉയൎത്തി തന്റെ ജനനദിവസത്തെ ശപിച്ചു. ഇതിനാല് ചങ്ങാതികൾ്ക്കു പ്രതിവാദമുള്ള മനസ്സു ജനിച്ചു ദൈവം നീതിമാന് എന്നു കാണിപ്പാനായിട്ടു അവര് ഇയ്യൊബ് രഹസ്യപാപങ്ങളിലും വെറുപ്പുള്ള ഡംഭത്തിലും കുടുങ്ങി നില്ക്കുമായിരിക്കും എന്നു പറഞ്ഞു. ഈ അപവാദത്തിന്നു താന് പാത്രം അല്ല എന്നു ഇയ്യൊബ് നല്ലവണ്ണം അറിഞ്ഞു ബുദ്ധിഹീനരായ ചങ്ങാതികളുടെ ഉപദ്രവത്താല് ചഞ്ചലപ്പെട്ടു ദൈവത്തൊടു വ്യവഹരിപ്പാന് തുടങ്ങി. ക്ഷണനെരത്തൊളം താനും. പലവട്ടം സത്യവെളിച്ചം അവന്റെ ഹൃദയത്തില് മിന്നി ഈ വിഷമമുള്ള ചൊദ്യത്തിന്നു ശരിയായ ഉത്തരം കിട്ടുവാന് അവന് അടുത്തു തന്റെ ഉറപ്പുള്ള വിശ്വാസത്തെ ഉച്ചരിച്ചു എന്റെ വീണ്ടെടുപ്പവന് ജീവിച്ചിരിക്കുന്നു പിമ്പനാകി അവന് പൊടിമെല് നിവിരും ഇവ അഴിച്ചിട്ടുള്ള എന്റെ തൊലില് പിന്നെ മാംസം ഒഴികെ ഞാന് ദൈവത്തെ ദൎശിക്കും ആയവനെ ഞാനെ എനിക്ക അനുകൂലന് എന്നു ദൎശിക്കും എന് കണ്ണുകൾ് പരനല്ല അവനെ കാണുമെന്നു പറഞ്ഞു. ൧൯, ൨൫. — ൨൭. ചങ്ങാതികൾ്ക്കൊടുക്കം മൌനമാകി ഇയ്യൊബ് പറഞ്ഞതിന്നു അവൎക്കം എതിൎക്കാനില്ലാതെ പൊയി. പിന്നെ എലീഹു എന്നൊരു യുവാവു വാക്കാരംഭം തുടങ്ങി. അവന് ഇതുവരക്കും യൽ

ക്കുന്ന വൃദ്ധന്മാരെ മാനിച്ചു ഉരിയാടാതിരുന്നു എങ്കി
ലും വയസ്സുകുറവിൽ തനിക്കുള്ള ബുദ്ധി ഇനി മറെ
ക്കാഞ്ഞാം എന്നു വെച്ചു ചങ്ങാതികൾ മൂവരും ദൈവത്തി
ന്റെ പക്ഷം എടുത്തു ശരിയായി വാദിച്ചില്ല എന്നും
ഇയ്യോബിന്മെലും കുററം ചുമത്തിയതു അന്ന്യായം എ
ന്നും കൊപിച്ചു പറഞ്ഞ ശെഷം ദൈവമുമ്പാകെ താൻ
ശുദ്ധൻ എന്നു ഇയ്യോബ് പറഞ്ഞതും തെററു തന്നെ
എന്നു കാണിച്ചു മനുഷ്യൻ ദൈവമുമ്പാകെ ഒരിക്കലും
നീതിമാനാകയില്ല എന്നും ദൈവനീതി എല്ലാ വിഷയങ്ങ
ളിലും സ്ഥിരമായിരിക്കും എന്നും കഷ്ടസങ്കടങ്ങളെ
സഹിക്കുന്ന ഭക്തൻ താഴ്മയൊടും ക്ഷാന്തിയൊടും കൂട
എല്ലാം അനുഭവിച്ചാൽ സൎവ്വജ്ഞാനിയായ ദൈവം
നിശ്ചയമായിട്ട് അവനെ തക്കമാംവണ്ണം ഉദ്ധരി
ക്കും എന്നും തെളിയിച്ചതിന്നു ഇയ്യോബും തൊററു മൌ
നമായിരിക്കയും ചെയ്തു.

൩. ഇയ്യോബ് ൩൮.—൪൨. എലിഹു സംസാരിച്ചുക
ഴിഞ്ഞ ശെഷം ദൈവം താൻ തന്നെ മെഘത്തിൽ പ്രത്യ
ക്ഷനായി തന്നൊടു വ്യവഹരിപ്പാൻ ആഗ്രഹിച്ചു ഇയ്യൊ
ബിന്റെ താഷയെ തികച്ചു കളഞ്ഞു. പുരുഷനെ
പൊലെ അരെ കെട്ടി ഞാൻ നിന്നൊടു ചൊദിക്കും എ
ന്നൊടു ഉപദെശിക്ക എന്നു കല്പിച്ചു സൃഷ്ടിയിലെ അതിശയ
ങ്ങളെയും മനുഷ്യവിഷയത്തിൽ ദൈവനീതിക്രിയകളെ
യും തൊട്ടു ഒരൊന്നു ചൊദിച്ചാറെ ഇയ്യോബ് നാണിച്ചു
മാനസാന്തരപ്പെട്ടതാൽ മാത്രം കുററക്കാരൻ എന്നു ഏ
റ്റുപറകയും ചെയ്തു. അനന്തരം ദൈവം ബുദ്ധിയില്ലാത്ത
ചങ്ങാതികളെ നാണിപ്പിച്ചു ഇയ്യോബിന്മെൽ അവർ

ചുമത്തിയ അപവാദം ശരി അല്ല അവൻ ആ കാഴ്ച
ങ്ങളിൽ കുററം ഇല്ലാത്തവൻ എന്നു പറഞ്ഞു. തിരെച്ചറ
ഇയ്യൊബിന്നു നഷ്ടമായത എല്ലാം രണ്ടിരട്ടിച്ചു തിരി
കെ കൊടുക്കയും ചെയ്തു.

## രണ്ടാം അദ്ധ്യായം

## മൊശയും ധൎമ്മദാനവും

[ഹാരവംശം]

### ൭൨. ഈ കാലത്തിന്റെ അൎത്ഥം

ദൈവം തെരിഞ്ഞെടുത്ത കുഡുംബം മിസ്രയിൽ വെ
ച്ചു വലിയ ജാതിയായി തീരെണം എന്നു ദൈവത്തി
ന്റെ മനസ്സായി. മിസ്രയിൽ നിന്നുള്ള പുറപ്പാട്ടു പുതിയ ജാ
തിയുടെ ജനനദിവസവും മിസ്രയിലെ അടിമക്കനന
ത്തെ മുന്നടക്കുന്ന ഈററനൊവും ആകുന്നത്. പുറപ്പാ
ടിനാൽ ഇസ്രയെൽ അന്യജാതികളെ പൊലെ സ്വാത
ന്ത്ര്യമുള്ള ജാതിയായി. പുറപ്പാട്ടു ജനനത്തൊടു ഒക്കുന്നു
എങ്കിൽ ധൎമ്മദാനം പുനൎജ്ജന്മകളിക്ക സദൃശം തന്നെ. അ
തിനാൽ ഇസ്രയെൽ അന്യജാതികൾക്കു സമമായ ജനം
മാത്രം അല്ല യഹൊവയുടെ അവകാശവും ആദ്യജാത
നും ആചാൎയ്യരാജ്യവും വിശുദ്ധജനവുമായി തീൎന്നു.
ധൎമ്മം ഒരു വെലി പൊലെ ഇസ്രയെലെ മററജാതിക
ളിൽ നിന്നു വെർതിരിച്ചു ക്രിസ്തന്റെ അടുക്കലെക്കു നടത്തു
ന്ന ഗുരുവും ഭാവിവസ്തുക്കൾക്കു നിഴലും ആകുന്നു. ഇതെ
ല്ലാം ദൈവം ഒരു മനുഷ്യനെ കൊണ്ടു നിവൃത്തിച്ചു അ
വൻ മൊശ തന്നെ. സ്വാഭാവബുദ്ധിശക്തികളും മി
സ്രക്കാരുടെ വിദ്യാവിശെഷങ്ങളും കൊണ്ടു ദൈവം

അവനെ അലങ്കരിക്കയും ജീവാവസ്ഥകളാൽ വാ
ഴ്ചെക്കും തഴ്ചെക്കും ശിക്ഷിക്കയും വിശുദ്ധാത്മാ
വെകൊണ്ടു ശുദ്ധിക്കു പ്രാപ്തനാക്കുകയും ചെയ്തു. മൊശ
ദെവഭവനത്തിൽ ഒക്കെയും വിശ്വസ്തദാസനും പഴയനി
യമത്തിന്റെ മദ്ധ്യസ്ഥനും ധൎമ്മദാതാവും പ്രവാചക
നും ആയിരുന്നു. ഈ കാലപ്പകുപ്പിന്റെ ചരിത്രത്തിന്നു
ഉറവാകുന്നതു മൊശയുടെ പഞ്ചശാസ്ത്രത്തിലെ നാ
ലുതിൽ പുസ്തകങ്ങൾ തന്നെ.

സൂചകം: ൧. യഹൊവ തന്റെ ജനത്തെ ശക്തിയുള്ള
കൈകൊണ്ടു അടിമവീട്ടിൽനിന്നു വാഗ്ദത്തദെശ
ത്തൊളം നടത്തി രക്ഷിച്ചതിൽ ഇസ്രയെലിന്നു കാണി
ച്ച അത്ഭുതങ്ങൾ തന്റെ സത്യത്തിന്നു സാക്ഷികളാ
യി ഭാവിരക്ഷെക്കു ആധാരവും മുങ്കുറിയും ആയി
രുന്നു. ഇസ്രയെൽ കാണിച്ച അനുസരണക്കെടും
കാഠിന്യവും മനുഷ്യർ ദെവകൃപെക്കു അയൊഗ്യർ
എന്നുള്ളതിന്നു ദൃഷ്ടാന്തം തന്നെ. യഹൊവ കൂടക്കൂ
ടെ അനയിനതിൽ പ്രയൊഗിക്കെണ്ടിവന്ന ശിക്ഷ
കൾ ദൈവത്തിന്റെ ശിക്ഷാവിധിയിൽനിന്നു ഒരു
വനും തെറ്റിപ്പൊകയില്ല എന്നും പ്രത്യെകം സ്വന്ത
ഭവനത്തിൽ അവൻ അതിനെ നടത്തുന്നു എന്നും ഉ
റപ്പിക്കുന്ന ആധാരം തന്നെ. പിന്നെ ഇസ്രയെൽ വ
നത്തിൽ കൂടി ചെന്നു പാലും തെനും ഒഴുകുന്ന ദെശത്തി
ൽ എത്തിയ പ്രകാരം വിചാരിച്ചാൽ അതു ജനത്തി
ന്റെ സൎവ്വചരിത്രത്തിന്നും ഒരൊ മനുഷ്യന്റെ ജീ
വാവസ്ഥകൾക്കും മുങ്കുറിയാകുന്നു. ദെവജനത്തിന്നു
ഇനി ഒരു സ്വസ്ഥത ശെഷിച്ചിരിക്കുന്നുവല്ലൊ.

ഹെബ്രു. ൧൧, ൩.

൨. മോശ അഹറോന്മാരുടെ വംശാവലിയുടെ ചുരുക്കം.

ലെവി

കാഹത്ത്, ഗെർഷോൻ, മെരാരി.

കാഹത്ത്
അമ്രാം

യൊകബെത്തിൽനിന്നു

മിറിയം, അഹറോൻ, മോശ.

നാദാബ്, അബിഹു, എലയാസർ, ഇതമാർ.

എലയാസർ — പിന്ന
ഇതമാർ — ഹ.

ആചാര്യക്കുരുക്കൾ.

൭൨. ഇസ്രയെലിന്റെ അടിമ

൨൫൨൫. ഇസ്രയെൽ ൧൧൭ വൎഷം മിസ്രയിൽ പാൎത്തു ൨൫൨൦. വലിയജനമാകിതിൻ. മിസ്രയിൽ നിന്നു പുറപ്പെട്ടപ്പോൾ ഏകദെശം ആറുലക്ഷം പെരു ണ്ടാകിരുന്നു. അവരിൽ നാലക്ഷം യൊദ്ധാക്കൾ തന്നെ. മിസ്രക്കാർ ഇസ്രയെലരുടെ വൎദ്ധനയെ കണ്ടു ഭയപ്പെട്ടു യൊസെഫിന്റെ അവസ്ഥ അറിയാത്ത രാജാവു സിംഹാസനത്തെ പ്രാപിച്ചപ്പോൾ അവൻ അവരെ പലവിധമായ കഠിനപ്രവൃത്തികളെയും കൂലിപണികളെയും എടുപ്പിച്ചു വളരെ ഞെരുക്കി. എങ്കിലും ഉപദ്രവിക്കുംതൊറും അവർ വൎദ്ധിച്ചു ശക്തിപ്പെടുക മാത്രം ചെയ്തു. ജനിച്ചു ഉടനെ ആൺകുഞ്ഞങ്ങളെ കൊല്ലെണം എന്നു പൊറ്റിച്ചികളോടു കല്പിച്ചതും വ്യൎത്ഥമായതിനാൽ ഇസ്രയെലൎക്കു ജനിക്കുന്ന ആൺകുഞ്ഞങ്ങൾ ഒക്കെയും പുഴയിൽ ചാടെണം എന്നു എല്ലാ മിസ്രക്കാൎക്കും കല്പനയായി.

സൂചകം: ഇസ്രയെലർ അത്ര വെഗം വർദ്ധിച്ചു പെരുകി
യതിന്റെ സംഗതിയൊ അബ്രഹാം, ഇഛാക്,
യാക്കൊബ് എന്നവരൊടു ചെയ്ത വാഗ്ദത്തം തന്നെ. എ
ങ്കിലും യാക്കൊബൊടു കൂട മിസ്രെക്കു വന്ന ൭൦ പെർ
അവരിൽനിന്നു ജനിച്ചവർ മാത്രം ആകിരുന്നു. ൨ മൊ
ശ. ൧, ൫. ഇവരെക്കൂടാതെ പല ദാസീദാസന്മാ
രായിട്ടു ചില ആയിരം പെർ വന്നിട്ടുണ്ടായിരിക്കും. അ
വരും പരിഛെദനം എറ്റു ഇസ്രയെലരിൽ ജനിച്ചവ
രെപ്പൊലെ ആകിരുന്നു. അബ്രഹാമിന്റെ ഭവനത്തി
ൽ ജനിച്ചു യുദ്ധശീലമുള്ളവർ ൩൧൮ പെർ ഉണ്ടായി
രുന്നു. എസാവു യാക്കൊബിനെ എതിരെല്പാൻ വരു
മ്പൊൾ അവനൊടു കൂട ൪൦൦ യുദ്ധശാലികൾ ഉണ്ടായി
രുന്നു. പിന്നെ യാക്കൊബ് മെസൊപൊതാമ്യയിൽ
നിന്നു മടങ്ങി വരുമ്പൊൾ രണ്ടു കൂട്ടമായി എന്നും മറ്റും
ഓർത്താൽ ൭൦ ആളുകൾ മാത്രം അല്ല വെറെ അനെകരും
യാക്കൊബൊടു കൂട മിസ്രയിൽ ചെന്നു കുടിയിരുന്നു
എന്നു ഊഹിപ്പാൻ സംഗതി ഉണ്ടു.

൨൩. മൊശയുടെ ജനനവും വിളിയും

൨ മൊശ. ൨ — ൩. മൊശ [വെള്ളത്തിൽനിന്നു എടുക്ക
പ്പെട്ടവൻ] ജനിച്ച ശെഷം അമ്മയപ്പന്മാർ രാജ
കല്പനയെ ഭയപ്പെട്ടിട്ടു അവനെ ഒളിച്ചു വെച്ചു. ഇനി
ആവതില്ല എന്നു കണ്ടിട്ടു ഒരു പെട്ടി ഉണ്ടാക്കി അതിൽ
കുഞ്ഞനെ കിടത്തി നീലനദീതീരത്തിലെ ഞാങ്ങണകളുടെ
ഇടയിൽ ഇട്ടു. പറവൊന്റെ മകൾ കുഞ്ഞനെ കണ്ടു
എടുത്തു അറിയാതെ കണ്ടു അവന്റെ അമ്മെക്കു മുല
കൊടുപ്പാൻ എല്പിക്കയും ചെയ്തു. പിന്നെ മൊശ പറവൊ

ന്റെ കൊവിലകത്തു ൪൦ സംവത്സരം പാൎത്തു മിസ്രക്കാരു
ടെ വിദ്യാവിശെഷങ്ങളെ പഠിച്ചുകൊണ്ടിരുന്നു. പിെ
ന്ന അവൻ വലുതായപ്പൊൾ വിശ്വാസത്താൽ പാപ
ത്തിന്റെ താൽക്കാലഭൊഗത്തെക്കാളും ദൈവജനത്തൊ
ടു കൂടി ക്ലെശിച്ചു നടക്കുന്നതിനെ വരിച്ചുകൊണ്ടു പ
റവൊന്റെ പുത്രിയുടെ മകൻ എന്നു ചൊല്ലുന്നതിനെ
നിരസിച്ചു പ്രതിഫലത്തെ നൊക്കി വിചാരിക്കയാൽ
മിസ്രനിക്ഷെപങ്ങളിലും ക്രിസ്തന്റെ നിന്ദ എറിയൊരു
ധനം എന്നെണ്ണിയതു. ഹെബ്ര്യ. ൧൧, ൨൪.—൨൬. നാ
ല്പതു വയസ്സായാറെ അവൻ നിയൊഗം കൂടാതെ തനി
ഷ്ടത്തിൽ കഷ്ടിച്ചു പൊരുന്ന സഹൊദരന്മാരായ ഇസ്ര
യെലിന്ന പാലകനായി എഴുനീറ്റപ്പൊൾ താൻ ഒളി
ച്ചൊടിപ്പൊകെണ്ടിവന്നു. ൪൦ വൎഷത്തൊളം മരുഭൂമിയിൽ പാ
ൎത്തു മിദ്യാനിലെ പുരൊഹിതനായ യെത്രൊവിന്റെ മ
കളായ സിപ്പൊറയെ വിവാഹം ചെയ്തു അമ്മായപ്പന്റെ
ആട്ടിൻകൂട്ടങ്ങളെ സീനായി പൎവ്വതമുള്ള അൎദ്ധദ്വീപിൽ
ഹൊറെബ് മലസമീപത്തിങ്കൽ മെയിച്ചുകൊണ്ടിരിക്കെ
സൎവ്വ യഹൊവ ഒരു പടപ്പിന്റെ നടുവിൽനിന്നു അഗ്നി
ജ്വാലയിൽ അവന്നു പ്രത്യക്ഷനായി. അടുത്തുവരരു
തു നീ നില്ക്കുന്ന സ്ഥലം വിശുദ്ധഭൂമി ആകയാൽ നിന്റെ
ചെരിപ്പു ഊരിക്കളക എന്നു വിളിച്ചു പറകയും ചെയ്തു.
മുമ്പെ മൊശ തനിഷ്ടത്തിൽ ഇസ്രയെലിന്നു ഉ
പകരിക്കുന്നവനാവാൻ പ്രയത്നം കഴിച്ചു; ഇപ്പൊൾ ദൈവ
നിയൊഗവും തള്ളുവാൻ ഭാവിച്ചു. എന്നാൽ കൎത്താവു
അവനെ വിടാതെ യഹൊവനാമം അവന്നു വെളി
പ്പെടുത്തി അത്ഭുതക്രിയകളെ ചെയ്യുന്നതിന്നും പറ

വൊന്നും കാട്ടിതാൻ ദെയവനിയുക്തൻ എന്നുറപ്പിപ്പാൻ
തന്നെ. മൊശ തന്റെ ന്യായമു തട്ടിച്ചതാകകൊണ്ടു ഈ
നിയൊഗത്തിന്നു താൻ പ്രാപ്തനല്ലെന്നു ഒഴികഴിവു പ
റഞ്ഞപ്പൊൾ യഹൊവ അവന്റെ ജ്യെഷ്ഠനായ അ
ഹരൊനെ സഹായകനാക്കി നിശ്ചയിച്ചു അവൻ നിന
ക്ക വാക്കും നീ അവന്നു ദെയവമായിരിക്കെണമെന്നു
കല്പിക്കയും ചെയ്തു.

സൂചകം: ൧. പടപ്പു അടിമകഷ്ടം അനുഭവിക്കുന്ന ഇസ്ര
യെൽ ജനത്തിന്നു കുറെത്തന്നെ തീ സകലവും ശൊധന ചെയ്തു
ശുദ്ധിവരുത്തുന്ന യഹൊവയുടെ വിശുദ്ധിക്ക അടയാളം.
ഇസ്രയെലർ മിസ്രക്കാരുടെ കൈയിൽനിന്നു കഷ്ടം അ
നുഭവിച്ചു എങ്കിലും യഹൊവ തന്റെ സഭയെ ശുദ്ധീക
രിക്കെണ്ടതിന്നത്രെ മിസ്രക്കാർ അവരെ പീഡിപ്പിപ്പാ
ൻ സമ്മതിച്ചത ഫറവൊന്റെ ദ്വെഷവും അന്യായവും.
ഇസ്രയെലരെ രക്ഷിക്കെണ്ടതിന്നു ദെയവത്തിൻ കൈകളി
ൽ ഒർ ആയുധം ആയിരുന്നു. സങ്കടാഗ്നിയാൽ ഇസ്രയെ
ൽ അല്ല അവരുടെ അശുദ്ധിമാത്രം ദഹിച്ചുപൊകെ
ണ്ടിയതാകിരുന്നു. ആയതുകൊണ്ടു പടപ്പു കത്തിക്കൊണ്ടി
ട്ടും വെന്തുപൊകില്ല.

൨. യഹൊവ മൊശെക്ക കൊടുത്ത മൂന്നുവിധം അ
ത്ഭുതശക്തിക്കും ശ്രദ്ധാർത്ഥം ഉണ്ടു.

൧. മൊശ വടിയെ ചാടിയാൽ അതു പാമ്പാകും. അതി
നെ പിന്നെ പിടിച്ചാൽ വടിയാകും. വടി മനുഷ്യന്റെ
കൈക്കു തുണയും ബലം വർദ്ധിപ്പിക്കുന്നതുമായും
ആകുന്നു. ദെയവസഹായത്താൽ മൊശയുടെ കൈ മി
സ്രക്കാർക്ക മരണം വരുത്തുന്ന ബലം പ്രാപിച്ചതിനെ

നടത്തുവാനും നിൎത്തുവാനും അവന്നു ശക്തി ഉണ്ടായി.
൧. മോശെ കൈയെ മാറിൽ ഇട്ടാൽ അതിന്നു കുഷ്ഠം പി
ടിക്കും രണ്ടാമത അങ്ങിനെ ചെയ്താൽ അതു സ്വസ്ഥ
മായിരിക്കും. ഇതിന്റെ അൎത്ഥമായിതു: മോശയെ
ന്റെ ജനത്തിന്നു രക്ഷകനാവാനുള്ള അനുഗ്രഹം ഹൃ
ദയത്തിൽ കരുതിയതിനെത്തുല്യം നിവൃത്തി
പ്പാൻ പ്രയത്നം ചെയ്തപ്പോൾ കുഷ്ഠരോഗിയെ
പോലെ സ്വജനത്തോടുള്ള സഹവാസം വിട
ണ്ടിവന്നു. രണ്ടാം പ്രാവശ്യം വിളിക്കുന്നവന്റെ ശ
ക്തിയാൽ പിന്നെയും ജനത്തോടു കൂടചെന്നു ദൈ
വം തനിക്കു നിയമിച്ച കാൎയ്യം നിവൃത്തിപ്പാൻ പ്രാ
പ്തനായിതീൎന്നു.

൨. മോശ നീലനദിയിലെ വെള്ളം കോരി ഭൂമി
മേൽ ഒഴിച്ചാൽ അതു രക്തം ആകും. നീലനദിയി
ലെ വെള്ളം മിസ്രദേശത്തിന്നുണ്ടാകുന്ന ശീഘ്രാ
ദങ്ങൾക്കു ഹേതുവാകുന്നു എങ്കിലും യഹോവയുടെ
ശക്തി മോശയുടെ കൈയാൽ അനുഗ്രഹത്തെ ശാ
പമാക്കി മാറ്റുന്നതു. ഈ മൂന്നു അത്ഭുതങ്ങൾ ദൈ
വം മോശയുടെ കൈക്കൽ ഏല്പിച്ചു. കാരണം അ
വൻ നിശ്ചയിച്ച ക്രിയെക്കു മോശയുടെ കൈയാ
ൽ നിവൃത്തിവരേണമെന്നു മനസ്സായി.

## ൭൯. മിസ്രബാധകളും ഇസ്രയേലരുടെ പുറപ്പാടും

൨. മോ. ൭.—൧൧. ഫറവോനാമത്തിൽ
മോശ ജ്യേഷ്ഠനായ അഹരോനോടു കൂട ഫറവോ
ന്റെ സന്നിധിയിൽ ചെന്നു ഇസ്രയേലക്കാരുടെ

ദൈവത്തിന്നു വെലികഴിക്കെണ്ടതിന്നു മൂന്നുദിവസത്തെ വഴി വനത്തിൽ പൊകുവാൻ കല്പന തരെണമെന്നു ചൊദിച്ചു. പറവൊ തന്റെ ഹൃദയം കഠിനമാക്കി ദൈവെഷ്ടം നിഷെധിക്കും എന്നു യഹൊവ അറിഞ്ഞു എങ്കിലും ആദ്യം സുലഭമായത മാത്രം അവനൊടു ചൊദിച്ചു വിഷമമായതു പിന്നെ അവനൊടു കല്പിപ്പാൻ മനസ്സാകി. പറവൊ ദൈവശുശ്രൂഷക്കാരുടെ വാക്കു നിരസിച്ചു ഇസ്രയെലരെ അധികം പണിചെയ്യിക്കയും ചെയ്തു. ദൈവം മൊശെയൊടു പറഞ്ഞ പ്രകാരം നീണ്ട ഭൂഷണങ്ങളാലും ക്രൂരശിക്ഷകളാലും മാത്രം പറവൊവിന്നു ബുദ്ധി ഉണ്ടാകും. അവന്റെ മന്ത്രവാദികളായ യന്നനും യമ്പ്രനും ൨. തിമൊ. ൩. ൮. ബാധകളെ കുറെച്ചു വെപ്പാൻ അല്ല വർദ്ധിപ്പിപ്പാൻ മാത്രം ശക്തിയുള്ളവരാകി. മൂന്നാമത്തെ ബാധയിൽ ഇതു ദൈവവിരൽ എന്നു ഏറ്റുപറയെണ്ടിവന്നു. പറവൊ തന്റെ ഹൃദയത്തെ കഠിനമാക്കിയതിനാൽ ദൈവവും അതു കഠിനമാക്കിയതു. ദൈവപ്രവൃത്തിക്ക പറവൊ മനസ്സില്ലാക്കയാൽ അവൻ അനുഭവമുള്ളവനായിരിക്കെണ്ടതു എന്നു ദൈവവും നിശ്ചയിച്ചു. തന്റെ കൃപയെ അവനിൽ തെളിയിപ്പാൻ ദൈവത്തിന്നു കഴിയായ്കയാൽ അതു തന്റെ കൊപത്താൽ ഉണ്ടാകം എന്നു നിശ്ചയിച്ചു. [illegible] ൭, ൧൭, ൭, ൧൫. രൊമർ. ൯, ൧൭. അതു കൊണ്ടു ഒന്നാമത്തെ ഒമ്പതു ബാധകൾ വ്യർത്ഥമായിപ്പൊയി. അവ ആയവിതു: ൧. നീലനദിരക്തമായതു. ൨. തവള. ൩. പെനുകൾ. ൪. ചൊണകൾ. ൫. മഹാവ്യാധി. ൬. പരുക്കൾ. ൭. കന്മഴ. ൮. തുള്ളൻകൂട്ടം. ൯. മൂന്നുദിവസ

ത്തെ അന്ധകാരം എന്നിവതന്നെ. പത്താം ബാധ
യായ മനുഷ്യമൃഗാദികളിൽ കടിഞ്ഞൂലുകളുടെ മരണ
ത്താൽ മാത്രം ഫറവൊനും അവന്റെ പ്രജകളും
മനസ്സുമാറി ഇസ്രയെലരെ പൊകവാൻ സമ്മതിക്ക
മാത്രം അല്ല നിർബ്ബന്ധിക്കതന്നെ ചെയ്തു. മിസ്രക്കാ
രൊടു ഇസ്രയെലർ പൊൻ വെള്ളി പാത്രങ്ങളെ
ചൊദിച്ചുവാങ്ങി. ൧൧, ൨. ൧൨, ൩൫. ഇങ്ങനെ
തങ്ങളുടെ അടിമപ്പണിക്കു കൂലി കിട്ടുകയും ചെയ്തു.

൩. ൧൦, ൨൩. ഈ ബാധകൾ ഒന്നും ഇസ്രയെല
ൎക്കു ഉണ്ടായില്ല. മിസ്രയിൽനിന്നു പുറപ്പെട്ടും മുമ്പെ അ
വർ പെസഹപെരുനാളിനെ ആചരിച്ചായിരിക്കെണ്ടി
വന്നു. അബീബ് മാസം ൧൪ാം ൹ വൈകുന്നെരം ഒ
രൊ വീട്ടുകാരന്മാർ കുറവില്ലാത്ത ഒരാട്ടിനെ കൊ
ന്നു മരണദൂതൻ കടന്നുപൊകുവാൻ അതിന്റെ ര
ക്തം വാതിലിന്റെ കട്ടിളക്കാലുകളിലും കുറുമ്പടിയി
ലും തെക്കയും പുളിമാവു യാതൊരു വീട്ടിലും കാണാ
ക്കയും വെണ്ണം എന്ന കല്പന ഉണ്ടായി. കുഡുംബക്കാ
രെല്ലാവരും പ്രയാണത്തിന്നു വസ്ത്രം ധരിച്ചു അര
കെട്ടി ചെരിപ്പു ഇട്ടു കൈയിൽ കൊൽ പിടിച്ചും കൊ
ണ്ടു പെസഹ ആട്ടിന്റെ മാംസം ഭക്ഷിച്ചു ഉടനെ വീ
ട്ടുകളെ വിട്ടു [മനുഷ്യസൃഷ്ടികഴിഞ്ഞു ൨൫൧൩ാം വൎഷ
ത്തിൽ] പുറപ്പെട്ടു പൊകുമ്പൊൾ യൊസെഫി
ന്റെ അസ്ഥികളെയും കൂട്ടികൊണ്ടുപൊകയും ചെ
യ്തു. പ്രയാണവഴി അറബിവനത്തിൽ കൂടി ആയി
രുന്നതു.

സൂചകം: പെസഹആട്ടു ശെഷം ബലികളെയൊ

ലെ പാപപരിഹാരത്തിന്നു ഒരു ബലിയാകിരുന്നത.
വീടുകളിൽ ബലിരക്തം തളിച്ചതിനാൽ ഇസ്രയെല്യ
വീടുകൾ ബലിപീഠങ്ങളും അവറ്റിലെ നിവാസി
കൾ ബലിയെക്കൊണ്ടുണ്ടായ വിമൊചനത്തിന്റെ
അംശക്കാരുമായിരിന്നു. പെസഹആട്ടിന്റെ രക്തം
മരണദൂതനു ഇസ്രയെലരുടെ വീടുകളെ കാണിക്കു
ന്ന അടയാളവും അല്ല വീടുകളെ തൊടാതെ കടന്നു
പൊകുവാൻ വെണ്ടി പാപമൊചനത്തിന്നു കുറി
അത്രെ ആയിരുന്നതു. ഇങ്ങനെ പെസഹഭക്ഷ
ണം ബലിഭൊജനം ആകി ബലിയാൽ സാധിച്ച
പാപമൊചനം കൊണ്ടു ദെവത്തൊടുള്ള കൂട്ടാ
യ്മക്കു അടയാളമാകിരുന്നു. പെസഹയെ ഭുജി
ച്ച ഇസ്രയെലർ യഹൊവയുടെ പന്തിയിൽ ഭ
ക്ഷിച്ചു ദെവവീട്ടുകാരാകിരിന്നു. പെസഹഭൊജ
നത്തിൽ പുളിപ്പില്ലാത്ത അപ്പം മാത്രം കൊള്ളുംകാ
രണം പുളിമാവു പാപത്തിന്റെ അശുദ്ധിക്കും നാശ
ത്തിന്നും കുറി. അനന്തരക്ഷയുടെ ഒരുക്കമായും
വരുവാനുള്ള പൂർണ്ണരക്ഷക്കു മുങ്കുറിയായും ഇസ്ര
യെലർ വർഷന്തൊറും പെസഹപെരുനാളിനെ
ആചരിപ്പാൻ ദെവകല്പനയുണ്ടായി. പെസഹ
ആട്ടിന്റെ നിവൃത്തി നമുക്കവെണ്ടി ഹൊമിക്കപ്പെ
ട്ട ക്രിസ്തൻ അത്രെ. ൧ കൊ. ൫, ൭. പിന്നെ പെസ
ഹഭൊജനത്തിൽ മുങ്കുറിയായി ശൊധിച്ചതു തിരു
വത്താഴത്തിൽ നിവൃത്തിയായി വിളങ്ങുന്നു.

## ൭൩. അരബിവനം

൧. അഫ്രിക്കഖണ്ഡത്തിന്റെ പടിഞ്ഞാറെ അറ

ത്തു നിന്ന ഘോരമായ സഹറ മണൽഭൂമി കിഴക്കോട്ടു
ചെന്ന പടിഞ്ഞാറെ അറബ്യയുടെ നടുവോളം നീണ്ടുകി
ടക്കുന്നു. നീലനദിയുടെ ഇടത്തൽപ്രദേശം മാത്രം വന
ദ്വീപായിനിന്റെ അകത്തു പുഷ്ടിയുള്ള നാട്ടിന്റെ
ഭാഷ ധരിച്ചുകിടക്കുന്നു. നീലനദിയുടെ കിഴക്കെക്കര
സമീപം അറബിവനാന്തരം ഭിച്ചു പ്രാന്തനദിയെ
യോളം പരന്നിരിക്കുന്നു. അക്കാബെഉൾക്കടൽ മുതൽ ശ
വക്കടലോളം നീണ്ടിരിക്കുന്നം ഒരു ഉയൎന്ന മലനാട് അ
തിനെ രണ്ടംശമാക്കി കളയുന്നു. കിഴക്കെ അംശത്തി
ന്നു അറബ്യരബി, പടിഞ്ഞാറുള്ളതിന്നു പാറ അറബി
എന്ന പേരുകൾ ഉണ്ടു. പാറ അറബിക്കു വടക്കെ അ
തിൎത്തിയോളം മദ്ധ്യത്തറബ്യാമിതമെന്നു. ഏലാത്തി
ൽനിന്നു ശവക്കടലിന്റെ തെക്കെ മുനയോളം ക
നാൻദേശം വടക്കെ അതിരായിരിക്കുന്നു. തെക്കെ അ
റത്തു ചെങ്കടലിന്റെ രണ്ടു കൈകളുടെ നടുവിൽ അ
ൎദ്ധദ്വീപിന്റെ രൂപം എടുത്തു കിടക്കുന്നു. സീനാ
യിമല അതിന്റെ തെക്കെ മുനയിൽ തന്നെ പൊങ്ങി
നില്ക്കുന്നു. അതിലെ ഊറ്റുകളും നീരുറവുകളും മരച്ചാ
ദികളും സുഖകരം അത്രെ.

൨. സീനായിൻ അൎദ്ധദ്വീപിന്റെ വടക്കെ അതിരൊ
ട്ടു ഒരു വിശാലമണൽപ്രദേശം ചെന്ന യെഷ്മരെ
ദിക്കുകളിൽ വെവ്വേറെ പേരുകളെ ധരിച്ചു വടക്കോ
ട്ടു യഹൂദാമലയോളം നീണ്ടുകിടക്കുന്നു. അതിന്റെ
ഉയരം ൧൦൦൦ കാലടി. മഴക്കാലത്തിൽ മാത്രം അല്പം
വെള്ളവും സസ്യങ്ങളും അതിൽ കാണ്മാനുണ്ടു. അന്ത
പൂൎവ്വത്തിൽ അമലേക്യരുടെ രാജ്യം ആയിരുന്നു. കി

ഴക്കെദിക്കിൽ ഈറയനപ്രദെശം താനെ നാടാകി
യിരിക്കുന്നു. അക്കാബെഉൎകടലിന്റെ വടക്കെക്കൊ
ണം മുതൽ ശവക്കടലിന്റെ തെക്കെ അതിരൊളം
അതിന്നു ഏകദെശം ൧൦ കാതം നീളവും ൧൫ കാതം
അകലവും ഉണ്ടു. അതിന്റെ പെർ അറബാ തന്നെ.
അതിന്റെ കിഴക്കെ അതിർ എദൊമ്യമലനാടു. ഈ
താഴ്വരെക്കു കൃഷിസമൃദ്ധം അത്രെ. ചിലദിക്കിൽ മാത്രം
പുല്ലും പടപ്പുകളും ഈന്തുകളും പട്ടണശെഷിപ്പുകളും
ഉണ്ടു. ശവക്കടൽ വളരെ താണിരിക്കകൊണ്ടു അറബാ
താഴ്വരയുടെ വടക്കെഭാഗം അല്പം ഉയൎന്നുകാണുന്നു.

൩. എദൊമ്യമലനാടു യൎദ്ദൻ പുഴയുടെ കിഴക്കെ
മലകളൊടു ചെൎന്നു അക്കാബെഉൎകടലൊളം തെക്കൊ
ട്ടു പരന്നു ൩൪ കാതം അകലമായി പടിഞ്ഞാറി
ൽ ഉയരവും കിഴക്കിൽ താഴ്ചയും ഉള്ളതാകുന്നു. ഈ
പൎവ്വതങ്ങളിൽ എസാവിന്റെ സന്തതികൾ പണ്ടു വ
സിച്ചിരുന്നു. പട്ടണശെഷിപ്പുകൾ പുഷ്ടിയുള്ള താഴ്വ
രകൾ വയലുകൾ വങ്കാടുകൾ മുതലായതു എങ്ങും നി
റഞ്ഞിരിക്കകൊണ്ടു അതു നായാട്ടുകാൎക്കു ഉചിതപ്ര
ദെശം തന്നെ. എദൊമ്യമലനാട്ടിന്നു അറബ്യാവി
കിഴക്കെ അതിർ. അതിന്റെ വടക്കെ പടിഞ്ഞാറെ
അറ്റത്തു മൊവബ്യർ, അമ്മൊന്യർ, അമൊൎയ്യർ എ
ന്നീജാതികളുടെ നാടുകൾ കിഴവെ പരന്നുകിടക്കുന്നു.

## ൪. സീനായിപൎവ്വതത്തൊളം ഉള്ള യാത്ര

൨. മൊശ. ൧൩—൧൯. യഹൊവ മെഘ്യാശി
ങ്ങളിൽനിന്നു സ്വജനത്തെ കാത്തു നടത്തുക

യും ചെയ്തു. കഷീരപട്ടണത്തിൽനിന്ന എല്ലായൊളം
സമുദ്രതീരത്തൂടെ കച്ചവടക്കാരുടെ വഴിയായി പൊ
യിഎങ്കിൽ അവർ ചിലദിവസത്തിന്നകം കനാനി
ൽ എത്തുമായിരുന്നു. എന്നാൽ ആ വഴിയായി
പൊകരുത എന്ന കല്പനയായി. കാരണം അവർയു
ദ്ധം കണ്ടാൽ പക്ഷെ മിസ്രക്ക മടങ്ങിപ്പൊകും എ
ന്ന യഹൊവ വിചാരിച്ചു. അതല്ലാതെ സീനായിമ
ലസമീപം മുമ്പെ മൊശയെ വിളിച്ച സ്ഥലത്തുതെ
ന്ന യഹൊവെക്ക അവരൊട സംസാരിപ്പാൻ ഉണ്ടാ
യിരുന്നു. അവിടെതന്നെ ഇസ്രയെൽ എല്ലാം ദൈവ
ജനമായിതീരെണം എന്ന അവന്ന മനസ്സായി. വാ
ഗ്ദത്തദെശം പിടിച്ചടക്കുവാൻ ഇസ്രയെലിന്നഒ
താശിക്ഷാപരീക്ഷകളും ഫരവൊന്നും സൈന്യ
ത്തിന്നും മൂലനാശവും ൨ മൊ. ൧൪, ൨൮. ചുറ്റുമു
ള്ള ജാതിക്കു യഹൊവാശക്തിമഹത്വങ്ങളുടെ
വെളിപ്പാട്ടും ൨ മൊ. ൧൫, ൧൪. ഉണ്ടാകെണ്ടിയതി
നാൽ ജനം ചെങ്കടലെക്ക നെരിട്ടു യാത്രയായി. ഈ
അവസ്ഥയെ കെട്ടു ഫരവൊന്റെ ഹൃദയം പി
ന്നെയും ഒരിക്കൽ കഠിനമാക്കി. വനം അവരെ അ
ടെച്ചുകളഞ്ഞു എന്ന ചൊല്ലി സൈന്യത്തൊടുകൂട
അവരെ പിഞ്ചെന്നു. പൎവ്വതം, സമുദ്രം, മിസ്രസെന
ഈ മൂന്നിന്റെ നടുവിലുള്ള ഇസ്രയെലിന്നു മെ
ല്പട്ടുമാത്രമെ നൊക്കി അപെക്ഷിപ്പാൻ കഴിവു
ശെഷിച്ചുള്ളു. മെലിൽനിന്ന അവൎക്ക സഹായം
വരികയും ചെയ്തു. മെഘങ്ങൾ അവൎക്കും ശത്രുക്ക
ൾക്കും നടുവിൽ നിന്ന മിസ്രക്കാൎക്ക അന്ധകാരവും

ഇസ്രയെലിന്നു പ്രകാശവുമായിരിന്നു. ദെവക
ല്പനയുണ്ടായിട്ടു മൊശെ കൊൽ പിടിച്ചു സമുദ്രത്തി
ന്മെൽ നീട്ടിയപ്പൊൾ രാത്രി മുഴുവനും കിഴക്ക
ൻ കാററ് അടിച്ചു വെള്ളത്തെ രണ്ടു ഭാഗത്തും ചു
വരെ പൊലെ വിഭാഗിച്ചു നിന്നു. ഇസ്രയെൽ
കടന്നാറെ അവരെ പിഞ്ചെന്ന ശത്രുക്കൾ കലങ്ങി
മൊശെ രണ്ടാമതും കൈ നീട്ടിയ ഉടനെ രണ്ടു ഭാഗ
ത്തുനിന്നിരുന്ന വെള്ളം ശത്രുക്കളെ മൂടിക്കളഞ്ഞു.
മൊശെയും മിറിയം എന്ന ജ്യെഷ്ഠത്തിയും ഇസ്ര
യെലിന്റെ രക്ഷിതാവായ യഹൊവെക്കു സ്തുതിഗാ
നം പാടുകയും ചെയ്തു.

സൂചകം. ൧. ഇസ്രയെല്യ സൈന്യം ഒരു വഴി
യായി ചെങ്കടൽ സമീപത്തു വന്നു എന്നു നിശ്ചയ
മായി പറഞ്ഞുകൂടാ. ഇപ്പൊഴത്തെ കപീറപട്ട
ണസമീപത്തുണ്ടായ ഹെരിയൊപൊലിസി
ൽ നിന്നു കഴുവടക്കാ അടെ വഴിയായി ചെങ്കട
ലിന്റെ പടിഞ്ഞാറെ കൈ മുനെക്ക പൊക
ണമെന്നു വെച്ചു പുറപ്പെട്ട ശെഷം ദെവകല്പന
പ്രകാരം തിരിഞ്ഞു സുവെസ്സിന്നു പിലകാതം തെ
ക്കൊട്ടു ചെന്നു എന്നു ചിലർ പറയുന്നു. മ
ററു ചിലർ പിയരൊപൊലിസിൽ നിന്നു അവർ
പുറപ്പെട്ടു കിഴക്കൊട്ടു പൊയി ദെവകല്പനപ്രകാ
രം ചെങ്കടലിന്റെ വടക്കെ മുനക്കു ചുററി പൊ
കാതെ പടിഞ്ഞാറെ കരയിൽ പിലകാതം വഴി
തെക്കൊട്ടു നടന്നു എന്നു നിനെക്കുന്നു.

൨. മിസ്രായിമ്യർ തന്റെ രഥങ്ങളുടെ

സമീപത്തുള്ള യഹൊവെക്കസാക്ഷിയും അടയാള
വും ആകിരുന്നു. ദൈവവിശുദ്ധിക്കകുറിയായ അതി
ന്നിനെ മെഘത്തൂൺ ചുററിമറെച്ചതിന്റെ
കാരണം പാപിഷ്ഠരായമനുഷ്യന്നു മറവില്ലാതെ ദൈ
വതെജസ്സിനെ സഹിച്ചുകൂടാ എന്നാൽ ദിവ്യാഗ്നിയു
ടെപ്രഭ മെഘത്തിന്നെ പ്രകാശിപ്പിച്ചതിനെകൊണ്ടു
അതു പകൽസമയത്തു അല്പം വെളുത്തമഞ്ഞത്തൂ
ന്നായും രാത്രിയിൽ പാളയത്തിന്നു പ്രകാശം വരു
ത്തിയ അഗ്നിത്തൂണായും വിളങ്ങിയത്.

൨൦മാ.൨൭. — ൨൮. ചെങ്കടലിന്റെ കിഴക്കെ
കരയിൽ അവർ സീനായിപർവ്വതത്തിന്നു നെരെയാ
ത്രയായി മാറയിൽ മൊശെ കൈപ്പുവെള്ളത്തെ ഒരു
മരം അതിൽ ഇട്ടു കുടിപ്പാനാക്കി. സീൻവനത്തി
ൽ വെച്ചു ജനങ്ങൾ പിറുപിറുത്തു മിസ്രയിലെ മാംസഭ
ക്ഷ്യങ്ങളെ മൊഹിച്ചതിനാൽ യഹൊവ അവർക്കകാ
ടപ്പക്ഷികളും മന്നായും തന്നു. രഫിദിമിൽ പാറയിലുന്നു
വെള്ളം ഒഴുക്കിക്കൊണ്ടുവന്നു. അവിടെ തന്നെ അമലെ
ക്യർ ഇസ്രയെലിന്റെ നെരെ പുറപ്പെട്ടത് അഹ
രൊനും മിറിയമിന്റെ ഭർത്താവായ ഹൂരും മൊശപ്രാർത്ഥ
നയിൽ നീട്ടിയ കൈകളെ താങ്ങിയതിനെകൊണ്ടു യൊശു
വിന്നു ജയം ഉണ്ടായി. പ്രാർത്ഥനയിൽ നീട്ടിയ കൈകൾ
പൊരാടുന്ന സൈന്യത്തെക്കാൾ ബലം എറിയതും അ
ങ്ങവർക്ക പ്രസിദ്ധമായി. അനന്തരം യെത്രൊ മൊ
ശയുടെ ഭാര്യയെയും രണ്ടു പുത്രന്മാരെയും കൂട്ടിക്കൊണ്ടു
വന്നു കാര്യാദികളെ തീർക്കെണ്ടതിന്നു പത്തും അമ്പതും
നൂറും ആയിരവും പെർക്ക ന്യായാധിപതികളെ നിശ്ചയിക്കെ

ണാം എന്നു മൊശയൊടു കല്പന പറഞ്ഞു മൊ
ശ അതിന്ന അനുസരിക്കയും ചെയ്തു.

സൂചകം: പാറ അറബിയിൽ ഇപ്പൊഴും ഒരൊ സമ
യം കാടപ്പക്ഷികൾ വലിയ കൂട്ടമായി വന്ന നിലത്തു
പറക്കുന്നുണ്ടു. വെണ്ടിവന്നാൽ ഒരൊരൊ കാണ്ടെത്ത
വരെ പിടിക്കാം. എങ്കിലും മൊശയുടെ കാലത്തു
ഉണ്ടായതു വെറെ. യഹൊവ കല്പിച്ച ഉടനെ വളു
ലക്ഷം പുരുഷാരത്തിന്ന ഭക്ഷിച്ചു തുഷ്ടിയാവാൻ
തക്കവണ്ണം സമൂഹമായി പറന്നു വന്നതു. അപ്രകാ
രം തന്നെ അറബി അദ്വീപിൽ വെനല്ക്കാലത്തു
വളര മഴ പെയ്യുന്ന വർഷങ്ങളിൽ ഒരു വിധം മന്നാ ത
മരിസ്ക്ക ചെടിയുടെ കൊമ്പിൽനിന്ന ഉതിർന്ന നിലത്തു
വീണു ഉറെച്ചു പൊകുന്നു. അറബികൾ വർഷംതൊ
റും ൫൦൦ ഒളം റാത്തൽ കൂട്ടുന്നു. എങ്കിലും മൊശയുടെ
കാലത്തിൽ ഇസ്രയെലക്ക ഉണ്ടായ മന്നാ വെറെ. ഇ
പ്പൊൾ സീനായി അദ്വീപിൽ കിട്ടുന്ന മന്നാ അറബി
കൾ എത്രൊളം സൂക്ഷിച്ചു വെച്ചാലും അളിഞ്ഞീത
യായി പൊകയില്ല ഇസ്രയെലക്ക കിട്ടിയ മന്നാ രണ്ടു
ദിവസത്തിൽ നാറിപ്പൊയതു.

൭൩. ധർമ്മദാനം

ക്രി. മു. ൧൪൯൧. യാത്രയുടെ മൂന്നാം മാസത്തിൽ
ഇസ്രയെൽ സീനായി വനത്തിൽ എത്തിയ ഉടനെ മൊ
ശ പർവ്വതത്തിൽ കയറി യഹൊവയിൽനിന്ന ഉണ്ടാകെ
ണ്ടുന്ന കറാർ വിഷയമായി ഒന്നാമത്തെ മൊഴിയെ കെ
ട്ടു കെക്ക കൊൾകയും ചെയ്തു. അതാവിതു ഞാൻ മിസ്രക്കാ
രൊടു ചെയ്തതും നിങ്ങളെ കഴുകന്റെ ചിറകിന്മെൽ വഹി

ച്ചും എന്റെ അടുക്കൽ വരുത്തിയതും നിങ്ങൾ കണ്ടുവ
ല്ലൊ. ഇപ്പൊൾ നിങ്ങൾ എന്റെ ശബ്ദം കേട്ടനുസരിക്കയും
എൻ കറാരിനെ പ്രമാണിക്കയും ചെയ്താൽ എല്ലാ ജാ
തികളെക്കാളും നിങ്ങൾ എനിക്ക പ്രത്യെകമുള്ള സമ്പത്താ
യിരിക്കും. കാരണം ഭൂമി എല്ലാം എനിക്കുള്ളതു നിങ്ങൾ
എനിക്ക ആചാൎയ്യ രാജ്യവും വിശുദ്ധജാതിയും ആ
കും എന്നത്രെ.

സൂചകം: ഈ കറാരിന്റെ അടിസ്ഥാനമായത ദൈവവ
ചനത്തെ പ്രപഞ്ചരാജാക്കന്മാർ പ്രജകളെ ഭരിക്കും പ്ര
കാരം ഇസ്രയെലെ ഭരിപ്പാനായി യഹൊവ തന്നെയാ
ക്കി. ഇസ്രയെൽ വിശുദ്ധജാതിയും യഹൊവയുടെ ആ
ദ്യജാതനും (ഖമൊ. ൪, ൨൨) ദൈവം സകല ജാതികളിൽ
നിന്ന ആയതിനെ തെരിഞ്ഞെടുത്തതിനാൽ ആചാൎയ്യവംശ
വും എല്ലാ ജാതികളുടെ പ്രയൊജനത്തിന്നു ദിവ്യവെ
ളിപ്പാടുകളുടെ കാവല്ക്കാരനും മദ്ധ്യസ്ഥനും ആയിരിക്കെ
ണമെന്നു യഹൊവയുടെ മനസ്സു.

൧൬ മു. ൨൫ വ. ഇസ്രയെൽ ജനം ആജ്ഞാവചന
ങ്ങളെ കൈക്കൊണ്ടു മൂന്നാം ദിവസത്തിൽ കിട്ടുവാനു
ള്ള പുരുഷാൎത്ഥത്തിന്റെ ലബ്ധിക്കായി തങ്ങളെ ശുദ്ധീക
രിച്ചു ഒരുക്കിക്കൊണ്ടിരുന്നു. വിശുദ്ധപൎവ്വതത്തിന്നു ചു
റ്റും വെലിയെ കെട്ടി അതിരുണ്ടാക്കി മനുഷ്യരിലും മൃഗ
ങ്ങളിലും ആരെങ്കിലും മലയെ തൊട്ടാൽ മരിക്കെണം എ
ന്ന കല്പന ഉണ്ടായി. മൂന്നാം ദിവസത്തിൽ ഇടികളും മിന്ന
ലും കാർമെഘവും പൎവ്വതത്തിൽ മികുത്ത കാഹളശബ്ദ
വും കെളായി. ഭയത്താൽ നടുങ്ങുന്ന ജനത്തെ മൊശ
പാളയത്തിൽനിന്നു പൎവ്വതത്തിന്റെ ചുവട്ടിൽ ദൈവ

ത്തെക്കതിരെല്ലാനാക്കിക്കൊണ്ടുവന്നു. യഹോവയവൻ ഗിരിയിൽ പർവ്വതത്തിന്മേൽ ഇറങ്ങിവന്നതുകൊണ്ടു സീനായിൽ എങ്ങും പുകനിറഞ്ഞു കാഹളശബ്ദത്താൽ പർവ്വതം എല്ലാം മുഴങ്ങിക്കൊണ്ടിരുന്നു. പിന്നെ യഹോവ ദശവാക്യം അരുളിച്ചെയ്തു. ജനം എല്ലാം ഇടിമുഴക്കവും മിന്നലും കാഹളശബ്ദവും പുകയുന്ന പർവ്വതവും നോക്കിക്കൊണ്ടിരുന്നു.

സൂചകം: ൧. ധർമ്മത്തിന്റെ സാരം എല്ലാം ദശവാക്യത്തിൽ അടങ്ങിയിരിക്കുന്നു. ആദ്യകല്പന ദൈവസ്നേഹമായ ധർമ്മത്തിന്റെ തിട്ടത്തെയും അവസാനകല്പന ഭൂതസ്ഥമായ ധർമ്മത്തിന്റെ ലംഘനത്തെയും കാണിക്കുന്നു. ദൈവം തിരുവിരൽ കൊണ്ടു ദശവാക്യം രണ്ടു കല്പലകകളിൽ എഴുതിയതു. ഒന്നാം പലകയിൽ എഴുതിയ കല്പനകൾ ദൈവസ്നേഹവിഷയമായവ. രണ്ടാം പലകയിലെ കല്പനകൾ ദൈവസ്നേഹത്താൽ ജനിക്കുന്ന കൂട്ടുകാരന്റെ സ്നേഹവിഷയമാകുന്നവ. മാതാപിതാക്കളുടെ സ്നേഹവിഷയമായ കല്പനയും ഒന്നാം പലകയിൽ എഴുതിക്കിടക്കുന്നു. കാരണം മാതാപിതാക്കന്മാർ ദൈവത്തിന്റെ സ്ഥാനാപതികൾ ആകുന്നു. മത്താ. ൨൨, ൩൭-൪൦; റോമ. ൧൩, ൯. പാപസ്വഭാവം മനുഷ്യനിൽ ഇരിക്കകൊണ്ടു ദശവാക്യം മിക്കതും നന്മ ചെയ്യണം എന്നല്ല, തിന്മ ചെയ്യരുത് എന്നത്രേ കല്പിക്കുന്നത്.

൨. ധർമ്മത്തിനു അനുഗ്രഹവും ശാപവും ഉണ്ടു. അവയെ ഒരു മനുഷ്യൻ ചെയ്താൽ അവൻ അവറ്റിൽ ജീവിക്കും ലേവ്യ. ൧൮, ൫. എന്നും, ഈ ധർമ്മത്തിലെ വചനങ്ങൾ

എല്ലാം ചെയ്യുന്നില്ലാത്തവൻ ശാപമുള്ളവനാകുന്നു

മാ. ൨൧൦. എന്നും കല്പനകളെക്കൊണ്ടു എഴുതിയിരി

ക്കുന്നത്. ധർമ്മം വാഗ്ദത്തത്തിനും [അബ്രഹാം] അവന്റെ

ന്തികവിനും [ക്രിസ്തൻ] നടുവെ വന്നു ക്രിസ്തുകലെ അനടത്തു

ന്നുഗ്രഹത്തെ വിരുന്നു. ഗലാ. ൩, ൧൯. ധർമ്മത്താൽ മനുഷ്യർ

അവരുടെ പാപത്തെയും പാപത്തിനുള്ള ശിക്ഷയെയും

രോമ. ൩, ൨൦. അറിഞ്ഞിട്ടു രക്ഷയെ അനുഗ്രഹിക്കയും അ

തിനെ കൈക്കൊള്ളാൻ കരുതുകയും ചെയ്തിട്ടത്. ദൈവാ

രാധനയുടെ ക്രമം നിശ്ചയിച്ചു കല്പനകളും പാപത്തിന്റെ

അറിവു മനുഷ്യരിൽ ജനിപ്പിച്ചു നിഴലും മുന്നറിവുമായി

വരുവാനുള്ള രക്ഷയെ സൂചിപ്പിച്ചും കൊണ്ടു അതി

ന്നു വഴിയൊരുക്കീട്ടിരുന്നു. എബ്രാ. ൧൦, ൧. കൊല

൨, ൧൬. ൧൭.

൩. പുറമാ. ൨൦. ജനം അതെല്ലാം കണ്ടപ്പോൾ ഭയ

ന്നാക്കം മാറി ദൂരെ തെറ്റി നിന്നു മോശയോടു പറഞ്ഞി

തു: നീ ഞങ്ങളോടു സംസാരിക്ക ഞങ്ങൾ കേൾക്കും ഞങ്ങൾ മ

രിക്കാതിരിക്കേണ്ടതിന്ന ദൈവം ഞങ്ങളോടു സംസാരി

ക്കരുതു. അനന്തരം മോശ പന്ത്രണ്ടു കൽതൂണുകളെ

കൊണ്ടു ഒരു ബലിപീഠം പണിതു അതിന്മേൽ ബലികഴി

ച്ചു രക്തത്തിൽ പാതി എടുത്തു പീഠത്തിൽ തളിച്ചു യഹോവ

അത്രോളം അരുളിച്ചെയ്ത വചനങ്ങളെയും കല്പനക

ളെയും എഴുതിയ കരാറിന്റെ പുസ്തകം ജനങ്ങളോടു വാ

യിച്ചു കേൾപ്പിച്ചു. അവർ അതു കേട്ടു യഹോവ കല്പിക്കുന്ന

തൊക്കയും ഞങ്ങൾ ചെയ്തു അനുസരിച്ചു നടക്കും എന്നു പ

റഞ്ഞു. അപ്പോൾ മോശ ശേഷം രക്തത്തെ എടുത്തു ക

രാറിന്റെ പുസ്തകത്തിന്മേലും സകല ജനത്തിന്മേലും ത

ഷ്ഠിച്ചു. ഒടുക്കം അവൻ അഹറൊനെയും നാദാബ്, അ
ബിഹു എന്നവരെയും ഇസ്രായെലിലെ ൭൦ മൂപ്പന്മാരെ
യും കൂട്ടിക്കൊണ്ടു പൎവ്വതത്തിന്മേൽ കയറി ഇസ്രായെലി
ൻ ദൈവത്തെ കണ്ട ശെഷം കൎത്താവിന്റെ പ്രതിഷ്ഠക്കാ
യി ബലികഴിച്ചതിൽനിന്നു ഭക്ഷിച്ചു കുടിക്കയും ചെയ്തു.

സൂചകം: ഇസ്രായെൽ ജനം ദൈവത്തെ അനുസരിപ്പാൻ ധൈ
ൎയ്യമില്ലാതിരുന്നു മനുഷ്യനായി ഒരു മദ്ധ്യസ്ഥൻ ത
ങ്ങൾക്കാവശ്യം എന്നു വിചാരിച്ചതുകൊണ്ടു പഴയനിയ
മകാലത്തിൽ ആചാൎയ്യത്വത്തിന്റെ തികഞ്ഞ അധി
കാരം പ്രാപിച്ചില്ല. ആയതുകൊണ്ടു എല്ലാ ജനങ്ങ
ളും യഹൊവെക്കു ആചാൎയ്യരാകെണം എങ്കിലും അ
ന്നു പ്രത്യേകം ഒരു കുലത്തിന്നു മാത്രം ആചാൎയ്യത്വം
ഒപ്പിക്കെണ്ടിവന്നു.

## ൩൭. സ്വൎണ്ണവൃഷഭവും പുതിയ കല്പലകകളും

൧. ൨മൊ. ൩൨. ൩൪. മൊശ പൎവ്വതമുകളിൽ പാൎത്തു
കൊണ്ടിരിക്കുമ്പോൾ ജനം ആലസ്യപ്പെട്ടു അഹറൊ
നൊടു ഞങ്ങളുടെ മുമ്പാകെ നടക്കുന്ന ദൈവമാരെ ഞ
ങ്ങൾക്കുണ്ടാക്കുക കാരണം മിസ്രയിൽനിന്നു ഞങ്ങളെ കൂട്ടി
ക്കൊണ്ടുവന്ന ഈ മൊശെക്കു എന്തു സംഭവിച്ചു എന്നു ഞ
ങ്ങൾ അറിയുന്നില്ല എന്നു പറഞ്ഞതു അഹറൊൻ സമ്മതി
ച്ചാറെ അവർ തങ്ങളുടെ ഭാൎയ്യാപുത്രാദികളുടെ പൊൻ ആ
ഭരണങ്ങളിൽനിന്നു സന്തോഷത്തോടെ കൊണ്ടുവ
ന്നു കൊടുത്തു. അവറ്റെ കൊണ്ടു അഹറൊൻ ഒരു സ്വ
ൎണ്ണവൃഷഭം ഉണ്ടാക്കി ബലിപീഠം പണിതു നാളെ യ
ഹൊവെക്കു ഒരു ഉത്സവം എന്നു പരസ്യത്തിൽ പ്രസിദ്ധ

മാക്കുകയും ചെയ്തു. അടിവാരത്തിൽ ജനങ്ങൾ ഭക്ഷിച്ചും
കുടിച്ചും വിഗ്രഹത്തിന്റെ മുമ്പാകെ നൃത്തം ചെയ്തും കൊ
ണ്ടിരിക്കുമ്പോൾ യഹോവ മോശയോടു ഇറങ്ങിപ്പോക
നീ മിസ്രയിൽനിന്നു കൂട്ടിക്കൊണ്ടുവന്ന നിന്റെ
ജനം വഷളായി പോയിരിക്കുന്നു എന്റെ ഉഗ്രകോ
പം അവരെ നശിപ്പിപ്പാൻ എന്നെ വിടുക എന്നാൽ
നിന്നെ വലിയ ജാതിയാക്കും എന്നു പറഞ്ഞു. ഇങ്ങിനെ
യഹോവ തന്നെത്താൻ മോശയുടെ കൈയിൽ ഏല്പി
ച്ചപ്രകാരം ആയി. മോശ താൻ മദ്ധ്യസ്ഥൻ എന്നറി
ഞ്ഞു യഹോവയെ വിടാതെ പ്രാൎത്ഥനാശ്രയത്തോടും
ധൈൎയ്യത്തോടും കൂട സംസാരിച്ചു നീ അവരെ മിസ്രയി
ൽനിന്നു കൂട്ടിക്കൊണ്ടുവന്നു അവർ നിന്റെ ജനം തന്നെ
ന്നാം എന്നു ചൊല്ലി അബ്രഹാം, ഇസ്സഹാക്ക്, യാക്കോബ്
എന്നവരോടു അങ്ങുന്നിട്ടു കരാർ ചെയ്തപ്രകാരം യ
ഹോവെക്ക ഒത്ത വാക്കുകൾ കൊണ്ടു ദൈവം ജനത്തി
ന്നു ചെയ്വാൻ ഭാവിച്ച നാശത്തെ കുറിച്ചു പശ്ചാത്താപ
പ്പെടുകയും ചെയ്തു. അതിന്റെ ശേഷം മോശ പൎവ്വതത്തി
ൽനിന്നു ഇറങ്ങി വിഗ്രഹത്തിന്നു മുമ്പാകെ നൃത്തം ചെ
യ്യുന്നവരെ കണ്ടു ഉടനെ അവൻ ഉള്ളിൽ കോപം ജ്വ
ലിച്ചു ജനം യഹോവയുടെ കരാറിനെ പൊട്ടിച്ചതു
പോലെ അവൻ കരാറിന്റെ പലകകളെയും നിലത്തു
ചാടി പൊട്ടിച്ചുകളകയും ചെയ്തു. കാളക്കുട്ടിയെ അവൻ
പൊടിച്ചു പൊടിയെ ഹോറെബ് തോട്ടിൽ ഇട്ടു ആ വെ
ള്ളം ജനങ്ങളെ കുടിപ്പിക്കയും ചെയ്തു. ആദ്യം മോശ അ
ഹരോനെ ശാസിച്ചു പിന്നെ യഹോവ പക്ഷക്കാർ എ
ന്റെ അടുക്കൽ വരിക എന്നു പാളയത്തിൽ വിളിച്ചാറെ

ലെവിഗൊത്രക്കാരെല്ലാവരും അവന്റെ അടുക്ക
ൽ വന്നുകൂടി. പിന്നെയും അനുസരിക്കാത്ത പാപ
മൊചനത്ത്രളിച്ചു ദ്രൊഹത്തിൽ ഉറെച്ചു നിന്ന ൩൲
പെർ അവരുടെ വാളാൽ ചത്തു ലെവ്യർ ഇപ്രകാ
രം ശുദ്ധഹൃദയത്തൊടെ അനുസരിച്ചു ഈ കഠിന
ശിക്ഷയെ നടത്തിയതിനാൽ അവരിൽ ഉള്ള ശാ
പം ൧ മൊ. ൪൯, ൭. — ൨. നിങ്ങി ഇപ്പൊളാകി വരുംകാല
ത്തിൽ അവർ ചെയ്വാനുള്ള ഉദ്യൊഗത്തിന്നു മൊശ
അപ്പൊൾ തന്നെ അവരെ പ്രതിഷ്ഠിക്കയും ചെയ്തു.

൩. ൨ മൊ. ൩൩. ൩൪. ജനങ്ങൾ അനുതപിച്ച ശെ
ഷം മൊശ കൂടാരത്തെ പാളയത്തിന്നു പുറത്തു
അടിച്ചു മൊചനബലിയെ കഴിച്ചിട്ടു മടങ്ങി പർവ്വത
ത്തിലെക്ക കയറി ൪൦ ദിവസം പാർത്ത ശെഷം ദൈവം
പുതുതാകി എഴുതിയ ദശവാക്യപ്പലകകളെ വാങ്ങി
കൊണ്ടുവന്നു. വരുമ്പൊൾ അവന്റെ മുഖം പർവ്വത
ത്തിൽ കണ്ട ദൈവമഹത്വത്താൽ പ്രകാശിച്ചതുകൊണ്ടു
ജനങ്ങൾ അതിനെ നൊക്കികൂടാതെ ആയി. അതുകൊ
ണ്ടു മൊശ മുഖം മൂടി. പിന്നെ യഹൊവയൊടു ചെന്നു വെ
വ്വെറെ കല്പനചട്ടങ്ങളെ നിശ്ചയിച്ചു സാക്ഷികൂടാ
രം പണിയിക്കയും ചെയ്തു.

൭൯. സാക്ഷികൂടാരം

൧. ൨ മൊ. ൩൫. — ൪൦. വിശുദ്ധകൂടാരവും അ
തിനൊടു സംബന്ധിച്ച സാമാനങ്ങളും ജനങ്ങൾ കാ
ഴ്ചയായി കൊടുത്ത സമ്മാനങ്ങളെ കൊണ്ടുണ്ടാക്കീത്.
മിസ്രയിൽ നിന്നു അവർ കൊണ്ടുവന്ന പൊൻ വെള്ളി
മുതലായത നല്ല സഹായമായി വന്നു. മൊശ ചൊദിച്ച

ഉടനെ ഔദാൎയ്യമനസ്സോടെ വെണ്ടുന്നതിൽ അധികം
അവർ കൊടുത്തു. യഹോവ മോശെക്കു പൎവ്വതത്തിൽ
കാണിച്ച മാതിരിയെ അനുസരിച്ചു സകലവും തീൎപ്പാ
നായിട്ടു ദൈവം ബെസാലെയലിനെയും അഹോലീയാ
ബിനെയും തെരിഞ്ഞെടുത്തു തന്റെ ആത്മാവിനാൽ
അതിന്നു പ്രാപ്തരാക്കുകയും ചെയ്തു. ഏകദേശം ഒരു വ
ൎഷത്തോളം ഈ വേല തന്നെ നടന്നു കൊണ്ടിരുന്നു. അ
വർ മിസ്രയിൽ നിന്നു പുറപ്പെട്ട രണ്ടാം വൎഷം ഒന്നാം
മാസം ഒന്നാം തിയ്യതി വിശുദ്ധ കൂടാരത്തിന്റെ പണി
തീൎന്നു. അപ്പോൾ മേഘം സാക്ഷി കൂടാരത്തെ മറെച്ചു യ
ഹോവാതേജസ്സു അതിന്നകത്തു നിറഞ്ഞു വരികയും ചെ
യ്തു.

സൂചകം: ദൈവാലയത്തെ പണിയുന്നതുവരെക്കും സാക്ഷി
കൂടാരം ഇസ്രയെലർ യഹോവാക്കുള്ള ബലികളാദി
കളെ കഴിപ്പാൻ നിയമിച്ച സ്ഥലം ആയിരുന്നു. യഹോ
വയുടെ തേജസ്സു അതിൽ മാത്രം ആവസിച്ചു പാൎക്ക
യാൽ തന്നെ. എന്നാൽ യഹോവ താൻ വല്ലവന്നും മ
റ്റൊരു സ്ഥലത്തിൽ പ്രത്യക്ഷനായാൽ ആ സ്ഥല
ത്തിലും പ്രത്യക്ഷ ദേവന്നു ബലികഴിക്കാം. യഹോ
വാതേജസ്സു അവിടം വിട്ടുപോയശേഷം ആരും ആധ
നത്താൽ ബലി താൻ അതിൽ കഴിക്കരുതു.

൨. സാക്ഷികൂടാരം യാത്രക്കായി ഉണ്ടാക്കിയതി
നാൽ അത്യന്തം ചെറുതിത്തിം മരപ്പലകകളെ കൊ
ണ്ടു തീൎത്തു. അതിന്റെ അകം ചരടുകളോടു അലങ്കാ
രപ്പണികളുള്ള തിരശ്ശീലയെ കൊണ്ടു രണ്ടു മുറിയായി
വിഭാഗിച്ചുണ്ടായിരുന്നു. ഈ മുറികളിൽ അകത്തെത്

തിവിശുദ്ധസ്ഥലം തന്നെ. അതു ൧൦ മുളം വിസ്താ
രമുള്ള ചതുരശ്രം തന്നെ ആയിരുന്നു. അതിലെ സാ
മാനം സാക്ഷിപ്പെട്ടകം അത്രെ. ഈ പെട്ടകത്തിൽ ദ
ശവാക്യം എഴുതിയ പലകകളും മന്നാനിറച്ചപാത്രവും
അഹരൊൻ്റെ തളിർത്ത കൊലും ഉണ്ടായിരുന്നു. അ
തിൻ്റെ മൂടി ശുദ്ധപൊന്നുകൊണ്ടുള്ളതു. മൂടിയുടെ
രണ്ടുഭാഗത്തു പൊന്നുകൊണ്ടുണ്ടാക്കിയ രണ്ടു കെരുബു
കൾ മുഖം തമ്മിൽ തമ്മിൽ ചാച്ചു മൂടിയെ നൊക്കികവി
ട്ടു ചിറകുകൾ അതിന്മീതെ വിരിച്ചും കൊണ്ടു നിന്നിരുന്നു.
ഈ മൂടിക്കു കൃപാസനം എന്ന പെർ ഉണ്ടായി. പുറമുറി
ക്കു ൨൦ മുളം നീളവും ൧൦ മുളം ഉയരവും അകലവും ആ
യിരുന്നു. അതിൻ്റെ കിഴക്കെ ഭാഗത്തുള്ള വാതിൽ
ബഹുസുന്ദരമായ ശീലയത്രെ. ഈ മുറിക്കു ശുദ്ധസ്ഥ
ലം എന്ന പെർ. അതിൻ്റെ നടുവിൽ ധൂപപീഠവും ര
ണ്ടുഭാഗത്തു എഴു കൊമ്പുള്ള വിളക്കുതണ്ടും ദൈവസന്നി
ധിയിൻ്റെ അപ്പം വെക്കുന്ന മെശയും ഉണ്ടായിരുന്നു. നില
വിളക്കു ശുദ്ധപൊന്നു തന്നെ. മെശ പൊൻതകിട്ടുകൊ
ണ്ടു പൊതിഞ്ഞ ശിത്തിം മരമത്രെ. ശബ്ബത്തദിവസം തൊ
റും പന്ത്രണ്ടു പുതിയ അപ്പങ്ങളെ അതിന്മെൽ വെ
പ്പാൻ കല്പനയായി. വിളക്കുതണ്ടു പെട്ടകത്തിൻ മൂടി ഈ
രണ്ടൊഴികെയുള്ള സാമാനങ്ങൾ പൊൻതകിട്ടു പൊതി
ഞ്ഞ മരപ്പലകകളെ കൊണ്ടു ഉണ്ടാക്കിയിരുന്നതു. സാ
ക്ഷികൂടാരത്തിൻ്റെ ഉൾമുറികൾക്കും ബഹുവിലയും ചി
ത്രത്തയ്യലുമുള്ള തുണികളെ കൊണ്ടു മൂടിയിരുന്നു. പുറഭാ
ഗത്തു കാറ്റും മഴയും തട്ടാതവണ്ണം തൊൽകൊണ്ടും ആ
ട്ടിൻരോമം കൊണ്ടും ഉണ്ടാക്കിയ വെവ്വെറെ മൂന്നു മറവുകൾ

ത്തിന്മെൽ വെച്ചിട്ടുണ്ടായിരുന്നു. കൂടാരത്തിന്റെ
ചുറ്റും ൧൦൦ മുളം നീളവും ൫൦ മുളം വിസ്താരവുമുള്ള പ്രാ
കാരം ഉണ്ടായി കിഴക്ക ഭാഗത്തുള്ള വാതിൽ ൨൦ മുളം
അകലമായിരുന്നു. ഇതിന്നും പ്രാകാരത്തിന്റെ അ
തിരായശിത്തിം മരത്തൂണുകൾക്കു ശുഭനിറമുള്ള ശീലയെ
തൂക്കിയിരുന്നു. പ്രാകാരത്തിൽ ചെമ്പു പൊതിഞ്ഞും മ
ണ്ണനിറഞ്ഞും ഉള്ള ശിത്തിം മരപ്പലകകളുടെ ഹൊമബ
ലിപീഠവും പിച്ചളത്തൊട്ടിയും ഉണ്ടായിരുന്നു.

## § ൩൯. പുരൊഹിതന്മാർ

൧. സ്വാതന്ത്ര്യത്തിന്നും വിശുദ്ധസ്ഥലത്തിലെ ശു
ശ്രൂഷകൾക്കും യഹൊവ ലെവി ഗൊത്രത്തെ മുഴുവനും എ
ല്ലാ ഇസ്രയെലിലെ ആദ്യജാതന്മാർക്ക പകരം തെര
ഞ്ഞെടുത്തു. അതുകൊണ്ടു ൪ മൊ. ൩൨. എന്നു എഴുതി
യപ്രകാരം ഇസ്രയെലർ ആദ്യജാതന്മാരെക്കയും വി
ശുദ്ധസ്ഥലത്തെക്ക യഹൊവാസന്നിധിയിൽ കൊണ്ടു
വന്നു അവർക്കായിട്ടു വീണ്ടെടുപ്പിന്റെ വിലയെ കൊടു
ക്കെണ്ടിവന്നു ലെവി ഗൊത്രത്തിന്റെ ഉദ്യൊഗം ആ
വിത്രു:ധർമ്മവും യഹൊവാ വെളിപ്പാടുകളും സൂക്ഷിച്ചു
ജനത്തിന്നു പഠിപ്പിച്ചു അവനിൽ വഴിന്ന് ന്യായം വി
ധിക്കുക എന്നത്രെ. എല്ലാ ലെവ്യരിൽ നിന്നു യഹൊവാ അ
ഹരൊന്റെ വംശം മാത്രം പുരൊഹിത്വവെലക്ക വെ
ർതിരിച്ചു. ശെഷം ലെവ്യർ എല്ലാവരും മൊശയുടെ കു
ഡുംബവും കൂട പുരൊഹിതരുടെ സഹായക്കാരായിരു
ന്നു. പുരൊഹിതശ്രെഷ്ഠൻ മഹാപുരൊഹിതൻ എ
ന്നവൻ. അവന്റെ സ്ഥാനം പുത്രാവകാശമായി ഒരു
കുഡുംബത്തിൽ അത്രെ നടന്നു കൊണ്ടിരുന്നു. പുരൊ

ഹിതരുടെ വിശെഷമായ പ്രവൃത്തിയുമത്രെ: യഹൊവെ
ക്കും ജനത്തിന്നും മദ്ധ്യസ്ഥരായിനിന്നു ജനത്തിന്നും ദൈ
വത്തിന്നും നിരപ്പു വരുത്തി കൊണ്ടു കാലസമ്പൂൎണ്ണതയി
ൽ ക്രിസ്തൻ നിവൃത്തിപ്പാനുള്ള ക്രിയയെ നിഴലും മുങ്കു
റിയുമായി കാണിക്കും എന്നതത്രെ. അതിൽ മൂന്നു വെ
ലകൾ പ്രധാനം. പ്രായശ്ചിത്തത്തിന്നു കുറിയായ ബലിക
ൎമ്മങ്ങൾ, പക്ഷവാദത്തിന്നു അടയാളമായ ധൂപാരാധന,
മെൽപറഞ്ഞ രണ്ടിൽ നിന്നുണ്ടായ ജനാനുഗ്രഹം എ
ന്നിവതന്നെ. ൩ മൊ. ൬, ൨൫ മുതൽ.

൧. പുരൊഹിതൎക്കു പ്രത്യെകമുള്ള സ്ഥാനവസ്ത്രങ്ങ
ളും ഉണ്ടായിരുന്നു. ൨ മൊ. ൨൮. ലെവ്യൎക്കില്ലതാനും. പുരൊ
ഹിതന്മാരുടെ വസ്ത്രം വെള്ളച്ചണനൂൽ കൊണ്ടുണ്ടാ
ക്കിയതാകുന്നത്രെ. അതിന്റെ നിറം നിൎമ്മലതെക്കും
വിശുദ്ധിക്കും അടയാളം തന്നെ. മഹാപുരൊഹിതന്റെ നീ
ലവൎണ്ണമുള്ള മെലങ്കിയും കൂടെ ധരിച്ചു കൊള്ളും. അതി
ന്റെ വിളുമ്പിൽ പൊൻമണികളും ഉറുമാമ്പഴങ്ങളും ഉ
ണ്ടായിരുന്നു. പഴം ദൈവവചനത്തിന്നും പൊൻമണി ഘൊ
ഷണത്തിന്നും അടയാളം. അതിന്റെ മെൽ ഏ
ഫൊദ് എന്ന പെരുള്ള ചെറിയ അങ്കി അവന്നുണ്ടായി.
അതു ബഹുവിലയും പലവൎണ്ണവും ഉള്ളതു. ഏഫൊദി
ന്മെൽ മഹാപുരൊഹിതന്നു ഒരു മാൎപതക്കവും ഉണ്ടായിരു
ന്നു അതിന്റെ പെർ ഖൊഷൻ. പൊൻതകിടിൽ പതി
ച്ച ൧൨ രത്നങ്ങളും അവറ്റിൽ ൧൨ ഗൊത്രങ്ങളുടെ പെരു
കളും അതിൽ കൊത്തീട്ടുണ്ടായിരുന്നു. മഹാപുരൊഹിതൻ
പഴയനിയമത്തിലെ ശ്രെഷ്ഠമദ്ധ്യസ്ഥനാകിയ ജനത്തെ
എല്ലായ്പൊഴും ഹൃദയത്തിൽ ധരിച്ചു കൊണ്ടിരിക്കുന്നു എന്നു

ളളതിന്നു മാർപതക്കം കൂറി. ഏഫോദിൽ ഉറിം, തുമ്മിം [വെളിച്ചങ്ങളും, തികവുകളും] എന്നരണ്ടു സാധനങ്ങളുണ്ടായിരുന്നു. അതുമൂലമത്രെ മഹാപുരോഹിതൻ ദൈവരാജ്യവിഷയങ്ങളെതൊട്ടു രാജാവായ യഹോവയോടു ചോദിച്ചു തിരുഹിതം അറിഞ്ഞുകൊള്ളും. അതു എങ്ങിനെ ഉണ്ടായി എന്നറിയുന്നില്ല. മഹാപുരോഹിതന്റെ തലപ്പാവിമേൽ യഹോവെക്കു വിശുദ്ധം എന്ന വാക്കു കൊത്തിയ പൊൻതകിടു നെററിത്തടത്തിൽ കെട്ടിയിരുന്നു.

൩. ലേവിഗോത്രത്തിന്നു വാഗ്ദത്തദേശത്തിൽ അവകാശം ഒന്നും വേണ്ടാ കാരണം യഹോവ തന്നെ അവർക്കു അവകാശം ൪ മോ. ൧൮, ൨൦. യഹോവ സ്വദേശത്തിന്റെ ജന്മി ആകകൊണ്ടേ എല്ലാ വീട്ടുകാരും ആദ്യഫലങ്ങളെയും വരവിലെ ദശാംശങ്ങളെയും ശുദ്ധസ്ഥലത്തിലെക്കു കൊണ്ടുവന്നു യഹോവെക്കു കാഴ്ചവെക്കേണ്ടിവന്നു. അതിൽ നിന്നു യഹോവ ലേവ്യർക്കും പുരോഹിതർക്കും ശമ്പളം കൊടുത്തു. അതല്ലാതെ പുരോഹിതർ ബലികളിൽ തങ്ങൾക്കു നിയമിച്ച അംശങ്ങളെ ളും എടുത്തു അനുഭവിപ്പാൻ ന്യായം. പാലസ്തീന്നാടിരാജ്യത്തിലെ അതാതദിക്കിൽ ൪൮ പട്ടണങ്ങൾ അവർക്കു നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അവറ്റിൽ ൧൩ പുരോഹിതപ്പട്ടണങ്ങളും പുരോഹിതപ്പട്ടണങ്ങളിൽ ൬ സങ്കേതനഗരങ്ങളും ഉണ്ടായിരുന്നു. ഇവറ്റിൽ ഇക്കരെ കാദെശ്, ശെഖെം, ഹെബ്രോൻ. അക്കരെ ബൊസ്സർ, രാമോത്, ഗോലാൻ എന്നിവ തന്നെ. ൪ മോ. ൩൫, ൬. യോശു. ൨൦, ൭, ൮.

൬. ൪മൊ. ൮, ൯. ആദ്യം ബലികഴിച്ചശെഷം ലെവ്യ
ർ ബാധാനാ പ്രതിഷ്ഠയാൽ യഹൊവയുടെ സെവക്കി
ൽ പ്രവെശിച്ചത അവർ ആദ്യജാതന്മാൎക്ക പകരം യഹൊ
വയുടെ അവകാശം ആകകൊണ്ടു ഗൊത്രമൂപ്പന്മാ
ർ അവരുടെ തലമെൽ കൈകളെ വെക്കും. പിന്നെ പു
രൊഹിതൻ അവരെ സാക്ഷിക്കൂടാരത്തിൻ മുമ്പാകെ
അങ്ങൊട്ടുമിങ്ങൊട്ടും നടത്തി പ്രതിഷ്ഠിക്കും. പുരൊ
ഹിതരുടെ പ്രതിഷ്ഠ ഇതിൽ ഘനവും വെലയുമുള്ളതു. ൨
മൊ. ൨൯; ൩മൊ. ൮. കളിലും പുരൊഹിതവസ്ത്രധാരണ
വും തൈലാഭിഷെകവും കഴിഞ്ഞിട്ട അവർ ബലിക
ളെ കഴിച്ചു ബലിരക്തം പീഠത്തിന്മെലും പ്രതിഷ്ഠിക്കെണ്ടി
യ പുരൊഹിതരുടെ കൈകാലുകളിലും ചെവികളിലും
തളിക്കും. പിന്നെ ബലിവിരുന്ന കൊണ്ടാടി സന്തൊഷി
ക്കയും ചെയ്യും.

൭. ൩മൊ. ൯. ൨൪. ബലിപീഠത്തിൽ നിന്ന അഗ്നി ഇറ
ങ്ങി അഹരൊന്റെ ഒന്നാമത്തെ ബലിയെ ദഹിപ്പിച്ചു. ഈ
അഗ്നി കെട്ടുപൊകാതെ എപ്പൊഴും ബലിപീഠത്തിൽ
ഇരിക്കെണമെന്ന കല്പനയുണ്ടായി. ൩മൊ. ൬, ൧൨. എ
ന്നാൽ അഹരൊന്റെ മൂത്ത മക്കളായ നാദാബ്, അബി
ഹൂ എന്നിരുവരും കല്പനെക്ക വിരൊധമായി ൩മൊ. ൧൦,
൧. അന്യധൂപവൎഗ്ഗങ്ങളെ യഹൊവയുടെ മുമ്പാകെ കൊ
ണ്ടുവന്നപ്പൊൾ യഹൊവയിൽ നിന്ന അഗ്നി പുറപ്പെട്ട അ
വരെ ദഹിപ്പിക്കയും ചെയ്തു.

## ൩൭. ബലികൾ

൩മൊ. ൭. — ൭. ദെഹത്തിന്റെ ജീവൻ രക്തത്തിൽ
ആകുന്നു നിങ്ങളുടെ ദെഹിക്കു അതിനാൽ പാപപരിഹാ

രം ഉണ്ടാക കൊണ്ടതിനാൽ അതിനെ ബലിപീഠത്തി
ന്മേൽ ഒഴിപ്പാൻ നിങ്ങൾക്കു കല്പിച്ചു കാരണം രക്തം ജീവ
ന്റെ മോചനം എന്നു നിശ്ചയം. ൧൭, ൧൧. എഴുതിയിരി
ക്കുന്ന വചനങ്ങളാൽ ബലികളുടെ രഹസ്യം തെളിയു
ന്നു. പാപപരിഹാരത്തിന്നു വേണ്ടി ബലികളെ കഴിക്കു
ന്നു. പാപം മോഹത്തിൽ നിന്നു ജനിക്കുന്നു മോഹത്തി
ന്റെ ഉറവും വാസവും ദേഹിയിൽ ആകുന്നു. യാക്കൊ. ൧,
൧൫. ൧൭. ദേഹിയൊ രക്തത്തിൽ ഉണ്ടു. ഇങ്ങനെ പാ
പം രക്തത്തിൽ നിന്നു ഉളവാകുന്നു എന്നു സ്പഷ്ടം. ആ
യതുകൊണ്ടു ദേഹിയുടെ വാസസ്ഥലമായ രക്തത്തി
ന്നു പാപശിക്ഷ വേണ്ടിയതു. പാപത്തിന്റെ കൂലി മര
ണം രോമ. ൬, ൨൩. പാപികൾക്കു പകരം ബലിമൃഗം മരി
ക്കുന്നതു ദൈവം അതിനെ അംഗീകരിക്കയും ചെയ്യുന്നു. ര
ക്തം ചൊരിയാതെ പാപമോചനം ഇല്ല. എബ്ര
൯, ൨൨. എങ്കിലും ആട്ടുമാട്ടുകളുടെ രക്തത്താൽ പാപം ഇ
ല്ലാതാക്കുവാൻ കഴിയുന്നതല്ല എബ്ര. ൧൦, ൪. കാ
രണം മൃഗബലികളിൽ മൂന്നു വിധം കുറവുകൾ ഉണ്ടു. ഒ
ന്നാമതു, മൃഗങ്ങൾ സ്വെച്ഛയാൽ ബലികളായി വരിക
യില്ല. രണ്ടാമതു, അവറ്റിന്റെ ജീവൻ തക്ക വിലയുള്ള
തല്ല. മൂന്നാമതു, മനുഷ്യന്നു പകരം മരിച്ചാലും മൃഗത്തി
ന്നും മനുഷ്യന്നും സ്വഭാവസംബന്ധം ഇല്ല. അതുകൊ
ണ്ടു മൃഗത്തിന്നു പാപമോചനം വരുത്തുവാൻ തക്ക ശക്തി
യില്ല. പഴയനിയമത്തിലെ മൃഗബലികൾ ദൈവവും മ
നുഷ്യനുമായിരിക്കുന്നവൻ നമുക്കു വേണ്ടി മരണത്തി
ന്നു ഏല്പിച്ച യെശുക്രിസ്തന്റെ ബലിക്കു നിഴലും മുങ്കു
റിയും ആയിരുന്നു. ക്രിസ്തന്റെ കഷ്ടമരണങ്ങൾക്കു അമിത

മായവിലയും നിത്യശക്തിയും ഉണ്ടു.

സൂചകം: ൭. ബലികഴിക്കുന്നവർ മൃഗങ്ങളെ സാക്ഷിക്കൂടാരത്തിന്റെ അടുക്കൽ കൊണ്ടുവന്നു അവറ്റിന്റെ തലമേൽ കൈകളെ വെച്ചു പാപങ്ങളെ അവറ്റിൽ ചുമത്തുന്നതിന്നടയാളം കൊണ്ടു തങ്ങൾക്കു പകരം നിറുത്തും. പിന്നെ അവറ്റെ കൊന്നു ബന്ധപാപത്താൽ മരണത്തിന്നു യോഗ്യർ എന്നതിനാൽ ഏറ്റുപറയും. പുരോഹിതൻ രക്തത്തെ പാത്രത്തിൽ വാങ്ങി ദൈവം അംഗീകരിച്ചു മോചനക്രിയയുടെ മുദ്രക്കായി പ്രാകാരത്തിൽ ഉള്ള ബലിപീഠത്തിൽ തളിക്കും. പിന്നെ മൃഗത്തിന്റെ മാംസം മുഴുവനും അല്ലെങ്കിൽ ഒരംശം അത്രെ ബലിപീഠത്തിന്മേൽ ഇട്ടു ദഹിപ്പിക്കും. അഗ്നിശുദ്ധീകരണത്തിന്നടയാളം. അതു ബലിദാനത്തെ മേലോട്ടു കയറി യഹോവാസന്നിധിക്കൽ എത്തിക്കും. തോലു, അസ്ഥി ഇത്യാദി കൂടിയ മാംസം എല്ലാ ക്രിയയുടെ അന്ത്യം തന്നെ. ബലിദഹനത്താൽ ഇസ്രയേലർ തങ്ങളുടെ അവയവങ്ങളെ യഹോവെക്കു ശുദ്ധീകരിച്ചും ഒപ്പിച്ചു കൊടുത്ത പ്രകാരം കാട്ടി. മാംസത്തോടു കൂട അപ്പം, വീഞ്ഞ, എണ്ണ, കുന്തുരുക്കം, ഉപ്പു എന്നീ ആഹാരപാനീയങ്ങളുടെ ബലികളോടു കൂടെ ദഹിപ്പിക്കും. അപ്പവും വീഞ്ഞയും ശുദ്ധീകരണഫലങ്ങൾക്കു കുറി. എണ്ണ വിശുദ്ധാത്മാവിന്നടയാളം. വിശുദ്ധാത്മാവിന്റെ സഹായത്താൽ അല്ലോ സൽക്രിയകൾ ഉണ്ടാകുന്നതു. ഉപ്പു യഹോവയുടെ കറാറിന്നു നാശം ഇല്ല എന്നു സൂചിപ്പിക്കുന്നു. ചില ബലികളിൽ മാംസം ഒക്കയും പീഠത്തിൽ ചുടാതെ മുഖ്യാംശ

ങ്ങളെ ചിലവിടങ്ങളിൽ ഭക്ഷിപ്പാനുളളതു. കൃതജ്ഞതാബലി
കഴിച്ചവർ യെഹോവയുടെ പന്തിയിൽ ചെന്ന അവ
ന്റെ മെശയിൽ ഭക്ഷിക്കും. ഇതിന്നെ ബലിവിരുന്നു
യെഹോവയൊടു ഉളള ഐക്യതെക്കു പ്രധാനങ്ങളാ
യിരുന്നു.

ഹോമബലി, കൃതജ്ഞതാബലി, പാപബലി കു
റ്റബലി എന്നിങ്ങനെ നാലുവക ബലികൾ ഉണ്ടായി
രുന്നു. മനസ്സോടെ പാപം ചെയ്തവർക്ക മരണശിക്ഷ
ഉണ്ടായി. ഇവർക്ക ബലിയില്ല " ൪ മൊ. ൧൫, ൩൦—
വിശെ. പാപബലിയും കുറ്റബലിയും അറിയാതെ കണ്ടു പാ
പം ചെയ്തവർക്ക തന്നെ വെണ്ടിയതു. പ്രായശ്ചിത്തം ചെ
യ്യാൻ തക്ക ദൊഷത്തിന്ന കുറ്റബലി. പ്രായശ്ചിത്തം
കൊടുപ്പാൻ കഴിയാത്ത ദൊഷത്തിന്ന പാപബലി
നിയമിച്ചിരിക്കുന്നു. യശ്ലലം ഘനം എല്ലാം ദൈവസം
സർഗ്ഗത്തിൽനിന്ന കുറ്റക്കാരനെ പുറത്താക്കിയതു. പു
റത്തായവരെ ചെർക്കുന്നതു കുറ്റപാപബലികളുടെ
താല്പര്യം തന്നെ. ഹോമബലിയും കൃതജ്ഞതാബലി
യും പ്രത്യെകമായ അക്രമങ്ങൾക്കായിട്ടല്ല സാധാരണപാ
പാവസ്ഥ അറിയിച്ചുണ്ടായതു. ഈ ബലികൾക്കു
യാത്രം ദൈവസംസർഗ്ഗത്തിൽ ചെർന്നവർ അതിൽ
ഉറെച്ചുവരെണമെന്നു താല്പര്യം. ഹോമബലിയെ മു
ഴുവനും ദഹിപ്പിക്കുന്നതു മര്യാദയാകി. കൃതജ്ഞതാ
ബലിയിൽ മെദസ്സുമാത്രം ചുട്ടു ശെഷിപ്പു ബലിവി
രുന്നിന്നു പ്രയൊഗിക്കും. ഹോമബലിയിൽ ശുദ്ധീക
രണവും, കൃതജ്ഞതാബലിയിൽ യെഹോവയൊടു ഉളള ഐ
ക്യതയും ഉദയാകെണമെന്നു താല്പര്യം. അതുകൊണ്ടു

കൃതജ്ഞതബലിക്കു മുമ്പെ ഹൊമബലി വെണ്ടിവരും. പിന്നെ പാപബലികൾക്കും കുറ്റബലികൾക്കും കഴി ച്ചശെഷം ഹൊമബലിയും കൃതജ്ഞതബലിയും കഴി പ്പാൻ ആവശ്യമാകുന്നു.

## § ൩൯. ഉത്സവങ്ങൾ

൧. ഇസ്രയെലരുടെ ഉത്സവങ്ങളിൽ ആദ്യം നാലും ശബ്ബത്ത് എന്ന നിവൃത്തികാലങ്ങളെ താഴെ പറയു ന്നു.

ഒന്നാമത്, ശബ്ബത്ത് ദിവസം. ആറു സൃഷ്ടിവെല തീൎന്ന ശെഷം ദൈവം ആചരിച്ച സ്വസ്ഥതയുടെ ഓൎമ്മെക്കാ യും (൧ മൊ. ൨, ൨. — എബ്ര. ൪, ൯.) ദൈവജനത്തിന്നു ശെഷിച്ചു കിടക്കുന്ന സ്വസ്ഥതെക്കു മുങ്കുറിയായും സ്ഥാപിച്ചിരി ക്കുന്നു.

രണ്ടാമത്, ശബ്ബത്ത് മാസം [കാഹളൊത്സവം] ഏഴാം മാസം കറുത്തവാവിൽ ഇസ്രയെലർ അതിനെ ആചരിച്ചു ആ ദിവസം വൎഷത്തിലെ ഒന്നാം ദിവസം ആകിരുന്നത തിൻ്റെ തുടക്കത്തിൽ കാഹളം ഊതും.

മൂന്നാമത്, ശബ്ബത്ത് വൎഷം. ഏഴാം വൎഷം നിലത്തി ന്നു എങ്ങും സ്വസ്ഥത നല്കെണം (൩ മൊ. ൨൫, ൪.) വയലിലും മുന്തിരിത്തോട്ടങ്ങളിലും ഫലവൃക്ഷങ്ങളിലും താനെ വി ളഞ്ഞതു സാധുക്കൾക്കും പരദെശികൾക്കും വിട്ടുകൊടുക്കും (൩ മൊ. ൨൫, ൬. ൭.) ആ വൎഷത്തിൽ കടം ചൊദിക്കായ്കയും വെ ണം എന്ന കല്പന ഉണ്ടു (൫ മൊ. ൧൫, ൧. ൨.) ആ വൎഷത്തി ലെ കൂടാരപെരുന്നാളിൽ സൎവ്വസഭെക്കും ധൎമ്മം വായിച്ചു കെൾപ്പിക്കെണം (൫ മൊ. ൩൧, ൧൦. — ൧൩.)

നാലാമത്, യൊബെൽ എന്ന അമ്പതാം വൎഷം.

൲൮൱൪൰൯ നാല്പത്തൊമ്പതാം വൎഷത്തിലെ പാ
പയരിമാര ദിനത്തിൽ ആതുടങ്ങി ഒരു സംവത്സര
ത്തൊളം നില്ക്കും. ആ വൎഷത്തിൽ എബ്രായദാസന്മാൎക്ക
സ്വാതന്ത്ര്യവും കഴിഞ്ഞ നാല്പത്തൊമ്പത വൎഷങ്ങളി
ൽ വില്ക്കയൊ പണയം വെക്കയൊ ചെയ്ത നിലങ്ങൾക്കു
ളി മടക്കവും വെണം എന്ന കല്പനയാൽ യഹൊവയു
ളി എന്നും ഇസ്രായെലർ അവന്റെ കുടിയാന്മാർ എന്നും
പ്രകാശമായി വന്നത.

൨. രണ്ടാം വക ഉത്സവങ്ങൾ മൂന്നിലും ഇസ്രായെല്യ
പുരുഷപ്രജകൾ എല്ലാം വിശുദ്ധസ്ഥലത്തുകൂടി വരെണ്ടി വന്നു.
൨ മൊ. ൨൩, ൧൭; ൩ മൊ. ൨൩; ൪ മൊ. ൨൮; ൫ മൊ. ൧൬.
ആയവറ്റിന്റെ താല്പൎയ്യം രണ്ടുവിധം ഭൂതകാലത്തിൽ സം
ഭവിച്ച രക്ഷകളെ ജ്ഞാനം ഒൎത്തു സന്തൊഷിക്കയും, വൎത്ത
മാനകാലത്തിൽ അവർ അനുഭവിച്ചു വരുന്ന ധാന്യപു
ഷ്ടിക്കായി യഹൊവെക്ക കൃതജ്ഞത കാട്ടുകയും വെ
ണ്ടിയത. ഈ മൂന്നു ഉത്സവങ്ങളാവിതു:

ഒന്നാമത്, പെസഹ എന്നല്ലെങ്കിൽ പുളിപ്പില്ലാത്ത
തിന്റെ ഉത്സവം. അതു ഇസ്രായെല്യപള്ളിവൎഷത്തി
ന്റെ ആരംഭം തന്നെ. മിസ്രയിലെ ഉദ്ധാരണം, ആ
ദ്യജാതന്മാരുടെ രക്ഷ ഇവറ്റിന്റെ ഒൎമ്മക്കായി വെണ്ടി സ്ഥാ
പിച്ചതാകുന്നു. കനാനിൽ എത്തീട്ട പുതിയ ധാന്യൊത്സ
വവും അതിൽ ചെൎന്നു. മിസ്രയിൽനിന്ന പുറപ്പെട്ടവ
ന്മാർ എല്ലാവരും പെസഹ ആടിനെ തിന്ന പ്രകാരം ആ
ബീബ് മാസം ൧൪ാം ൹ ഉത്സവത്തിന്റെ നടെ ദിവസം ഒ
വകനെരം അവർ കനാനിലും വെച്ചു വൎഷംതോറും
ആചരിച്ചു പെസഹ ഭക്ഷിക്കും. പെസഹആടി

ന്റെ രക്തം വാതിലിന്റെ കട്ടളക്കാലുകളിലും കുമ്പ
ടികളിലും അല്ലെ ബലിപീഠത്തിൽ തന്നെ തളിക്കും. പെരു
നാൾ ഏഴുദിവസങ്ങളോളം നിന്നിരുന്നു. ആസമയത്തു അവരു
വീട്ടിലും പുളിമാവു കാണരുതു. ആദ്യദിവസവും അവ
സാനദിവസവും ശബ്ബത്തിന്നു സമം.

രണ്ടാമത്, പെന്തെക്കൊസ്തപെരുനാൾ അല്ലെങ്കി
ൽ വാരനാൾ. അതിനെ പെസഹായുടെ ശെഷം അമ്പ
താം ദിവസത്തിൽ കൊണ്ടാടിയത്. കൃഷിക്കാലം തിന്നി
ട്ടു ഇസ്രായെലർ അനുഗ്രഹങ്ങൾക്കായി യഹൊവാക്കു സ്തൊ
ത്രത്തിന്നു പെസഹക്കിൽ പുതിയ കതിരുകളെ കാഴ്ച
വച്ചപ്രകാരം പെന്തെക്കൊസ്തിൽ പുതുകൊതമ്പത്തിൻ
അപ്പങ്ങളെ അർപ്പിക്കും. ഉത്സവം ഒരുദിവസം മാത്രം
നിന്നു ശബ്ബത്തിന്നു സമമാകും. ഇസ്രായെലർ അതിൽ
സീനായിൽ വെച്ചുണ്ടായ ധർമ്മദാനത്തിന്റെ ഓർമ്മയും പു
തുക്കും.

മൂന്നാമത്, കൂടാരനാൾ. ഏഴാം മാസത്തിലെ ൧൫ാം
നു തുടങ്ങി ഏഴുദിവസങ്ങളോളം നില്ക്കും. അവർ അതി
നെ ബഹുഉല്ലാസത്തൊടെ കഴിച്ചു വനവാസത്തെ ഓർത്തു
വീട്ടുകളെ വിട്ടു പച്ചഇലകളും കൊമ്പുകളും കൊണ്ടു കുടി
ങ്ങിലും കുടിലും ഉണ്ടാക്കി യാത്രക്കാരെ പൊലെ അതി,
ൽ പാർക്കും. പരമ്പുകളിലെ അനുഭവങ്ങളെയും ഓർത്തി
ട്ടു സ്തൊത്രം ചെയ്തു സന്തൊഷിക്കും.

൪. മഹാപാപപരിഹാരദിനം. ഈ ഉത്സവവും വർഷം
തൊറും ഉണ്ടായത്. ൩ മൊ. ൧൬, ൨൯. ൨൩, ൨൭. ൪ മൊ. ൨൯, ൭. അ
തു ഏഴാം മാസത്തിലെ ൧൦ാം നു കൊണ്ടാടെണ്ടു. ജനം
ഒക്കയും അനുതാപപ്പെട്ടു നൊമ്പു എടുക്കേണം. ആദി

വസം വൎഷത്തിലെ എല്ലാദിവസങ്ങളിൽ മുഖ്യമായത.
കാരണം അതിൽ സൎവ്വജനത്തിന്നും പാപപരിഹാരം ഉ-
ണ്ടാകും.

സൂചകം: മഹാപാപപരിഹാരദിനത്തിൽ മഹാപുരൊ-
ഹിതൻ മാത്രം കൎമ്മാദികളെ കഴിക്കും. അവൻ തനിക്കും
കുഡുംബത്തിന്നും വെണ്ടി പാപബലി കഴിച്ചശെഷം
സാക്ഷിക്കൂടാരത്തിന്റെ മുമ്പാകെ കൊണ്ടുവന്നര-
ണ്ടു കൊലാട്ടുകളിൽ നറുക്കുവീണപ്രകാരം ഒന്നു യഹൊ-
വെക്കും ഒന്നു അസസെലിന്നും നിശ്ചയിച്ചു. മഹാ-
പുരൊഹിതൻ യഹൊവെക്കു വന്നതിനെ ബലികഴി-
ച്ചു രക്തത്തെ അതിവിശുദ്ധസ്ഥലത്തു കൊണ്ടുവന്നു കൃപാ-
സനത്തിങ്കൽ തളിക്കും. പിന്നെ ആ ബലി കൊണ്ടു പരി-
ഹാരമായ ജനത്തിന്റെ പാപങ്ങൾ മറ്റെ മൃഗത്തിന്മെൽ
വെച്ചിട്ടു അതിനെ അസസെല്ക്കായി പരിഹാരം പ്രാപി-
ച്ചു ഇസ്രയെലിന്മെൽ അധികാരം ഇല്ല എന്നു കാണി-
പ്പാൻ മരുഭൂമിയിലെക്കു വിട്ടയക്കും. ആ ദിവസത്തി-
ൽ ജനത്തിന്നു ഉണ്ടായ പാപമൊചനം അപവാദിയാ-
യ സാത്താനും ഇല്ലാ. ൩ മൊ. ൧൬. വെളി. ൧൨. ൧൦. സ-
മ്മതിപ്പാൻ തക്കവണ്ണം വെളിവായത. ഇങ്ങിനെ ആ ദി-
വസത്തിൽ കഴിച്ച ബലി ക്രിസ്തന്റെ ബലിക്കു മുങ്കുറി-
യായിരുന്നു. ഇതവിഷയമായി ഹെബ്ര. ൯, ൭. ൧൨
ത്താക്കിലും: അവൻ സ്വന്തരക്തത്താൽ തന്നെ ഒരു-
വട്ടം വിശുദ്ധസ്ഥലത്തിൽ പ്രവെശിച്ചു ഇപ്രകാരം നി-
ത്യവീണ്ടെടുപ്പിനെ സാധിപ്പിക്കയും ചെയ്തു.

## § ൬൭. ശുദ്ധീകരണങ്ങൾ

ധൎമ്മം മനുഷ്യാവസ്ഥകൾ ചിലതു അശുദ്ധം എ-

ആനിണ്ടാക്കിച്ചുള്ളവകളിൽ ഇതിമെന്നെ ഇസ്രായെലരെ ശു
ദ്ധചണ്ഡാലത്തിൽനിന്ന വെർതിരിക്കയും ചെയ്തു. ജനന
വും മരണവും മരണത്തൊടു സംബന്ധിച്ചു കഷ്ടവും അ
വരിൽ തുടങ്ങികിരിക്കുന്നു. ജനനമരണങ്ങളുടെ നടു
വിൽ മനുഷ്യന്റെ പാപം നിറഞ്ഞ ജീവൻ നടക്കുന്നു. രണ്ടി
നാതിൽ പല ചെയ്ത്തുകൾ ഉണ്ടാകുന്നു. പാപത്താൽ മരണം
ലൊകത്തിൽ വന്നു. ജനനത്താൽ പാപത്തിന്റെ ശക്തി
യായ മരണവും പാപത്തൊടു കൂട എല്ലാ മനുഷ്യരിലെക്ക
പരന്നുവന്നിരിക്കുന്നു. ജനനത്തൊടു കൂട വിഷം നിറഞ്ഞും
മരണത്തിന്റെ ആദിനവുമായ ജീവൻ ആരംഭിക്കുന്നു. ദെ
ഹാവസ്ഥകിൽ പാപത്തിൻ ഫലങ്ങളായ മരണവും കെ
ടും കൊണ്ടെന്നു ആവിനം പാപത്താൽ സംഭവിക്കുന്നന
ഷ്ടം ഇന്നതെന്ന തെളിയിക്കുന്നു. ഏത്രദിനവും മരണ
ത്തിന്റെ ആരംഭമാകകൊണ്ടെന്നു മരണത്തൊടു ചെ
ർന്നിരിക്കുന്നു. കുഷ്ഠമെന്ന ദീനരോഗവും ജീവശക്തികളു
ടെ നാശവും ജീവനുള്ള ദെഹത്തിന്റെ അഴിച്ചലും ആ
കുന്നു. ഇന്ന അവസ്ഥകളുടെ ഉരവും ചെയ്തുകളും പാപത്തി
ൽനിന്ന ഉറിക്കകൊണ്ടു അവ വിശുദ്ധ ദൈവത്തിന്റെ
സംസ്കൃത്തിക്കു അയൽക്കല്ലുന പ്രകാരം ഇസ്രായെലരെന്നി
ക്കിന്നവരിൽ ഉള്ളവരെ തൊട്ടാൽ മാത്രം മലിനതയെ
പരിക്കാക്കും ചെയ്തു. മനസ്സില്ലാതെയും അറിയാതെയും
പാപം ചെയ്തുവർക്കു പ്രായശ്ചിത്തം വെണ്ടിവന്നപ്രകാരം
ബാന്ധ ക്രൂരം കൂടാതെ മെല്ലുരഞ്ഞ അശുദ്ധികളിൽ ആ
കപ്പെട്ടവരും ജീവന്റെ പാപാവസ്ഥാ സാക്ഷികളാ
യിരിക്കേണ്ടിയത് അശുദ്ധികളിൽ യാതൊരു ഭേദം വെച്ചതാ
കും. ചിലതു ദൈവകൽപനയാലും അത്രെ നിന്ന ജലസ്നാ

നത്താൽ ശിൻ്റെ മറ്റുമില ഉപ്രായശ്ചിത്ത ബലിയാൽ
മാത്രം നീങ്ങിയത്.

ന്യായം: കുഷ്ഠരോഗികൾ ദേവാലയത്തിൽനിന്നുമാ
ത്രം അല്ല മനുഷ്യപാർപ്പിടങ്ങളിൽനിന്നും ദൂരെ പോ
ക്കേണം. സൌഖ്യമായശേഷം പുരോഹിതന്നര
ണ്ടു പക്ഷികളെ കൊണ്ടുകൊടുക്കേണം. അവൻ രോ
ഗിക്കു സൌഖ്യം വന്നു മരിച്ചവരെപോലെ എങ്കിലും
ജനിച്ചു എന്നു പറഞ്ഞു ഒരോ ആചാരങ്ങളെക
ഴിച്ചു പല ബലികളാൽ ശുദ്ധമുള്ളവരുടെ കൂട്ടത്തിൽ
അവനെ ചേർക്കും. സംഖ്യ. ൧൯. ശവമൊ അതി
ശവം കിടന്ന സ്ഥലമൊ അവിടെ ഉണ്ടായ സാ
മാനങ്ങളൊ തൊട്ടവൻ ഏഴു ദിവസത്തോളം അശു
ദ്ധനായിരിക്കും. ശേഷം ശുദ്ധീകരണത്തിന്നുള്ളവെ
ഷ്ടുകളെ ഉപചരിക്കേണ്ടി വന്നു. അതിന്നു ഒരു ചുവ
ന്ന പശുക്കിടാവിൻ്റെ ഭസ്മത്തെ കലക്കിയ വെള്ളം
പ്രയോഗിക്കും. ഈ ചുവന്ന പശുക്കിടാവിനെ [ചുവ
ന്നനിറം ജീവൻ്റെ നിറമാകുന്നു ശക്തിയെയും സൂ
ചിപ്പിക്കുന്നത്] ആയവസ്ത്രം പൊലെ പാപത്തിൻ്റെ ശു
ദ്ധിയാകുമരണത്തിൽ അകപ്പെട്ട ഇസ്രയേല്യസഭ
ക്കായി പാളയത്തിന്നു പുറത്തു കൊണ്ടുപോയി കൊന്നി
ട്ടു ദഹിപ്പിക്കും [നാശമില്ലായ്മയുടെ അടയാളം] ചുവപ്പുനൂ
ലാകും [ജീവൻ്റെ അടയാളം] ഈസോപ്പും കൂടെ [ശുദ്ധി
യുടെ അടയാളം] ഭസ്മമാവോളം പാപബലിയാക്കി ചുട്ടു
ഈ ഭസ്മം ഒഴുക്കുള്ള വെള്ളത്തിൽ കലക്കി ശവം തൊട്ടവ
രെ തളിച്ചു ശുദ്ധമാക്കേണ്ടതിന്നു സൂക്ഷിച്ചു വെക്കും. ൧൯
ലമാ. ൧൯.

## ൭൭. ആഹാരനിയമങ്ങൾ

ഇസ്രയെലരുടെ അവസ്ഥ എല്ലാം ധൎമ്മത്തിൻ
കീഴിൽ നടന്നപ്രകാരം ഭക്ഷണപാനങ്ങളെയും തൊ
ട്ടു അവൎക്ക ഒരൊ ചട്ടങ്ങൾ ഉണ്ടായത്. ശുദ്ധാശുദ്ധമൃഗങ്ങ
ൾക്കതമ്മിലുള്ള വ്യത്യാസത്തിന്റെ കാരണം നയമാ. ലെവ്യ-
ധൎമ്മം എഴുതികിടക്കുന്നു. യഹൊവ ഇസ്രയെലരെ തനിക്ക
വിശുദ്ധജനമാവാൻ ജാതികളിൽ നിന്ന വെർതിരിച്ചു
ശുദ്ധപൊലെ അവരും ശുദ്ധമായത് അശുദ്ധമുള്ളതിൽ നി
ന്ന വെറാക്കണ്ടു. അന്നദിനം പെരുമാറുന്ന ആഹാരച
ട്ടങ്ങൾ ഇസ്രയെലക്കാരുടെ തെരിഞ്ഞെടുപ്പിനെയും
പ്രത്യെകം കിട്ടിയ വിളിയെയും പുറജാതികളുടെ നടപ്പിൽ
നിന്ന ദൂരമായിരിക്കെണ്ടിയ മാത്രകയെയും ഓൎമ്മവരു
ത്തെണം. മൃഗജാതികളിലെ തെരിഞ്ഞെടുപ്പും എത്രപ്ര
കാരം അപ്രകാരം തന്നെ മനുഷ്യജാതികളിലെ ഇസ്ര
യെലിന്റെ തെരിഞ്ഞെടുപ്പും ആകുന്നു. എന്നും നാശവും
ശാപവും രക്ഷാവരുവൊളം മനുഷ്യജാതിയൊടു കൂട
എല്ലാസൃഷ്ടികളുടെ മെലും വീണു എന്നും ഈ ഒപ്പുക
ൾ കുറിക്കുന്നു. രക്തവും രക്തം മുഴുവനും കളയാതെ കൊ
ന്ന മൃഗങ്ങളുടെ മാംസവും തിന്നരുതു എന്ന കല്പനയും കൂ
ട യഹൊവ പുതുക്കി അതിനെ ലംഘിക്കുന്നവൎക്ക പ്രാണശി
ക്ഷയെ കല്പിച്ചു. പ്രായശ്ചിത്തകരമായ രക്തം വിശുദ്ധം
എന്നുള്ളതു ഈ കല്പനെക്ക കാരണം.

സൂചകം: മെൽപറഞ്ഞതു വിവരമായിട്ടറിയെണ്ടതി
ന്ന നയമാ. ൧൪. ലെമാ. ൧൧ വായിച്ചു നൊക്കുക.

## ൭൮. നേൎച്ചകൾ

നയമാ. ൨൩ാം. സം. ൩൦. എല്ലാമതങ്ങളിലും വ്രതം

പിടിക്കുന്നതും നെല്ലു നെരുന്നതും ഉണ്ടു. ദൈവം ഇസ്ര്യ
യെലരിൽ സ്ഥാപിച്ചു ചട്ടപ്രകാരം മനുഷ്യർ കഴിക്കു
ന്ന നെല്ലുകളെ ഭെദം വരാതെ ശുചിക്കെണ്ടും എങ്കി
ലും നെല്ലു ഒന്നും കഴിക്കാതെ ഇരുന്നാലും പാപം അല്ല
എന്നും സ്പഷ്ടമാക്കി എഴുതി ഇരിക്കുന്നു. ൫ മൊ. ൧൪, ൨൫.
൨൬. ഒരുവൻ തന്നെയും തനിക്കുള്ളതിനെയും യഹൊ
വെക്ക നെൎന്നു കൊടുക്കാം. എന്നാൽ നെൎച്ചയാക്കി കൊ
ടുത്തതൊക്കയും ബലികഴിപ്പാൻ കൊള്ളുന്ന മൃഗങ്ങൾ ഒ
ഴികെ പണം കൊണ്ടു വീണ്ടെടുക്കാം. പ്രാണമാത്രം വീ
ണ്ടെടുപ്പാൻ പാടില്ല.

൧൪. സീനായിൽ നിന്നുള്ള പുറപ്പാടും, അ
ലച്ചകഴികളും മിറിയമുടെ പാപവും.

൧. ൪ മൊ. ൧—൧൦. ഇസ്രയെലർ ഒരുവൎഷം മു
ഴുവനും സീനായി മല സമീപം പാൎത്തും ധൎമ്മം പരിഗ്രഹി
ച്ചും സാക്ഷികൂടാരം തീൎത്തും ആചാൎയ്യക്രമം നിശ്ചയിച്ചും
കൊണ്ട ശെഷം യാത്രക്ക ഒരുമ്പെട്ടു യുദ്ധശാലികളെ
ഉൾപ്പുതാക്കി എണ്ണി രണ്ടാം പെസഹയെ കൊണ്ടാടി
യാറെ യഹൊവ പുറപ്പാടിന്നടയാളം കാണിച്ചു. ൪
മൊ. ൧൦, ൧൧. സാക്ഷികൂടാരത്തിന്മെൽ ആവസിച്ചു
മെഘം ഉയൎന്നശെഷം പൊരുകുന്ന വഴിക്കിൽ മു
ന്നടന്നു. മൊശയുടെ അളിയനായ ഹൊബാബ് അ
പെക്ഷപ്രകാരം കൂടിപ്പൊന്നു പാളയം ഇറങ്ങത്തക്ക
സ്ഥലങ്ങളെ കാണിച്ചു ദെശം നല്ലവണ്ണം അറിക കൊ
ണ്ടു വലിയ സഹായി ആകി തീരുകയും ചെയ്തു.

൨. ൪ മൊ. ൧൧. ഒരുവൎഷത്തൊളം സ്ഥാവരരായി
പാൎത്ത ജനം പുതിയ സഞ്ചാരം സഹിയാഞ്ഞു പിറുപിറു

പ്പാൻ തുടങ്ങിയപ്പോൾ യഹൊവയിൽനിന്നു അഗ്നിപു
റപ്പെട്ടു പാളയത്തിന്റെ അറ്റത്തുള്ളവരെ ദഹിപ്പിച്ചു
കളഞ്ഞു. മൊശയുടെ പ്രാൎത്ഥനയാൽ അത്ര ബാധ
നിന്നുപൊകി. ആ സ്ഥലത്തിന്നു കത്തൽ എന്ന പെർ ഉ
ണ്ടാകയും ചെയ്തു. ഈ ശിക്ഷയെ ജനങ്ങൾ വെഗം മറ
ന്നു മന്നായിൽ വെറുപ്പു കാണിച്ചു മിസ്രയിൽ തിന്ന ഇറച്ചി
യെ മൊഹിച്ചു. ആ പിറുപിറുപ്പിന്നു കാരണം ആയിതു
മിസ്രയിൽനിന്നു പാളയത്തൊടു കൂട വന്ന സമ്മിശ്രജ
നം തന്നെ. ആയവർ അസഹ്യമായതൊരൊന്നു പറഞ്ഞാ
റെ ഇസ്രയെലരും അവരെ ചെന്നു അനുസരിച്ചു അതി
ന്നു മൊശ വളരെ തളൎന്നു ഉദ്യൊഗത്തിന്റെ ഭാരം ചുമ
പ്പാൻ പാടില്ല എന്നു യഹൊവയൊടു അറിയിച്ചാറെ യ
ഹൊവ മൊശയുടെ മെലുള്ള ആത്മാവിൽനിന്നു ഒർ
അംശം ൭൦ മൂപ്പന്മാരുടെ മെൽ വെച്ചു അവനു അവരെ
സഹായകരാക്കി നിശ്ചയിച്ചു. ഇസ്രയെലരുടെ ഇറച്ചി
ക്കൊതി തീൎപ്പാൻ അനവധി കാടകളെ വരുത്തി ജനങ്ങ
ൾ അവറ്റെ കൂട്ടി ഉണക്കി ഭക്ഷിച്ചു തീരും മുമ്പെ യഹൊ
വ കഠിന ബാധ കൊണ്ടു അവരെ ശിക്ഷിച്ചു അനെകരെ
സംഹരിച്ചു ആ സ്ഥലത്തിന്നു ആശക്കുഴികൾ എന്ന
പെർ വരികയും ചെയ്തു.

൯. ൪ മൊ. ൧൨. മൊശ എല്ലാ മനുഷ്യരിലും സൌമ്യ
ന്നായിരുന്നു. ഒരു ദിവസം മിറിയാമും അഹരൊനും കൂട
അവന്നു വിരൊധമായി പിറുപിറുത്തു യഹൊവ ഞ
ങ്ങളൊടും അറിയിച്ചിട്ടുണ്ടല്ലൊ എന്നു പറഞ്ഞാറെ മിറി
യമിന്നു ശ്വെതകുഷ്ഠം പിടിച്ചു മൊശയുടെ പ്രാൎത്ഥന
യാലൊ അവൾക്കു സൌഖ്യം വന്നു. പിന്നെ യഹൊവ മൊ

ശക്കസാക്ഷ്യം കൊടുത്തു: എൻ ദാസനായ മോശെ എ
ൻ ഭവനത്തിൽ എല്ലാടവും വിശ്വസ്തനാകുന്നു മറെറു
ള്ളപ്രവാചകരിൽ ഞാൻ ദർശനത്താൽ എന്നെ അറി
കിച്ചു സ്വപ്നത്താൽ അരുളിച്ചെയ്യും. മോശയോടൊ
ന്നഭിമുഖമായി ഞാൻ സംസാരിക്കും. കടമായല്ലകാ
ഴ്ചയായിട്ടുതന്നെ പറയും. യഹോവാരൂപത്തെ അവൻ കാ
ണുകയും ചെയ്യും എന്നു പറഞ്ഞു

## ൭൯. ഒററുകാരുടെ നടപ്പും കൊരഹിന്റെ മത്സരവും.

൪. മൊ. ൧൩. ൧൪. രണ്ടാം വർഷത്തിന്റെ ആ
രംഭത്തിൽ ഇസ്രയെലരുടെ പാളയം കനാൻ ദേശ
ത്തിന്റെ തെക്കെ അതിരായ പാറാൻ മരുഭൂമിക്കിലു
ള്ള കാദെശ്ബെർന്നയിൽ എത്തി. മോശ ദെവകല്പ
നയാൽ ജനങ്ങളുടെ വാക്കനുസരിച്ചു ഒരൊ ഗോത്ര
ത്തിൽ നിന്നു ഒരൊ പ്രഭുവെ തെരിഞ്ഞെടുത്തു. ഇങ്ങനെ
൧൨ പെരെ കനാൻ ദേശത്തിൽ ശോധന ചെയ്വാൻ
അയച്ചു. അവർ ദേശം എങ്ങും നടന്നു അതുപുഷ്ടിയു
ള്ള ദേശം എന്നതിന്നു സാക്ഷിയായി സെപെലാതാ
ഴ്വരക്കിലുള്ള എശ്ക്കോൾ പുഴയുടെ സമീപത്തുനിന്നു ഒരു
മുന്തിരിങ്ങാക്കുലയെ കൊണ്ടുവന്നു കാണിച്ചു. എങ്കിലും
നിവാസികൾ ഏവരും വമ്പന്മാർ നഗരങ്ങൾക്കു വലിപ്പവും
ഉറപ്പും ഏറെയും ഉണ്ടു. മല്ലന്മാരായ അനാക്യരെയും
കണ്ടു അവരുടെ മുമ്പാകെ നാം തുള്ളനെപോലെ അ
ത്രെ എന്നും മററും പറഞ്ഞു ഭയം വരുത്തി. യൊശുവും കാ
ലെബും മാത്രം വിശ്വാസത്തോടും ധൈൎയ്യത്തോടും
കൂടെ എഴുനീററു നാം ക്ഷണത്തിൽ ചെന്നു ദേശത്തെ

വശത്താക്കെണം ജയിപ്പാൻ കഴിയും എന്നു പറഞ്ഞ
തുകൊണ്ടു ജനം അവരെ കല്ലെറിവാൻ ഭാവിച്ചു. അ
പ്പോൾ യഹോവ മോശയോടു രണ്ടാമതും ഞാൻ ഇ
വരെ നശിപ്പിച്ചു നിണക്കു വലിയ അനുഗ്രഹവും അവ
കാശമാക്കി തരുന്നുണ്ടു എന്നതിന്നു അവൻ പിന്നെ
യും ജനത്തിന്നു മദ്ധ്യസ്ഥനാകി വ്യാപരിച്ചതിനാൽ
യഹോവ അവരെ ഉപെക്ഷിക്കാതെ പാപത്തിന്നു ത
ക്കശിക്ഷയെ നിശ്ചയിച്ചു. അതായത്: യൊശു, കാ
ലെബ് എന്നവരൊഴികെ ൨൦ വയസ്സുള്ളവരായി മിസ്ര
യെവിട്ടു പൊന്ന ദൈവത്തിന്റെ ക്രിയകളെ കണ്ടവ
ർ എല്ലാവരും വാഗ്ദത്തദെശം കാണാതെ വനത്തിൽ മ
രിക്കെണം. ഒറ്റുകാർ ദെശത്തിൽ സഞ്ചരിച്ചു ൪൦ ദിവ
സത്തിന്നു പകരം ജനം ൪൦ വർഷം വനത്തിൽ വലയെ
ണം എന്നതു കെട്ടാറെ അവർ പുറപ്പെട്ടുവാൻ മനസ്സാ
കി എങ്കിലും കല്പന ലഭിച്ചില്ല പിന്നെ അവർ വാദം കൂ
ടാതെ പൊകിന്ന ശെഷം തൊല്ക്കയും ചെയ്തു.

൨. ൪ മൊ. ൧൬. ൧൭. മൊശ ദൈവശിക്ഷയെ ഇ
സ്രായെലരൊടു അറിയിച്ചശെഷം രൂബെൻ ഗൊത്രക്കാ
രായ ദാത്താനും, അബിറാമും കൊഹത്യനായ കൊറ
ഹും രാജ്യാധികാരവും മഹാപൌരൊഹിത്യവും മൊ
ഹിച്ചു കലഹം ഉണ്ടാക്കി മൊശ അതു യഹോവക്കിൽ
ഏല്പിച്ചു കൊറഹപക്ഷം കാണിക്കയൊട് യഹൊവയിൽ
നിന്നു അഗ്നി ഇറങ്ങി അവരെയും അവന്റെ കൂട്ടരെയും
ദഹിപ്പിച്ചശെഷം കലഹക്കാരെ ഭൂമി ജീവനൊടെ
വിഴുങ്ങിക്കളകയും ചെയ്തു. പിറ്റെദിവസം കലഹപ്രിയ
രായ ജനം മൊശ, അഹരൊന്മാർക്കു വിരൊധമായി പി

ദ്ദം എടുത്തു നിങ്ങൾ ദൈവജനത്തെ കൊന്നുകളഞ്ഞു എ
ന്നു പറഞ്ഞു കൂടുമ്പൊൾ അവരിരുവരും സാക്ഷികൂടാരത്തി
ലെക്ക ഓടിപ്പൊയി. എന്നാറെ മെഘത്തിൽനിന്നു
അവരൊടു ഈ സഭയെ വിടുവിൻ ഞാൻ അവരെ
ക്ഷണത്തിൽ നശിപ്പിക്കും എന്നു യഹൊവ കല്പിച്ച
പ്പൊൾ അഹരൊൻ മൊശയുടെ കല്പനപ്രകാരം ധൂപകലശം
എടുത്തു സഭയുടെ മദ്ധ്യെ ഓടിചെന്നു അവൎക്കായി പ്രാ
യശ്ചിത്തം ചെയ്വാൻ തുടങ്ങി മരിച്ചവരുടെയും ജീവി
കളുടെയും നടുവിൽനിന്നു ധൂപം കാണിച്ചുവരുമ്പൊൾ
൧൪൭൦൦ പെരെ നശിപ്പിച്ച വ്യാധി ശമിച്ചു. പിന്നെ അ
ഹരൊന്റെ ദണ്ഡു തളിൎത്തും പൂത്തും ബദാം കായ്കളെ
കായ്ച്ചും കൊണ്ടു യഹൊവ പൌരൊഹിത്യത്തിന്നു നി
ശ്ചയിച്ചവൻ ഇവൻ എന്നുള്ളതു തെളിവാക്കി കാട്ടിക്കൊ
ടുത്തു. അതു നിത്യ ഓൎമ്മക്കായി സാക്ഷിപ്പെട്ടകത്തൊടു
കൂടെ വെച്ചിരിക്കെണം എന്നു കല്പനയുണ്ടായി.

## ൭൧. മുപ്പത്തെട്ടുവൎഷത്തെ സഞ്ചാരം, വിവാദവെള്ളവും, അഹരൊന്റെ മരണവും ചെമ്പുസൎപ്പവും.

൧. ഇസ്രയെലർ ൩൮ വൎഷത്തൊളം യഹൊവാത്രു
ക്കരായി വനത്തിൽ അലഞ്ഞു നടന്നു. ഇക്കാലത്തെ ചരി
ത്രം തൊട്ടു വിശുദ്ധ എഴുത്തുകളിൽ ഒട്ടും കാണുന്നി
ല്ല. ദൈവകരാറിന്നു നീക്കം ഉണ്ടായതിനാൽ ചരിത്രത്തി
ന്നും ഒട്ടും വിവരിപ്പാൻ ഇല്ല. ജനം കരാറിൻ അടയാ
ളമായ പരിഛെദനയെ വിട്ടു യഹൊവയുടെ ശബ്ബത്തു
കളെ അശുദ്ധമാക്കി ചട്ടങ്ങളെ നിരസിച്ചു കല്പനക
ളെ ലംഘിച്ചു നടന്നു. യെഹെസ. ൨൦. ഹൊമങ്ങളെയും ത്യ

ഹാരകാഴ്ചകളെയും കഴിക്കാതെ കുമ്പിട്ടുവാനുണ്ടാക്കിയ രൂപങ്ങളാ
യ മൊലക്കിൻെറ കൂടാരവും രെമ്പാൻ ദെവൻെറ നക്ഷ
ത്രവും എടുത്തു നടന്നതെയുള്ളൂ. അപ. പ്രവൃ. ൭ൻെറ
മൊ. ൪൨. ൪൩. എന്നിട്ടും യഹൊവ കണ്ണുമിഴിച്ചിട്ടെ
പാതൂത്തുകളെ കാണിച്ചു കൊപം തന്നിൽ അടക്കി അ
വരെ മന്നകൊണ്ടു തീറ്റുകയും പാറയിൽ നിന്നു വെള്ളം
കൊടുത്തു ദാഹം തീർക്കയും ചെയ്തു. പക്ഷെ ആ സമയം
മൊശെ ൯൦ാം സങ്കീർത്തനം ഉണ്ടാക്കിയത്.

൨൫൫൩. മൊ. വൃഷ്. നാല്പതാം വർഷം ഒന്നാം മാസം ഇ
സ്രയെല്യപാളയം പിന്നെയും കനാൻെറ തെക്കെ കാ
ദെശിൽ വന്നു. യഹൊവ ശപിച്ചവംശം എകദെശം
നശിച്ചു പുത്രജനം വനത്തിൽ വെച്ചു വളർന്നു വരികയും ചെ
യ്തു. അതുസമയം കൊണ്ടു ഇസ്രയെല്യ ചരിത്രം രണ്ടാമതും
വിശുദ്ധ എഴുത്തിൽ തുടങ്ങുന്നു. വെള്ളം കിട്ടായ്കകൊ
ണ്ടു ജനം പിറുപിറുത്തു മുറക്കിട്ടപ്പൊൾ യഹൊവ മൊശ
യൊടു വിശുദ്ധസ്ഥലത്തിൽ ഇട്ട കൊൽ പിടിച്ചു പാറയൊ
ടു പറക എന്നു കല്പിച്ചു. എന്നാറെ അവരുടെ ദുസ്സ്വഭാ
വം നിമിത്തം മൊശ കൊപിച്ചു വിശ്വാസത്തിൻെറ
നിശ്ചയത്തിൽ നിന്നു ഇളക്കി ശാന്തതയെ മറന്നു
പാറയൊടു പറക എന്നു യഹൊവ കല്പിച്ച പ്രകാരം ചെ
യ്യാതെ ജനങ്ങളെ ഉറക്കെ ശാസിച്ചു ക്ഷമ മറന്നു കൊ
പത്തൊടെ പാറയെ രണ്ടു വട്ടം അടിച്ചു. ഇപ്രകാരം മൊ
ശെ അവിശ്വാസത്താൽ യഹൊവയെ ജനത്തിൻെറ മു
മ്പാകെ ബഹുമാനിക്കായ്കകൊണ്ടു ന്യായവിധി ദെവഗൃഹ
ത്തിൽ തുടങ്ങുന്നു എന്ന വചനപ്രകാരം ൧ പെ. ൪, ൧൭.
യഹൊവ തീർപ്പെൻെറ ജനത്തെ വാഗ്ദത്ത ദെശത്തെക്ക

പ്രവെശിപ്പിക്കയില്ല എന്നു വിധിച്ചു കല്പിക്കയും ചെയ്തു·
ഈ ശിക്ഷ തന്നെ അവന്റെ ജ്യെഷ്ഠനായ അഹരൊ
ന്നും വന്നു· കാരണം അവനും മൊശയെ പൊലെ അ
വിശ്വാസിയാകി ചഞ്ചലപ്പെട്ടു· ഇതുണ്ടായ സ്ഥലത്തി
ന്നു വിവാദ വെള്ളം എന്നു പെർ വന്നു·

൩. ഇസ്രയെലക്കാരെ അതിരിൽ കൂടി വാഗ്ദ
ത്ത ദെശത്തിൽ പ്രവെശിപ്പാൻ പാടില്ലാതെ തെക്കി
ഴക്കിൽ നിന്നും വരുവാൻ എദൊമ്യരുടെ വൈരം ഹെ
തുവായിട്ടു പെക്ഷിക്കൊണ്ടു വന്നു· എദൊമ്യർ ഇസ്രയെ
ലക്കാരെ തങ്ങളുടെ നാട്ടിൽ കൂടി കടന്നു പൊവാൻ സമ്മതി
ക്കാതെ യുദ്ധസന്നാഹങ്ങളൊടു കൂട അവരെ എതിരിട്ടു
വാൻ പുറപ്പെട്ടു· സഹൊദരന്മാരൊടു യുദ്ധം വെണ്ടാ എന്നുള്ള
കല്പന നിമിത്തം ഇസ്രയെലർ പിന്നെയും തെക്കൊട്ടു
ചെന്നു എദൊം രാജ്യം ചുറ്റി പൊകെണ്ടി വന്നു· അഹ
രൊൻ കാദെശ് സമീപം ഹൊർ പർവ്വതത്തിൽ വെച്ചു പൂ
ർവ്വന്മാരൊടു ചെരുവാൻ സമയം വന്നു· മരിക്കും മുമ്പെ
മൊശ അവനെയും എലെയാജരെയും ഹൊർമലമുക
ളിൽ കൊണ്ടുചെന്നു മഹാപുരൊഹിതവസ്ത്രം അവനി
ൽനിന്നു എടുത്തു മൂത്തമകനായ എലെയാജരിന്നു ധരി
പ്പിക്കയും ചെയ്തു· പിന്നെ ഇസ്രയെലർ അഹരൊന്റെ മ
രണത്തെ കുറിച്ചു ൩൦ ദിവസം ദുഃഖിച്ചു കരഞ്ഞിരുന്നു· അ
തിന്നിടയിൽ അരാദ്യരാജാവു അമൊർയ്യ പർവ്വതത്തി
ന്റെ തെക്കെ ഭാഗത്തുനിന്നു പുറപ്പെട്ടു യുദ്ധത്തിന്നു അവ
രുടെ നെരെ വന്നു ചിലരെ അടിമയാക്കി കൊണ്ടുപൊ
യി· എന്നാൽ യഹൊവ ശത്രുക്കളെ ഇസ്രയെലരുടെ കൈ
യിൽ എല്പിച്ചതുകൊണ്ടു അവർ ജയിച്ചു ശത്രുക്കളെയും

അവരുടെ പട്ടണങ്ങളെയും മുഴുവനും നശിപ്പിക്കയും
ചെയ്തു. അനന്തരം പാളയം ഹോർ മലയെ വിട്ടു എ
ദോമ്യരുടെ നാട്ടിനെ ചുററിക്കൊണ്ടു യാത്രയായി വഴിയി
ൽ വെച്ചു ജനങ്ങൾ വളരെ വലഞ്ഞു ദൈവത്തിന്നും മോ
ശെക്കും വിരോധമായി പിറുപിറുത്തു ഈ മന്നായിൽ ഉഴച്ചു
വരുന്നു എന്നും മററും പറഞ്ഞു. അപ്പോൾ യഹോവ സ
ർപ്പങ്ങളെ പാളയത്തിൽ അയച്ചു അവററിന്റെ കടി
കൊണ്ടു പലരും മരിച്ചശേഷം ജനങ്ങൾ വന്നു മോശയോ
ടു സർപ്പങ്ങളെ നീക്കേണ്ടതിന്നു യഹോവയോടു പ്രാർത്ഥി
ക്കേണമെന്നു അപേക്ഷിച്ചു. മോശ ദൈവകല്പനപ്രകാ
രം ചെമ്പുകൊണ്ടു ഒരു സർപ്പം ഉണ്ടാക്കി കൊടിമേൽ
വെച്ചു കടിയേററവർ അതിനെ നോക്കിയവർ എല്ലാം ജീ
വിക്കയും ചെയ്തു.

### ൭൪൪. കിഴക്കെ നാടടക്കിയതു. ക്രിസ്ത്വാം

൪ മൊ. ൨൧, ൨൦ — ൩൫. ഇസ്രയെലർ എ
ദോം പർവ്വതങ്ങളെ ചുററി കിഴക്കെ ഭാഗത്തു എത്തിയ
പ്പോൾ എദോമ്യർ വളരെ ഭയപ്പെട്ടു കാരണം സൈന്യ
ത്തെ വിരോധിപ്പാൻ തക്ക ഉറപ്പു അതിററിൽ ഒട്ടും ഇ
ല്ല. അതുകൊണ്ടു ഇസ്രയെലർ ഒരു വിരോധം കൂടാ
തെ മോവബ്യരുടെ അതിരായ അബറീം പർവ്വതത്തോ
ളം യാത്രയായി മോവബ്യ ദേശവും ആക്രമിക്കരുതു
എന്ന കല്പന അനുസരിച്ചു അല്പകാലം മുമ്പെ അമോ
ർയ്യർ പടിഞ്ഞാററിൽ നിന്നു വന്നു യർദ്ദെന്റെ കിഴക്കെ ദിക്കി
നെ കടന്നു അർന്നോൻ, യബ്ബോക്ക് പുഴകളുടെ നടുവിലു
ള്ള ദേശം ഒക്കയും പിടിച്ചടക്കിയിരുന്നു. യർദ്ദെന്റെ കിഴ
ക്കെ നാട്ടും തങ്ങൾക്കു നിയമിച്ചതു എന്നു ഇസ്രയെലർക്ക

റിയാതെ മൊവബ്യരുടെ വടക്കെ അതിരായ അൎന്നൊ
ൻപുഴയൊളം ചെന്ന പാളയം ഇറങ്ങി· അമൊൎയ്യരാ
ജാവായ സീഹൊൻറ അടുക്കൽ ദൂതരയച്ചു രാജ്യത്തി
ൽ കൂടി സമാധാനത്തൊടെ കടന്നുപൊവാൻ കല്പ
നതരെണം എന്ന അപെക്ഷിക്കയും ചെയ്തു· അതിന
സീഹൊൻ വാക്കാൽ ഉത്തരം പറവാൻ വന്നപ്പൊൾ ഇ
സ്രായെലർ ഭയപ്പെടാതെ രാജാവൊടു പൊരുതു അ
വൻറ സൈന്യം നശിപ്പിച്ചു അൎന്നൊൻ, യബൊക്
പുഴകളുടെ നടുവിലുള്ള ദെശം ഒക്കയും സ്വാധീനമാക്കി
ക്കൊള്ളു ഉള്ള നിവാസികളെ നശിപ്പിക്കയും ചെയ്തു· അ
തിൻറ ശെഷം പാളയം യബൊക് പുഴയെ കടന്ന വ
ടക്കൊട്ടു പൊകുമ്പൊൾ മഹാശക്തിയായ ഒഗ് രാജാ
വു സൈന്യങ്ങളൊടു കൂട വന്ന അവരെ എതിൎത്തു· എ
ന്നാൽ ഇസ്രായെലർ എദ്രയിൽ വെച്ചു അവനെയും
അവൻറ പ്രജകളെയും നശിപ്പിച്ചു കവൎച്ചയെ പങ്കിട്ടു
അടക്കി രാജ്യത്തിൽ കുടിയെറുകയും ചെയ്തു·

൧· ൪ മൊ· ൨൨· ഇസ്രായെലിൻറ പാളയം മൊവബി
ൻറ സമഭൂമിയിൽ യറിഹൊ പട്ടണത്തിന്നു നെരെ ഇ
റങ്ങി· അവിടെനിന്നു യൎദ്ദനെ കടപ്പാൻ വിചാരിക്കു
മ്പൊൾ മൊവബ്യരാജാവായ ബാലാക് അയലക്കത്തു
ള്ള മിദ്യാനരൊടു സന്ധിച്ചു· സ്വന്ത ദെവകളുടെ ശക്തി
പൊരാ എന്നൊൎത്തു കീൎത്തിമാനായ ബില്യാമിൻറ
സഹായം അപെക്ഷിച്ചു· അവൻ ഒരു മെസൊപൊ
താമ്യൻ യഹൊവയുടെ പ്രവാചകൻ എന്നു പ്രസിദ്ധ
ൻ· മുമ്പെ ഇസ്രായെലൎക്ക സംഹാരിയായ യഹൊവ അ
വരെ കൈവെടിഞ്ഞാൽ തനിക്ക ജയമെയുള്ളു എന്ന

ബാലാക്ക് വിചാരിച്ചു ദൂതന്മാരെ ബഹുവിലയുള്ള സമ്മാനങ്ങളൊടുകൂട ബില്യാമിന്റെ അടുക്കൽ അയച്ചു. എന്നാൽ യഹോവ ബില്യാമിനൊടു നീ അവരൊടുകൂട പൊകയും ഞാൻ അനുഗ്രഹിച്ചവരെ ശപിക്കയും അരുത എന്ന കല്പിച്ചതകൊണ്ടു ബില്യാം ദൂതന്മാരെ വെറുതെ പറഞ്ഞയച്ചു. അനന്തരം ബാലാക്ക് രണ്ടാമതും അവരിൽ ശ്രെഷ്ഠന്മാരെ വളര കാഴ്ചകളൊടുകൂട അയച്ചു. ഇരുമനസ്സുള്ള ബില്യാം എല്ലാം കണ്ടിട്ട ഒരുമിച്ചു പൊവാൻ ആഗ്രഹിച്ചു തുടങ്ങി. അതിന യഹോവ അനുവാദം കൊടുത്തു എങ്കിലും ഞാൻ പറഞ്ഞതമാത്രം ചെയ്യണം എന്ന കല്പിച്ചു. അന്നുതുടങ്ങി ബില്യാമിന്റെ അതിലുബ്ധമനസ്സിൽ ബാലാക്കിന്റെ ബഹുമാനാദികളിൽ ഉണ്ടായ ആഗ്രഹം വളര വർദ്ധിച്ചു. അതുകൊണ്ടു യഹോവയുടെ കൊപം അവന്റെ നെരെ ജ്വലിച്ചു. പിന്നെ യാത്രയിൽ ഉണ്ടായതെന്തെന്നാൽ ഊരിയവാൾ കൈയിൽ പിടിച്ചു യഹോവയുടെ ദൂതൻ വഴിയിൽ നിന്ന ബില്യാമിനെ തടുത്തു അവൻ കയറി ഇരുന്ന പെണ്കഴുത ദൂതനെ കണ്ടു ഭയപ്പെട്ടു വയലിലെക്ക മാറിപ്പൊയി ബില്യാം എത്ര അടിച്ചിട്ടും കഴുത മുമ്പൊട്ടു നടക്കാതെ നിലത്തു വീണുകളഞ്ഞു. അതിന ബില്യാമിന്റെ കൊപം ജ്വലിച്ചു. എന്നാറെ യഹോവ കഴുതയുടെ വായി തുറന്ന അതിനെ സംസാരിക്കുമാറാക്കി. ബില്യാം അത മനുഷ്യശബ്ദത്തൊടെ പറഞ്ഞു കരയുന്നത കെട്ടു. പിന്നെ യഹോവ കണ്ണുകളെ തുറന്നതകൊണ്ടു അവൻ ദൂതനെ കാണ്കയും ശാസനവാക്കുകളെ കെൾക്കയും ചെയ്താറെ ഞാ

ൻ പാപം ചെയ്തു എന്നവരൊടു പറഞ്ഞു ഒരു വിധമായി
ദൈവത്തെ അനുസരിപ്പാൻ മനസ്സു കാട്ടി അനിഷ്ടം
എങ്കിൽ മടങ്ങി പൊകാം എന്നു പറഞ്ഞതിന്നു അവ
രൊട്ടു കൂടെ പൊക എന്നു യഹൊവ കല്പിക്കയും ചെയ്തു

൩. മൊ. ൨൩. — ൨൪. ബാലാക് ബില്യാമിനെ ബാ
മൊൻ കുന്നിന്മെൽ കൂട്ടി കൊണ്ടു പൊയി ഇസ്രയെ
ല്യ പാളയം കാണിച്ചു. എന്നാറെ ബില്യാം ശപിപ്പാനു
ള്ള ദൈവനിയൊഗ പ്രകാരം അനുഗ്രഹിക്കെണ്ടി
വന്നു. അതിന്നു ബാലാക് നീരസപ്പെട്ടു കൊപിച്ചു
അവനെ പിസ്ഗമലമുകളിലെക്ക കൂട്ടി കൊണ്ടുപൊയി.
ബില്യാം രണ്ടാമതും അനുഗ്രഹവാക്കുകളെ മാത്രം പ
റഞ്ഞു. ഒടുക്കം അവനെ പെയൊർ പർവ്വതത്തിലെക്ക കൊ
ണ്ടുപൊയി നിൎത്തി എങ്കിലും എല്ലാം വ്യൎത്ഥമായി
പൊയി. പ്രവാചകനായവൻ മൂന്നാമതും അധി
കം അധികം ശക്തിയുള്ള അനുഗ്രഹവാക്കുകളെ വെ
ളിപ്പെടുത്തി. പിന്നെ ബില്യാം മുന്നൊട്ടു നൊക്കി യാ
കൊബിൽ നിന്നു നക്ഷത്രം ഉദിക്കുന്നതും ഇസ്രയെലി
ൽ നിന്നു ചെങ്കൊൽ വരുന്നതും ശത്രുക്കളായ ജാതി
കൾ നശിച്ചു പൊകുന്നതും ദൂരത്തു നിന്നു കണ്ടറിക്കയും ചെ
യ്തു. അവൻ മടങ്ങി പൊകും മുമ്പെ ദുർബുദ്ധിയൊടെ
മിദ്യാന മൊവബ്യരൊടു ഇസ്രയെലരെ വിഗ്രഹാരാ
ധനക്കിലെക്ക വലിക്കെണം എന്നു പറഞ്ഞു ആലൊശ
ന ഫലിച്ചു ഇസ്രയെലിൽ അനെകർ വഷളായി
പൊയാറെ യഹൊവ ഒരു ദിവസത്തിൽ ൨൪൦൦൦ പെ
രെ വ്യാധിയാൽ നശിപ്പിച്ചു കളഞ്ഞു. പിൻകാലത്തു അ
വർ മിദ്യാനിൽ പ്രതിക്രിയ ചെയ്യുമ്പൊൾ ബില്യാമും ന

ശിച്ചവരുടെ കൂട്ടത്തിൽ അകപ്പെട്ടു ശിക്ഷ പ്രാപിക്ക
യുംചെയ്തു.

### ൫൯. മോശയുടെ അവസാനനാളുകൾ

൫ മോ. മോശ യൎത്തെ ഇനി മരിക്കൽ വാക്കിച്ചു ദൈ
വത്തിന്റെ അനുഗ്രഹത്തെയും ശാസനയെയും ജന
ങ്ങളെ നിരെ കേൾപ്പിച്ചശേഷം യോശുവെ തനിക്കു പക
രം നിശ്ചയിച്ചു യൎദ്ദന്നു കിഴക്കെ ദേശത്തെ രൂബെൻ,
ഗാദ്, പാതി മനശ്ശെ ഗോത്രങ്ങൾക്കു വിഭാഗിച്ചുകൊടുത്തു
തന്റെ അവസാനഗീതത്തെ പാടി ൫ മോ. ൩൨. ഒടുക്ക
ത്തെ അനുഗ്രഹം പന്ത്രണ്ടു ഗോത്രങ്ങളിൽ ചൊല്ലി ൫
മോ. ൩൩. നെബൊമലയിൽ കയറി അവിടെ വെച്ചു
യഹോവ അവനു വാഗ്ദത്തദേശം കാണിച്ചു അതിൽ
പ്രവേശിപ്പാൻ സംഗതി വന്നില്ലെങ്കിലും മരിക്കുംമുമ്പെ
അതിനെ കാണ്മാൻ ദൈവം അവനു കൃപ ചെയ്തു പി
ന്നെ മോശ ൧൨൦ വയസ്സായി മരിച്ചു യഹോവ അവ
ന്റെ ശവം അടക്കിയതുകൊണ്ടു ആരും ശവക്കുഴിയെ
കാണുകയുണ്ടായില്ല. യൂദ. ൯.

സൂചകം: മോശെക്കുണ്ടായ വാഗ്ദത്തങ്ങളിൽ ശ്രേഷ്ഠമാ
യത ൫ മോ. ൧൮, ൧൫. ൧൯ എഴുതിക്കിടക്കുന്നു. ഞാ
ൻ നിന്നെ പോലെ ഒരു പ്രവാചകനെ അവൎക്കു അവരു
ടെ സഹോദരന്മാരുടെ ഇടയിൽനിന്നു ഉദിപ്പിക്കും എ
ന്റെ വചനങ്ങളെ അവന്റെ വായിൽ ആക്കും ഞാൻ അ
വനോടു കല്പിക്കുന്നതൊക്കയും അവൻ അവരോടു പറ
കയുംചെയ്യും അവൻ എന്റെ നാമത്തിൽ പറയുന്ന എ
ന്റെ വചനങ്ങളെ യാതൊരുത്തൻ കേളാതിരുന്നാ
ൽ അവനോടു ഞാൻ ചോദിക്കയും ചെയ്യും. മോശയെ

പൊലെയുള്ള പ്രവാചകൻ അവനെപൊലെ ജന
ത്തിന്റെ രക്ഷിതാവും ദൈവത്തൊടുവു ഉകാരെ
സ്ഥാപിക്കുന്നവനും പുതുനിയമം മുഖെനത്തിൽ ഉ
ത്തമമുള്ളതാകകൊണ്ടു മൊശെക്കാൾ ശ്രെഷ്ഠ
നും ആകിരിക്കെണം. പഴയനിയമത്തിലെ പ്രവാച
കരിൽ ഒരുത്തനിലും മെൽ പറഞ്ഞ വാഗ്ദത്തത്തിന്നു
നിവൃത്തി വന്നില്ല. യഹൊവയെ മുഖമായി കണ്ടറി
ഞ്ഞിട്ടുള്ള മൊശെകെപൊലെ ഒരു പ്രവാചകൻ ഇ
സ്രായെലിൽ പിന്നെ ഉണ്ടാകില്ല എന്ന ആവൎത്ത
നം. എഴുതികിടക്കുന്നുവല്ലൊ. പുതുനിയമത്തിന്റെ
കൎത്താവും സൎവ്വമനുഷ്യവംശത്തിന്റെ രക്ഷിതാവുമാ
കയെശുക്രിസ്തനിൽ മാത്രം ആ വാഗ്ദത്തത്തിന്നു പൂൎണ്ണ
നിവൃത്തി ഉണ്ടായത.

## ൧൫൩. പഞ്ചശാസ്ത്രം

ഇത്രൊടം എഴുതിയ ചരിത്രത്തിന്നു ഉറവാകുന്നതു
മൊശയുടെ അഞ്ചു പുസ്തകങ്ങൾ തന്നെ. ഈ പഞ്ചശാ
സ്ത്രത്തിന്റെ നടുവിലുള്ള മൂന്നു പുസ്തകങ്ങൾ പ്രധാനമാ
യവ. കാരണം ഇസ്രായെലരെ യഹൊവ തെരിഞ്ഞെ
ടുത്തു ഉണ്ടാക്കിയ തന്റെ മഹത്വത്തിന്നായി ഒരു കൊവെ
ള്ളതന്റെ വൃത്തികളും വെളിപ്പാടുകളും അവറ്റിൽ വിവ
രിച്ചു കിടക്കുന്നു. പിന്നെ പഴയനിയമത്തിന്റെ സ്ഥാ
പനവും മുഖ്യവും മൊശയുടെ കാലത്തെ ചരിത്രവും അവറ്റി
ൽ ഉണ്ടു. ഒന്നാം പുസ്തകവും ഇസ്രായെലൎക്കു ഉത്ഭവസാരമാ
യി തൊന്നിയത. കാരണം മൊശെ മുഖാന്തരം ഉണ്ടായ പ്ര
ധാന വെളിപ്പാടുകളെ യഹൊവ ലൊകാരംഭം മുതൽ
മനുഷ്യരിൽ തന്നെ വെളിപ്പെടുത്തി അവരെ നടത്തിയ പി

ശെഷസംഗതികൾ എല്ലാം അതിൽ എഴുതീട്ടുണ്ട. ഇ
ങ്ങനെ പൂൎവ്വകാലത്തിന്റെ ചരിത്രം പ്രത്യെകം ഒന്നാം പു
സ്തകത്തിൽ ശൊഭിക്കുന്നു. ഭാവിപ്രവാചകം അഞ്ചാം
പുസ്തകത്തിൽ വിളങ്ങുന്നത. എന്നാൽ പഞ്ചശാസ്ത്രം മൊശ
യൊളം ഉണ്ടായ വിശെഷങ്ങളെ മാത്രം അല്ല വിവരിക്കു
ന്നത. അതിൽ എഴുതിയ കഥകളും വെളിപ്പാടുകളും
വാഗ്ദത്തങ്ങളും മറ്റും ഭാവിവിശെഷങ്ങൾക്ക അടിസ്ഥാ
നവും വിത്തും ആരംഭവും ആകുന്നു എന്നു പ്രത്യെകം അ
റിയെണ്ടുന്നത. പഴയനിയമത്തിലെ ഭക്തിക്കും വിശ്വാസ
ത്തിന്നും മൂലമാകുന്നത പഞ്ചശാസ്ത്രം തന്നെ. എങ്ങ
നെ എന്നാൽ അതിൽ എഴുതിയ കഥകൾ വരുവാനുള്ള
തലമുറകൾക്ക ദൈവത്തിന്റെ കരുണാശക്തികളുടെ ദൃഷ്ടാ
ന്തങ്ങളെ കാട്ടി അവറ്റിന്റെ ഉറപ്പിനെയും ഭാവിമഹ
ത്വത്തിന്റെ നിറവിനെയും വിശ്വസിക്കെണ്ടതിന്നു അ
വരുടെ ഹൃദയങ്ങളെ ഒരുക്കി വെച്ചുത. പിന്നെ വിശ്വാ
സം, ആശ, ക്ഷമ എന്നിവറ്റിൽ ശ്രുതിപ്പെട്ട പിതാക്ക
ന്മാരുടെ ചരിത്രം പുത്രപൌത്രാദികൾക്കും നല്ല നീതിക്കു
ടെ ഉപദെശം കൊടുത്തു പൂൎവ്വന്മാരുടെ പ്രവൃത്തികളെ ശു
ദ്ധനടപ്പിന്നു മാതിരിയാക്കി കാണിച്ചു അവരുടെ പാപ
ങ്ങളും പാപികൾക്ക വന്ന ശിക്ഷകളും വിവരിക്കകൊണ്ടു
ഭക്തന്മാരുടെ ഹൃദയങ്ങളെ നീതിവഴിയെ വിട്ടുമാറാ
തിരിപ്പാൻ ഉണൎത്തിയത. പഞ്ചശാസ്ത്രത്തിലെ ചട്ടങ്ങൾ
സത്യദൈവാരാധന, രാജ്യനീതി, ശുദ്ധനടപ്പു എന്നിവറ്റി
ന്റെ രീതിയെ കാണിക്കുന്നു. അതിലെ വാഗ്ദത്തങ്ങൾ
ഭാവിപ്രവാചകരുടെ കാലത്തിൽ വ്യക്തമായി തീരെ
ണ്ടിയ ബീജം അത്രെ.

# മൂന്നാം അദ്ധ്യായം

## യൊശുവും വാഗ്ദത്തദെശത്തിന്റെ അടക്കവും

[൫൦. — ൭൦ സംവത്സരം]

### ൪൫൭. ഈക്കാലത്തിന്റെ ഭാവം. ഇസ്രയെലക്ക കനാൻദെശത്തിന്നുള്ള ന്യായം

അവിശ്വാസവും കൃതഘ്നതയുമുള്ള വംശം മുഴുവനും വനത്തിൽ മുടിഞ്ഞുതീൎന്നപ്രകാരം വിശ്വാസവും യഹോവയിലെ ആശ്രയവുമുള്ള പുതിയ സന്തതി വളൎന്നുവന്നു. എങ്കിലും പാപിയായ മനുഷ്യന്നു ശാപം കല്പിച്ചു (ഗല. ൩, ൧൦.) സ്വസ്ഥതയിലെക്ക നടത്തുവാൻ കഴിയാത്ത ധൎമ്മത്തിന്റെ ദാതാവായ മൊശയല്ല ശാന്തി, കനിവു, വിശ്വാസം എന്നിവറ്റിൽ വീരനും യഹോവയുടെ യുദ്ധത്തിൽ ജയശാലിയും മൊശയിൽ വസിച്ചുനടന്ന ആത്മാവിനാൽ നിറഞ്ഞവനും സമൎത്ഥാമം ധരിച്ചവനും മുഖ്യനുമായ യൊശുവ (യവനഭാഷയിൽ യെശു) തെരിഞ്ഞെടുത്ത ജനത്തെ വാഗ്ദത്തസ്വസ്ഥതകളുടെ ദെശത്തിൽ പ്രവെശിപ്പിച്ചു. മിസ്രനാട്ടിൽ ഇസ്രയെൽ ജനമായി വളൎന്നു സീനായിൽ വെച്ചു യഹൂവും ദെവാച്ചനക്രമവും സാക്ഷിക്കൂടാരമായ ആരാധനസ്ഥാനവും പ്രാപിച്ചശെഷം സ്വാതന്ത്ര്യമുള്ള ജാതിയായിത്തീരെണ്ടതിന്നു കറവുംതെനുമാത്രമെയുള്ളു സ്വഭാവത്തിന്നും സ്ഥാനത്തിന്നും ഉദ്യൊഗത്തിന്നും തക്കദെശം തന്നെ അത്രെ അവൎക്കു ഈക്കാലത്തിൽ സാധിക്കെണ്ടിയത് വിശുദ്ധ ഓൎമ്മകളും പ്രബോധനങ്ങളും നിറഞ്ഞ പിതാക്കന്മാരുടെ ദെശം ജനത്തിന്നു കിട്ടിയത്.

സൂചകം: അബ്രഹാമിന്റെ കാലത്തിൽ ൧ മൊ.
൧൫. ൧൬. അമൊൎയ്യരുടെ അക്രമത്തിന്നു നിവൃത്തി
വന്നില്ല. സെദൊം, ഘമൊറനഗരങ്ങൾ അവൎക്കു ദു
ഷ്കരദൃഷ്ടാന്തങ്ങളാകിയതു. ശവക്കടൽ ഇന്നും മാന
സാന്തരം ഘൊഷിച്ചു. അബ്രഹാം, ഇഛ്ഹാക്, യാ
കൊബ് എന്നവർ അവരുടെ ഇടയിൽ വാക്കിനാ
ലും ക്രിയയാലും യഹൊവാനാമത്തെ പ്രസ്ഥാപിച്ചു
നടന്നു. എന്നിട്ടും അവർ അധികം ദുഷ്ടിസെവയിൽ
മുഴുകിപ്പൊയി. ഇപ്പൊൾ അക്രമത്തിന്റെ അളവു തി
കഞ്ഞു പിന്നെ ശവം എവിടെ അവിടെ കഴുകന്മാർ വ
ന്നു കൂട്ടും. മുമ്പെ ദൈവം ആകാശത്തിൽ നിന്നു ഗന്ധ
കാഗ്നികളാൽ ശിക്ഷ കഴിച്ചു ഇപ്പൊൾ തന്റെ വിധിക
ളെ നടത്തുവാൻ ഇസ്രയെലരുടെ വാളെ പ്രയൊഗിക്കെ
ണ്ടതിന്നു നിശ്ചയിച്ചു. പുറജാതികളെക്കും തങ്ങൾ
അറിയാതെ കണ്ടു ദൈവം ഈ വകെക്ക പ്രയൊഗി
ച്ചത്. എന്നാൽ ഇസ്രയെൽ താൻ ചെയ്യുന്നതു ഇന്ന
മതെന്നും യഹൊവകളുള ദൈവാരാധനയായ ദൊഷം
ഇന്ന പ്രകാരം പകച്ചു ശിക്ഷിക്കുന്നു എന്നും അറി
യെണ്ടതിന്നു ആവശ്യമായി. മൊശയല്ലൊ അവരെ
താക്കിച്ചരഞ്ഞിതു: നീ നിന്റെ ദൈവമായ യഹൊവ
യെ മറന്നു അന്യദൈവങ്ങളെ പിന്തുടൎന്നു സെവിച്ചു
വന്ദിച്ചാൽ നിങ്ങൾ നിശ്ചയമായി നശിക്കും. ഞാൻ ഇ
ന്നു നിങ്ങൾക്കു വിരൊധമായി സാക്ഷ്യം പറയുന്നു യ
ഹൊവ നിങ്ങളുടെ മുഖത്തിൻ മുമ്പിൽ നിന്നു നശിപ്പി
ക്കുന്നജാതികളെ പൊലെ തന്നെ നിങ്ങളും നശിച്ചു
പൊകും. ൫ മൊ. ൮, ൧൯. ൨൦. ഇസ്രയെലിന്നു

മാനുഷന്യായപ്രകാരം കനാൻദെശത്തിമെൽ ഒരു അ
വകാശവും ഇല്ല. അതു ദൈവത്തിന്റെ ശുദ്ധദാനമത്രെ
അതിന്റെ നിവാസികളെ നശിപ്പിപ്പാൻ ദൈവം കല്പിച്ച
തു ശുദ്ധന്യായം തന്നെ. ഇസ്രായെലിന്നു ദെശം കൊടുപ്പാ
ൻ നിശ്ചയിച്ചതുകൊണ്ടു അത്രെ. ദൈവം മുമ്പെ ആ ദെ
ശം കനാന്യൎക്ക കൊടുത്തിരുന്നു എന്നപൊലെ തന്നെ അതി
ന്നു അവർ അയൊഗ്യരായി തീൎന്ന ഉടനെ വെറെ കാണക്കാരെ
നിശ്ചയിച്ചു അവരെ ഒടുക്കുകയും ചെയ്തു.

## ൭൰൫. യൊശു. യൎദ്ദൻ കടപ്പു

൫. യൊശു. ൧൫൫.—ന എഫ്രയിം ഗൊത്രത്തിലെ
നൂന്റെ പുത്രനായ യൊശു മൊശയുടെ അനന്തരവനാ
യി. അമലെക്യരൊടു ഉള്ള യുദ്ധത്തിൽ (൨ മൊ. ൧൭, ൯.)
അവൻ സെനാധിപനായിരുന്നു. പിന്നെ ദെശത്തെ ശൊ
ധന ചെയ്വാൻ പൊയവരിൽ താൻ വിശ്വാസധൈൎയ്യ
മുള്ളവൻ എന്നു കാണിച്ചു. ഇതുവരെക്കും സെനാധിപ
ൻ എങ്കിലും മൊശയുടെ അധികാരത്തിൻ കീഴെ ആകി
[illegible]. എന്നാൽ ബഹുശക്തിയുള്ള മൊശയെയും കൂടെ മു
ഴുപ്പിക്കത്തക്ക കളവാൻ അടുത്ത ഭാരം എല്ലാം ഏകക
൯ശം. ൧൦൦. വയസ്സിൽ യൊശുവിൻ ചുമലിന്മെൽ വീണു.
ഇതു ചുമക്കുമ്മവാറവും ഗുണമുള്ളത് എന്നു അവൻ അറി
ഞ്ഞു ൪൦ വൎഷത്തൊളം മൊശയുടെ സഹായിയായിരുന്നു
വല്ലൊ. ബലഹീനതയും കൂടെ അവന്നു ബൊധി
ച്ചു എങ്കിലും യഹൊവ അവനെ ശക്തനാക്കി ആശ്വസി
പ്പിച്ചു. നീ ജീവനൊടു ഇരിക്കും നാൾ ഒക്കെയും ഒരു മനുഷ്യ
ൻ നിന്റെ മുമ്പാകെ നില്ക്കയില്ല ഞാൻ മൊശയൊടു കൂടെ
ഉണ്ടായപ്രകാരം തന്നെ നിന്നൊടും കൂടെ ഉണ്ടാകും. ഞാ

ൻ നിന്നെ കൈവിടുകയില്ല ഉപെക്ഷിക്കയുമില്ല ഉറപ്പും
ധൈൎയ്യവും പൂണ്ടിരിക്ക. നീ ഈ ജനത്തിന്ന ഞാൻ അ
വരുടെ പിതാക്കന്മാൎക്ക കൊടുപ്പാൻ ആണയിട്ടിട്ടുള്ള
ദെശത്തെ വിഭാഗിച്ചു കൊടുക്കെണ്ടത. ധൈൎയ്യമാകി
രിക്ക മൊശയുടെ പ്രകാരം ചെയ്യുന്നതിൽ സന്തൊഷിക്ക
നീ നിന്റെ വഴികളിൽ ബുദ്ധിയൊടെ നടപ്പാൻ അതി
ൽ നിന്ന ഇടവലങ്ങളൊട്ട തിരിയരുത ഈ ധൎമ്മപുസ്തകം നി
ന്റെ വായിൽ നിന്ന പൊകരുത അതിൽ എഴു
തിക്കിടക്കുന്നതൊക്കയും പ്രമാണിക്കെണ്ടതിന്ന രാപ്പ
കൽ അതിൽ ധ്യാനിക്ക അപ്പൊൾ നീ നിന്റെ വഴിയെ ശു
ഭമാക്കും ശുഭമാകി നടക്കയും ചെയ്യും വിഷാദിച്ചിളകാ
തെ ധൈൎയ്യസന്തൊഷമുള്ളവനായിരിക്ക എന്ന നി
ന്നൊട ഇതാ ഞാൻ കല്പിച്ചിരിക്കുന്നു ഭയപ്പെടുകയും
വിഷാദിക്കയും അരുത കാരണം നിന്റെ സകലവ
ഴികളിലും നിന്റെ ദൈവമായ യഹൊവ നിന്നൊടു കൂ
ട ഉണ്ട എന്നരുളിച്ചെയ്തു. ജനവും അവനൊട ഞങ്ങ
ൾ മൊശയെ ചെവിക്കൊണ്ട പ്രകാരം നിന്നെയും ചെവി
ക്കൊള്ളും ഉറപ്പും ധൈൎയ്യവും ഉള്ളവനായി മാത്രം ഇ
രുന്നു കൊൾക എന്ന പറഞ്ഞു. അവരുടെ വാക്ക അക്കാ
ലത്തിൽ എങ്കിലും വെറും ശബ്ദമാകി പൊയതുമില്ല.

൨. യൊശു. ൨, ൨൦. — ൫൭൨. ആദ്യം യൊശുനാ
ട്ടിന്റെ താക്കോലായ യറിഖൊ പട്ടണത്തെ ഒററുനൊ
ക്കുവാൻ ആളെ അയച്ചു. ആയവർ രാഹാബിന്റെ ഭ
വനത്തിൽ ചെന്ന അവളൊ വിശ്വാസത്താൽ എബ്ര.
൧൧. ൩൧. യഹൊവയുടെ കൈ അറിഞ്ഞു യറിഖൊ
രാജാവിന്റെ ആലൊചനയിൽ നിന്ന ഒററുകാരെ ഒളി

ച്ചുവെച്ചു. ഇങ്ങനെ തന്നെയും ഭവനത്തെയും രക്ഷിക്കയും
പിന്നെത്തതിൽ യഹൂദഗൊത്രക്കാരനായ സല്മൊനെന്ന
വന്നു ഭാൎയ്യയാകിട്ടു ദാവിദിന്നും ക്രിസ്തന്നും മൂത്തമ്മയാ
കയും ചെയ്തു. മത്താ. ൧. ൫. ഒറ്റുകാർ ദെശവാസികൾക
ക്കും ഭീരുക്കളാക്കിയൊ യപ്രകാരം വൎത്തമാനം കൊണ്ടു
വന്നു. ലബനൊനിൽനിന്നു ഉരുകി ഒഴുകി വരുന്ന ഹിമവെ
ള്ളത്താൽ കവിഞ്ഞു കയറുന്ന യൎദ്ദെൻ പുഴക്കിൽ കൂടി സാ
ക്ഷിപെട്ടകം ഉന്നെങ്കിൽ യവഴി ഉണ്ടാക്കി. പുരൊഹിതർ
അതിനെ ചുമന്നു കൊണ്ടു നദിമദ്ധ്യത്തിൽ നിന്ന സ്ഥല
ത്തും അപ്രകാരം വലത്തകരക്കിലും യൎദ്ദനിൽനിന്നു പ
ട്ടു കൊണ്ടു വന്ന ൧൨ കല്ലുകളെ ഒൎമ്മക്കാക്കി നിറുത്തി
യശെഷം അവർ യരിഹൊ സമഭൂമിക്കിലെ ഗില്ഗലിൽ
പാളയം ഇറങ്ങി ദെശത്തിലെ ധാന്യങ്ങളെ ഭക്ഷിച്ചതു
കൊണ്ടു മന്നാ എന്ന ദെവാഹാരം പെയ്യുന്നതു പൊക
യും ചെയ്തു. വനത്തിൽ അലഞ്ഞുതിരിയുമ്പൊൾ പരിഛെ
ച്ഛദനം നിന്നു പൊകയാൽ വളൎന്നു വന്നവൎക്കെല്ലാവ
ൎക്കും ഗില്ഗലിൽ വെച്ചു അതു കഴിച്ചു മൂന്നാം പെസഹ
യെ ആചരിക്കയും ചെയ്തു.

൫൯. പടിഞ്ഞാറെനാടടക്കിയതു,

യരിഹൊ, ഹായി.

൧. യൊശു. ൬, യരിഹൊപട്ടണ സമീപത്തു യൊശു
വിന്നു യഹൊവയുടെ സൈന്യങ്ങൾക്ക അധിപതിയായവ
ൻ പ്രത്യക്ഷനായി. ആറു ദിവസം മുഴുവൻ പടജ്ജനങ്ങളെ
ല്ലൊട്ടും സാക്ഷിപെട്ടകവും ൭ കാഹളവും എടുത്തു പിന്നാലെ
ചെല്ലുന്ന പുരൊഹിതരൊടും കൂടപട്ടണത്തെ ചുറ്റി സഞ്ച
രിപ്പാനും ഏഴാം ദിവസം ഏഴുവട്ടം ചുറ്റി ഏഴാം പ്രാവ

ത്രം ചുററുമ്പൊൾ കാഹളം ഊതിക്കൊണ്ടു കൊട്ടാരം ക
ള്ളിച്ചു ഇങ്ങനെ ചെയ്താൽ ആ കൊട്ടയുടെ മതിൽ ഇടി
ഞ്ഞു വീഴും എന്നു പറഞ്ഞു മറകയും ചെയ്തു. പറഞ്ഞപ്ര
കാരം തന്നെ സംഭവിച്ചു. വിശ്വാസത്താൽ യറിക്കൊ
മതിലുകൾ ഏഴു ദിവസം ചുററി സഞ്ചരിക്കയാൽ ഇടി
ഞ്ഞു വീണു. എബ്ര. ൧൧, ൩൦. യെറിക്കൊ പട്ടണവും അ
തിലുള്ളത് ഒക്കയും ദൈവത്തിനു സമൎപ്പിച്ചു അതിനെ
രണ്ടാമത കെട്ടിക്കുന്നവന്റെ മെൽ ശാപം കല്പിക്കയും
ചെയ്തു. ആ ശാപത്തിന്റെ ഫലം ൧ രാജ. ൧൬, ൩൪ ൽ നിവൃത്തിവ
ന്നു.

൨. യൊശു. ൭. ൨. ഹായി എന്നൊരു ചെറിയ കൊട്ട
യെ പിടിപ്പാൻ യൊശു ൩൦൦൦ ആളുകളെ അയച്ചു. യു
ദ്ധം ഉണ്ടായാറെ ഇസ്രയെലർ തൊററു. കാരണം അ
വരിൽ ഒരുവൻ ദൈവത്തിനു സമൎപ്പിച്ച വസ്തുവിനെ എ
ടുക്കയാൽ യഹൊവയുടെ ശാപം സഭയുടെ മെൽ കിടന്നു.
ചീട്ടിട്ടു നൊക്കിയപ്പൊൾ ആ കുററം ചെയ്തവൻ ആകാൻ
എന്നു തെളിഞ്ഞു അവനെ കുഡുംബത്തൊടു കൂടെ കല്ലെ
റിഞ്ഞു കൊല്ലുകയും ചെയ്തു. അതിന്റെ ശെഷം ഹാ
യിയെ പിടിപ്പാൻ കഴിവുണ്ടായി. എന്നാൽ ആദ്യം അ
വർ ആ കൊട്ടയെ അല്പം എന്നു വിചാരിച്ചു ചെറിയ
സൈന്യം അയച്ചതിനു പകരം പടജ്ജനം എല്ലാം പുറ
പ്പെടെണ്ടി വന്നു. യൊശു തൊററ പ്രകാരം ഒളിച്ചു പിൻ
വാങ്ങിയതു പട്ടണവാസികൾ കണ്ടു അവനെ തെരു
ട്ടൊടിയാറെ പതിയിരുന്നവർ പട്ടണത്തിൽ കയറി തീ
ഇട്ടു ചുട്ടുകളകയും ചെയ്തു.

൩. യൊശു. ൯, ൩. — ൨൭. ഇവ കഴിഞ്ഞ ശെഷം

യൊശുവ ഏബാൽ എന്ന മലയിൽ വെച്ചു ഒരു ബലിപീ
ഠം ഉണ്ടാക്കി യഹൊവെക്ക ബലികഴിച്ചു ധൎമ്മത്തെ വി
സ്താരമുള്ള കല്ലിൽ കൊത്തിച്ചു മുമ്പെ മൊശ കല്പിച്ച പ്ര
കാരം ഒക്കയും ൫. മൊ. ൨൭. ഏബാൽ, ഗരിസ്സീം മലകളിൽ
നില്ക്കുന്ന ഗൊത്രങ്ങളുടെ മുമ്പാകെ ശാപാനുഗ്രഹങ്ങളെ
ഘൊഷിച്ചറിയിക്കയും ചെയ്തു.

൪൫. ഗിബ്യൊനരും, അദൊനിചെദക്,
യാബീൻ എന്നവരും

൧. യൊശു. ൯. ഈ ഞെട്ടുമായ ജയങ്ങളെ കണ്ടി
ട്ടു ശക്തിയുള്ള ഗിബ്യൊൻ പട്ടണത്തിലെ നിവാസികൾ
ഭയപ്പെട്ടു ചതിപ്രയൊഗിച്ചു പഴയവസ്ത്രങ്ങളെ ഉടുത്തു
കീറിയ സഞ്ചികളെയും പൂത്ത അപ്പങ്ങളെയും മറ്റും
കൊണ്ടുവന്നു കാണിച്ചു ദൂരദെശക്കാർ എന്നു പറഞ്ഞു
യൊശുവൊടും മൂപ്പന്മാരൊടും ഉഭയസമ്മതം പ്രാപി
ച്ചു അവൎക്ക അടുത്തു വന്ന നാശത്തിൽനിന്നു കൌശ
ലത്താലെ തെറ്റിപ്പൊകയും ചെയ്തു. കാരണം അവരു
ടെ ചതി വെളിച്ചത്തു വന്നപ്പൊൾ കരാർ നിമിത്തം മൂപ്പ
ന്മാൎക്ക ഒന്നും ചെയ്വാൻ പാടില്ലാതെ ആക്കി. യൊശുവ അക്കാ
ൎയ്യത്തിൽ യഹൊവയൊടു ചൊദിക്കായ്കയാൽ ജനം പി
ഴ ചെയ്തു. പിന്നെ ഗിബ്യൊനർ വ്യാജത്തിൻ ശിക്ഷക്കാ
യി ശുദ്ധസ്ഥലത്തിന്നും സൎവ്വസഭെക്കും നിത്യം വിറ
കു കീറുക വെള്ളം കൊരുക ഈ താണവെലകളെ എ
ടുക്കെണ്ടിവന്നു.

൨. യൊശു. ൧൦. — ൧൨. ഗിബ്യൊനെ പിടിച്ചടക്ക
ക്കെണ്ടതിന്നു തെക്കെ രാജാക്കന്മാർ യെരുശലെ
മിലെ രാജാവായ അദൊനിചെദക്കിനെ അനുസരിച്ചു

ഒന്നിച്ചുകൂടി യൊശു ഗിബ്യൊൻ നിരൊധത്തെ നീക്കിയ
ശെഷം ഇസ്രയെലിന്റെ വാളാലും കന്മഴയാലും ഒടി
യ ശത്രുക്കൾ പട്ടുപൊകി. പൊൎക്കളത്തിൽ തന്നെ യെശു
ഇസ്രയെലർ എല്ലാവരും കെൾക്കെ വിളിച്ചുപറഞ്ഞിതു: അ
ല്ലയൊ സൂൎയ്യനെ ഗിബ്യൊനിലും അല്ലയൊ ചന്ദ്രനെ അയ
ലൊൻ താഴ്വരയിലും നിലനില്ക്ക. അങ്ങനെ സൂൎയ്യനും ചന്ദ്ര
നും ജനം ശത്രുക്കളൊടു പകവീളുന്നതുവരെക്കും നിന്നു. ഈ
സംഗതി ഭക്തന്റെ പുസ്തകത്തിൽ എഴുതികിടക്കുന്നു. സൂ
ൎയ്യൻ ആകാശമദ്ധ്യെ നിന്നു ഒരു ദിവസം അസ്തമിപ്പാൻ
താമസിച്ചു യഹൊവ ഒരു മനുഷ്യന്റെ വാക്കു കെട്ടു. ഈ
ദിവസം പൊലെ ഒരു ദിവസം അതിന്നു മുമ്പും പിമ്പും ഉ
ണ്ടായില്ല കാരണം യഹൊവ ഇസ്രയെലക്കു വെണ്ടി യു
ദ്ധം ചെയ്തു. അഞ്ചു രാജാക്കന്മാർ ഒടി ഒരു ഗുഹയി
ൽ ഒളിച്ചപ്പൊൾ ശത്രുക്കളെ പിന്തുടരുന്നതിന്നു മുടക്കം വ
രരുതു എന്നുവെച്ചു യൊശു ഗുഹയുടെ മുഖത്തു വലിയ കല്ലി
ട്ടു മൂട്ടുകയും ചെയ്തു. പടതീൎന്നാറെ അവരെ കൊണ്ടുവന്നു
അവരുടെ കഴുത്തിൽ ചവിട്ടെണ്ടതിന്നു യൊശു പ്രഭുക്ക
ളൊടു കല്പിച്ചു പിന്നെ അവരെ കൊല്ലിക്കയും ചെയ്തു. പി
ന്നെ ഹെബ്രൊൻ മുതലായ പട്ടണങ്ങളെ പിടിച്ചു തെക്കെ
രാജ്യം എകദെശം എല്ലാം സ്വാധീനമാക്കുകയും ചെ
യ്തു. അനന്തരം വടക്കൻ രാജാക്കന്മാരും ഈ അവസ്ഥയെ
കെട്ടാറെ ഹസൊർ വാഴിയായ യാബിനെ അനുസരിച്ചു
തൻ കുതിരകളൊടും മഹാസൈന്യങ്ങളൊടും കൂട മെരൊം
പൊയ്കസമീപത്തു ചെന്നു യൊശു അവരെ നെരിട്ടു യുദ്ധം
ചെയ്തു ജയിച്ചു ഹസൊർ നഗരത്തിൽ കയറി ഭസ്മമാക്കി
ശെഷം പട്ടണങ്ങളെ പിടിച്ചു സെനകളെ പാളിച്ചു ര

ഷ്ടിക്കയും ചെയ്തു.

സൂചകം: ൧. യൊശു ശത്രുക്കളെ പിന്തുടരുന്നതിൽ തന്റെ ആലൊചന നിവൃത്തിക്കയൊളം പകൽ വെളിച്ചം നില്പാനും രാത്രി ഇരുൾ ഭൂമിയെ കൂടാതിരിപ്പാനും ആവശ്യമാകിരുന്നു. ഇതു അവൻ വിശ്വാസശക്തിയാലെ പ്രാപിച്ചു പ്രകൃതിക്ക വിരൊധമായതു സംഭവിപ്പാൻ പ്രാർത്ഥനെക്ക ഹെതു എന്തൊന്നു ഉണ്ടാകി എന്നു വിചാരിക്കെണ്ടതല്ല. യൊശു താൻ അറിഞ്ഞ പ്രകാരം വിശ്വാസത്താൽ ഉച്ചരിച്ചു. പിന്നെ ദൈവം താൻ അറിഞ്ഞ പ്രകാരം അവന്റെ അപെക്ഷയെ കെട്ടു നിവൃത്തിക്കയും ചെയ്തു. ഇതിനാൽ ജ്യൊതിഷശാസ്ത്രത്തിന്നു ഒരു ആധാരം ഉണ്ടാകയില്ല.

൨. ഭക്തന്റെ പുസ്തകം വിശുദ്ധ യുദ്ധഗീതങ്ങളുടെ സംഗ്രഹം എന്നു തൊന്നുന്നു. ൪ മൊ. ൨൧, ൧൪. അതു പക്ഷെ യഹൊവയുടെ യുദ്ധപുസ്തകത്തിന്റെ തുടൎച്ച ആയിരുന്നു. ദാവിദ. ൧, ൨൩. വനത്തിൽ സഞ്ചരിക്കുമ്പൊൾ തന്നെ അവർ ഈ സംഗ്രഹത്തെ ചെയ്വാൻ തുടങ്ങി; പിന്നെക്കൂട പുതിയ ഗീതങ്ങളെ കൊണ്ടു വലുതാക്കി എന്നു തൊന്നുന്നു.

## ൭൫. ദെശവിഭാഗവും, യൊശുവിന്റെ മരണവും

൧. യൊശു. ൧൩—൨൨. ഇങ്ങനെ ൬ വൎഷത്തൊളം യുദ്ധം ചെയ്തു ദെശം ഒക്കയും സ്വാധീനമാക്കി. ചില നഗരങ്ങൾ മാത്രം കനാന്യരുടെ കൈവശത്തിലും തെക്കെ കടപ്പുറം ഫലിഷ്ടരുടെ അധികാരത്തിലും നിന്നു എങ്കിലും പണിത്തിന്ന പ്രകാരം ഒരു വിധമാകി പറയാം. ഇതിലെല്ലാമുള്ളത് ഒരൊ ഗൊത്രങ്ങൾക്കു ഏല്പിച്ചു. അനന്തരം ചീട്ടുകളെ ഇട്ടു ദെശ

ത്തെ പകുത്തുകൊടുപ്പാൻ യൊശുവിന്നു കല്പനയായി.
അപ്പൊൾ അവർ പാളയം ഗില്ഗലിൽനിന്നു ശിലൊവി
ലെക്ക നീക്കി അവിടെ തന്നെ സാക്ഷികൂടാരവും നിൎത്തി
യൊ. രൂബൻ, ഗാദ്, പാതിമനശ്ശെ മൊശ യൎദ്ദൻ അക്ക
രെ തങ്ങൾക്കു കൊടുത്ത സ്ഥലത്തെക്ക മടങ്ങി പൊയി പു
ഴകരയിൽ ഒരു ബലിപീഠം ഉണ്ടാക്കി ബലി കഴിപ്പാനും
ദെവവിരൊധമായ വിഗ്രഹസെവെക്കും അല്ല യൎദ്ദൻ
നദി തങ്ങളെ മതവിശെഷങ്ങളിലും രാജ്യവ്യവസ്ഥ
യിലും സഹൊദരരിൽനിന്നു വെൎപ്പിരിക്കയില്ല എന്നു
കാണിക്കുന്ന സാക്ഷിക്കായിട്ടത്രെ.

൨. യൊശു. ൨൩. ൨൪. പിന്നെ യൊശുവ ജനം പെരു
ത്തുള്ളൊരൊഗത്താൽ തളൎന്നു രാജ്യവെലകൾക്കും ഒഴിഞ്ഞു
തന്റെ അവകാശഭൂമിയിൽ ചെന്നു പാൎത്തു. ബഹുകാ
ലം സുഖസമാധാനങ്ങളൊടെ കഴിഞ്ഞ ശെഷം അവ
ൻ വൃദ്ധനായിട്ടു മൂപ്പന്മാരെയും ശെഷം ജനത്തെയും ശെ
ഖെമിൽ കൂട്ടിവരുത്തി ദെവൊപകാരങ്ങളെ ഓൎമ്മവരു
ത്തി യഹൊവയെ വിശ്വസ്തരായി സെവിപ്പാൻ പ്രബൊ
ധിപ്പിച്ചു അതു വെണ്ടാ എങ്കിൽ പിതാക്കന്മാരുടെ ദെവ
കളും അമൊൎയ്യരുടെ ദെവതകൾ പലതും ഉണ്ടു അവറ്റി
ൽ ഇഷ്ടപ്രകാരം പ്രതിഷ്ഠിച്ചു സെവിക്കാം ഞാനും കു
ഡുംബവും യഹൊവയെ തന്നെ സെവിക്കെയുള്ളു എ
ന്നു പറഞ്ഞതിന്നു അവർ ഉത്തരം ചൊല്ലിയതു: ഞ
ങ്ങൾ യഹൊവയെ തന്നെ സെവിക്കയുള്ളു അവനെ
വിട്ടു അന്യദെവന്മാൎക്ക സെവ ചെയ്യുന്നതു ഞങ്ങളിൽ
നിന്നു ദൂരമായിരിക്കട്ടെ. ഇങ്ങനെ യൊശു അന്നു തന്നെ
അവരൊടു കരാർ ചെയ്തു സാക്ഷിക്കായിട്ടു ഒരു കല്ലി

ഒന്റിദൂത്തിന്നടപ്പുകൾ ഒക്കയും എഴുതിവെച്ചു എല്ലാ
വരെയും പറഞ്ഞയച്ചശെഷം നൂറ്റിപത്താം വയസ്സിൽ
മരിക്കയും ചെയ്തു.

## നാലാം അദ്ധ്യായം

### നായകന്മാരുടെ കാലം

[൩൫൦ സംവത്സരങ്ങൾ]

#### ൨൫. ഇക്കാലത്തിന്റെ ഭാവം

൧. ജനവും സംസ്ഥാനവുമായിരുന്നു എന്ന പാത്രവ
ദ്ധിക്കെണ്ടതിന്ന ആവശ്യമുള്ളതൊക്കയും ഇസ്രയെ
ലർക്കലഭിച്ചുകഴിഞ്ഞു. പാലും തെനും ഒഴുകുന്ന ദെശം.
സർവ്വലൊകരക്ഷയെ തന്നിൽ സമർപ്പിച്ചുവഹി
ക്കുന്നമാർഗ്ഗം. യഹൊവതലയും ജനത്തിന്റെ വിശ്വാ
സംഗീവനമായ രാജ്യവ്യവസ്ഥ ഇതൊക്കയും അവർക്ക്
ഉണ്ടായി. എല്ലാറ്റിന്നു മൂലസ്ഥാനമായത ശീലൊവിലെ
സാക്ഷിക്കൂടാരം. ജനത്തിന്നും അദൃശ്യരാജാവായ ദെ
വത്തിന്നും മദ്ധ്യസ്ഥനായത് മഹാപുരൊഹിതൻ ത
ന്നെ. പെരുനാളുകളിൽ ശുദ്ധസ്ഥലസമീപത്തു ചെരെ
ണ്ടിയ സഭക്കൂട്ടങ്ങളാൽ മാർഗ്ഗത്തിന്നും പ്രപഞ്ചവിശെ
ഷങ്ങളെ തീർപ്പാൻ വെണ്ടിയ ജനസംഘങ്ങളാൽ രാ
ജ്യത്തിന്നും ഐക്യം ഉണ്ടെന്നു തെളിവായി. നെരും
ന്യായവും നടത്തുന്ന മൂപ്പന്മാരുടെ വെല. ഘനമുള്ള
ചൊദ്യങ്ങളിൽ യഹൊവതാൻ ഊരീം, തുമ്മീം എന്നവ
റ്റാൽ ഉത്തരം വരുത്തും. കഷ്ടകാലത്തിൽ അടയാളങ്ങ
ളാലും അതിശയങ്ങളാലും വിളിഞ്ഞം പ്രകാശിപ്പിച്ചും
സഹായിച്ചും രക്ഷിച്ചും കൊണ്ടു വ്യാപരിക്കും. ഇതെല്ലാം

വിചാരിച്ചാൽ പിതൃകാലത്തിൽ നിന്നു ജനത്തിന്റെ
ഒരുമിച്ചുവന്ന അനുഗ്രഹങ്ങൾക്കു ഗൌരവശക്തിയൊ
ടെ വിടന്നും രക്ഷാരംഭത്തിന്നു ദെവദാസബന്ധത്തെ
ഷാടെ വഹിച്ചും കൊണ്ടു വാഗ്ദത്തത്തിന്നു സമാപ്തിവ
രുത്തുവാൻ കഴിവുണ്ടായി എന്നു തെളിയും.

൨. ൨. എന്നാൽ ദൃശ്യമായതു ആലൊചനകളിലും നി
വൃത്തിച്ച നിയൊഗത്തിലും അത്യന്തം ചുരുങ്ങിനി
ന്നിരുന്നു. യഹൊവ ഇസ്രയെലിന്നു സുഖത്തിൽ ശീ
ലവും അനുസരണത്തിൽ പരീക്ഷയും വരെണ്ടതി
ന്നും അവർ അനുസരിക്കാതിരുന്നാൽ കൊരടാവു
കൈക്കൽ ഇരിക്കെണ്ടതിന്നും വടക്കും തെക്കുമുള്ള
ദിക്കുകളിൽ ചില ശത്രുക്കളെ ശെഷിപ്പിച്ചിരുന്നു. ന്യാ
യ. ൨, ൨൦. ൩, ൧.—൪. യഹൊവയെയും അവൻ ഇസ്ര
യെലിൽ ചെയ്തുവന്ന ക്രിയകളെയും അറിയാത്തതി
ഉണ്ടായിവളർന്നു ന്യായ. ൨, ൧൦. ശത്രുക്കളെ നശി
പ്പിപ്പാനുള്ള ദെവവിധിയെ അനുസരിച്ചു നടത്താ
തെ ഇസ്രയെൽ അവരൊടു കപ്പം വാങ്ങി ന്യായ. ൧, ൨൮. അ
തു കൊണ്ടു കനാന്യർ അവൎക്കു കട്ടുകളും അവരുടെ
ദെവന്മാർ വലയും ആയിതീൎന്നു. ന്യായ. ൨, ൩. അവർ ദു
ഷ്ടവും ശാപവുമുള്ള സന്തതിയെ മുറ്റും ഉപെക്ഷിക്കാ
തെ അവരുടെ പുത്രിമാരെ കെട്ടുകയും സ്വന്തപുത്രി
മാരെ അവൎക്കു കെട്ടിക്കയും അവരുടെ ദെവന്മാരെ
പൂജിക്കയും ചെയ്തു. ന്യായ. ൩, ൬. കനാന്യരുടെ സ്പൃഷ്ടി
സെവ അന്നു ബഹു പരീക്ഷയൊടെ അവരെ നെരി
ട്ടുവരിച്ചും പിന്നെ വിശ്വാസത്തിന്റെ നിൎമ്മലതയിൽ
നിന്നും ശുദ്ധ അനുസരണത്തിൽ നിന്നും ഒരിക്കൽ

മാത്രം തെററിയ ശെഷം രണ്ടാമത്തും വിരൊധമായി
നില്പാൻ ശക്തി ഇല്ലം എന്നു കാണായി. എന്നിട്ടും ദൈ
വം തന്റെ ജനത്തെ ഉപെക്ഷിച്ചില്ല. ആരംഭത്തി
ൽ തന്നെ യഹൊവാദൂതൻ ശാസനത്തിന്നും പ്രബൊ
ധനത്തിന്നും ബൊഖിമിൽ വെച്ചു പ്രത്യക്ഷനായി. നാ
യ. വൃ. ൨—൫. ഇസ്രയെലർ എല്ലാവരും അവന്റെ
വാക്കു കെട്ടു കരഞ്ഞു അത്രെ ഉള്ളൂ. പിന്നെ ൩൦൦ വ
ൎഷത്തിൽ അധികമായ ആപല്ക്കാലം ആരംഭിച്ചു. അതി
ൽ അവർ കൂടക്കൂട കനാന്യരുടെ കളള ദെവാൎച്ചന
യിൽ വീഴുക, ഉടനെ അതിന്നു ശത്രുക്കളുടെ ഉപദ്രവം അ
നുഭവിക്ക, പിന്നെ അനുതാപപ്പെട്ടു യഹൊവയൊടു
നിലവിളിക്ക, യഹൊവ രക്ഷിതാക്കളാകിയ ന്യാ
യനായകന്മാരെ അനുസരിച്ചു സ്വാതന്ത്ര്യം പ്രാപി
ക്ക ഈ വക തന്നെ ആ കാലത്തിലെ ചരിത്രം. നായ.
വൃ. ൩ തുടങ്ങി.

൩. ഇക്കാലത്തിലെ ചരിത്രത്തിന്നു ആധാരമായ
നായകന്മാരുടെ പുസ്തകം തന്നെ. അതു ജനത്തി
ന്റെ നാനാവിഷയങ്ങളും ശിക്ഷാരക്ഷകളും മാത്രം വി
വരിക്കുന്നു. ജനത്തിന്റെ അവിശ്വാസത്തിൽ യഹൊ
വയുടെ കരുണാവിശ്വാസ്യതകളെ നന്നാ
യി തെളിയിക്കെണ്ടതിന്നു തന്നെ. എന്നാൽ ആക്കാലം
എല്ലാം വീഴ്ചയും വിഗ്രഹാരാധനകലക്കങ്ങളും മാ
ത്രം രാജ്യത്തിൽ നിറഞ്ഞു എന്നു നിരൂപിക്കെണ്ടത
ല്ല. ൪൦.—൮൦ സംവത്സരത്തൊളമുള്ള സ്വസ്ഥ
സന്ധികളും കൂടക്കൂട ഉണ്ടായി. അതെല്ലാം വിവരമാ
കി അറിയിക്കെണ്ടതിന്നല്ല ഈ പുസ്തകത്തിന്റെ ഭാ

വം, സുഖസമാധാനങ്ങളോടെ എല്ലാം നടന്നാൽ വ
ളരെ വിവരിപ്പാൻ ഇല്ലല്ലൊ. അങ്ങനെയുള്ള സമയ
ങ്ങളിൽ ദെവരാജ്യത്തിന്ന അനുകൂലമായ ഫലങ്ങ
ൾ അന്തരംഗത്തിൽ കാണ്മുണ്ടായതു രൂത്ത എന്നവളു
ടെ പുസ്തകം കാണിച്ചു കൊടുക്കുന്നു.

൧൫. യൊശുമരിച്ചതിൽ പിന്നെ സംഭവി
ച്ച സംഗതികൾ, ആദ്യനായകന്മാർ

൧. നായ. ൧. യൊശുമരിച്ച ശെഷം യഹൊവ ക
നാന്യരൊടുള്ള യുദ്ധത്തിൽ യഹൂദഗൊത്രക്കാൎക്ക
നായകസ്ഥാനം കല്പിച്ചു കൊടുത്തു. അവർ ആദ്യം
ബെസക്കിലെ രാജാവായ അദൊനിബെസക്കിന്റെ
നെരെ വാളെടുത്തു ൭൦ രാജാക്കന്മാൎക്ക അവൻ ചെയ്ത
പ്രകാരം പെരുവിരലുകളെ അറുത്തു കളഞ്ഞു യഹൂദ
മലപ്രദെശം പിടിച്ചടക്കുകയും ചെയ്തു. ബെന്യമീൻ ഗൊ
ത്രക്കാർ ബെതെൽ പട്ടണം പിടിച്ചു നശിപ്പിച്ചു എങ്കി
ലും യബൂസ്യരുടെ കൊട്ടയായ യരുശലെമിൽ കയറി നി
വാസികളെ നീക്കി കളവാൻ കഴിവില്ലാതെ പൊയി. ശെ
ഷം ഗൊത്രക്കാർ തങ്ങളുടെ അവകാശത്തിലെ നിവാ
സികളെ നീക്കി കളയാതെ തല്ക്കാലത്തു അവരൊടു കപ്പം
വാങ്ങിയതെ ഉള്ളു.

൨. നായ. ൩. കാലെബിന്റെ സഹൊദരപുത്രനാ
യ ഒത്നിയെൽ ഒന്നാമത്തെ നായകൻ തന്നെ. ഇസ്രയെ
ൽ കനാന്യരൊടിണങ്ങി വിഗ്രഹങ്ങളെ പൂജിച്ചു തുടങ്ങു
മ്പൊൾ യഹൊവ പദ്ദൻ അറാമിലെ രാജാവിനെ വരു
ത്തി ൮ വൎഷം അവരെ ശിക്ഷിച്ചു ശെഷം ഒത്നിയെലെ
കൊണ്ടു ശത്രുക്കളെ നീക്കി ൪൦ സംവത്സരത്തൊളം സ്വസ്ഥ

ത്തെല്ലായും ചെയ്തു. പുതിയ ദ്രൊഹയാൽ ജനം മൊവബ്യ
രാജാവായ എഗ്ലൊന്നു അടിമകളായി പൊയി. ആയ
വന്നു നായകനായ എഹൂദ് കല്പത്തൊടു കൂട വാളും ശി
ത്തുരിക്കിൽ കൂട്ടി കൊണ്ടു ചെന്നു. നിനക്കായിട്ടു ഒരു
ദെവവാക്കുണ്ടു എന്നു ചൊല്ലി ദ്രുതിവാളൂരി അവ
ന്റെ വയറ്റിൽ പിടിയൊളം ചെല്ലിച്ചു സൈന്യം കൂട്ടി
മൊവബ്യരെ ഒരുവനും ശെഷിയാതവണ്ണം സംഹരി
ക്കയും ചെയ്തു. ഈ ശൌര്യവക്രിയയാൽ ദെശത്തിന്നു ൮൦
വർഷത്തൊളം സ്വസ്ഥത ഉണ്ടായി. സംഗർ മൂരിയക്കൊ
ൽ കൊണ്ടു ൬൦൦ ഫെലിഷ്ടരെ കൊന്നു ഇസ്രയെലിന്നു
രക്ഷകനായി തീർന്നു. ജനം പിന്നെയും ദ്രൊഹം ചെ
യ്തപ്പൊൾ ഹച്ചൊരിലെ രാജാവായ യാബീന്റെ കീഴി
ൽ ൨൦ വർഷത്തൊളം ഞെരുങ്ങി
വന്നു. പ്രവാദിനിയായ ദെബൊര ബാരാക്കിനെ
സെനാപതിയാക്കി അവന്റെ അപെക്ഷപ്രകാരം ഒ
ന്നിച്ചു യുദ്ധത്തിന്നു പുറപ്പെട്ടു. ശത്രുസെനെക്കു പടനാ
യകനായത് സിസര തന്നെ. അവന്റെ സൈന്യത്തി
ൽ ൯൦൦ ഇരിമ്പുതെരുകൾ ഉണ്ടായിരുന്നു. എന്നിട്ടും അ
വൻ അശെഷം തൊറ്റു ഓടി യായെലുടെ കൂടാരത്തിൽ
വെച്ചു ചെന്നിക്ക ഒരു കുറ്റി കൊണ്ടു മരിക്കയും ചെയ്തു.
ദെബൊരയുടെ ജയഗാനം. ൪൦ വർഷത്തൊളം സ്വസ്ഥ
ത.

൭൪. ഗിദ്യൊൻ, അബിമെലക്

൬. നായ. ൬. — ൯. ഇസ്രയെലർ പിന്നെയും ദ്രൊ
ഹം ചെയ്തപ്പൊൾ ൭ വർഷത്തൊളം മിദ്യാനരുടെ കൈ
ബലഭാരമായി അവരുടെ മെൽ കിടന്നുവന്നു. ആ ബദ്ധ

യത്രെ അവർ മലകളിലും ഗുഹകളിലും ഒളിച്ചു പാൎത്തു. കാ
രണം ശത്രുക്കൾ കതിർ കവൎന്നും കൊന്നും വിളവുകളെ
നശിപ്പിച്ചും കന്നുകാലികളെ പിടിച്ചും കൊണ്ടും ഉപദ്ര
യാസം വരുത്തിയത. ഇസ്രയെലർ യഹൊവയെ നൊ
ക്കി അപെക്ഷിച്ചാറെ അവൻ അനുതാപത്തിന്റെ
വഴിയെ കാട്ടി ഒരു പ്രവാചകനെ അയച്ചു തന്റെ
വാക്കുകളെ കെൾക്കായ്ക കൊണ്ടല്ലൊ ഇങ്ങനെ വന്നു എന്നു
ദിപ്പിച്ചു ശെഷം ഗിദ്യൊൻ എന്നൊരു രക്ഷിതാവിനെ
അയച്ചു ഒരുക്കി. ഒഫ്രാ സമീപത്തു ഒരു മരത്തിൻ കീഴിൽ
കൊതമ്പു തല്ലുമ്പൊൾ ഒരു ദെവദൂതൻ അവന്നു
പ്രത്യക്ഷനായി. ഹെ യുദ്ധവീര യഹൊവ നിന്നൊടുകൂ
ട ഇരിക്കെണമെ എന്നു പറഞ്ഞു. ഗിദ്യൊൻ ബലികഴി
ക്കുമ്പൊൾ പാറയിൽ നിന്നു അഗ്നി പുറപ്പെട്ടു അതി
നെ ദഹിപ്പിച്ചു. ദൂതകല്പന പ്രകാരം അവൻ ബാലിന്റെ
തറയും തൊപ്പും നശിപ്പിച്ചതിനാൽ അവന്നു ബാലിന്റെ
പ്രതി എന്നൎത്ഥമുള്ള യരുബാൽ എന്ന പെർ ഉണ്ടായി.
ദിവ്യവിളിയുടെ നിശ്ചയം അറിവാൻ അവൻ വിശ്വാ
സമുള്ളവനായി ചെയ്തുകൊണ്ടു ആട്ടിൻ തൊലിയിൽ അടയാളം
രണ്ടു പ്രാവശ്യം ചൊദിച്ചു കിട്ടുകയും ചെയ്തു. അല്പകാല
ത്തിന്നിടയിൽ അവൻ ശക്തിയുള്ള സൈന്യം കൂട്ടി ചെ
ന്നു എങ്കിലും ബഹുജനങ്ങളെ രക്ഷിച്ചു എന്നു ഇസ്ര
യെൽ പറയാതിരിക്കെണ്ടതിന്നു യഹൊവ അനെകരെ
കൊണ്ടല്ല അല്പം ചിലരെ കൊണ്ടു ഉദ്ധാരണം വരുത്തുവാ
ൻ നിശ്ചയിച്ചു. അതു കൊണ്ടു ഗിദ്യൊൻ ഭീരുക്കളായ
൨൨൦൦൦ പെരെ വിട്ടയച്ചു. എന്നാൽ ശെഷം ൧൦൦൦൦ പെ
രുള്ളതിൽ അധികം ആകുന്നു എന്നു യഹൊവ പറഞ്ഞു

പുഴവക്കത്തു അവരിൽ വെള്ളം നക്കികുടിച്ചുന്നൂററപെരെ
മാത്രം തെരിഞ്ഞെടുക്കയും ചെയ്തു. ഒരു യവനരപ്പം ഉ
രുണ്ടുരുണ്ടുപാളയത്തിൽ വന്നു അലച്ചതിനാൽ ഒരു കൂ
ടാരം തൊട്ടു തൊട്ടുള്ള കൂടാരങ്ങളും എല്ലാം കീഴ്മേലാ
യി മറിഞ്ഞുവീണു എന്നുള്ള സ്വപ്നം ശത്രുപാളയത്തി
ൽ ഒരുത്തൻ കൂട്ടക്കാരൊടു പറഞ്ഞ പ്രകാരവും ഇതു
ഗിദ്യൊന്റെ വാൾ ദൈവം ഈസൈന്യം അവന്റെ
കൈക്കിൽ സമൎപ്പിച്ചു എന്നീ വ്യാഖ്യാനവും ശ്രദ്ധമാക്കി
പാളയത്തിൽ വന്ന ഗിദ്യൊൻ കെട്ടു സന്തൊഷത്തൊ
ടെ സഖന്മാരുടെ അടുക്കൽ മടങ്ങുകയും ചെയ്തു. ദീപട്ടിക
ളും കാഹളധ്വനിയും തകരുന്ന ചട്ടികളുടെ ശബ്ദവും ഇ
തു യഹൊവെക്കും ഗിദ്യൊന്നും ഉള്ള വാൾ എന്നു കൂകുന്ന ഘൊ
രവിളിയും ശത്രുക്കളെ ഭ്രമിപ്പിച്ചു അവർ തങ്ങളിൽ
തന്നെ കുത്തി മുടിച്ചു ലക്ഷത്തിൽ അധികം പട്ടുപൊക
യും ചെയ്തു. പിന്നെ ൪൦ വൎഷത്തൊളം ഗിദ്യൊൻ നെരും
ന്യായവും നടത്തി. ജനം അവനെ രാജാവാക്കുവാൻ ഭാ
വിച്ചാറെ അവൻ വിരൊധിച്ചു യഹൊവ തന്നെ നിങ്ങളു
ടെ രാജാവു എന്നു പറഞ്ഞു സ്വഗൃഹത്തിൽ പൊയി പാ
ൎക്കയും ചെയ്തു.

സൂചകം: മെൽ വിവരിച്ച വിശ്വാസക്രിയയുടെ ശെഷം ഗി
ദ്യൊൻ ദൈവരാജ്യത്തിന്നു ഒട്ടും ചെരാത്ത ദുഷ്പ്രവൃത്തി
യെ നടത്തി. അതാവിതു അവൻ ശീലൊവിലെ സാക്ഷി
കൂടാരത്തിന്നു പ്രതികൂലമായ ആരാധനയെ ഒഫ്രയിൽ
സ്ഥാപിച്ചു സ്വന്തകുഡുംബത്തെ മാത്രം അല്ല എല്ലാ
ഇസ്രയെലിനെ തന്നെ വിശുദ്ധസ്ഥലത്തിൽനിന്നും ദെ
വാരാധനയിൽ നിന്നും വീഴുമാറാക്കിയത.

൯. നായ. ൧. എന്നാൽ ശെഖെമ്യ വെപ്പാട്ടിയിൽനിന്നു
ഗിദ്യൊന്നു ജനിച്ച പുത്രനായ അബിമെലക്കിനെ അ
ച്ഛൻ മരിച്ച ശെഷം ശെഖെമ്യർ രാജാവാക്കി. അവ
ൻ ൭൦ സഹൊദരന്മാരെ ദ്രൊഹമായി കൊല്ലിച്ചു. യൊ
ഥാം എന്നൊരുത്തൻ മാത്രം ശെഷിച്ചു. അവൻ
ഗരിസ്സീം മലയിൽനിന്നു ശെഖെമ്യരൊടു ഒലിവു അത്തി
മരങ്ങളും മുന്തിരിവള്ളിയും വെണ്ടാ എന്നു പറഞ്ഞ ശെ
ഷം മരങ്ങൾ സ്വന്തനാശത്തിന്നായി രാജാവാക്കിയ
മുൾചെടിയുടെ ഉപമയെ പറഞ്ഞു ഇരുപക്ഷക്കാരും ത
ങ്ങളിൽ നശിപ്പിക്കും എന്ന ശാപം ഉച്ചരിക്കയും ചെയ്തു. ൩
വൎഷം വാണ ശെഷം മത്സരം ഉണ്ടായി അതിൽ
ശെഖെമ്യർ മിക്കവാറും അബിമെലക്കിന്റെ ക്രൂരത
യാൽ നശിച്ചു അവൻ താനും ഗൊപുരത്തിൽനിന്നു ഒ
രു സ്ത്രീ ചാടിയ തിരിക്കല്ലു കൊണ്ടു മുറിപെട്ടു മരിക്കയും
ചെയ്തു.

൭൫൫. യപ്ലുഹ

൰. നായ. ൧. അനന്തരം തൊല എന്നവൻ ൨൩
വൎഷവും യായിർ ൨൨ വൎഷവും നായകന്മാരായ ശെഷം
ഇസ്രയെലർ പിന്നെയും അന്യൊന്യരുടെ ദെവക
ളെ സെവിച്ചപ്പൊൾ യഹൊവ കൊപിച്ചു പടിഞ്ഞാ
റെ ദെശം ഫലിഷ്ടൎക്കും കിഴക്കെ നാടു അമ്മൊന്യൎക്കും
ഏല്പിച്ചു കളഞ്ഞു. ഇവർ ൧൮ വൎഷത്തൊളം ഇസ്ര
യെൽ പുത്രന്മാരെ ഞെരുക്കി വന്നു. ഒടുക്കം അവർ യഹൊ
വയിലെക്കു തിരിഞ്ഞു മുറയിട്ടപ്പൊൾ യഹൊവ: നിങ്ങൾ
എന്നെ വിട്ടു അന്യദെവന്മാരെ വെച്ചു സെവിക്കയാ
ൽ എന്നെ അല്ല അവരെ തന്നെ അനുഗ്രഹിച്ചു കൊൾവിൻ

എന്നു കല്പിച്ചു. ആയതു കെട്ടാറെ ജനം അനുതപിച്ചു ത
ങ്ങളെ താഴ്ത്തി യഹോവയിൽ നിന്നു കരുണ പ്രാപിക്കയും ചെ
യ്തു. പിന്നെ ശത്രുവിനെ എതിരിടുവാൻ ഇസ്രയെല്യ സൈ
ന്യം മിസ്പയിൽ പാളയം ഇറങ്ങി. അവൎക്കു പടനായകൻ ഇല്ല
ത്താനും.

൧൧ായ. ൩൯. ൩൬. വെശ്യാപുത്രനായ യപ്തഹെ യ
ഹൊവ രക്ഷകനാക്കുവാൻ നിശ്ചയിച്ചു. പിതാവിന്റെ
വീട്ടിൽ നിന്നു തള്ളിപ്പൊയശെഷം അവൻ യൎദ്ദൻ അക്ക
രയുള്ള തൊബ്‌ദെശത്തിൽ പാൎത്തു ഒരു ചെറിയ സൈ
ന്യം കൂട്ടി പലകാലമായി അമ്മൊന്യരുടെ ദെശം ആക്ര
മിച്ചിരുന്നു. ഇസ്രയെല്യ വൃദ്ധന്മാർ അവനെ വന്നു
കണ്ടു പടനായകനാകുവാൻ അപെക്ഷിക്കയും ചെയ്തു.
ആദ്യം അവൻ അമ്മൊന്യരാജാവൊടു സന്ധിപ്പാൻ ആ
ളയച്ചതു വ്യൎത്ഥമായി. പട ഉണ്ടായാറെ അമ്മൊന്യർ
തൊറ്റു എങ്കിലും യപ്തഹ തന്റെ പാട്ടിൽ ചെയ്ത നെൎച്ചഹെ
തുവാക്കി ഏകപുത്രിയെയും ഉപെക്ഷിക്കെണ്ടിവന്നു. പട
സാധിച്ചതിനാൽ ഗിലയാദ്യരായ എഫ്രയിമ്യർ അസൂയ
പ്പെട്ടു യപ്തഹ അവരെ സഹായത്തിന്നു വിളിക്കായ്കകൊ
ണ്ടു കിഴക്കെ നാടാക്രമിച്ചു തൊല്ക്കയും ചെയ്തു. ശിബ്ബൊല
ത് എന്നെ ശബ്ദം ഉച്ചരിപ്പാൻ കഴിയാത്തവർ ആരും യൎദ്ദനെ
കടക്കരുതു എന്നു കല്പിച്ചതിനാൽ സിബ്ബൊലത് എന്നു
ച്ചരിപ്പാൻ പ്രാപ്തിയുള്ള എഫ്രയിമ്യസൈന്യം അ
ശെഷം മുടിഞ്ഞു. യപ്തഹ ആറു വൎഷം നായകനായി മരി
ച്ചശെഷം എബ്ലൊൻ ൭ സംവത്സരവും, എലൊൻ ൧൦
സംവത്സരവും, അബ്ദൊൻ ൮ വൎഷവും നായകന്മാരായി
വാണു.

## ൧൭ന്ന. ശിംശൊൻ

൧. ന്യായ. ൧൩. പടിഞ്ഞാറെനാട്ടിൽനിന്നു ഫലി
ഷ്ടരുടെ ഉപദ്രവം നീക്കുവാനുള്ള രക്ഷിതാവു വരുന്നതി
ന്നു ഇനിയും ൨൦ വൎഷം താമസം ഉണ്ടായി. ഇങ്ങനെത്തു
കഷ്ട കാലം ൪൦ സംവത്സരത്തോളം ഭാരമായി ഇസ്രാ
യെലിന്മെൽ കിടന്നു. അക്കാലത്തിൽ ദാൻ ഗൊത്രക്കാ
രനായ മനൊഹയുടെ ഭാൎയ്യക്കു യഹൊവാദൂതൻ പ്ര
ത്യക്ഷനായി ഒരു പുത്രൻ ഉണ്ടാകും എന്നും ഗൎഭം മുതൽ
അവൻ നസീർവൃത്തിയെ അനുസരിച്ചു ഇസ്രായെലരെ ഫ
ലിഷ്ടരിൽനിന്നു ഉദ്ധരിപ്പാൻ തുടങ്ങും എന്നും അറി
യിച്ചു. ജനിപ്പാനുള്ള പുത്രൻ ശിംശൊൻ തന്നെ.

൨. ന്യായ. ൧൪. ൧൫. ശിംശൊൻ വളൎന്നാറെ തിമ
ത്തിൽ വെച്ചു ഒരു ഫലിഷ്ട്യ കന്യകയെ കണ്ടു മൊഹി
ച്ചു മാതാപിതാക്കന്മാരുടെ വിരൊധം കൂട്ടാക്കാതെ അ
വളെ വിവാഹം കഴിക്കയും ചെയ്തു. ഇതു യഹൊവയി
ൽനിന്നു വന്നത് ഫലിഷ്ടരിൽ ഒരു ഹെതു കിട്ടുവാൻ വെ
ണ്ടി തന്നെ. ശിംശൊൻ കണ്മൊഹത്താൽ ബദ്ധനായി
ധൎമ്മത്തെ ലംഘിച്ചു ഒർ അജ്ഞാനസ്ത്രീയെ വിവാഹം
കഴിച്ചതു കൊണ്ടല്ല ആ ദൊഷം തന്റെ ഉദ്യൊഗ
ത്തെ നടത്തുവാൻ കാരണമാക്കി തീൎത്തതു യഹൊവ
യിൽനിന്നു ഉണ്ടായത്. ഭാൎയ്യ അവന്റെ കടങ്കഥയു
ടെ സാരം ചങ്ങാതിമാരൊടു അറിയിച്ചു കൊടുത്തതു വാ
ഗ്ദത്തം ചെയ്ത കുപ്പായങ്ങളെ കിട്ടുവാൻ ൩൦ ഫലിഷ്ടരു
ടെ വധത്തിന്നു ഹെതുവായി. അവൾ മറെറാരുവന്നു ഭാ
ൎയ്യയായതു കണ്ടു അവൻ പന്തങ്ങളൊടു കൂടിയ ൩൦൦ കുറുക്കന്മാ
രെ ഫലിഷ്ടരുടെ വയലിൽ അയപ്പാനും കണ്ടെത്തു

അവരെ സംഹരിപ്പാനും കാരണം വരുത്തിയത്. യഹൂ-
ദ മല പ്രദെശത്തിലെ എഥാം ഗുഹയിൽ പാൎക്കുമ്പൊൾ
ഫലിഷ്ടരെ ഭയപ്പെട്ടു യഹൂദന്മാർ വന്നു അവനെ
കെട്ടി ശത്രുക്കൾക്കു എല്പിപ്പാൻ ശിംശൊൻ സമ്മതിച്ചു. എ-
ന്നാൽ ഫലിഷ്ടർ ആൎത്തു സന്തൊഷിച്ചത അകാലമാ-
യിപൊയി. യഹൊവാത്മാവു അവനിൽ പ്രവെശിച്ചു അ-
വൻ കയറുകളെ കരിഞ്ഞ വക്ക കണക്കനെ പൊട്ടിച്ചു ക-
ളഞ്ഞു. അവിടെ ഒരു കഴുതയുടെ താടിയെല്ലിനെ കണ്ടെ-
ടുത്തു -൧൦൦൦ പെരെ കൊല്ലുകയും ചെയ്തു. ആ സ്ഥാ-
ലത്തിന്നു അവൻ രാമൊത്ത് ലെഹി [എല്ലൂർ] എന്ന പെ-
ർ വിളിച്ചു. പിന്നെ ദാഹത്താൽ വലഞ്ഞു പ്രാൎത്ഥിച്ചാ-
റെ ദൈവം ലെഹിയിൽ നിന്നു ഉറവു വെള്ളം വരുത്തി
അവനെ ആശ്വസിപ്പിക്കയും ചെയ്തു.

സൂചകം: കടക്കഥയായിതു: തിന്നികിൽനിന്നു തീനും ഉ-
ഗ്രനിൽനിന്നു മധുരവും ജനിച്ചു. അതിന്റെ സാരമൊ മധു-
രമുള്ളതു തെനല്ലയൊ ഉഗ്രൻ സിംഹം തന്നെ. തിരു-
ത്തിലെ കള്ളക്കാൎയ്യത്തിൽ ശിംശൊന്നിംഹ കൂട്ടിയെ
കാണും സംഭവിച്ചതു അതിൽ അടങ്ങിയത്.

൩. ന്യായ. ൧൬. ശിംശൊൻ ഘസ്സ പട്ടണത്തിൽ ഒരു
വെശ്യയുടെ അടുക്കൽ ചെന്നു രാത്രി പാൎത്തതു ഘസ്സാ-
ക്കൾ അറിഞ്ഞാറെ അവനെ പിടിച്ചു കൊല്ലുവാൻ പട്ട-
ണവാതിലിനെ പൂട്ടി പതിയിരുന്നു. ശിംശൊൻ നടുക്കാ-
ത്തെ പാതിരാവിൽ എഴുനീറ്റു പട്ടണവാതിൽ രണ്ടു കാ-
ലുകളൊടു കൂടെ പൊരിച്ചെടുത്തു ഹെബ്രൊൻ സമീപത്തുള്ള
കുന്നിൻപുറത്തു കൊണ്ടുപൊയി വെക്കയും ചെയ്തു. മൂന്നാം
പ്രാവശ്യം അവൻ കാമപരവശനായി സൊരെക്ക് പുഴ-

വക്കത്തുഫലിഷ്ത്യസ്ത്രീയായ ദലീലയെ മൊഹിച്ചു. അയ
ൾ ഫലിഷ്ത്യപ്രഭുക്കന്മാരൊട്ടു വളരെ കൈക്കൂലി വാങ്ങി
ശിംശൊന്റെ ശക്തിയുടെ മൎമ്മം അറിയാനും അവനെ ഫ
ലിഷ്ത്യൎക്കു ഏല്പിപ്പാനും തന്നാലാകുന്നെടത്തൊളം ഉപായ
തന്ത്രങ്ങളെ പ്രയൊഗിച്ചു മൂന്നുവട്ടം തൊറ്റ ശെഷം അ
വൾ ദിനമ്പ്രതി അവനെ ബുദ്ധിമുട്ടിച്ചു നിൎബ്ബന്ധിച്ചപ്പൊൾ
അവൻ വ്യസനപ്പെട്ടു തന്റെ ഹൃദയത്തെ അറി
യിച്ചു. പിന്നെ അവൾ അവന്റെ നാസീർവ്രതത്തൊടു
സംബന്ധിച്ച ജടകളെ ചിരപ്പിച്ചു ഉടനെ ബലം എ
ല്ലാം അവനെ വിട്ടുപൊകി നാസീർ നെൎച്ചയെ ലംഘിച്ച
കാരണത്താൽ തന്നെ. പെട്ടന്നു ഫലിഷ്ത്യർ അവനെ പി
ടിച്ചു കണ്ണുകളെ ചൂന്നെടുത്തു ഘസ്സായിലെക്കു കൊണ്ടുചെ
ന്നു ചങ്ങലയിട്ടു തടവിൽ ആക്കി മാവു പൊടിപ്പിച്ചു കൊ
ൾകയും ചെയ്തു. എന്നാൽ ശിരൊരൊമം വീണ്ടും വളൎന്നു ത
ന്റെ പാപവഴിയെ അറിഞ്ഞു മാനസാന്തരപ്പെട്ടുക
കൊണ്ടു വെളിവായ അടയാളത്തൊടു കൂട ഉള്ളിലെ ദി
വ്യശക്തിയും അവന്നു തിരിച്ചുവന്നു. ദാഗൊൻ ദെവന്നു
ഉത്സവം കൊണ്ടാടിയ ഫലിഷ്ത്യരുടെ മുമ്പാകെ പാടി
കളിക്കെണ്ടതിന്നു പ്രഭുക്കൾ ശിംശൊനെ വരുത്തി നി
ൎത്തിക്കമാറാക്കി. ആ മാടത്തിന്റെ കീഴിലും മെലിലും സ്ത്രീ
പുരുഷന്മാരും കൂടി ഏകദെശം ൩൦൦൦ പെർ ഉണ്ടായിരു
ന്നു മാളികകളുടെ ആധാരമായി നിന്നിരുന്ന. അവൻ തൂ
ണുകൾ രണ്ടിനെയും രണ്ടു കൈകൊണ്ടും പിടിച്ചു നിന്നു ചാ
ഞ്ഞപ്പൊൾ ഭവനം വീണു അനെകപ്രഭുക്കന്മാരൊടും
ജനങ്ങളൊടും കൂടെ താനും മരിച്ചു. ഇങ്ങനെ ജീവകാല
ത്തിൽ നടത്തിയ ഉദ്യൊഗം മരണത്തിൽ നിവൃത്തിക്കയും ചെയ്തു.

സൂചകം: ശിംശൊൻ ഇസ്രയെലരെ പെലിഷ്ടരുടെ കൈക്കൽ
നിന്ന രക്ഷിപ്പാൻ ആരംഭിക്കമാത്രം ചെയ്തത്. ഇവ
ന്റെ ബലം അകറ്റം തന്നെ ആയിരുന്നു. ന്യായ. ൧൬,൧൭.
കാരണം എപ്പൊഴും അവൻ തൻ ഇഷ്ടക്കാരനായി നടന്നു
അവനിൽ സമൎപ്പിച്ചു കിടന്ന ദൈവശക്തിയെ അവൻ ദുൎവ്വ്യ
യം ചെയ്കയും മൊഹത്താൽ പലവട്ടം ദിവ്യവിളിയെ
മറന്നുകളഞ്ഞും എങ്കിലും കുറ്റം മുറ്റും അവന്റെ മെൽ അ
ല്ല ജനത്തിന്മെലും ചുമത്തുവാൻ കാരണം ഉണ്ടു. എപ്പൊഴും
അവൻ ഏകനായി വ്യാപരിക്കെണ്ടി വന്നു ജനം അവന്നു സ
ഹായം ഒന്നും ചെയ്യാതെ ഭീരുക്കളായി അവനെ ശത്രുക്കളു
ടെ കയ്യിൽ എല്പിച്ചുവല്ലൊ. ദൈവം കയ്യിൽ പിടിച്ചു
ഏക പുരുഷൻ സൎവ്വജനത്തിന്നു രക്ഷിതാവായി ഉയ
ൎന്ന കാലം അന്നു കഴിഞ്ഞു പൊയിരുന്നു. ഹിബ്രൊ ൧൧, ൩൨
ഉം. ശിംശൊന്റെ കാലത്തിൽ അവൻ നിവൃത്തിച്ചതിനെ
ക്കാൾ അധികം ചെയ്യുമായിരുന്നു എന്നു വിചാരിപ്പാൻ സം
ഗതി ഇല്ല. ശിംശൊൻ ആരംഭിച്ചതിനെ ശമുവെലിന്റെ
പ്രയത്നത്താൽ ജനം ദൈവത്തൊടു ഇണങ്ങി വന്ന ശെഷം
ദാവിദിന്നു നിവൃത്തിപ്പാൻ കഴിവു വന്നു.

## ൧ രൂത്ത്

ഒരു ക്ഷാമകാലത്തു പക്ഷെ മിദ്യാനരുടെ ഉപദ്രവസ
മയത്തു തന്നെ ബെത്ലഹെമ്യനായ എലിമെലക് ഭാൎയ്യയായ
നവുമിയൊടും രണ്ടു പുത്രന്മാരൊടും കൂടെ കനാൻ ദെശം വിട്ടു
മൊവബിലെക്ക ചെന്നു പാൎത്തു. പുത്രന്മാർ ഇരുവരും മൊ
വബ്യസ്ത്രീകളെ വിവാഹം കഴിച്ചു ഒരുത്തിക്ക ഒൎപ്പാ, മറ്റെ
വൾക്കു രൂത് എന്നു പെരുകൾ ഉണ്ടായിരുന്നു. അല്പകാലം കഴി
ഞ്ഞിട്ടു എലിമെലക്കും അവന്റെ ശെഷം പുത്രന്മാർ ഇരു

വരും സന്തതി വെക്കാതെ മരിച്ചു. അനന്തരം നവൊമി
ഈ മൊവാബ ദെശത്തെക്ക മടങ്ങി ചെന്നു പുത്രഭാര്യമാർ ഇരു
വരും അവളുടെ കൂടെ പുറപ്പെട്ടപ്പൊൾ അവരെ മൊ
വബിൽ നിറുത്തുവാൻ എറിയൊന്ന പറഞ്ഞാരെ ഒർപ്പാ
സമ്മതിച്ചു ഈ നാട്ടിൽ തന്നെ പാർത്തു. എന്നാൽ രൂത്
യഹൊവാ ജനത്തൊടു കൂട ഇരിപ്പാൻ വളരെ അഗ്രഹം
ഉണ്ടാകിട്ടു വിരൊധവചനം ഒന്നും കൂട്ടാക്കാതെ നവൊമി
യൊടു കൂടെ ചെന്നു. ബെത്ലെഹെമിൽ എത്തിയാറെ തനി
ക്കും അമ്മെക്കും ഭക്ഷണം കിട്ടുവാൻ കൊയ്ത്തുകാലത്തു വയ
ലിൽ കൊയ്യുന്നവരുടെ പിന്നാലെ നടന്നു കതിരുക
ളെ പെറുക്കി പ്രത്യെകം ബൊവസിന്റെ വയലിൽ വളരെ ദ
യ ലഭിക്കയും ചെയ്തു. ബൊവസ് അടുത്ത ചാർച്ചക്കാരനാ
കിയതു പ്രകാരം രൂത്തിനെ വിവാഹം കഴിച്ചു മരിച്ചവൊ
രു ഭർത്താവിന്നു സന്തതി ഉണ്ടാക്കെണ്ടിയവനാകയാൽ
നവൊമി ഇതു ദെവവിരൽ എന്നു കണ്ടു. ബൊവസ് അവസ്ഥ
അറിഞ്ഞുടനെ ന്യായവെപ്പിനെ നിവൃത്തിച്ചു രൂത്തിനെ
വെട്ടുകൊണ്ടു അവൾ ദാവിദ് രാജാവിന്നു മൂത്തമ്മയായി
ത്തീർന്നു.

സൂചകം: ഒരു ഇസ്രയെലൻ മക്കളില്ലാതെ മരിച്ചുപൊകു
ൽ അടുത്ത ചാർച്ചക്കാരൻ വിധവയെ കെട്ടി ആദ്യജാത
നെ മരിച്ചവന്റെ മകൻ എന്നു വെച്ചു അവന്റെ വം
ശാവലിയിൽ ചെർക്കെണം എന്നതു വെപ്പു. ൫ മൊ.
൨൫. ൫—൧൦.

## അഞ്ചാം അദ്ധ്യായം

### ശമുവെൽ മുതൽ യഹൊവാലയനിർമ്മാണം

## ഭിന്നരാജ്യം എന്നിയ ഭേദങ്ങളും

[ഏകദേശം [illegible] – [illegible] സംവത്സരം]

### § ഇക്കാലത്തിന്റെ ഭാവം

൧. പഴയകാലം ശിംശൊൻ, ഏലി എന്നിരുവരെ കൊണ്ടു കഴിഞ്ഞു. ശമുവെൽ പഴയനിയമത്തിലെ ദൈവരാജ്യം തികഞ്ഞ തേജസ്സിൽ എത്തിപ്പാൻ വ്യാപരിച്ചു പുതിയ കാലം ആരംഭിക്കയും ചെയ്തു. ദാവിദ്, ശലൊമൊൻ എന്നിരുവർ മുഖാന്തരം യഹോവ തന്റെ ജനത്തിന്നു സാധിപ്പിച്ചു കൊടുത്ത ഐക്യരാജ്യം, സ്വാതന്ത്ര്യം, ഖ്യാതിത്വം, ധർമ്മം, സത്യാരാധന ഇവ എല്ലാം ജനത്തിന്റെ കുററത്താൽ ദൈവവാഗ്ദത്തങ്ങളുടെ വർണ്ണിക്കവെച്ചുള്ള ഫലങ്ങളെ പുറപ്പെടുവിച്ച പ്രകാരം കാണുന്നില്ല. അതുവരെക്കും ദൈവവാഗ്ദത്തങ്ങളുടെ ആധാരങ്ങളുടെ ഖ്യാതിയും ആശാസ്യതയും മതിയായി വന്നില്ല. അതുകൊണ്ടു രണ്ടു പുതിയ ശക്തികൾ ചെന്നുവന്നു പ്രവാചകം, രാജത്വം എന്നിവ തന്നെ. യഹോവാവചനം ദേശത്തിൽ ചുരുക്കവും പ്രവാചകം സ്വല്പവുമായിരിക്കുമ്പോൾ ൧ ശമു. ൩, ൧. മുതൽ അല്പം ചില പ്രാവശ്യം മാത്രം കാണായി വന്ന പ്രവാചകം ശമുവെലിലും അവൻ മുഖാന്തരവും ഇസ്രയെല്ല്യ രാജ്യത്തിന്റെ അവസ്ഥാക്കിൽ വിടാതെ നിന്നു പുളിമാവു പോലെ ആയിത്തീർന്നു. ശമുവെലിന്റെ പ്രവാചകശാലകളിൽ നിന്നു പ്രവാചകസ്ഥാനത്തൊടു കൂട പ്രവാചക ഉദ്യോഗവും ജനിച്ചുണ്ടായത് എന്നാൽ പ്രവാചകം ദൈവവാക്കും (൧ ശമു. ൯, ൯.) രാജ്യത്തിന്റെ മനോബോധവും ആയി വർത്തമാനകാലവും അതിന്റെ ഉദ്യോഗസ്ഥിതികളും ഭൂതഭവിഷ്യത്തുകളിൽ നിന്നു ഗ്രഹിപ്പാൻ ഉപദേശിക്കുന്നത്.

സൂചകം: പ്രവാചകശാലകളിൽ വൃദ്ധന്മാരും പരിക്ഷിതരു
മായ പ്രവാചകരുടെ കീഴെ ബാല്യക്കാർ പ്രവാചകവു
ദ്യോഗത്തിന്ന വെണ്ടുന്ന ഉപദെശങ്ങളും മറ്റും സാധിച്ചു.
സൂക്ഷ്മകണ്ണുള്ള ശാലകൂട്ടന്മാർ ശിഷ്യരുടെ തെരിഞ്ഞെ
ടുപ്പിൽ സ്വാഭാവികഗുണങ്ങളും ദിവ്യവിളിയും മുന്നിട്ടു
വിചാരിച്ചത്. പ്രവാചകം ഒരു വിദ്യ അല്ല ദിവ്യദാനം
അത്രെ അതുകൊണ്ടു ശാലകളിൽ പ്രത്യെകം ശൊശയ
ത്തിൽ ശീലം, ദൈവവാഴ്ചക്കു യൊഗ്യമായ മനൊഭാവം,
പുതിയ ജീവൻ എന്നിവകളെ തന്നെ പ്രവാചകവുദ്യൊഗ
ത്തിന്ന ആധാരം എന്ന വെച്ചു വളർത്തിയത്. അങ്ങിനെ
യുള്ള ശാലകൾ രാമാ, യരിഖൊ, ബെത്തെൽ, ഗില്ഗാൽ ഈ
നാലു പട്ടണങ്ങളിൽ ഉണ്ടായിരുന്നു. ൧ശമു. ൧൯, ൧൮-
൨൪; ൨രാജ. ൨, ൩. ൫; ൪, ൩൮. ശിഷ്യർ പ്രത്യെകം ബാല്യ
പ്രായം ചെന്നവരും ചിലർ വിവാഹം കഴിച്ചവരും ആ
കിരുന്നു. ചിലെടത്ത് അവർ വലിയ കൂട്ടമാകി കുഡുംബ
ക്രമത്തിൽ പാർത്തു. ചിലപ്പൊൾ ശാലകൂട്ടന്മാർ അവരെ
പ്രവാചകദൂതരാക്കിട്ടും അയച്ചു. ൨രാജ. ൯, ൧. എന്നാൽ
എല്ലാ പ്രവാചകർ അപ്രകാരമുള്ള ശാലകളിൽനിന്നു
പുറപ്പെട്ടു എന്നു വിചാരിക്കെണ്ടാ. ചില പ്രധാന പ്രവാ
ചകന്മാരെ യഹൊവ തങ്ങളുടെ തൊഴിലുകളിൽനിന്നു
എടുത്തു പ്രവാചകവുദ്യൊഗത്തിന്നു വിളിക്കയും ചെയ്തു.
൧രാജ. ൧൯, ൧൯; ആമൊസ്. ൭, ൧൪.

൨. പ്രവാചകത്തൊടു രാജത്വം എന്ന മറെറാരു വൃ
ത്തം ചെർന്നു വന്നു. അതിൽ ജനത്തിന്നു ദൃശ്യമായ ഐക്യം
സാധിച്ചു. അതു ദൈവവാഴ്ചക്കു പ്രതികൂലമായ സ്വെച്ഛയി
ൽനിന്നു ജനിച്ചു എങ്കിലും അദൃശ്യരാജാവായ യഹൊവ

ത്തിൻെറ സ്ഥാപനം നിശ്ചയിച്ചും സ്ഥിരീകരിച്ചുമുള്ളതി
ൻെറ ദൃഷ്ടാന്തം ക്ഷമയെ നിരസിച്ചുതാനും. ആദ്യംതന്നെ
വെൎത്തിയ പ്രവാചകന്മാരും ശക്തിയൊടെ രാജ്യത്തി
ന്നു സഹായമായി നിന്നു ദൈവവചനമായ ശസ്ത്രത്താവി
ൽ വാൾപിടിച്ചുള്ള യുദ്ധംപൊലെ രാജാവിനെ ശാസി
ച്ചുപദേശിച്ചു വിരോധങ്ങളെ നീക്കുവാൻ മതിയായ
തിനാൽ രാജ്യത്തെ സംഹരിക്കാതിരിപ്പാൻ ദൈവത്തി
നു ഇഷ്ടം തൊന്നീട്ടില്ല. പഴയനിയമകാലത്തിലെ അ
വസ്ഥ ദാവിദിൻെറ ജയങ്ങളാൽ പുറത്തെക്കും ശലൊ
മൊൻെറ ദെവാലയനിൎമ്മാണത്താൽ അകത്തെക്കും
തികവു പ്രാപിച്ചത്. മശിഹെക്കായ പ്രതീക്ഷ ദാവിദ്
വംശത്തൊടു ചെൎന്ന രാജ്യത്തിൻെറ സ്ഥാപനത്താ
ൽ പുതിയ ഭാഷ ധരിച്ചു. കാരണം ദാവിദിൻെറ ബല
വും ജയങ്ങളും ശലൊമൊൻെറ സമാധാനവാഴ്ചയും തെ
ജസ്സും മശിഹാരാജ്യത്തിന്നു മുങ്കുറികളായി ശൊഭി
ച്ചു. ശലൊമൊൻെറ ദെവാലയനിൎമ്മാണത്താൽ പഴ
യനിയമത്തിലെ ദെവാരാധനെക്കു അതിതെജസ്സും
തികവും ഐക്യവും ജനിച്ചുണ്ടായത്.

സൂചകം: രാജ്യത്തിൻെറ സ്ഥാപനത്താൽ സംസ്ഥാനം
തികവു പ്രാപിച്ചു. എന്നാൽ ഇസ്രയെല്യരാജാവു സ്വ
ന്തനാമത്തിൽ അല്ല ദെവനാമത്തിൽ തന്നെ വാഴുക
കൊണ്ടു പ്രവാചകന്മാരും പുരൊഹിതന്മാരും ഉദ്യൊഗപ്രകാ
രം രാജാവിൻെറ കീഴിൽ അല്ല അവനൊടു സമന്മാർ
തന്നെ. സ്ഥാനപ്രവൃത്തിയെ ചെയ്യാത്ത സമയം അവ
ർ ശെഷം പ്രജകളെ പൊലെ രാജാവിന്റെ കീഴടങ്ങി
യിരിക്കെണം. എന്നാൽ തങ്ങളുടെ ഉദ്യൊഗത്തിൽ

അവർ ദൈവത്തിന്നു മാത്രം ഉത്തരവാദികൾ രാജാ
ക്കന്മാരല്ല

## ൪൫. ഏലിയും ശമുവേലും

൧ ശമു. ൧. — ൭. ഏലി പക്ഷെ ശിംശോന്റെ കാല
ത്തിൽ തന്നെ ൪൦ വൎഷത്തോളം നായകനും മഹാപുരോ
ഹിതനും ആയിരുന്നു. അവന്റെ കാലത്തിൽ എല്ക്കനാ
വിന്റെ ഭാൎയ്യയായ ഹന്നാ യഹോവയോടു ഒരു മകനെ
അപേക്ഷിച്ചു പ്രാപിച്ചാറെ ദൈവം കേട്ടതിനാൽ
കൊടുത്തത് എന്നൎത്ഥമുള്ള ശമുവേൽ എന്ന പേരിട്ടു നേ
ൎച്ച പ്രകാരം ശുദ്ധസ്ഥലത്തിലെ ശുശ്രൂഷെക്കായി സ
മൎപ്പിക്കയും ചെയ്തു. ഏലിയുടെ പുത്രന്മാരായ ഹൊഫ്നി
യും പിനഹാസും ക്രൂരദുഷ്ടതകളെ പ്രവൃത്തിച്ചു പോന്നു.
അതിവത്സലനായ പിതാവു അതു അറിഞ്ഞിട്ടും അവരെ
ശിക്ഷിക്കാതെ പോന്നു. ഒരു രാത്രിയിൽ യഹോവ ശമു
വേലിന്നു പ്രത്യക്ഷനായി അന്നോളം അവൻ യഹോ
വയെ അറിഞ്ഞില്ലതാനും. എന്നാൽ ഏലിയുടെ വച
നപ്രകാരം യഹോവെ, അടിയൻ കേൾക്കുന്നു എന്നു
പറഞ്ഞാറെ യഹോവ ഏലിക്കും കുഡുംബത്തിന്നും അടു
ത്തുവന്ന നാശം അവനോടു അറിയിച്ചു. അതിന്നു ഏ
ലി അവൻ യഹോവ അല്ലോ അവന്റെ ഇഷ്ടപ്രകാരം
ചെയ്യുമാറാകട്ടെ എന്നു പറഞ്ഞു. പിന്നെ ഫലിഷ്ടരോ
ടുള്ള യുദ്ധത്തിൽ ദുൎവ്വിശ്വാസത്തിൻ ആശ്രയത്തോടെ
ഒരുമിച്ചും എഴുന്നെള്ളിച്ചു സാക്ഷിപെട്ടകം ശത്രുകൈ
ക്കലും ദാഗോന്റെ ക്ഷേത്രത്തിലും ആയി പോയി. എ
ന്നാൽ അതിശയം പെട്ടകത്തിന്റെ മുമ്പാകെ രണ്ടുവ
ട്ടം കവിണ്ണുവീണു ഫലിഷ്ടൎക്കു മൂലവ്യാധികളും നിലങ്ങളി

ൽഷലിയാധയും ഉണ്ടാക്കി. രണ്ടു കടിഞ്ഞൂൽ പശുക്കൾ യ
ഹൂദഗൊത്രത്തിന്റെ അതിരിലെ ബെത്തശെമെസ് പട്ട
ണത്തിലെക്ക ഒരു പൊൻ കാഴ്ചകളൊടുകൂടെ സാക്ഷി
പെട്ടകത്തെ കൊണ്ടുപൊയി അവിടെ ലെവ്യർ പെട്ട
കത്തെ ഒക്കെ കൊണ്ടു പശുക്കളെ ബലികഴിച്ചു. ബെത്ത
ശെമെസക്കാർ ശങ്കകൂടാതെ പെട്ടകത്തെ നൊക്കിയ
പ്പൊൾ ൫൦ ആ. ൭൦. ഏഴുപതുപെർ മരിക്കയും ചെയ്തു. പി
ന്നെ അവിടെനിന്നു കിർയ്യത്ത്യരീമിലെക്ക പെട്ടകത്തെ
കൊണ്ടുപൊയി അവിടെ അത ദാവീദിന്റെ സമയ
ത്തൊളം ഉണ്ടായിരുന്നു ശീലൊവിൽ ഉണ്ടായ സാക്ഷി
കൂടാരത്തിൽനിന്ന വെർപ്പെട്ടതിന്നെ. ഏലിയുടെ പുത്രന്മാ
ർ പൊർക്കളത്തിൽ പട്ടുപൊയി എന്നും സാക്ഷി
പെട്ടകം പിടിച്ചു പൊയി എന്ന വർത്തമാനം കെട്ടപ്പൊ
ൾ ഏലി പീഠത്തിൽനിന്നു വീണു കഴുത്തൊടിഞ്ഞു മരിക്കയും
ചെയ്തു. അനന്തരം ശമുവെൽ ജനത്തെ മിസ്പാകിൽ കൂട്ടി
ച്ചുകൂട്ടി സകല ബിംബങ്ങളെയും നീക്കി ഫലിഷ്ടരെ
തൊറ്റശെഷം ഒരു കല്ലിനെ ജയസ്തംഭമാക്കി നിറുത്തി
യഹൊവ നമ്മെ ഇത്രവരെയും സഹായിച്ചു എന്നു
ചൊല്ലി എബെനെജർ [സഹായശില] എന്ന പെർ വി
ളിക്കയും ചെയ്തു.

## ൭൩ാം. ശൌലെ രാജാവാക്കിയതും
## യുദ്ധങ്ങളും

൧. ശമു. ൮. — ൧൫. ശമുവെൽ വൃദ്ധനായപ്പൊ
ൾ രണ്ടു പുത്രന്മാർ അവന്റെ വഴികളിൽ നടക്കാതെ
ന്യായം മറിച്ചുകളഞ്ഞു. ആയതും അല്ലാതെ അമ്മൊന്യ
രാജാവു ജനത്തെ ഉപദ്രവിപ്പാൻ തുടങ്ങിയാറെ ജനം.

൭. ൮. ൧൨. ഇസ്രയെലർ എല്ലാ ജാതിക്കാൎക്കും ഉള്ള
പൊലെ ഞങ്ങൾക്കും ഒരു രാജാവിനെ കല്പിച്ചാക്കെ
ണം എന്നു ശമുവെലൊടു പറഞ്ഞു. ദൈവകല്പന പ്ര
കാരം അവൻ ബെന്യമിൻ ഗൊത്രത്തിലെ കീശിന്റെ പു
ത്രനായ ശൌലെ രാജാവാക്കി അഭിഷെകം കഴിച്ചെ
പ്പൊൾ ദൈവം ഇവന്നു വെറൊരു ഹൃദയം തന്നു. അപ്പൊ
ൾ വാഴിഗില്ല്യാദിലെ യാബെശ് പട്ടണത്തവരങ്ങളും എ
ല്ലാവരുടെ വലത്ത കണ്ണു ചൂന്നെടുത്തുകളയും എന്നു
ചൊല്ലി ഭയം വരുത്തി പട ഉണ്ടായാറെ തൊല്ക്കയും ചെ
യ്തു. പുത്രനായ യൊനതാന്റെ ശൂരതയാൽ ശൌൽ ഫ
ലിസ്ത്യരെയും ജയിച്ചശെഷം ശമുവെൽ ജനത്തൊടു വിട
വാങ്ങി യഹൊവെക്കും അവന്റെ അഭിഷിക്തന്നും മു
മ്പാകെ അവന്റെ മെൽ കുറ്റം ചുമത്തുവാൻ എ
ന്തുമില്ല എന്നു അവർ എറ്റുപറയെണ്ടി വന്നു. അനന്ത
രം അവൻ ദൈവവാഴ്ചക്കു വിരൊധമായി രാജാവെ
ചൊദിച്ച ദൊഷത്തിന്നു അവൎക്കു ബൊധം വരുത്തി
അകാലത്തിങ്കൽ ഇടിയും മഴയും ഉണ്ടാക്കി അവന്റെ
വാക്കിന്നു സാക്ഷ്യം തന്നു ജനത്തെ ഭ്രമിപ്പിക്കയും ചെ
യ്തു. എന്നാൽ ശമുവെൽ അവരെ ആശ്വസിപ്പിച്ചു രാ
ജാവെ അനുസരിച്ചു നടക്കെണം എന്നു ബുദ്ധി ചൊല്ലി
താൻ ഇനി മെൽ നായകനല്ല എങ്കിലും പ്രവാചകനാ
യിട്ടു അവൎക്ക വെണ്ടി പ്രാൎത്ഥിച്ചു യഹൊവാവഴിയെ ഉപ
ദെശിക്കും എന്നു പറഞ്ഞു ആണയിടുകയും ചെയ്തു.

൮. ൧ശമു. ൧൩. ൧൫. എന്നാൽ ശൌൽ തനിഷ്ടത്തി
ൽ രാജവെലയെ ആട്ടു അത്രക്ഷണത്തിൽ മറന്നു ഫലി
സ്തരൊടു യുദ്ധം ചെയ്യും മുമ്പെ പുരൊഹിതനായി നടിച്ചു യ

ഷിക്കയും ചെയ്തു. അന്നുതന്നെ ശമുവെൽ അവ
ന്റെ രാജ്യം സ്ഥിരമാക്കി നില്ക്കയില്ല എന്നു അവനോടു
പറഞ്ഞു. ദൈവകല്പനപ്രകാരം ശൌൽ അമലെക്യരെ
മുഴുവനും നശിപ്പിക്കൊണ്ടതിന്നു പുറപ്പെട്ടു രാജാവായ
അഗാഗിനെയും ഉത്തമമൃഗക്കൂട്ടങ്ങളെയും തനിഷ്ടത്തി
ൽ ശേഷിപ്പിച്ചതിനാൽ ശമുവെൽ അതിനെ കൊണ്ടു അ
വനോടു ചോദിച്ചപ്പോൾ ശൌൽ വെഷയാരിയാകി
കളും പറഞ്ഞു. എന്നാൽ ഒളിച്ചുവെച്ച മൃഗങ്ങളുടെ മു
ക്കിറയും കരച്ചലും കൊണ്ടു സത്യം അറിവാറായി വന്നു.
പിന്നെ യഹോവ അവനെ നിരസിച്ചു കളഞ്ഞ വിധിയെ
ശമുവെൽ അവനോടു അറിയിച്ചു ദൈവവാചകനാകി
എറിവുപൂണ്ടു യഹോവാകല്പന നിവൃത്തിച്ചു അഗാഗി
നെ കൊല്ലുകയും ചെയ്തു. അതിന്റെ ശേഷം യഹോ
വ ബെത്ലെഹെമിൽ നിന്നു ഒർ ഇടയ ബാല്യക്കാരനെ ത
ന്റെ അഭിഷിക്തനായിട്ടു തെരിഞ്ഞെടുത്തു. അവൻ ഇ
ശായുടെ ഇളയപുത്രനായ ദാവിദ് തന്നെ. ഇങ്ങനെ പൂൎവ്വ
വാഗ്ദത്തത്തിന്നും ൨ ശമൊ. ൭, ൧൨.—൧൬. മുമ്പെ നിശ്ചയി
ച്ച ചട്ടങ്ങൾക്കും നായ. ൪൯, ൧൦. ഫലിച്ചുവന്നു. യദെരം കൊ
ടുപ്പാൻ നിശ്ചയിച്ച സ്ഥാനം യഹൂദഗോത്രത്തിന്നു സാ
ധിക്കയും ചെയ്തു. [ദാവിദിന്റെ വംശാവലി രൂത്ത് ൪, ൧൮;
൧ നാള. ൨, ൧൦.—൧൫; മത്ത. ൧, ൩.—൬. നോക്കുക.] ശമു
വെൽ അവനെ അഭിഷേകം കഴിക്കുമ്പോൾ മനുഷ്യൻ
കാണുന്നതിനെ കാണുന്നു യഹോവ ഹൃദയം കാണുന്നു
എന്നൊരു ഉപദേശം പ്രാപിക്കയും ചെയ്തു. അന്നുതൊട്ടു
യഹോവയുടെ ആത്മാവു ശൌലിൽനിന്നു മാറി ദാവിദി
ന്മേൽ ഇറങ്ങി ഒരു ദുരാത്മാവു ശൌലിനെ ഭ്രമിപ്പിക്കയും

ചെയ്തു. ദാവിദ്‌വീണവായിച്ചുകൊണ്ടശൌലിന്മെലു
ള്ളദുരാത്മാവിനെനീക്കുവാനായിരാജസന്നിധിക്കിൽ
ചെന്നപാർക്കെണ്ടിവന്നു.

സൂചകം: പൂൎവ്വപ്രവാചകപ്രകാരം ൧മൊ. ൧൭,൬.—
൧൬. ൩൫,൧൧. ൪൯,൧൦. അബ്രഹാമിന്റെവംശ
ത്തിൽനിന്നരാജാക്കന്മാർഉദിക്കും. പിന്നെമൊ
ശപ്രവാചകാത്മാവുഉണ്ടായിട്ടു ഈഅവസ്ഥയെകണ്ടു
രാജചട്ടങ്ങളെയുംനിയമിച്ചുകൊടുത്തു. ൫മൊ. ൧൭,
൧൪.—൨൦. മശീഹായുടെഉദ്യൊഗത്തൊടുചെന്നരാജ
ത്വം പുരൊഹിതപ്രവാചകരുടെസ്ഥാനംപൊലെതന്നെ
ന്നുപഴയനിയമകാലത്തിൽസ്ഥാപിച്ചുമുക്കിയൊതി
ശൊഭിപ്പാൻഅവശ്യമായിരുന്നു. രാജാവെചൊദി
ക്കെണ്ടതിന്നുകാരണംഉണ്ടെന്നുകാണിപ്പാനായിട്ടുജ
നം ൫മൊ. ൧൭,൧൪.—൧൭. എഴുതിയവചനംതന്നെ
പ്രയൊഗിച്ചുഅങ്ങനെഅവർഒരുരാജാവിനെതെരി
ഞ്ഞെടുത്തതുമില്ല. ൫മൊ. ൧൭,൧൫. വചനപ്രകാരംആ
കാഴ്ചും ശമുവെൽമുഖാന്തരം യഹൊവകിൽസമ്മതിച്ചു
ത്. ൧ശമു. ൧൦,൧൯. എന്നിട്ടുംഅവർചൊദിച്ചതുദൈവ
വിരൊധമായിരുന്നകാരണംഅതുഅക്കാലവുംന്യായ
മുള്ളഹെതുഇല്ലാത്തതുംആകിരുന്നു. ഇതിനാൽഅവ
ർയഹൊവനായകനായികൊടുത്തശമുവെലെയുംശ
മുവെലിൽയഹൊവയെയുംത്യജിച്ചത്. ദൈവംനി
ശ്ചയിക്കുംമുമ്പെഅവർരാജാവെഅപെക്ഷിച്ചതിനാൽ
ദൈവംക്രൊധപ്രകാരംഅവൎക്കുരാജാവെകൊടുത്തു
സ്വന്തഹൃദയപ്രകാരംഅല്ലതാനും. ഈരാജാവുയഹൂ
ദഗൊത്രക്കാരൻഅല്ലഎന്നാൽഎല്ലാവരെക്കാൾതല

പൊക്കമുള്ളവൻതന്നെ. ദാവിദൊ ദൈവഹൃദയപ്രകാരമു
ള്ളപുരുഷനും യെഹൂദഗൊത്രക്കാരനും തന്റെസഹൊദ
രരിൽ ഇളയവനും ചെറിയവനും ആകുന്നു. ൧ശമു. ൧൬
൯.—൧൧.

## ൭൩. ദാവിദിന്റെ കഷ്ട കാലവും ശൌലിന്റെ മ രണവും

൧. ൧ശമു. ൧൮—൧൯. പിന്നെയും ഫിലിസ്തരൊ
ട്ടുയുദ്ധം ഉണ്ടായാറെ ഗാട്ട് പട്ടണത്തിൽനിന്ന ഗൊല്യാ
ത്ത് എന്നൊരു അങ്കക്കാരൻ എല്ലാവരും കെൾക്കെ ഇസ്ര
യെല്യ സൈന്യത്തെ നിന്ദിച്ചു അവന്റെ വാക്കിന്ന പ്രത്യു
ത്തരം പറവാൻ ഇസ്രയെലരിൽ ആൎക്കും ധൈൎയ്യം ഇല്ലാ
ഞ്ഞു. അത്രൊളം പിന്നെയും അപ്പന്റെ ഭവനത്തിൽ
പൊയി പാൎത്തിരുന്ന ദാവിദ് പിതാവിന്റെ നിയൊഗത്താ
ൽ പാളയത്തിലുള്ള സഹൊദരന്മാരുടെ അടുക്കൽ വ
ന്ന ഗൊല്യാത്തിന്റെ ദുഷിവാക്കുകളെ കെട്ടപ്പൊൾ പൂ
ൎണ്ണഹൃദയത്തൊടെ ദൈവത്തിൽ ആശ്രയിച്ചു ഇടയസ
ഞ്ചിയിൽ ചില മിനുസമുള്ള കല്ലുകളെ എടുത്തു കവി
ണയൊടും കൂട മല്ലനെ എതിരിടുവാൻ പുറപ്പെട്ടു അവനെ
കൊല്ലുകയും ചെയ്തു. എന്നാൽ അവന്റെ ജയവും സ്ത്രീക
ളുടെ ജയഗാനവും ഹെതുവായി ശൌലിന്റെ വൈരം
വൎദ്ധിച്ചു. ദാവിദ് അവന്റെ പുത്രിയായ മിഖളുടെ ഭൎത്താ
വായി എങ്കിലും അവന്റെ ജീവനെ എടുപ്പാൻ അന്വെ
ഷിച്ചു. ശൌലിന്റെ കുന്തത്തിൽ നിന്ന തെറ്റി ദാവിദ്
രാത്രിയിൽ വീട്ടിലെക്ക ഓടി അവിടെനിന്ന മിഖളുടെ കൌ
ശലത്താൽ സ്വൈരമായി ശമുവെലിന്റെ അടുക്കൽ

ഷത്തിൽ ശൌൽ അവനെ പിടിപ്പാൻ ആളയച്ചു. എന്നാ
ൽ അവിടെ വാഴുന്ന പ്രവാചകന്മാരു മൂത്തന്മാരെ ക
ണ്ടിച്ചു അവർ പ്രവചിക്കയും ചെയ്തു. രണ്ടാമത്തും മൂന്നാമ
ത്തും അയച്ചവർക്കും അങ്ങിനെ തന്നെ സംഭവിച്ചു. ഒടുവിൽ
ശൌൽ തന്നെ പോയപ്പോൾ ദൈവാത്മാവു അവന്മെൽ വ
ന്നിട്ടു അവനും പ്രവചിച്ചതിനാൽ ശൌലും പ്രവാചകരി
ൽ കൂട്ടമൊ എന്ന പഴഞ്ചൊൽ ഈ സംഗതിയാൽ അയി
കം നടപ്പാക്കിവന്നു.

൧ ശമു. ൨൦—൨൨. ദാവീദ രാമായിൽനിന്ന തന്റെ
സ്നെഹിതനായ യൊനഥാനെ കണ്ടു ഇനി ഒളിക്കൽ സം
ഭാരിപ്പാൻ പുറപ്പെട്ടു. ആകയാൽ അച്ഛൻറെ ദ്വെഷത
ശമിപ്പിപ്പാൻ നൊക്കിയത് വ്യർത്ഥമായിപൊയി. പി
താവു ദാവീദിനെ കൊല്ലുവാൻ നിശ്ചയിച്ചും എന്നു
വന്നപ്പൊൾ യൊനഥാൻ ദാവീദിനെ ഓടിപ്പൊവാൻ ഉപദെശി
ക്കയും ചെയ്തു. ദാവീദ യരുശലെം സമീപമുള്ള ഒരു
ഗിത്ത പട്ടണമായ നൊബിലെക്കപൊന്നു. അവിടെ അ
ഹിമെലക് അവന്നു ഭക്ഷണത്തിന്നു കാഴ്ചയപ്പവും ആ
യുധത്തിന്ന ഗൊല്യാത്തിന്റെ വാളും കൊടുത്തു. അവിടെ
നിന്ന അവൻ ഗാഥിലെ ഫെലിസ്ത്യരാജാവായ ആഖിശെ
ന്റെ ഭയം പ്രാപിച്ചു. ആഖിശിന്റെ ഭൃത്യന്മാർ അവനി
ൽ സംശയം തൊന്നുകകൊണ്ടു പുറത്തു ഉപദ്രവം അണ
ഞ്ഞു ഭ്രാന്തന്റെ ചെൽകാണിച്ചു തെറ്റിപൊയാൻ വ
ഴി ഉണ്ടായത്. പിന്നെ അവൻ ബെത്ലഹെമിന്നു സമീ
പമായ അദുല്ലം എന്ന ഗുഹയിൽ ചെന്നു പാർത്തു. അവി
ടെ നാനൂറുപെരൊളം യൊദ്ധാക്കൾ അവനൊടു ചെൻ
നു അവനെ തലവനാക്കി സെവിച്ചു. ഏദൊമ്യനായ ദൊ

യ്ഗ്നൊണിൽ ഉണ്ടായത് ശൌലൊടു അറിയിച്ചത
കൊണ്ടു അവൻ അവിടത്തെ പുരൊഹിതർ എല്ലാവ
രെയും കൊല്ലിച്ചു കൊപത്തെ ശമിപ്പിക്കയും ചെയ്തു. അബ്യ
താർ എന്നൊരുവൻ മാത്രം ഉറീം, തുമ്മീം ഇവയൊടു കൂ
ട ദാവിദിന്റെ അടുക്കൽ ഒടി തെറ്റിപ്പൊകയും ചെയ്തു.

൯. ൧ ശമു. ൨൩ മുതൽ. സിഫ്വനത്തിൽ വെച്ചു ശൌ
ൽ ദാവിദിനെ വളഞ്ഞു പിടിക്കെണ്ടതിന്ന അടുക്കുമ്പൊ
ൾ ഫലിഷ്ടർ വന്നു ദെശത്തെ ആക്രമിച്ചു വൎത്തമാനം എ
ത്തി ദാവിദിന്ന തെറ്റിപ്പൊവാൻ സംഗതി ഉണ്ടാകയും
ചെയ്തു. പാറക്കൊട്ടയായ എംഗദിയിലും പിന്നെയും ഒ
രിക്കൽ സിഫ്വനത്തിലും ദാവിദ് കാണിച്ച ഗംഭീരമന
സ്സാൽ രാജാവായ ശൌൽ ഹിംസയെ നിറുത്തി അവ
നൊടു നീ എന്നെക്കാൾ നീതിമാൻ എന്നു ഏറ്റുപറയെ
ണ്ടിവന്നു. രണ്ടാം പ്രാവശ്യം ദാവിദ് ഫലിഷ്ട രാജാവാ
യ ആകിശെ ശരണം പ്രാപിച്ചപ്പൊൾ അവന്നു ചി
ക്ലഗ് പട്ടണത്തിൽ പാൎപ്പാൻ അനുവാദം കിട്ടി. ആകി
ശ് ശൌലൊടു യുദ്ധം തുടങ്ങിയാറെ ദാവിദും കൂടെ പൊ
രെണമെന്നു കല്പിച്ചു. അവന്റെ പ്രഭുക്കൾ്ക്കു ദാവിദിൽ
വിശ്വാസം ഇല്ലായ്ക കൊണ്ടത്രെ ആ വിചാരം വിട്ടു അ
വനെ മടക്കി അയക്കയും ചെയ്തു. ശൌൽ ശുഭകാലത്തിൽ
വെളിച്ചപ്പാടർ, ഒടിക്കാർ മുതലായവരെ നാട്ടിൽ നിന്നു
നീക്കി എങ്കിലും ശത്രുബലത്തെ വിചാരിച്ചു ഭയപ്പെട്ടു
യഹൊവയൊടു ചൊദിച്ചാറെ സ്വപ്നത്തിൽ പൊലും
ഉത്തരം അറിയിക്കായ്ക കൊണ്ടു എന്തൊരിൽ ഉള്ള വെ
ളിച്ചപ്പാടിയൊടു ചൊദിച്ചു ശമുവെലിനെ കരെറ്റെ
ണം എന്നു കല്പിച്ചു. ശമുവെലിന്റെ ആത്മാവു കയറി

അവനൊടുനീയുംനിന്റെപുത്രന്മാരുംനാളെഎന്നൊ
ടുകൂടആകുംഎന്നറിയിച്ചപ്രകാരംതന്നെസംഭ
വിച്ചു.പിറ്റെദിവസംപടഉണ്ടായിശൌൽതൊറ്റുവാ
ളിന്മെൽവീണമരിക്കയുംചെയ്തു.

സൂചകം;ശമുവെലിന്റെആത്മാവുശൌലിന്നുപ്രത്യ
ക്ഷമായതസത്യംതന്നെഎങ്കിലുംആസ്ത്രീയുടെശ
ക്തിയാൽഅല്ല.അവൻപ്രത്യക്ഷനായപ്പൊൾആ
വൾഎറെറവുംഭ്രമിച്ചുവല്ലൊ.ആദ്യംശൌലൊടുദെവ
വിധിയെഅറിയിച്ചപ്രവാചകൻതന്നെഅന്ത്യ
വസാനത്തുംവന്നനാശവുംകൂടഅറിയിക്കെണ്ടതി
ന്നദെവത്തിന്നുഇഷ്ടംതൊന്നിയത.

## ൨ാം.ദാവിദിന്റെവാഴ്ചാരംഭം

൨ശമു.൧—൪;൧നാളാ.൧൦.—൧൨.ശൌലുംമ
യൊനഥാനുംമരിച്ചതകെട്ടുദാവിദ്വളരെവിഷാദിച്ചു
ഈറവൽമാനംകൊണ്ടുവന്നഅമലെക്യൻതാൻരാ
ജാവിനെകൊന്നുഎന്നുകളവാക്കിഅറിയിച്ചുപ്രശം
സിക്കകൊണ്ടെയൊഗ്യമായശിക്ഷപ്രാപിക്കയുംചെയ്തു.
അനന്തരംയഹൂദഗൊത്രംഹെബ്രൊനിൽവെച്ചുദാ
വിദിനെരാജാവാക്കിവാഴിക്കയുംചെയ്തു.[ക്രി.മു.൧൦൫൫]
എന്നാൽശൌലിന്റെപടനായകനായഅബ്നെർ
കഴിഞ്ഞുപൊയരാജാവിന്റെപുത്രനായഇഷ്ബൊശ
ത്തമഹനയിമിൽനിന്നശെഷംഗൊത്രങ്ങൾക്കുരാജാ
വാക്കിയത്.അവൻരണ്ടുവൎഷംവാണശെഷംശത്രുകൈ
യാൽമരിച്ചു.അബ്നെർദാവിദൊടുചെരുവാൻഭാവിച്ചാ
റെദാവിദിന്റെമരുമകനുംപടനായകനുമായയൊവാ
ബ്അസൂയയാലുംപൂൎവ്വവൈരത്താലും[അബ്നെർയുദ്ധ

ത്തിൽ യൊവാബിന്റെ സഹൊദരനായ അമസഹൈ
യിനെ കൊന്നു| അവനെ ചതിച്ചു കുത്തി കൊല്ലുകയും
ചെയ്തു. പിന്നെ ഏഴര വൎഷം കഴിഞ്ഞിട്ടു ദാവിദ് എ
ല്ലാ ഇസ്രയെലിന്മെൽ രാജാവാകി ഹെബ്രൊനിൽ ഘൊ
ഷത്തൊടു കൂടെ അഭിഷെകം പ്രാപിക്കയും ചെയ്തു.
പിന്നെ അവൻ അതുവരെ യബൂസ്യൎക്കുള്ള ചിയൊൻ
കൊട്ടയെ പിടിച്ചു അത്യന്തം ഉറപ്പിച്ചു ദാവിദ് പുരം എ
ന്ന പെരിട്ടു സാക്ഷിപെട്ടകത്തെ അതിൽ സ്ഥാപിച്ചു.
വഴിയിൽ വെച്ചു ഉസ്സ വിചാരം കൂടാതെ പെട്ടകം തൊ
ട്ടു ഉടനെ മരിക്കയും ചെയ്തു. ൨ ശമൊ. ൬, ൭. അതിനാൽ
ദാവിദ് ദുഃഖിച്ചും ഭ്രമിച്ചും കൊണ്ടു അതു ഗ്രഹത്തിന്നക
ത്തു വരുത്തുവാൻ താമസിച്ചു പെട്ടകം ഒബെദെദൊം
എന്നൊരു ലെവ്യന്റെ ഭവനത്തിൽ ആക്കയും ചെയ്തു.
യഹൊവ അവന്റെ വീട്ടുകാരെ വളരെ അനുഗ്രഹിക്കുന്നതു ക
ണ്ടിട്ടു പെട്ടകത്തെ ചിയൊൻ മലെക്കു കൊണ്ടു വരുവാ
ൻ കല്പിച്ചു വഴിയിൽ വെച്ചു ബലികളും കഴിപ്പിച്ചു മഹാ
ഘൊഷത്തൊടു കൂടെ അതിന്നു ഒരുക്കിയ കൂടാരത്തി
ലെക്കു കൊണ്ടാക്കുകയും ചെയ്തു. അന്നു പാട്ടുകാരൊ
ടു കൂടെ ദാവിദും ലെവ്യവെഷം ധരിച്ചു പാടിയാടി സ്തുതി
ച്ചു കൊണ്ടു നടക്കുന്നതു ഭാൎയ്യയായ മീഖൾ കണ്ടു പരിഹ
സിച്ചപ്പൊൾ അവൻ പറഞ്ഞിതു ഞാൻ ഇതിനെക്കാ
ളും അധികം താണവനാകിരിക്കും. മീഖൾക്കൊ
മരണം വരെയും സന്തതി ഉണ്ടായില്ല.

## ൭൩. രാജധാനിയായ യരുശലെം

ചിയൊൻ കൊട്ടയെ സ്വാധീനമാക്കിയ നാൾ മുത
ൽ യരുശലെം പ്രധാനപട്ടണവും രാജധാനിയും ദെവ

വാഴക്കമൂലസ്ഥാനവുമായിരിന്നു. പട്ടണം നില്ക്കു
ന്നസ്ഥലവും ചുറ്റുമുള്ള ദെശവും ഈ മാനത്തിന്നനു
കൂലം തന്നെ. അതിന്റെ ശെഷിപ്പുകളെ കണ്ടിട്ടു
യിറമിയപ്രവാചകൻ പറഞ്ഞിരു പൂൎണ്ണസൌന്ദൎയ്യം
എന്നും സൎവ്വഭൂമിയുടെ സന്തൊഷം എന്നും വിളി
ക്കുന്ന പട്ടണം ഇതുതന്നെയൊ വിലാപ. ൨, ൧൫. പി
ന്നെ ഹെസ്കിയെൽ മുഖാന്തരം യഹൊവ പറയുന്നി
തു: ഇതു യരുശലെം ഞാൻ അതിനെ ജാതികളുടെയും
അതിന്നു ചുറ്റുമുള്ള രാജ്യങ്ങളുടെയും നടുവിൽ സ്ഥാ
പിച്ചിരിക്കുന്നു. ഹെസെ. ൫, ൫. വിശുദ്ധ ദെശം ശെഷം രാ
ജ്യങ്ങൾക്കു എത്രപ്രകാരം അപ്രകാരം തന്നെ യരുശലെം
പട്ടണം വിശുദ്ധ ദെശത്തിന്നു ആകുന്നു. പടിഞ്ഞാ
റെ അംശത്തിലെ പൎവ്വതങ്ങളുടെ പ്രകൃതി യരുശലെം
പട്ടണത്തെ ദെശത്തിന്നു മദ്ധ്യസ്ഥലം ആക്കിവെച്ചി
രിക്കുന്നു. ചുറ്റുമുള്ള എഫ്രയിം, യഹൂദ മലപ്രദെശ
ങ്ങൾ വാളയാനിക്ക കൊട്ടകളും പാടികളുമായി നില്ക്കു
ന്നു. അതിൽനിന്നു പലതെരുക്കളായി പുറപ്പെടുന്നതൊ
ട്ടപ്പുഴകളും താഴ്വരകളും കൊട്ടമതിലുകളെ പൊലെ
ആകുന്നു.

സൂചകം: ൧. പട്ടണത്തിന്റെ പുരാണപെർ സമാധാ
നം എന്നൎത്ഥമുള്ള ശലെം എന്നായിരുന്നു. നിവാ
സികളായ യബൂസ്യർ അതിന്നു യബൂസ് എന്ന പെർ
വിളിച്ചു. ന്യായ. ൧൯, ൧൦. ദാവീദ് അതിന്റെ പ
ഴയ പെർ പുതുക്കി രണ്ടും ചെൎത്തു സമാധാ
നവാസം എന്നൎത്ഥമുള്ള യരുശലെം എന്ന പെരിട്ടു.
യബൂസ്യർ അതിന്റെ മെലംശത്തിൽ പാൎക്കുമ്പൊൾ

ഇസ്രയെലർകീഴംശത്തിൽ മാത്രം കുടിയിരുന്നു. യെബു
സ്യരുള്ള യെരുശലെം തൊമരുടെ കാലത്തിൽ പട്ടണ
ത്തൊടു ചെൎന്നുവന്നു. അബ്രഹാമിന്റെ കാലത്തിൽ
മൊറിയകുന്നു പാഴാകിടന്നു. ദാവിദിന്റെ കാലത്തും
അതു കൃഷിസ്ഥലം ആകെത്രെ ആയിരുന്നു.

൨. മെൽപട്ടണമായ ചിയൊൻ യരുശലെമിന്റെ മു
ഖ്യാംശം തന്നെ. ദാവിദ് അവിടെ രാജകൊട്ടയെ ചമ
ച്ചതിനാൽ അതിന്റെ വിശെഷത വൎദ്ധിക്കയത്രെ
ചെയ്തത്. അതുകൊണ്ടു ചിയൊൻ എന്ന പെർ കാവ്യ
ഭാഷയിൽ വിശുദ്ധപട്ടണം എന്നതിന്നു മുഖ്യത്. പ്രത്യെ
കം ദെവാലയ പൎവ്വതത്തൊടും കൂടെ അതു ദെവവാസസ്ഥലം രാ
ജ്യത്തിന്നും പ്രധാനമായി വിളങ്ങുന്നു. രാജധാനിയായ
സമയം ചിയൊൻ രാജ്യങ്ങളത്തിന്നും രാജാധിപത്യത്തി
ന്നും കുറിതന്നെ. ഇസ്രയെലിലെ രാജ്യഉദ്യൊഗം സകലവും
തികഞ്ഞുവരുന്നത് ക്രിസ്തുന്നു മുഖാന്തരം ആകകൊണ്ടു പ്രവാചക
ഭാഷയിൽ യരുശലെമും ചിയൊനും തികഞ്ഞ ദെവ
രാജ്യത്തിന്റെ കുറിയാകിതീൎന്നു.

## ൧൬൫. ദാവിദിന്നു ഉണ്ടായ ദിവ്യ
## വാഗ്ദത്തവും ജയസംബ
## ന്ധമായ വാഴ്ചയും

൧. ൨ശമു. ൭; ൧നാളാ. ൧൭. ദാവിദ് സ്വസ്ഥനാ
യി കൊട്ടയിൽ വാഴും കാലത്തു യഹൊവെക്ക ഒരു ഭവ
നം പണിയിപ്പാൻ നിശ്ചയിച്ചു. കാരണം താൻതന്നെ
ദെവദാരുഗൃഹത്തിൽ പാൎക്കയും സാക്ഷിപ്പെട്ടകം ഒരു
കൂടാരത്തിൽ ഇരിക്കയും ചെയ്യുന്നതു തന്റെ ഹൃദയത്തി
ന്നു ഭാരമായിരുന്നു. പ്രവാചകനായ നാഥാനരുളും ഈ

ആലൊചനയിൽ പ്രസാദം തൊന്നി എങ്കിലും പിന്നെ
ദിവസം ദൈവൊപദിഷ്ടനായി രാജാവൊടു നീ അല്ല നി
ന്റെ ശെഷം വരുന്ന നിന്റെ സന്തതി യഹൊവെക്കു
ഒരു ഭവനം കെട്ടെണ്ടതു. നീ രക്തം ചൊരിയിച്ച യുദ്ധ
മനുഷ്യൻ ആകുന്നുവല്ലൊ. പിന്നെ എന്റെ ദെവാ
ലയത്തിന്നു ശത്രുക്കൾ ഒഴിക്കിപ്പാനുണ്ടു. ൧ നാ
ളാ. ൨൨,൮; ൧ രാജാ. ൫,൩. യഹൊവ നിണക്കു ത
ന്നെ ഭവനം തീൎക്കും. നിന്റെ സന്തതി നിത്യം വാഴും എ
ന്നും നിന്റെ രാജ്യവും സിംഹാസനവും എന്നെക്കും
സ്ഥിരമായി നില്ക്കും എന്നും മറ്റും അറിയിച്ചു.

സൂചകം: ഈ പ്രവാചകം ആദ്യം സമാധാനസ്ഥന
ന്റെ എന്നൎത്ഥമുള്ള ശലൊമൊന്റെ വിഷയത്തി
ൽ ഉണ്ടായി എങ്കിലും അതിന്റെ പൂൎണ്ണനിവൃത്തിവ
ന്നതു ദാവിദിന്റെ പുത്രനും കൎത്താവുമായ സമാധാ
നപ്രഭുവിൽ അത്രെ. ആയവൻ സത്യദെവാലയത്തെ
കെട്ടി യൊ. ൨,൧൯; ൧൦,൨൩. സ്വപിതാവിൻ വലത്തിരു
ന്നു എന്നും വാഴുന്നുണ്ടു. ദാവിദിന്റെ സിംഹാസനത്തി
ന്നു ക്രിസ്തന്റെ ലൊകവാഴ്ചയിലും ശലൊമൊന്റെ
ദെവാലയത്തിന്നു ക്രിസ്തസഭയിലും തെ
ളിഞ്ഞ തികവു വന്നു.

൨. ശമു. ൮.— ൧൧; ൧ നാളാ. ൧൮. ൧൯. ദാവിദ്
ഫലിഷ്ടർ, മൊവബ്യർ, അരാമ്യർ, സുറിയർ, എ
ദൊമ്യർ മുതലായവരെ ജയിച്ചിട്ടു ദെവവാഗ്ദ
ത്തം ചെയ്ത വിസ്താരം ഉണ്ടായി. ഇസ്രയെൽരാജ്യം
അന്നു ഫ്രാത്ത് മുതൽ മിസ്രയാഴിവരെയും ലിബ
നൊൻ മുതൽ അറവിസമുദ്രത്തൊളവും [illegible]

൧൪. പറഞ്ഞുവന്നു. ദാവിദ യൊനതാന്റെ മുടവപുത്ര
നായ മെഫിബൊശെത്തിന്നു കരുണ കാണിച്ചു. അ
ച്ഛന്റെ മരണം ഹെതുവായി ആശ്വാസം പറവാൻ
അയച്ച ദൂതന്മാരെ അമ്മൊന്യരാജാവായ ഹനൊ
ൻ അപമാനിച്ചതു കൊണ്ടു അവനിലും സഹായത്തി
ന്നു വന്ന സുറിയരിലും തക്ക ശിക്ഷ കഴിക്കയും ചെയ്തു. യൊ
വാബ് സെനയൊടു കൂട പുറപ്പെട്ടു അമ്മൊന്യപട്ടണമാ
യ റബ്ബത്തയെ വളഞ്ഞു. ദാവിദ യരുശലെമിൽ
തന്നെ താമസിച്ചു ബെത്ശെബയൊടു കൂട വ്യഭിചാരം
കഴിക്കയും അവളുടെ ഭൎത്താവായ ഉറിയാവെ കൌശ
ലത്താൽ കൊല്ലിക്കയും ചെയ്തു. യൊവാബ് അമ്മൊന്യ
രെ ജയിച്ചു രാജകല്പനയാൽ ക്രൂരശിക്ഷയും പ്രതിക്രിയ
യും നടത്തി. അ. മൊ. ൨൯൬൯.—൨൯൭൦. നാഥാൻ ദാവിദിനെ
നാട്ടുദരിദ്രന്റെ ആട്ടിനെ കുറിച്ചുള്ള ഉപമ പറഞ്ഞു മര
ണത്തിന്നു വിധിക്കുമാറാക്കി ഇരുദൊഷങ്ങൾ ഹെ
തുവായി കലഹവും രക്താപരാധവും അവന്റെ ഭവനം അ
ഞ്ഞുവരും എന്നുള്ള ദിവ്യശാപം അറിയിക്കയും ചെ
യ്തു. എന്നാൽ നീ തന്നെ ആ മനുഷ്യൻ എന്ന വചനം
ദാവിദിനെ കുത്തി അവൻ താമസം കൂടാതെ വ്യാജം
ഇല്ലാത്ത മാനസാന്തരം ചെയ്തു. അതിന്റെ വസ്തുതകൾ
സങ്കീൎത്തനത്തിൽ എഴുതിക്കിടക്കുന്നു.

൧൩൫. അബ്ശലൊം, ശെബ എന്നവരുടെ
മത്സരം

൧. ൨ശമു. ൧൩.—൧൮. അനന്തരം യഹൊവ ദാ
വിദിന്നു കല്പിച്ച ശിക്ഷകളെ നടത്തുവാൻ തുടങ്ങി. ദൈ
വത്തിങ്കലെക്ക തിരിഞ്ഞു അവന്നു കൃപയും പാപക്ഷമ

യും കിട്ടി. എങ്കിലും പാപശാപത്തിൽനിന്നു ജനിച്ചുണ്ടാ
കുന്ന സങ്കടങ്ങൾ വരാതിരിക്കയില്ല. ദാവിദിന്റെ പുത്ര
നായ അമ്നൊൻ രണ്ടാം ഭാൎയ്യയിൽ ഉണ്ടായ സഹോ
ദരിയെ മോഹിച്ചു പരാധിച്ചു പുറത്താക്കികളഞ്ഞു. അ
തിന്നു അവളുടെ സഹോദരനായ അബ്ശലൊം അവ
നെ കൊന്നു മുത്തപ്പനായ ഗെശൂരിലെ രാജാവിന്റെ
അടുക്കൽ ഓടിപ്പൊകയും ചെയ്തു. മൂന്നു വൎഷത്തിന്റെ
ശെഷം യൊവാബ് അവനെ തിരിച്ചു വരുമാറാക്കി. എ
ങ്കിലും ഇനിയും രണ്ടു വൎഷം കഴിഞ്ഞിട്ടത്രെ അഛ്ശന്റെ
മുഖം കാണ്മാൻ സമ്മതം ഉണ്ടായി. അബ്ശലൊം മൊഹന
വാക്കുകളാൽ ജനരഞ്ജന വരുത്തി രാജദ്രൊഹിയായി
ഹെബ്രൊനിൽ വെച്ചു തന്നെ രാജാവാകകയും ചെ
യ്തു. ദാവിദ് ശാന്തനായി യഹൊവാശിക്ഷയെ അനു
ഭവിച്ചു കൊണ്ടു യരുശലെമിൽനിന്നു ഓടിപ്പൊയി അവ
ന്റെ സ്നെഹിതനായ ഹുശയി പ്രധാനമന്ത്രിയായ അഹി
തൊഫലിന്റെ ദുരാലൊചനയെ നിഷ്ഫലമാക്കിയ
തുകൊണ്ടു ആ സ്വാമിദ്രൊഹി ക്രുദ്ധിച്ചു വീട്ടിൽ ചെ
ന്നു തൂങ്ങി മരിക്കയും ചെയ്തു. ശൌലിന്റെ ബന്ധുവാ
യ ശിമയി ദാവിദിനെ ശപിച്ചു കല്ലെറിഞ്ഞു. അതിന്നു
ദാവിദ് ഇവൻ ശപിക്കട്ടെ യഹൊവ അവനെ അതി
ന്നിയൊഗിച്ചിട്ടുണ്ടായിരിക്കും എന്നു പറഞ്ഞു കൂടെ ഉ
ള്ളവരുടെ കൊപം അടക്കുകയും ചെയ്തു. അതിന്നിടയി
ൽ ദാവിദ് സൈന്യം കൂട്ടി സെനാധിപന്മാരായ യൊവാബ്,
അബിശായി, അകമ്പടിക്കാരുടെ പ്രമാണിയായ ഇത്ഥാ
യി എന്നിവരിൽ പകുത്തു കൊടുത്തു എഫ്രയിം വനത്തി
ൽ വെച്ചു പട തുടങ്ങി ദാവിദ് ജനങ്ങളുടെ അപെക്ഷയെ

അനുസരിച്ചു പട്ടണവാതുക്കൽ ഇരുന്ന പടനായകരൊ
ടു അല്ലയൊ യാന്ത്ര രക്ഷിപ്പിൻ യൊലനായകൻ അബ്ശലൊമൊട്ടു
പത്രക്കയായും എന്നു കല്പിച്ചു എങ്കിലും അബ്ശലൊം തൊ
റ്റുഒടി പൊകുമ്പൊൾ തലമുടി ഒരു മരാമരത്തിൽ പി
ടിപ്പെട്ടതിനെ യൊവാബ് കണ്ടു പൂർവ്വവൈരത്താൽ അ
വനെ കുത്തി കൊല്ലുകയും ചെയ്തു. എന്നാൽ ദാവീദ്
എന്റെ പുത്രനായ അബ്ശലൊമെ ഞാൻ നിനക്കു പ
കരം മരിക്കുന്നതു ദൈവെഷ്ടമായി എങ്കിൽ കൊള്ളാ
യിരുന്നു എന്നു മുറയിട്ടു കരഞ്ഞു. ദാവീദിന്റെ മരുമ
കനും ഹെബ്രാ. ൧൦൧൭. അബ്ശലൊമിന്റെ പടനാ
യകനുമായ അമാസ രാജപക്ഷം എടുത്തു ശിമയി ക്ഷ
മ യാചിച്ചു ലഭിക്കയും ചെയ്തു. യഹൂദ ഗൊത്രക്കാർ രാ
ജാവെ ഉല്ലാസത്തൊടെ യരുശലെമിലെക്കു
ടക്കി കൊണ്ടുവന്നതു നിമിത്തം ശെഷം ഗൊത്രക്കാരു
ടെ അസൂയയും വൈരവും പുറത്തായി ഇളകി.

സൂചകം: ദാവീദ് ദുഷ്ട പുത്രന്റെ വിഷയത്തിൽ സ
ഹിച്ചു നടന്നതു ഒക്കെയും തന്റെ മനൊബലത്തിന്റെ
കുറവുതന്നിൽ ഉള്ളതാകുന്നു. അബ്ശലൊമിന്റെ പ്രായത്തി
ലും സ്വഭാവത്തിലും രണ്ടു വിചാരിപ്പാനുണ്ടു. ദാവീദി
ന്റെ ദൊഷത്താൽ അവന്റെ ഭവനത്തിന്മെൽ വര
ണ്ടിയ ശാപം അതിൽ വെളിപ്പെട്ടു. ൨ ശമു. ൧൨, ൧൦. പി
ന്നെ ആ ശാപം നടത്തിയ അബ്ശലൊമിന്റെ സ്വഭാവദു
ഷ്ടതയും വഷളത്വവും കാണാകുന്നു. ദാവീദ് സ്വന്ത
പാപം ഏറ്റവും വലിയത് എന്നറിഞ്ഞു സ്വീകരിച്ചു
ട്ടു കൊണ്ടു അബ്ശലൊമിന്റെ ദുഷ്ടതക്കു വന്ന ശിക്ഷ
ന്യായം ഉള്ളതായി തൊന്നിയില്ല. ഇങ്ങനെ ദുഷ്ടമകനിൽ കാണി

സ്ഥൈരവും ബലവും വരുത്തിയശെഷം സുഖെനവാഴ്ത്തു
ഭ്രിക്കാതെ ദെവവിരൊധമായി രാജ്യത്തിൽ എങ്ങും
പടജ്ജനങ്ങളെ എണ്ണുവാൻ കല്പിച്ചു. അന്നു ദെവത്തി
ന്റെ യൊഗത്താൽ പ്രവാചകനായ ഗദ് രാജാവൊടെ ചെന്നു
കണ്ടു യഹൊവ മൂന്നിൽ ഒന്നു വരിപ്പാൻ കല്പിക്കുന്നു മൂ
ന്നുവൎഷത്തെ ക്ഷാമമൊ മൂന്നു മാസത്തെ അപജ
യമൊ മൂന്നു ദിവസം എല്ലാടവും മരിപ്പിക്കുന്ന ഘൊര
ജ്വരമൊ എതു വെണ്ടു എന്നു പറഞ്ഞതിന്നു ദാവി
ദ് യഹൊവ മഹാകൃപാലുവാകകൊണ്ടു ഞാൻ അവ
ന്റെ കൈയാൽ വീഴട്ടെ മനുഷ്യരുടെ കൈയാൽ അ
രുത് എന്നുത്തരം ചൊല്ലിയതിനാൽ യഹൊവ മഹാ
ജ്വരത്തെ ഇസ്രയെലിൽ വരുത്തി ഗണനം തീരും
മുമ്പെ ൭൦൦൦൦ത്തെ മരിപ്പിക്കയും ചെയ്തു. ഇങ്ങനെ ജ
നത്തിന്റെ മത്സരങ്ങളും ദാവീദിന്റെ ഡംഭത്തിന്നും
തക്കശിക്ഷ ഉണ്ടാക്കി. പിന്നെ ദെവദൂതൻ യരുശ
ലെമിൽ നാശം ചെയ്യുമ്പൊൾ യഹൊവ അലിഞ്ഞു മതി
എന്നു കല്പിച്ചു. അന്നു ദാവീദ് ദെവദൂതൻ വാൾ ഊരി
മൊറിയമലമെൽ നില്ക്കുന്നതിനെ കണ്ടപ്പൊൾ മാനസാ
ന്തരപ്പെട്ടു ദൈവത്തൊടു പ്രാൎത്ഥിച്ചു ജനത്തെ എ
ണ്ണുവാൻ പറഞ്ഞതു ഞാനല്ലൊ പിഴച്ചവൻ ഞാ
ൻ തന്നെ ഈ ആടുകൾ എന്തു ചെയ്തിരിക്കുന്നു യഹൊ
വെ നിന്റെ കൈ എന്റെ ജനത്തെ ബാധിക്കാതെ എ
ന്റെമെലും കുഡുംബത്തിന്മെലും ഇരിക്കട്ടെ എന്നു അ
പെക്ഷിച്ചതിന്നു ഗദ് യഹൊവയുടെ സമ്മതം അറിയി
ച്ചു. ദാവീദും ദൂതനെ കണ്ട സ്ഥലത്തു ചെന്നു അരൌ
നാ എന്ന യബൂസ്യപ്രഭുവൊടു കളത്തെയും കാളകളെയും വി

ലെക്കവാങ്ങി യഹോവെക്കു ബലിപീഠം പണിയിച്ചു ബ
ലികഴിച്ചു അവിടെ തന്നെ യഹോവാലയം കെട്ടുവി
പ്പാൻ നിശ്ചയിച്ചു അതിന്നു വെണ്ടി വളരെ കോപ്പു കൂട്ടി
വെക്കയും ചെയ്തു.

സൂചകം: പൂൎവ്വപ്രവാചകപ്രകാരം ൨ ശമു. ൭, ൧൬.
അബ്രഹാമിന്റെ സന്തതി ഫ്രാത്ത് മിസ്രാനദികളു
ടെ നടുവിലുള്ള ദേശത്തെ ലഭ്യാംശങ്ങളെ അട
ക്കിക്കയും ഇങ്ങനെ ദൈവവാഴ്ച ആ രണ്ടു നദികൾക്കി
ടെ ലോകരാജ്യങ്ങളുടെ നടുവിൽ അവരിന്നു സമ
മാകയും വെണ്ടത്. ഇതു ദാവിദിന്റെ ജയങ്ങളാൽ സാ
ധിച്ചു. ദൈവവാഴ്ച ലോകരാജ്യമാകിൽ വൎദ്ധിക്കേണ്ടി
യിരുന്നു എങ്കിൽ അന്നു തന്നെ അതിന്നു തക്ക സമയം
ആയിരുന്നു. ദാവിദ് അലക്ഷന്തരിന്നും കൂശലോ
രോമനഗരത്തിന്നും സമത്വം പ്രാപിപ്പാൻ വെണ്ടുന്ന
ഉപായങ്ങൾ ഒരുങ്ങിയിരുന്നു ദൈവാധിപത്യത്തെ ദെ
ശാധിപത്യമാക്കി മാറ്റുകെ വെണ്ടു. ദൈവവാഴ്ചക്കുടെ
തലവനായ ദാവിദിന്റെ മാനാഭിലാഷത്തിന്നു ഉപ
ശിക്ഷ അന്നന്നു അവനെ പിഴെക്കയും ചെയ്തു. ജന
ത്തെ എണ്ണേണം എന്നു കല്പനെക്കു ഇതു തന്നെ കാര
ണം. പിന്നെ ദൈവശിക്ഷ ആ ദോഷത്തിന്നു സമമത്രെ
ത്രെ: എണ്ണിയാറെ യഹൂദകിൽ അഞ്ചു ലക്ഷവും ഇസ്ര
യെലിൽ എട്ടു ലക്ഷവും പടയാളികൾ ഉണ്ടു എന്നു ക
ണ്ടു ലെവി, ബെന്യമിൻ ഗോത്രങ്ങളെ എണ്ണും മുമ്പെ വ്യാ
ധി ആരംഭിച്ചത്.

§ ൩൨. ദൈവരാജ്യത്തിൽ ദാവിദിന്റെ ഭക്തി
യും അവന്റെ സങ്കീൎത്തനങ്ങളും

പഴയനിയമചരിത്രത്തിന്റെ പ്രധാനഭാവങ്ങ
ൾക്കുട്ടെ ക്രിസ്തനെ കുറിക്ക, പ്രവചിക്ക, അഭിവൃത്തിയാക്ക
കയുമെന്നത്രെ. ഇതെല്ലാം ദാവിദിന്റെ ജീവനിൽ ചെ
ന്നു കാണുന്നു. അവൻ ക്രിസ്തന്റെ പിതാമഹൻ വാ
ഗ്ദത്തമുള്ളോരുത്തൻ അവന്റെ ഭവനം ചെത്തിനവനതി
നാൽ പിന്നെയുള്ള പ്രവാചകർ എല്ലാവരും ക്രിസ്തനെ
ഇശ്രായേലിന്റെ രാജാവായ ദാവിദ്പുത്രനുമാക്കി വർണ്ണിക്കുന്നു.
അവൻ ക്രിസ്തന്നു മുമ്പനായിരിക്കുന്ന കഷ്ടങ്ങളോട
കൂടെ അവനെ തന്റെ നിലക്കു പ്രവേശിച്ചുവെയ്ക്ക
ന്നതിന്നായി രാജാവും ശത്രുക്കളെല്ലാം ജയിച്ചുമായി വിള
ങ്ങിയത്. ഇങ്ങനെ അവന്റെ ജീവകാലം ഒക്കയും സ്വ
ഭവിഷ്യത്തോടെ ഛായയാകകൊണ്ടെ അവൻ ദുഃഖിച്ചു നില
വിളിച്ചാലും സ്തുതിച്ചാലും അവന്റെ സ
ങ്കീർത്തനങ്ങൾ ഒക്കയും ആത്മാക്കൾ പ്രവാചകങ്ങളാകിയ
ദാവിദ്പുത്രനും കർത്താവുമായ മശീഹയുടെ അവസ്ഥയെ
ചൂണ്ടി കാണിക്കുന്നത്. തിരെച്ചു ദാവിദ് ക്രിസ്തന്റെ
പ്രവാചകനായിത്തീരുമ്പോൾ ഒരു വാഗ്ദത്തം വിശ്വാസമു
ള്ളമനസ്സോടെ പിടിച്ചുകൊണ്ടു ദൈവാത്മാവിന്റെ പ്ര
കാശത്താൽ അഭിവൃത്തിയാക്കുകയും ചെയ്തു.

സൂചകം: ദാവിദിന്റെ സങ്കീർത്തനങ്ങൾ ഒക്കയും മശീഹയെ
സംബന്ധിച്ച എഴുത്തുകൾ ആകുന്നു എന്നു ഒരുവിധ
മാക്കി പറയാം. എന്നാലും തെളിവായി മശീഹയുടെ ഭാവം
താഴെ എഴുതിയ സങ്കീർത്തനങ്ങളിൽ കാണുന്നു.

൨ സങ്കീർത്തനം ലോകരക്ഷാന്യായവിധികളെയും വെ
ളിപ്പെടുത്തുന്നവനോടെ അറിയിക്കുന്നു.

൨൨ സങ്കീർത്തനം സഹിക്കുന്ന നിത്യമാൻ കഷ്ടങ്ങളുടെ

ണ്ടുവാണശെഷം ബെത്ശെബയിൽനിന്നുണ്ടായിട്ടു
പുത്രനായ ശലൊമൊനെ ആചാൎയ്യനായ ചദൊക്കി
നെകൊണ്ടു അഭിഷെകം കഴിപ്പിച്ചു രാജാവാക്കിയ
ശെഷം താൻ ശിക്ഷിക്കാത്ത കുലപാതകനും മത്സരക്കാ
രനുമായ യൊവാബിലും സ്വാമിദ്രൊഹിയായ ശിമെയി
ലും ദൊഷങ്ങൾക്കു തക്കശിക്ഷ കഴിക്കെണമെന്നു ക
ല്പിക്കയും ചെയ്തു. ദാവിദ് ൧൦൧൫ ക്രി. മു. മരിച്ചശെ
ഷം അദൊനിയാവിനെയും ചതിപ്രയൊഗിപ്പാൻ തു
ടങ്ങിയാറെ മരണശിക്ഷ അനുഭവിക്കെണ്ടിവന്നു. പു
രൊഹിതനായ അബ്യാഥാർ സ്ഥാനഭ്രഷ്ടനാകി. ആശ്ര
യത്തിന്നായി ബലിപീഠത്തിലെ കൊമ്പു പിടിച്ചു യൊ
വാബിന്നു മരണശിക്ഷ വന്നു. അപ്രകാരം തന്നെ ശി
മയിക്കും പട്ടണത്തിൽ പാൎപ്പാൻ സത്യം ചെയ്തുവാക്കി
നെ ലംഘിച്ച കാരണത്താൽ മരണശിക്ഷ ക്ലുപ്തിയാ
കി. നാഥാൻ യഹൊവാപ്രിയൻ എന്നൎത്ഥമുള്ള യദി
ദ്യാ എന്ന പെരിട്ട ശലൊമൊന്നു യഹൊവ ഗിബ്യൊ
നിൽ വെച്ചു സ്വപ്നത്തിൽ പ്രത്യക്ഷനാകി ഒരു ദാനം
ചൊദിപ്പാൻ കല്പിച്ചാറെ അവൻ കെൾക്കുന്ന ഹൃദയം ത
ക്കെണമെന്നു അപെക്ഷിച്ചപ്പൊൾ യഹൊവ പ്രസാദിച്ചു
അവന്നു ഐശ്വൎയ്യവും തെജസ്സും കൂടെ കൊടുപ്പാൻ വാ
ഗ്ദത്തം ചെയ്കയും ചെയ്തു. [അവൻ ൧൦൧൫ – ൯൭൫ ക്രി. മു.
വാണു]

## ൬൩. ദെവാലയനിൎമ്മാണം

൧ രാജാ. ൫ – ൮; ൨ നാളാ. ൨ – ൭. ശലൊമൊന്നു
കെട്ടുപ്പാൻ മനസ്സുള്ള പണിക്കു ദെവദാരുമുതലായ
മരങ്ങൾക്കു വളരെ ആവശ്യം ഉണ്ടാകകൊണ്ടു അവ ൎത്തി

ലെബാനൊയായ ഹീരാമൊടു കരാർ ചെയ്തു ഇസ്രായെ
ലിൽനിന്ന ആളുകളൊടും വെള്ളന്ന കൊതമ്പും ഒലി
വെണ്ണയും കൂലിക്കു അയച്ചു കൊടുപ്പാനും ലെബ
നൊനിൽ വെട്ടി കുറച്ച മരങ്ങളെ മാസംതൊറും വാങ്ങു
വാനും ഒത്തുകൊണ്ട ശെഷം ൧൦൧൨ വൎഷം ക്രി. മു.
മൊറിയ പൎവ്വതത്തിന്മെൽ ദെവാലയം കെട്ടി തുടങ്ങി
൧൦൦൫ൽ ക്രി. മു. ആ വലിയ പണി തിൎക്കയും ചെയ്തു. ആ
പണി ഏകദെശം സാക്ഷികൂടാരത്തൊടു ഒക്കുന്നു
വിസ്താരം മാത്രം അധികം ഉണ്ടു. പ്രാകാരങ്ങൾ രണ്ടു
ഒന്നു ജനത്തിന്നും ഒന്നു ആചാൎയ്യന്മാൎക്കും ഉള്ളതത്ര
ന്നു. ഇതിൽ ഹൊമപീഠവും രണ്ടു ചെമ്പുതൂണുകളും അ
ഹരൊന്യരുടെ സ്നാനത്തിന്ന ഉള്ള താമ്രക്കലശയവും
ബലിക്കിറച്ചി കഴുകുന്ന ൧൦ തൊട്ടികളും ഉണ്ടു. ഭവനം
തന്നെ ൬൦ മുളം നീളം, ൨൦ മുളം വീതി, ൩൦ മുളം ഉയരം
ഇങ്ങനെ കല്ലു കൊണ്ടു കെട്ടി ദെവദാരുമരം കൊണ്ടു
മച്ചിട്ടു പൊൻ പൊതിഞ്ഞും ഒട്ടപ്പിച്ചു. ഇവ്വണ്ണമുള്ള
ഭവനത്തിന്റെ പ്രവെശത്തിന്നു ഒരു മണ്ഡപവും ശെഷം
മൂന്നു പുറത്തിൽ ചുറ്റും നിരക്കുള്ള മാളികകെട്ടും ഉണ്ടായി
രുന്നു. ശുദ്ധസ്ഥലം ൪൦ മുളം നീളത്തിൽ ആകുന്നു പൊ
ൻ ധൂപപീഠം അല്ലാതെ ൧൦ നിലവിളക്കും ൧൦ അപ്പ
പലകകളും സ്വൎണ്ണം കൊണ്ടു ചമച്ചു അവിടെ വെക്ക
കയും ചെയ്തു. അതിവിശുദ്ധസ്ഥലം ൨൦ മുളം ചതുരത്തി
ൽ കെട്ടിയതാകുന്നു അതിൽ കല്പനപ്പലകകൾ രണ്ടുള്ള
സാക്ഷിപ്പെട്ടകം പ്രധാനം. അഹരൊന്റെ വടിയും മ
ന്നയും അതിൽ ഇല്ലാഞ്ഞു എന്നു തൊന്നുന്നു. ദെവാലയ
പ്രതിഷ്ഠെക്കു ആചാൎയ്യന്മാർ സാക്ഷിപെട്ടകത്തെ സന്നി

ഠിസ്ഥലത്താക്കിയപ്പൊൾ ദെവത്തെ ജ്ഞാനയാഗത്താ പ്ര
കാരം എല്ലാത്തൊടും കൂടെ ഇറങ്ങി ആലയത്തിൽ നിറ
ഞ്ഞു രാജാവും വണങ്ങി ഇസ്രയെലെ അനുഗ്രഹിച്ചു പ്രാ
ൎത്ഥിക്കയും ചെയ്തു.

സൂചകം: ൧. യഹൊവ വിശുദ്ധദെശത്തിൽ തന്റെ നാ
മം സ്ഥാപിപ്പാൻ ഒരു സ്ഥലം തെരിഞ്ഞെടുക്കും എന്നു
ധൎമ്മത്തിൽ കൂടക്കൂടെ കാണിച്ചിട്ടുണ്ടു. സാക്ഷികൂടാരം
അകാലത്തെക്ക മാത്രം ആരാധനസ്ഥലമായിരുന്നു
അതു കൂടാരമാകകൊണ്ടു തന്നെ അറിയാം. ഇസ്രയെ
ലർ യാത്രയിൽ ഇരിക്കുമ്പൊൾ യഹൊവെക്ക അതു
മതിയാകി തൊന്നിയതു. ദെവാലയം സാക്ഷികൂടാര
ത്തിന്നു പകരം സ്ഥാപിച്ചുവന്ന നാൾ മുതൽ ദെവരാ
ജ്യം ഇസ്രയെലിൽ വെരൂന്നി സ്ഥിരമായ പ്ര
കാരം തെളിഞ്ഞു. ശെഷം സകലത്തിലും അതിന്റെ
ഭാവം കൂടാരത്തൊടു ഒക്കും: പഴയനിയമത്തിൽ ദെവരാ
ജ്യപ്രത്യക്ഷതയുടെ മുഖ്യഭാവം കാണിക്കുന്ന മൂന്നംശ
ങ്ങൾ ദെവാലയത്തിലും കൂടാരത്തിലും സമം തന്നെ.

൨. ദെവാലയം മുമ്പെ നിശ്ചയിച്ച മൊറിയപൎവ്വതത്തി
ൽ തന്നെ കെട്ടിനിന്നതു. അതിന്റെ സ്ഥലത്തിന്നു ഏക
ദെശം ൬൦൦ കാലടി ചതുരശ്രവിസ്താരം ഉണ്ടായിരുന്നു.
അത്ര പരപ്പുനിലം കിട്ടെണ്ടതിന്നു ഉരൊനയായി
ൽ നിന്നും കിദ്രൊൻ താഴ്വരയിൽ നിന്നും മെപ്പലിൽ നി
ന്നു വളരെ ഉയരവും ഉറപ്പും ഉള്ള മതിലുകളെ ഉയൎത്തി പൊ
ത്തിച്ചു നടുവിലുള്ള സ്ഥലം മണ്ണിട്ടു നികത്തെണ്ടിവന്നു. ഈ
മതിലുകൾ ചില സ്ഥലങ്ങളിൽ ഇന്നൊളം നില്ക്കുന്നു. അ
തനൊക്കിട്ടിയ പരപ്പുനിലത്തിൽ ദെവാലയത്തിന്റെ മു

ദവും ശലൊമൊൻ അനന്തരവരും വലിയമണ്ഡപങ്ങ
ളെ പണിചിച്ചു അതിസുന്ദരമായതിന്നു ശലൊമൊ
ൻെറ മണ്ഡപം എന്ന പെരുണ്ടായിരുന്നു. അതദെ
വാലയത്തിൻെറ തെക്കെഭാഗത്തിൽ തന്നെനി
ന്നിരുന്നു. അതിലെക്കു പൊവാൻ ശിയൊൻ പ
ട്ടത്തിലെ രാജധാനിയിൽനിന്നു ഒരൊ പൊ
ക്കൊൻെറ മുകളിൽ ഒരു പാലം കെട്ടിയിരുന്നു. ദെ
വാലയസ്ഥലത്ത് ഇപ്പൊൾ ഒമാർ ഖലിഫ് പണി
ചിച്ചു എസ്സയെരാം എന്ന പെരുള്ള പള്ളിനില്ക്കു
ന്നു.

## ൧൦. ശലൊമൊൻെറ ഐശ്വൎയ്യവും വീഴ ചയും അവൻെറ എഴുത്തുകളും

൧. രാജാ. ൩ — ൧൧; ൨ നാള. ൧ — ൯. യ
ഹൊവാ രണ്ടാം പ്രാവശ്യം പ്രബൊധിപ്പിച്ചും ശിക്ഷാ
വാദങ്ങളെ അറിയിച്ചും കൊണ്ട ശലൊമൊന്നു പ്ര
ത്യക്ഷനായി വിളങ്ങിയ ശെഷം രാജാവ് ഒരു ശലെ
മിനെ ഉറപ്പിച്ചു വിശെഷമായ കൊവിലകങ്ങളെ കൊ
ണ്ട അലങ്കരിച്ചു. ലിബനൊനിൽ വൊല്ലുദ് കൊട്ടയും
സുറിയയിൽ ചൊബപട്ടണവും മരുഭൂമിയുടെ മദ്ധ്യ
ത്തിൽ തദ്മൊർ എന്ന പല്മീറയും മറ്റും പല കൊട്ട മൂലസ്ഥാ
നങ്ങളെയും കെട്ടി ഉറപ്പിച്ചു അതിർ കാത്തുകൊൾ്കയും
ചെയ്തു. ചുറ്റുമുള്ള രാജാക്കന്മാർ കപ്പം അയച്ചു അവ
നെ സെവിച്ചു. കച്ചവടം മുതലായ സമാധാനവ്യാപാര
ങ്ങൾ അത്യന്തം വൎദ്ധിച്ചു രാജ്യത്തിൽ സൌഖ്യവും ഐ
ശ്വൎയ്യവും എത്രയും വളൎക്കയും ചെയ്തു. തൂറിലെ രാ
ജാവ് കപ്പലൊട്ടക്കാരെ കൊടുത്തയച്ചു ശെഷം ശലൊ

ചെമൊശെ കടലിന്റെ വടക്കിഴക്കെ കൊണത്തിൽ കപ്പലുക
ളെ നിൎമ്മിച്ചു ഹിന്തുഖണ്ഡത്തിന്റെ തീരങ്ങളിലെക്ക നിയൊ
ഗിച്ചു ദ്രവ്യാപാരങ്ങളുട് പൊൻ, വെള്ളി, രത്നങ്ങൾ,
ആനക്കൊമ്പു, ചന്ദനമരങ്ങൾ, മുളക, കറുപ്പ, കുരങ്ങ, മയി
ൽ മുതലായത സമ്പാദിച്ചു യരുശലെമിലെക്ക വരുത്തുക
യും ചെയ്തു: തെക്കെ അറെബിയിലുള്ള ശബാരാജ്ഞി പുറ
പ്പെട്ടു മഹാഘൊഷത്തൊടുകൂടെ യരുശലെമിൽ വന്നു
രാജാവെ കണ്ടു ഒരൊന്ന ചൊദിച്ചു പരീക്ഷ കഴിച്ചു അ
വന്റെ ജ്ഞാനമഹത്വങ്ങളെ വിചാരിച്ച് അത്ഭുതത്തെ
പ്പെട്ടു ഇസ്രയെലരുടെ ദൈവമായ യഹൊവയെ സ്തു
തിച്ചു മടങ്ങിപ്പൊകയും ചെയ്തു: ഒടുവിൽ ശലൊമൊ
ദൈവകല്പനയെ നിരസിച്ചു പല പരദെശിനികളെ സ്നേഹി
ച്ചു ഹിത്ത്യ കനാന്യ വംശങ്ങളിൽ നിന്നും തനിക്കയൊ
യിച്ചു വാരപെട്ടതും വെവ്വെറൊരൊ മൎയ്യാദകളെയും
കല്പനയുക്തങ്ങളെയും പരദെവതകളെയും യരുശലെമി
ൽ അൎച്ചിപ്പാൻ സമ്മതിച്ചു അവരവരുടെ ദെവകൾക്ക സ്ഥാ
നങ്ങളെ പണിയിച്ചു ആരാധനകളെ നടത്തി യഹൊവ
യെ വിട്ട സ്ത്രീകളൊടും കള്ളദെവകളൊടും ചെൎന്നു പൊ
കയും ചെയ്തു: അങ്ങിനെ രാജാവു ദൈവൊപകാരങ്ങളെ
മറന്നു കല്പനകളെ ലംഘിച്ചതിനിമിത്തം യഹൊവ കൊ
പിച്ചു ഒരൊ ശിക്ഷകളെ വരുത്തുകയും ചെയ്തു: അന്നു എ
ഫ്രയിമ്യ ഗൊത്രക്കാരനായ പ്രാപ്തിയുള്ളൊരു കൂലിത്ത
ലവൻ ഉണ്ടു അവന്റെ പെർ യരൊബ്യാം എന്നതാകുന്നു. ആ
യവൻ ഒരു ദിവസം വെളിയെ നടക്കുമ്പൊൾ പ്രവാച
കനായ അഹിയ പെട്ടെന്നു തന്റെ കൊടിപത്രങ്ങളാ
ക്കി കീറി പന്ത്രണ്ടു ഖണ്ഡം അവന്നു കൊടുത്തു യഹൊവ

അവനെ പത്തു ഗോത്രങ്ങൾക്കു രാജാവാക്കും എന്നും മ
റവും അറിയിച്ചാറെ യറൊബ്യാം മത്സരിപ്പാൻ ഭാവി
ച്ചു ശലൊമൊനെ ഭയപ്പെട്ടിട്ടു മിസ്രയിൽ ഓടി ശിശാ
ക്കൊടു പാൎത്തു ഇസ്രയെല്യരാജാവു മരിപ്പതു കാത്തു
കൊണ്ടിരുന്നു. ശലൊമൊൻ ൪൦ംവൎഷം വാണ ശെഷം
മരിക്കയും ചെയ്തു.

൨. ശലൊമൊന്നു ധനമാഹാത്മ്യം കൊണ്ടു മാത്രം
അല്ല അതിശയജ്ഞാനം നിമിത്തവും കീൎത്തി ഉണ്ടാ
യത്. തിരുവെഴുത്തുകളിൽ അവന്റെ നാമം വഹി
ക്കുന്ന പുസ്തകങ്ങളെ താഴെ അല്പം വിവരിച്ചു പ
റയുന്നു.

൩. സദൃശങ്ങൾ: അവറ്റിന്റെ അഭിപ്രായം മു
കവുരയിൽ തന്നെ അറിയിച്ചിരിക്കുന്നു. ഒന്നാം ഖ
ണ്ഡം ൧, ൭.—൯, ൧൮ ഉയരത്തിൽനിന്നുള്ള ജ്ഞാ
നത്തെ വൎണ്ണിച്ചു ജ്ഞാനഗൃഹത്തിന്നുള്ള തൂണുകൾ
ഏഴും വിവരമായി അറിയിച്ചും കള്ളജ്ഞാനമാകുന്ന
വ്യഭിചാരിണിയെ ഒഴിപ്പാൻ ഉപദെശിച്ചും സത്യജ്ഞാ
നം യഹൊവയൊടു കൂട പാൎക്കുന്ന അഭിഷിക്തയും
പ്രപഞ്ചനിൎമ്മാതാവും മനുഷ്യജാതിക്കു അമ്മയും എ
ല്ലാവരെയും തന്റെ കിഴിന്നു രക്ഷിക്കുന്നവളും
തന്നെ അന്വെഷിക്കുന്നവൎക്കു ജീവനെ കൊടുക്കുന്ന
വളും എന്നു സ്തുതിച്ചും ഇരിക്കുന്നു. രണ്ടാം ഖണ്ഡത്തിൽ
൧൦.—൨൨, ൧൬. അന്യൊന്യമുള്ള ചെൎച്ച അധി
കം കാണാത്ത പല വാക്യങ്ങളും അധികം അടങ്ങിയി
രിക്കുന്നു. അതിൽ നീതിയും ബുദ്ധിയും പുകഴ്ത്തി ഒട്ട
നെയും പരിഹാസക്കാരനെയും ആക്ഷെപിച്ചു. ക്ഷ

ന്നാം ഖണ്ഡത്തിൽ മഹാജ്ഞാനങ്ങൾക്കു പ്രത്യെകം പറവാ
ന്നസമാപ്തിപ്രയൊജനം ഉണ്ടു. ൮, ൧൬.—൯, ൧൦. ഇതിന്നൊ
ഉവയും ജ്ഞാനികളിൽ നിന്നു ലഭിച്ചതം എന്നമെലെ
ഴുത്തുള്ള ചില വാക്യങ്ങൾ ഉണ്ടു. ൨൨, ൧൭.—൨൪. അനന്ത
രം ഹിജ്കിയരാജാവിന്റെ കാലത്തു ചെൎത്തുള്ള ശല
ലൊമൊന്റെ വാക്യങ്ങൾ ൫ അദ്ധ്യായങ്ങൾ ഉണ്ടു. ൨൫.—
൨൯. ഇതിനൊടു ചെൎത്ത വെറെ രണ്ടു അദ്ധ്യായങ്ങളിൽ
അഗൂർ എന്നവന്റെ സുഭാഷിതങ്ങളും ൩൦. രാജ്ഞി
സ്വപുത്രനുപദെശിച്ചതും ൩൧, ൧.—൯. അകാരാദി
ക്രമത്തിൽ ചമെച്ച സതീവൎണ്ണനവും ൩൧, ൧൦.—൩൧.
ആകുന്നു.

൨. സഭാപ്രസംഗി: മഴ സമുദ്രത്തിൽ നിന്നു ജനിച്ചു
പുഴകളുടെ വഴിയായി സമുദ്രത്തിലെക്ക തിരിയുന്നതു
പൊലെ മാനുഷകൎമ്മങ്ങൾ ഒക്കയും ചക്രാകാരെണ തി
രിയുന്നു പുതിയതു ഒന്നും ഉണ്ടാകയും ഇല്ല. ൧, ൨.—൧൧.
രാജാവുതാൻ ജ്ഞാനവൃദ്ധിക്കും സുഖസമൃദ്ധിക്കും നാ
നാവിധെന സമ്പാദിപ്പാൻ നൊക്കിയതിന്റെ ഫലം
മായ അത്രെ. തന്റെ ക്രിയകൾ എല്ലാം ബുദ്ധിയില്ലാ
ത്ത ഒരു മകനിലും ഇസ്രയെലർ വാഴിക്കുന്നയരൊബ്യാം
എന്ന മത്സരക്കാരനിലും എല്പിക്കെണ്ടി വരുമല്ലൊ.
൩. ൨. കാലങ്ങളുടെ പൎയ്യായങ്ങളെ വിചാരിക്കുമ്പൊ
ൾ ദെവകൎമ്മം മാത്രം ശാശ്വതവും ശെഷം എല്ലാം നശ്വര
വും എന്നു കാൺകയാൽ ൧൨. ലൊകവൈരാഗ്യം അധികം
വൎദ്ധിച്ചു പ്രജകൾ നടയത്തെ രാജാവെ വെടിഞ്ഞു പുതി
യവനിൽ അനുരാഗം ഭാവിക്കുന്ന മായയെയും പരിഹസി
ക്കുന്നു. ൪. തൃപ്തിവരാത്ത പ്രപഞ്ചസക്തിയെക്കാളും ദെ

വഭക്തിയൊടുകൂടിയ അലംഭാവം നല്ലൂ. ൬. ദ്രവ്യാശ, വി
ദ്യാശ, കീർത്ത്യാശ മുതലായതിനെക്കാളും ൭. മരണവി
ചാരവും സുഖദുഃഖങ്ങളിൽ സാമ്യവും സല്പാത്രസ്മരണ
വും ഏറെ നല്ലതു. ഇവ ജ്ഞാനാന്വേഷണത്തി
ന്റെ ഫലമാകിയതു. ദൈവം മനുഷ്യനെ നേരാക്കി സൃഷ്ടി
ച്ചിട്ടും അവർ അനേകം ദുർന്നയങ്ങളെ തിരയുന്നു. ആ
യിരത്തിൽ ഒരു പുരുഷനെ സാരമുള്ളവൻ എന്നു ക
ണ്ടു സ്ത്രീകളിൽ കണ്ടില്ല എന്നത്രെ. ൮. ദുർബ്ബുദ്ധിലക്ഷ
ണങ്ങൾ പലതും ആരക്ഷിപ്പിച്ചതല്ലാതെ ൯. ൧൦. ശക്തി
യെക്കാൾ ജ്ഞാനം വിശേഷമുള്ളത് എന്നും ജ്ഞാന
ത്തിന്റെ സാരം യൌവനത്തിലും ശ്രേഷ്ഠതയെയും ന്യായ
വിസ്താരത്തെയും കർത്തൃകതയുന്ന എന്നും കാട്ടി ൧൧. ൧൨.
വാർദ്ധക്യത്തിന്റെ പീഡയും മരണയാതനയും വിവ
രിച്ചു ചൊല്ലി സകലവും മായ എന്നു വിലപിച്ചും ൧൨. ൧൩.
ദൈവഭയത്തെ ജ്ഞാനത്തിന്റെ സാരാംശമാകി സ്ഥാപി
ച്ചും സകലപ്രവൃത്തിക്കും ദൈവം ന്യായം വിധിക്കുന്ന പ്ര
കാരത്തെ സൂചിപ്പിച്ചും തീർത്തിരിക്കുന്നു.

൯. അത്യുത്തമഗീതം: ഒരുത്തി രാജാവിന്റെ
സ്നേഹത്തെ വർണ്ണിക്കുന്നു. അവൾ വെയിൽ പതിക്കയാൽ കറുത്ത
വൾ എങ്കിലും മനോഹരി തന്നെ. യരുശലെം പുത്രിമാരോ
ടു ഒരോരോ സംഭാഷണം ഉണ്ടായശേഷം പ്രിയ
നെ കാണ്മാൻ സ്വപ്നത്തിലും വാഞ്ഛിക്കുന്നു. രാത്രികാ
ലത്തു അവൻ നാട്ടെ സഭയെ വിട്ടു തങ്ങിൽ ഏറി വരു
ന്നതു കാണുന്നു. ഉടനെ അവനും അവളെ കണ്ടു പ്രാവി
ൻ കണ്ണുകൾ മുതലായ ശുഭലക്ഷണങ്ങളെ സ്തുതിക്കു
ന്നു. ഒടുവിൽ അവളുടെ വാക്കാവിതു: മൈത്രിയം എതാ

പൊലെ ഹൃദയത്തിലും ദ്രവ്യത്തിലും പരന്നെ വെച്ചുകൊ
ള്ളെണമെ. പ്രെമം മരണം പൊലെ ഉറപ്പുള്ളതു സത്യം.
ഔത്സുക്യം പാതാളം പൊലെ പിടിപെട്ടുകൊള്ളുന്നു. അ
തിന്റെ ജ്വലനം തീക്കനലും യാഹിന്റെ ജ്വാലയും ആ
കുന്നു. പെരിയ വെള്ളങ്ങൾക്കും സ്നെഹത്തെ കെടുപ്പാൻ ക
ഴികയില്ല നദികൾ കൂടെ അതിനെ മുക്കിക്കളകയില്ല. ഒരു
ത്തൻ ഗൃഹസമ്പത്തൊക്കെയും സ്നെഹത്തിന്നായി കൊടുത്താ
ലും അവനെ പരിഹസിച്ചുവിടുകെയുള്ളു.

ശലൊമൊന്റെ പാട്ടുകൾ എല്ലാം ൧൦൦൫ എന്നു കെ
ൾക്കുന്നു. അതിൽ ശെഷിച്ചത ഉത്തമഗീതമെയുള്ളു.
പിന്നെ പശു പക്ഷി മത്സ്യ വൃക്ഷാദികളെയും മറ്റുമുത
ലായവറ്റെയും വകതിരിച്ചു വൎണ്ണിക്കുന്ന ജ്ഞാനശാസ്ത്രങ്ങ
ളെയും ഉണ്ടാക്കി. അവന്റെ ജ്ഞാനകീൎത്തി സൎവ്വദെശത്തും
വ്യാപിക്കയും ചെയ്തു.

സൂചകം: ഉത്തമഗീതത്തിൽ ക്രിസ്തനും സഭെക്കും ഒ
രാവിശ്വാസക്കുള്ള ഹൃദയത്തിന്നും തമ്മിലുള്ള ചെൎച്ചയെ
വൎണ്ണിക്കുന്ന ഗൂഢാൎത്ഥവും ഉണ്ടെന്നു സൎവ്വസമ്മതം.

## ആറാം അദ്ധ്യായം

### ദെവാലയനിൎമ്മാണം മുതൽ പ്രവാചകം നിന്നുപൊയതുവരെ

[ക്രി. മു. [illegible] സംവത്സരം]

### ൭൭. ഈ കാലത്തിന്റെ ഭാവം

൨. ദാവിദിന്റെ ഏകമാഹാത്മ്യത്താൽ ദെവാധി
പത്യത്തിന്നുണ്ടാകെണ്ടിയ വിസ്താരം തികഞ്ഞു എങ്കി
ലും രാജ്യം ആളുന്നവരിൽ നില്ക്കാതെ രാജാക്ക

മാരും പ്രജകളും പ്രവൃത്തിച്ച ദോഷങ്ങളാൽ അന്നു
മുതൽ വാട്ടം പിടിച്ചുതുടങ്ങി. വഴിയെ വന്ന നാശങ്ങളു
ടെ വിത്തു ശലോമോന്റെ അവസാനദിവസങ്ങളി
ൽ തന്നെ വിതെച്ചു പോയത്. രാജ്യഛിദ്രം, ഇരുപ
ക്ഷക്കാരുടെ വൈരം, ലോകരാജ്യങ്ങളോടുള്ള വ്യ
വഹാരങ്ങൾ, യഹോവാമാൎഗ്ഗത്തിന്റെ ഉപെക്ഷ, വി
ഗ്രഹസെവ ഇത്യാദികളെക്കൊണ്ടു രാജ്യത്തിന്റെ
സൗഖ്യവും ബലവും ക്ഷയിച്ചു. ദൈവം വളരെ ദീൎഘക്ഷാ
ന്തിയെ കാണിച്ച ശെഷം ഇസ്രയെല്യരാജ്യത്തെ ശാ
ത്തിക്കും ഒഴിക്കേണ്ടിയ ശിക്ഷാവിധി അണഞ്ഞുവരി
കയും ചെയ്തു. ഐശ്വൎയ്യത്തോടും ദിവ്യശുഷ്കാന്തിയോ
ടും കൂടെ അനേക പ്രവാചകന്മാർ ദൈവത്തെ വെടി
ഞ്ഞുകളഞ്ഞ രാജാക്കന്മാരെയും പ്രജകളെയും ചെറുത്തു
നിന്നു എങ്കിലും അവരുടെ പ്രയത്നം മിക്കതും നിഷ്ഫല
മായി പോയി.

സൂചകം: കന്നുകുട്ടിൽ ബലി കഴിക്കുക എന്നുള്ളതു
വാരാധനയെ ചൊല്ലുകയാലും ദൈവവാക്കിന്നു വിരോധ
മായും ഇറങ്ങിവന്ന പിതാക്കന്മാരുടെ സെവക്രമത്തി
ന്റെ നവീകരണം അത്രെ. പിതാക്കന്മാരുടെ കാല
ത്തിൽ ക്രമമായത സാക്ഷികൂടാരത്തിലും ദൈവാല
യത്തിലും ആചരിക്കേണ്ടിയ ആരാധനയെ ദൈവം
നിശ്ചയിച്ച നാൾ മുതൽ അക്രമമാകുന്നു. എങ്കി
ലും ഉയൎന്ന സ്ഥലങ്ങളിൽ ബലി കഴിക്കുന്നതു ഇസ്ര
യെൽ രാജ്യത്തിൽ വെറെ യഹൂദാരാജ്യത്തിലും വെ
റെ എന്നു നിശ്ചയിക്കേണ്ടിയതു. ഇസ്രയെൽ രാജ്യ
ത്തിൽ അതു ഒരു ക്ഷമക്കേടായിരുന്നു. രാജ്യഛി

ദ്രത്താൽ അവൎക്ക ദെവാലയത്തിൽ ഒരു സംബന്ധമില്ല
ഇസ്രായെല്യപ്രജകൾ യറൊബ്യാമിന്റെ ബലാല്ക്കാ
രത്താൽ പിതാക്കന്മാരുടെ ആരാധനാവസ്ഥകളിലെക്ക
മടങ്ങിചെന്നപൊഴെന്നപൊലെയാവു അത്രയ കൊണ്ടു ഇസ്രാ
യെൽ രാജ്യത്തിൽ കീൎത്തിപ്പെട്ട പ്രവാചകന്മാരായ
എലീയ, എലീശ മുതലായവരും ഉയൎന്ന സ്ഥലങ്ങളി
ൽ ബലികഴിച്ചുവന്നു. വൃഷഭസെവയും ബെഥെലിൽ വ
നത്തിൽ വെച്ചു കാണാവുന്ന മൊശയുടെ അധികാരത്താ
ൽ നിശ്ചപൊകയും ചെയ്തു. അത്രയും ദെവാരാധനയ
ന്നെ എങ്കിലും അതിന്റെ രീതി മിസ്രനാട്ടിലെ വൃഷഭാ
രാധനയൊടു സമമാകകൊണ്ടു നിന്നാക്കെ ഒരു വിഗ്രഹ
വും പ്രതിമയും ഉണ്ടാക്കരുത എന്ന കല്പനയുടെ ലംഘ
നം അത്രെ.

൧. ദെവാലയനിൎമ്മാണത്താൽ പഴയനിയമത്തി
ലെ ആരാധനസാദൃശ്യം വന്നെടത്തൊളം തികവു പ്രാ
പിച്ചു. എന്നാൽ പ്രവാചകന്മാർ അതിന്റെ മെല്ല
ട്ടുള്ള ദെവരാജ്യം ഒരു ദെശത്തിൽ മാത്രമല്ല സൎവ്വ
ലൊകത്തിൽ വ്യാപിച്ചു ഉപമയായി കാണിച്ചതൊക്ക
യും വിട്ടു തെളിവായ നിവൃത്തിയെ സൂചിപ്പിച്ചു പഴയനി
യമകാലത്തിലെ ദെവാള്ളനനിന്നു പൊകിട്ടു പുതിയ
മകാലത്തിൽ ആത്മാവിലും സത്യത്തിലും നടക്കും എ
ന്നു ഗ്രഹിപ്പിച്ചു യെശായെക്കാൾ അനന്തരവന്മാരായിരു
വൻ ദിക്രിയകൊണ്ടു നിവൃത്തിയാക്കി പഴയത് എല്ലാം നി
വൃത്തിച്ചു പുതിയതിനെ സ്ഥാപിപ്പാനുള്ള ക്രിസ്ത്യനാഗ്ര
ഹാരികളുമായി വ്യാപരിച്ചു മശീഹയൊടു സംബന്ധമാ
യതു സമുദിയൊടെ വളൎത്തുകയും ചെയ്തു. വാദത്താലെ

ള്ള ദാവിദ്പുത്രന്റെ രൂപത്തെ പ്രവാചകന്മാർ മെ
ല്ലമെൽ തെളിവൊടെ വിവരിച്ചു വൎത്തമാനകാലത്തി
ൽ ഇദ്രൂപം ഹീനമാകി തൊന്നുംതൊറും വിശ്വാസിക
ൾ വരുവാനുള്ള നിവൃത്തിയെ കാംക്ഷിച്ചു നൊക്കി പാൎക്ക
യും ചെയ്തു.

സൂചകം: അക്കാലത്തിലെ യഹൂദ്യ, ഇസ്രയെല്യ രാജാക്കന്മാരുടെ പെരുകളെ താഴെ എഴുതുന്നു.

| യഹൂദരാജ്യം രാജനാമങ്ങൾ | വൎഷാരംഭം ക്രിസ്തന്നുമുമ്പെ | ഇസ്രയെൽരാജ്യം രാജനാമങ്ങൾ |
|---|---|---|
| ൧ റഹബ്യാം | ൯൭൫ | ൧ യരൊബ്യാം |
| ൨ അബ്യ്യാം | ൯൫൮ | ” ” ” |
| ൩ ആസാ | ൯൫൫ | ” ” ” |
| ” ” ” | ൯൫൪ | ൨ നാദാബ് |
| ” ” ” | ൯൫൩ | ൩ ബയശാ |
| ” ” ” | ൯൩൦ | ൪ ഏലാ |
| ” ” ” | ൯൨൯ | ൫ സിമ്രി |
| ” ” ” | ൯൨൯ | ൬ ഒമ്രി |
| ” ” ” | ൯൧൮ | ൭ അഹാബ് |
| ൪ യൊശഫത്ത് | ൯൧൪ | ” ” ” |
| ” ” ” | ൮൯൮ | ൮ അഹസ്യ |
| ” ” ” | ൮൯൬ | ൯ യൊരാം |
| ൫ യൊരാം | ൮൮൯ | ” ” ” |
| ൬ അഹസ്യ | ൮൮൫ | ” ” ” |
| ൭ അഥല്യ | ൮൮൪ | ൧൦ യെഹൂ |
| ൮ യൊവാശ് | ൮൭൮ | ” ” ” |
| ” ” ” | ൮൫൬ | ൧൧ യൊവഹാശ് |

| യഹൂദരാജ്യം | ക്രി. മു. | ഇസ്രയെൽരാജ്യം |
|---|---|---|
| " " " | ൮൪൦ | ൧൨ യൊവാശ് |
| ൯ അമച്യാ | ൮൩൯ | " " " |
| " " " | ൮൨൫ | ൧൩ യരൊബ്യാം |
| ൧൦ ഉജ്ജിയ | ൮൧൦ | " " " |
| " " " | ൭൮൪ | മദ്ധ്യരം |
| " " " | ൭൭൩ | ൧൪ സഖര്യ |
| " " " | ൭൭൨ | ൧൫ ശല്ലൂം |
| " " " | ൭൭൨ | ൧൬ മെനഹെം |
| " " " | ൭൬൧ | ൧൭ പെക്കഹ്യാ |
| " " " | ൭൫൯ | ൧൮ പെക്കഹ് |
| ൧൧ യൊഥാം | ൭൫൮ | " " " |
| ൧൨ ആഹാസ് | ൭൪൨ | " " " |
| " " " | ൭൩൯ | മദ്ധ്യരം |
| " " " | ൭൩൦ | ൧൯ ഹൊശയ |
| ൧൩ ഹിസ്കിയ | ൭൨൬ | " " " |
| " " " | ൭൨൧ | രാജ്യാന്തം |
| ൧൪ മനശ്ശെ | ൬൯൮ | |
| ൧൫ ആമൊൻ | ൬൪൩ | |
| ൧൬ യൊശിയ | ൬൪൧ | |
| ൧൭ യൊവഹാശ് | ൬൧൦ | |
| ൧൮ യൊയക്കീം | ൬൧൦ | |
| ൧൯ യൊയഖീൻ | ൫൯൯ | |
| ൨൦ ചിദക്യാ | ൫൯൯ | |
| രാജ്യാന്തം | ൫൮൮ | |

ഒള്ളക്കസംവത്സരമായസംഖ്യകളാവിതു രാജ്യവർ

ദ്രം അദി. ഫയാശ ൬ ത്രും യഹോവാഷും ൧൬ കരദശം
൩൦൦. അമ്രൂവും അഹസിയാവും ൧൬ കരദശം ൧൫൯.
ദാഷയരൊബ്യാമും ഉജ്ജിയാവും ൧൬ കരദശം ൧൫൦.
ഇസ്രയെൽ രാജ്യാന്തവും ഹിസ്ക്യാവും ൭൨൧. യഹൂ
ദരാജ്യാന്താം ൫൮൮. ഭക്തിയുള്ള യഹൂദരാജാക്ക
ന്മാരുടെ പെരുകൾക്കു പുള്ളിയും ദ്രോഹക്കാരായ ഇസ്രയെ
ൽരാജാക്കളുടെ പെരുകൾക്കു ൭ അടയാളം ഇട്ടിരിക്കുന്നു.

§ ശ്ലൊമൊ കാലം മുതൽ ലൊകരാജ്യങ്ങൾക്കു
ഇസ്രയെലിന്നും തമ്മിലുണ്ടായ വ്യവഹാ
രങ്ങൾ

൧. അന്നു മുതൽ ഇസ്രയെലിന്നു അന്യജാതിക
ളൊടു ബഹുവിധമുള്ള വ്യവഹാരങ്ങൾ ഉണ്ടായി. ലൊ
കരാജ്യങ്ങളായി വൎദ്ധിപ്പാനുള്ള ഭാവം ജാതികളി
ൽ എല്ലാടത്തും മുഴുത്തു തുടങ്ങി. ഇസ്രയെല്യർ നാട്ടു ലൊക
വ്യാപാരവ്യവഹാരങ്ങളുടെ നടുവിൽ കിടക്ക കൊണ്ടു
സാമ്രാജ്യത്തിന്റെ സ്ഥാപനത്തിന്നു അദ്ധ്വാനം
പൊരാടുന്ന ജാതികൾ ഒക്കയും അതിനെ കാംക്ഷിച്ചു
കൈക്കലാക്കുവാൻ വട്ടം കൂട്ടുകയും ചെയ്തു. ഇസ്രയെ
ൽ ദിവ്യവിളിയെ മറന്നു ജാതികൾക്കു സമമാകി നടക്കുമ
ളവിൽ ലൊകവ്യവഹാരമായ മൃഗക്കൂട്ടത്തിൽ കുടു
ങ്ങി നാശത്തിന്നു ഇരയായി ചമഞ്ഞു. കാരണം അന്ന
ന്റെ അല്ലാതെ ബലം ജാതികളൊടു ചെൎച്ച ഇല്ലാതെ
നിശ്ചയം ആക്കയിൽ അത്രെ ആകുന്നതു. ഇങ്ങിനെ
ചരിത്രക്രമത്തിൽ തന്നെ ലൊകരാജ്യങ്ങൾ ദിവ്യവി
ളിയെ മറന്ന ഇസ്രയെൽ ജനത്തിന്റെ ശിക്ഷെക്കായി
ദൈവത്തിൻ കയ്യിൽ ആയുധങ്ങളാകുന്നു. ആയ

ജ്യങ്ങൾക്ക ഇസ്രയെലൊടുണ്ടായ വ്യവഹാരങ്ങളും മറ്റും
അറിവാൻ ലൊകചരിത്രം നൊക്കുക.

## ൭ ഇസ്ര. രാജ്യഛിദ്രം, യരൊബ്യാം, രഹബ്യാം

൧. ൧ രാജാ. ൧൨ — ൧൪. — ൨ ദിനാള. ൧൦. — ൧൨.

ശലൊമൊ മരിച്ചശെഷം [ക്രി. മു. ൯൭൫] എഫ്ര
യിംഗൊത്രത്തിൻ കീഴ പത്തുഗൊത്രങ്ങൾ ഒന്നിച്ചു
കൂടി യഹൂദഗൊത്രത്തിന്റെ നായകസ്ഥാനം ഹെ
തുവാക്കി അസൂയപ്പെട്ടു ശിഖെമിൽ വന്നു രഹബ്യാ
മൊടു നികുതി മുതലായത് ചുരുക്കിത്തരെണം എന്നു
അപെക്ഷിച്ചാറെ രാജാവു ബാലമന്ത്രികളുടെ ബുദ്ധിയി
ല്ലാത്ത ആലൊചനയെ കെട്ടു ഗൊത്രങ്ങളുടെ അപെ
ക്ഷയെ കൂട്ടാക്കാതെ ധൂൎത്തനായി ഉത്തരം ചൊല്ലി അ
വരെ പറഞ്ഞയക്കയും ചെയ്തു. അതിന്നു പ്രജകൾ ക
ലഹിച്ചു രാജാവു ഭണ്ഡാരപതിയെ അയച്ചപ്പൊൾ അ
വനെ കല്ലെറിഞ്ഞു കൊന്നു. മിസ്രയിൽനിന്നു മടങ്ങി
വന്ന യരൊബ്യാമെ രാജാവാക്കി അഭിഷെകം ക
ഴിക്കയും ചെയ്തു. രഹബ്യാം യരുശലെമിലെക്ക ഓടി
സൈന്യം ചെൎത്തു യുദ്ധത്തിന്നു ഒരുമ്പെട്ടപ്പൊൾ ദെ
ശമഹ്യപ്രവാചകൻ സഹൊദരയുദ്ധം വെണ്ടാ എന്നു
പറഞ്ഞതിനെ കെട്ടു അടങ്ങി യഹൂദ, ബന്യമിൻ ഗൊത്ര
ങ്ങൾക്ക രാജാവായി വാഴുകയും ചെയ്തു. പത്ത് ഗൊത്ര
ങ്ങളിൽനിന്നും ലെവിയരും ഭക്തന്മാരും പുരൊഹി
തരും യഹൊവാലയത്തെ കാംക്ഷിച്ചുകൊണ്ടു യഹൂ
ദരാജ്യത്തിൽ കുടിയെറിപ്പാൎത്തു. രഹബ്യാം വാഴ്ചക
ഴിച്ച ൩ സംവത്സരങ്ങളിലും യഹൊവെക്കിഷ്ടമുള്ള
ത ചെയ്യാതെ കുന്നുകളിലെ ആരാധനയെ നടപ്പാക്കുക

ക്കൊണ്ടു യഹൊവ മിസ്രരാജാവായ ശിശാക്കിനെ യരു
ശലെമിലെക്ക വരുത്തി യഹൊവാലയവും കൊവില
കങ്ങളും അവന്റെ കൈക്കൽ എല്പിച്ചു രഹബ്യാമെത്താ
ഴ്ത്തുവെക്കുകയും ചെയ്തു.

൧. രാജാ. ൧൨, ൨൫. — ൩൩. യരൊബ്യാം ശിഖെ
മെ രാജധാനിയാക്കി യരുശലെം യാത്രനിമിത്തം ഗൊ
ത്രങ്ങൾ പിന്നെയും ക്രമത്താലെ യഹൂദയൊടു ചെ
ൎന്നു പൊവാൻ സംഗതിവരുമെന്നു വിചാരിച്ചു ഭയപ്പെ
ട്ടു രണ്ടു പൊൻകാളകളെ ബെത്തെൽ, ദാൻ ഇങ്ങിനെ
തെക്കും വടക്കുമുള്ള അതിർസ്ഥാനങ്ങളിൽ സ്ഥാപിച്ചു
രണ്ടിന്നും അടുത്ത പൂജാരികളെ ലെവ്യരിൽനിന്നല്ല
വൊപിച്ചവംശങ്ങളിൽനിന്നു തെരിഞ്ഞെടുത്തു ഉപണി
ക്കാക്കി ഉത്സവസമയങ്ങളെയും മാറ്റി മഹാപുരൊഹി
തനായി വ്യാപരിപ്പാൻ തുടങ്ങി. അങ്ങനെ ഒരു സമയം
അവൻ ബെത്തെലിൽ ഉണ്ടാക്കിയ ബലിപീഠത്തിന്മെ
ൽ കയറി പൂജ കഴിപ്പാൻ ഭാവിച്ചപ്പൊൾ ഒരു പ്രവാ
ചകൻ ചെന്നു ദാവിദ്വംശത്തിൽ ജനിപ്പാനുള്ള യൊ
ശിയ ഈ തറമെൽ പൂജാരികളുടെ അസ്ഥികളെ ചുട്ടും
എന്നു പറഞ്ഞു. അതിന്റെ അടയാളത്തിന്നായി തറ
പിളൎന്നു ചാരം ചിന്നി രാജാവു ചൊടിച്ചു കൈ നീട്ടി അ
വനെ പിടിപ്പാൻ കല്പിച്ചു ഉടനെ കൈ സ്തംഭിച്ചു നി
ന്നു പ്രവാചകന്റെ പ്രാൎത്ഥനയാലത്രെ പിന്നെയും
സൌഖ്യമാക്കി. പിന്നെ ആ പ്രവാചകന്നും മരണം
സംഭവിച്ചു കാരണം അന്യദെവമായ ദെശത്തിൽ അ
പ്പം ഭക്ഷിക്കയും വെള്ളം കുടിക്കയും അരുത എന്ന
ുള്ള കല്പനയെ ഒരു വൃദ്ധപ്രവാചകന്റെ ചൊൽകെട്ടു

ലംഘിച്ചതുകൊണ്ടു സ്വസ്ഥലത്തെക്കു തിരിച്ചുപൊ
കുന്നവഴിയിൽ ഒരു സിംഹം എതിരിട്ടുവന്നു അവനെ പി
ടിച്ചു കൊല്ലുകയും ചെയ്തു. യെറൊബൊവാമിന്റെ പുത്രൻ ദീ
നമായി കിടക്കുമ്പൊൾ രാജാവു തന്റെ ഭാൎയ്യയെ കൂ
ടനെ ശീലൊനിൽ അഹിയപ്രവാചകന്റെ അടുക്കൽ അയച്ചു
ആ പ്രവാചകൻ ദിവ്യവെളിപ്പാട്ടാൽ യാതാൎത്ഥം അവ
ളൊടു അറിഞ്ഞു മകന്റെ മരണം മാത്രമല്ല കുഡുംബത്തി
ന്റെ മൂലനാശം തന്നെ അറിയിച്ചുവിടുകയും ചെ
യ്തു.—

## ൨൭. യഹൂദയിലെ അബ്യാം, ആസാ എന്നിവർ; ഇസ്രയെലിലെ യെറൊബൊവാമിന്റെ അനന്തരവന്മാർ

൧. രാജാ. ൧൫, ൧—൮. ൨ നാളാ. ൧൩—൧൪.
രെഹബൊവാമിന്റെ പുത്രനും അനന്തരവനുമായ അബ്യാം
ശൌൎയ്യക്കാരനെങ്കിലും വിവെകമുള്ള രാജാവാകി
ട്ടു തന്റെ വല്ലഭം വിചാരിച്ചു ദെവദൊഷ
ക്കാരിയെ ഭയംകൊണ്ടിക്കാതെ വാണു. യെറൊബൊവാമൊ
ടു അവനു യുദ്ധം ഉണ്ടായാറെ ശത്രുസെനക്കൂട്ടത്തൊ
ടു ആകുന്നു വരെ സാരമുള്ള ഉപദെശവാക്കുകളെ
ചൊല്ലി (൨ നാളാ. ൧൩) ജയംകൊള്ളുകയും ചെയ്തു. മൂന്നാം
വൎഷം കഴിഞ്ഞിട്ടു അവൻ മരിച്ചാറെ പുത്രനായ ആ
സാ സിംഹാസനം ഏറി യഹൊവാസന്നിധിയിൽ ഉ
ത്തമനായി നടന്നു അന്യദെവാരാധനയെ നീക്കി ചി
ല നഗരങ്ങളെ ഉറപ്പുള്ള കൊട്ടകളാക്കി ശക്തിയുള്ള
സെനയെ ചെൎത്തു യുദ്ധാഭ്യാസം ശീലിപ്പിക്കയും

ചെയ്തു· പ്രാൎത്ഥനയുടെബലത്താൽഅവൻഎത്യൊ
പ്യരാജാവായസെരഹയെയുംപത്തുലക്ഷത്തൊളമു
ള്ളസെനകളെയുംജയിച്ചശെഷംഇസ്രയെല്യരാജാ
വായബയെശാസുറിയവാഴിയായബെൻഹദദിനെആശ്ര
യിച്ചുയഹൂദരാജ്യത്തൊടുനെരിട്ടുവന്നപ്പൊൾആസാ
മാംസംതൻഭുജമാക്കിബെൻഹദദിന്നുസമ്മാനംകൊടു
ത്തയച്ചുഅവനെഇസ്രയെലിന്നുവിരൊധമാക്കിഞ്ഞു
യുധംപെട്ടുകളമാരാക്കുകകൊണ്ടുയഹൊവഅവനെ
ശിക്ഷിച്ചുപാദരൊഗത്താൽബാധിപ്പിച്ചുഎങ്കിലുംആ
സാസത്യദൈവത്തെഅല്ലവൈദ്യന്മാരെതന്നെകരു
തിക്കൊണ്ടുമരിക്കയുംചെയ്തു·

൧· രാജാ· ൧൫, ൨൫ — ൧൬, ൨൮· യരൊബ്യാമിന്റെ
അനന്തരവനായനദാബ്പക്ഷെദെശംരണ്ടുസംവത്സ
രംവാണശെഷംബയെശാഎന്നൊരുമത്സരക്കാര
ന്റെകലഹത്തിൽകുഡുംബത്തൊടുകൂടനശിച്ചുപൊ
യി· ബയെശാരാജനാമവുംഅധികാരവുംധരിച്ചുതി
ൎച്ചപട്ടണത്തെരാജധാനിയാക്കി൨൪സംവത്സരത്തൊ
ളംവാഴുകയുംചെയ്തു· അവന്റെപുത്രനായഏലാവാ
ഴ്കയുടെരണ്ടാംആണ്ടിൽരഥനായകനായസിമ്രിയു
ടെകയ്യാൽമരിച്ചു· സിമ്രിക്കഎഴുദിവസത്തൊളമത്രെസിം
ഹാസനവാസംഉണ്ടായത്· പടനായകനായഒമ്രിക്ക
സെനകളുടെകയ്യിൽനിന്നുവാഴ്ചവന്നപ്രകാരംകെട്ടുഉട
നെസിമ്രിഅതിൽനിന്നൊഴിവാൻഒരുവഴിയെകാണാതെകൊ
ട്ടെക്കുതീകൊടുത്തുമരിച്ചുകളകയുംചെയ്തു· ഒമ്രിഎതി
ൎവാഴിയായതിബ്നിയെതൊല്പിച്ചുശമൎയ്യയെപണിയി
ച്ചുരാജധാനിയാക്കിപന്ത്രണ്ടുവൎഷത്തൊളംവാഴുക

യും ചെയ്തു. അവന്റെ പുത്രനായ അഹാബ് ഷിദൊ
ന്യരാജപുത്രിയായ ഇസബെൽ എന്നൊരു ദുഷ്ടയെ
വിവാഹം കഴിച്ചപ്പൊൾ മുതലായന്യദെവാച്ചന
യെ ഇസ്രയെലിൽ നടപ്പാക്കുവാൻ സമ്മതിക്കയും
ചെയ്തു.

൭൭. എലിയാ പ്രവാചകൻ

൧. ൧ രാജാ. ൧൭. ൧൮. അന്തിസ്സുക്കാര
നായ എലിയാ പ്രവാചകൻ രാജാവെ ചെന്നു കണ്ടു
ഞാൻ ഉപാസിക്കുന്ന യഹൊവാ ജീവനാണ എ
ന്റെ വചനപ്രകാരമല്ലാതെ ഈ ആണ്ടുകളിൽ മഴ പെ
യ്കയില്ല എന്നു പറഞ്ഞു ദെവകല്പനയാൽ ക്രീത്തൊ
ട്ടിന്റെ താഴ്വരയിൽ ഒളിച്ചു കാക്കകൾ കൊണ്ടുവരു
ന്ന ഭൊജ്യങ്ങളാൽ ദിവസം കഴിക്കയും ചെയ്തു. പി
ന്നെ തൊടു വറ്റിപ്പൊയാറെ ഷിദൊന്യരുടെ ഉൾപ്പെ
കുന്ന ചപ്പത്തിലെക്ക ചെന്നു ഒരു വിധവയൊടു കൂട
പാർത്തു പക്ഷിപ്പിച്ചു മാവും എണ്ണയും മഴ പെയ്യുന്ന ദി
വസം വരെ ഒടുങ്ങാതാക്കയും അവൾക്കു ചത്തു പൊയ പു
ത്രനെ ജീവിപ്പിക്കയും ചെയ്തു. മൂന്നാണ്ടെ വറൾ്ച ഉ
ണ്ടായതിന്റെ ശെഷം യഹൊവ മഴ വരുത്തുവാൻ
നിശ്ചയിച്ചു എലിയ ആഹാബൊടു അറിയിപ്പാൻ
പുറപ്പെട്ടു. ഒബദ്യാ എന്നൊരു ഭക്തൻ രാജാവൊടു
അതു അറിയിച്ചു കൊണ്ട അഹാബ എലിയാവെ
എതിരെല്പാൻ ചെന്നു. ഒരൊന്നു പറഞ്ഞതിന്റെ
ശെഷം എലിയാ ബാളിന്റെ പൂജാരികൾ ദൎശനക്കാ
രുമായി സകല ഇസ്രയെലരും കർമ്മൽ മലമെൽ കൂടി
വരെണമെന്നു ചൊദിച്ചു രാജാവു പ്രജകളെ അപ്രകാ

രം തന്നെ ഖണ്ഡിച്ചു കുഴിയിൽ കൂട്ടിയപ്പോൾ എലി
യാ ഉറക്കെ പറഞ്ഞു നിങ്ങൾ രണ്ടു പക്ഷം ചെരുന്നതു
എത്രൊളം യഹൊവ ദൈവമായാൽ അവനെ വ
ഴിപ്പെട്ടുവിൻ ബാൾ എന്നു വരികിലൊ അവനെ തന്നെ
അനുസരിപ്പിൻ എന്നതിന്നു ജനം മിണ്ടാതെ പാർത്താറെ
എലിയാ ബാലിന്റെ പൂജാരികളായ ൪൫൦ പെർക്കും
രാജാവിന്നും പ്രജകൾക്കും യഹൊവ തന്നെ ദൈ
വം എന്നു തെളിയിച്ചു പൂജാരികളെ എല്ലാം കിശൊ
ൻ തീരത്തു കൊല്ലിക്കയും ചെയ്തു. അനന്തരം എലിയാ മെ
ഘം എങ്ങും ഇല്ലാത്ത സമയത്തു തന്നെ മഴ അടുത്തു വ
ന്നപ്രകാരം രാജാവൊടറിയിച്ചു മലമുകളിൽ കയറി
പ്രാർത്ഥിച്ചു ബാല്യക്കാരനെ എഴുവട്ടം പടിഞ്ഞാറൊട്ടു
നൊക്കുവാൻ നിയൊഗിച്ചു കടലിൽനിന്നു ഒരു ചെറു
മെഘം കരെറുന്നതു കണ്ട പ്രകാരം അറിയിച്ചു ഉടനെ
ആഹാബെ തെർ കൂട്ടി രാജധാനിക്കു ചൊല്ലുന്നു കാലം
കരുകളെയാൾ താൻ അരമുറുക്കി തന്നായി തെരിനെ മു
ന്നിട്ടൊടി വന്നു യെസ്രയെലിൽ എത്തുകയും ചെ
യ്തു

൩. ഈസെബെൽ. ഇങ്ങിനെ ഉണ്ടായതെല്ലാം ഇ
സെബെൽ രാജ്ഞി കെട്ടാറെ കൊപപരവശയായി പ്ര
വാചകനെ കൊല്ലുവാൻ ശ്രമിച്ചു. അവനും ബെർശബയിൽ
വാങ്ങി മരുഭൂമിയിൽ പാർത്തു. അന്നു ഒരു ദൂതൻ അവ
നെ വന്നു കണ്ടു തിന്മാനും കുടിപ്പാനും കൊടുത്തു. എലി
യാ അതു ആഹാരത്തിന്റെ ശക്തിയാൽ നാല്പതു നാല്പ
തു കാലം നടന്നു ഹൊരെബിൽ എത്തി ഗുഹയിൽ പ്രവെശി
ച്ചു പാർത്തു. ഇവിടെ നിന്നു എന്തു എന്നു ദൈവവാക്കു



കെട്ടാറെഹൃദയത്തിൽനിറഞ്ഞിരിക്കുന്നസങ്കടങ്ങൾ
ഒക്കഅറിയിച്ചപ്പൊൾയഹൊവഅവനെപുറത്തെക്ക
വരുവാൻകല്പിച്ചാറെഅവൻമലയിൽനിന്നഉടനെ
പാറകളെതകൎക്കുന്നകൊടുങ്കാറ്റകടന്നകാറ്റിൽയ
ഹൊവഇല്ലാഞ്ഞു.പിന്നെഭൂകമ്പംകടന്നഭൂകമ്പത്തി
ലുംയഹൊവഇല്ല.ഭൂകമ്പത്തിന്റെശെഷംഅഗ്നി
ജ്വലിച്ചുഅഗ്നിയിലുംയഹൊവഇല്ല.അപ്പൊൾമന്ദ
വായുവിന്റെമൃദുസ്വരംകെട്ടഎലിയാമുഖംമൂടിപുറ
ത്തുവന്നു.പിന്നെയഹൊവഅവനസുറിയയിലുംഇ
സ്രായെലിലുംപുതിയരാജാക്കന്മാരെവാഴിപ്പാൻഅ
വകാശംകൊടുത്തുതന്റെശെഷംപ്രവാചകസ്ഥാന
ത്തിന്നഎലീശയെഅഭിഷെകംചെയ്യാൻകല്പിച്ചു.
ഇങ്ങിനെമൂവരാലുംഇസ്രായെലിൽന്യായവിധിയെ
നടത്തുവാൻനിശ്ചയിച്ചപ്രകാരംതെളിയിച്ചു.പ്രവാചക
ന്റെസങ്കടങ്ങൾക്കഉത്തരമാക്കിബാലിന്നമുട്ടുകുത്താതെ
യുംകൈച്ചുംബിക്കാതെയുംഉള്ള൭൦൦൦ഇസ്രായെല
രെതാൻശെഷിപ്പിച്ചുഎന്നരുളിച്ചെയ്തുശെഷംഎ
ലിയാഹൊരെബിൽനിന്നിറങ്ങിവടക്കൊട്ടുതിരിച്ചുചെ
ന്നയൎദ്ദെൻസമീപത്തുവെച്ചുഎലീശഉഴുന്നതുകണ്ടുതെ
ന്റെപുതപ്പഅവന്റെമെൽചാടി.എലീശഅതിന്റെ
സാരംഅറിഞ്ഞുകാളകളെബലികഴിച്ചുഅടുത്തവരെ
ഊട്ടിഅന്നുമുതൽഎലിയാവിന്നശിഷ്യനുംതുണയു
മായ്തീൻ

## ൭൯. ഇസ്രായെലിൽആഹാബ്, അഹസ്യ, യൊരാം; യഹൂദയിൽയൊശഫാത്

൧. രാജാ. ൨൨. അക്കാലംസുറിയരാജാവായ

ബെൻഹദദ അഹങ്കരിച്ചു ആഹാബിന്റെനെരെ
പടെക്കു ഒരുമ്പെട്ടു. ഒരു പ്രവാചകൻ രാജാവെ ചെ
ന്നു കണ്ടു യഹൊവ ജയം തരുന്ന പ്രകാരം അറിയിച്ചു.
ആഹാബ് അവന്റെ ചൊൽ പ്രമാണിച്ചു ശത്രുക്കൾ ഉ
ച്ചക്കു കുടിക്കുമ്പൊൾ അന്നെ പൊർ തുടങ്ങി അതിശയ
മാക്കുമാറു തൊല്പിക്കയും ചെയ്തു. ഇസ്രയെലിൻ ദൈ
വമായ യഹൊവ മലദെവൻ അത്രെ എന്നു വിചാരി
ച്ചു ബെൻഹദദ് പിറെറ ആണ്ടിലും യുദ്ധത്തിന്നു വന്നു
കിഴൊൻ സമഭൂമിയിൽ പട ഉണ്ടായപ്പൊൾ ലക്ഷത്തി
ൽ പരം ശത്രുക്കൾ പട്ടുപൊയി. പടയിൽ നിന്നു തെറ്റി
പ്പൊയവർ മിക്കവാറും അഫെക്ക കൊട്ടയുടെ മതി
ലുകൾ ഇടിഞ്ഞു വീണിട്ടു ചത്തു. ബെൻഹദദ് ഭയത്തൊ
ടെ ആഹാബിന്റെ കാല്ക്കൽ വന്നു. ആഹാബൊ അവ
നെ കൊല്ലാതെ സഹൊദരൻ എന്നു വിളിച്ചു വിട്ടയ
ച്ചു ഉടനെ ഒരു ദിവ്യൻ രാജാവെ ചെന്നു കണ്ടു നിന്റെ ജീ
വൻ അവന്റെ ജീവന്നും നിന്റെ ജനം അവന്റെ ജ
നത്തിന്നും പകരമായിരിക്കും എന്നു ദൈവഹിതം അറി
യിച്ചു പൊകയും ചെയ്തു.

൧. രാജാ. ൨൧. — ൩൧൦൭. ഇസ്രയെല്യനായ
നാബൊത്തിന്നു യഹൊവയുടെ കല്പനയെ ബഹുമാ
നിച്ചു പിതൃജന്മമായ കാശുമായ മുന്തിരിവള്ളിപ്പറമ്പി
നെ രാജാവിന്നു വില്പാൻ മനസ്സില്ലായ്കകൊണ്ടു ആ
ഹാബ് ഖെദിച്ചു ഭക്ഷണം വെടിഞ്ഞു കിടന്നപ്പൊൾ
ഭാൎയ്യയായ ഇജബെൽ അവന്നു ആശ്വാസം വരുത്തു
വാൻ വഴിയുണ്ടാക്കി. ഇസ്രയെലിലെ പ്രമാണികൾക്കു രാ
ജനാമത്തിൽ കത്തെഴുതി അയച്ചു തങ്ങൾ കള്ളന്മാരെ

കൊണ്ടു നാബൊത്ത് രാജാവയും ദൈവത്തെയും ദുഷി-
ച്ചു പറഞ്ഞു എന്ന അസാക്ഷ്യം പറയിച്ചു തെളിവു വരുത്തി അ-
വനെ കല്ലെറിഞ്ഞു കൊല്ലിക്കയും ചെയ്തു. അതുസമയം എ-
ലിയാ ദെവനിയൊഗത്താൽ ചെന്നു അഹാബെ കണ്ടു നീ
നെറ്റുനി കൊന്നും അടക്കിക്കൊണ്ടും ഇരിക്കുന്നുവൊ ഇ-
താനാബൊത്തിൻ രക്തം നായ്ക്കൾ നക്കിയ സ്ഥലത്തു ത-
ന്നെ നിന്റെ രക്തവും നക്കും. ഞാൻ യെറൊബൊവാം, ബയ-
ശാ ഇരണ്ടു വംശങ്ങളെപ്പൊലെ നിന്റെ കുഡുംബവും വംശവും
നശിപ്പിക്കും ഇസ്രെയൽ മതിലിങ്കൽ നായ്ക്കൾ ഇസെബെലി-
നെ തിന്നുകളകയും ചെയ്യും എന്നു യഹൊവയുടെ അ-
രുളപ്പാടു പറഞ്ഞതു കെട്ടാറെ അഹാബ് വസ്ത്രം കീറി
ഒരുവിധമായി അനുതാപപ്പെട്ടു യഹൊവയുടെ മുമ്പാ-
കെ തന്നെത്താഴ്ത്തുകകൊണ്ടു പുത്രന്റെ നാളുകളിൽ
മാത്രം കുഡുംബനാശം വരുമെന്നറിയിച്ചു. അനന്തരം
അഹാബ് യഹൂദരാജാവായ യൊശഫത്ത് എന്ന ഭക്ത-
നൊടു ചെൎന്നു സഖ്യം ഉറിയായയെ ബെൻഹദദ്ദിനെ അക-
ലാക്കിയതില്ലാദിൽ രാമൊത്ത പട്ടണത്തെ പിടിക്ക-
ണമെന്നു പുറപ്പെട്ടു അഹാബിന്റെ ൪൦൦ കള്ളപ്രവാ-
ചകന്മാരുടെ വാക്കുകളെ അനുസരിച്ചു ഇരുവരും യഹൊവയി-
ലൊടിച്ചു പ്രവാചകനായ മീഖായെ തള്ളാതെ പുറപ്പെ-
ട്ടു യുദ്ധം ഉണ്ടായാറെ അഹാബ് വെഷം മാറി എങ്കി-
ലും അസ്ത്രം കൊണ്ടു മുറി. ഒരു തെര കൊട്ടതിരിഞ്ഞു
വൈകുന്നെരത്തൊളം തെരിൽ പാൎത്തു മരിച്ചു. രക്തമ-
യമായ രഥത്തെ വെശ്യമാർ കുളിക്കുന്നതിന്നു കഴുകി നാ-
യ്ക്കൾ ചൊരയെ നക്കിക്കളകയും ചെയ്തു.

൧. രാജാ. ൨൧, ൧൭—൨൨. ൨൨—൨൦. ൧

യ്ഹൂദയിൽ നല്ല പിതാവായ ആസയുടെ ഉത്തമപുത്ര
നായ യൊശഫാത്ത് വാണു. യഹൊവയെ അനുസരി
ച്ചു ദൈവാരാധനയും ചെറുകുന്നുകളിൽ വെച്ചു
ബലികഴിക്കുന്ന ആചാരവും നീക്കി വ്യാജമതങ്ങളെ അ
കറ്റുവാൻ ചില പ്രഭുക്കളെയും ലെവ്യാഹരൊന്യരെ
യും രാജ്യത്തിൽ കൂടി കടന്നു എല്ലാടവും യഹൊവയുടെ
ധൎമ്മസംഹിതയെ വായിച്ചു പ്രജകൾക്കു ഉപദെശിച്ചു കൊ
ടുപ്പാൻ നിയൊഗിച്ചു ഊൎതൊറും പള്ളികളെ കെട്ടു
പ്പിച്ചു ശനിയാഴ്ച തൊറും സഭായൊഗം കൂട്ടുന്ന ആചാ
രം നടത്തുവാൻ തുടങ്ങി. അതുകൊണ്ടു ചുറ്റും ഉള്ള രാ
ജ്യങ്ങളിലെക്കു ദൈവത്തിൽനിന്നു ഒരു ഭയം പുറപ്പെ
ട്ടു യൊശഫാത്തൊടു ഒരാവതും ഇല്ല എന്ന ഭാവം പരന്നു
യഹൊവ രാജാവിന്നു ശ്രീത്വവും മാനധനങ്ങളും കൊടുത്തു
അവനെ പലപ്രകാരം അനുഗ്രഹിക്കയും ചെയ്തു. പിന്നെ
യൊശഫാത്ത് യൊസെഫിന്റെ സങ്കടത്തിന്നു ചികി
ത്സിപ്പാൻ കൂട ശ്രമിച്ചു. യൊസെഫിന്റെ സങ്കടം എന്തൊ
ന്നു: എന്നതു യ്ഹൂദ, ഇസ്രയെൽ രാജ്യങ്ങളുടെ വി
യൊഗമത്സരങ്ങൾ തന്നെ. അവൻ ഇസ്രയെലരൊടു യു
ദ്ധത്തിന്നു പുറപ്പെടാതെ സഖ്യത ചെയ്വാൻ ശ്രമിച്ചു പെ
ാരുമ്പൊൾ ദൈവകല്പനയും അനുഗ്രഹവും കൂടാതെ ആ
ഹാബൊടു സംബന്ധം കെട്ടി തന്റെ പുത്രനെക്കൊണ്ടു ഇ
സബെലുടെ പുത്രിയായ അഥല്യയെ വെട്ടിച്ചു അതിനാ
ൽ തനിക്കും രാജ്യത്തിന്നും വളരെ നാശം വരുത്തുകയും ചെ
യ്തു.

16. രാജാ. ൭. ആഹാബിന്റെ പുത്രനും അന
ന്തരവനുമായ അഹസ്യാ ദീനം പിടിച്ചു കിടക്കും സമയം

തനിക്കസൌഖ്യം ഉണ്ടാകുമൊ എന്ന പലിസ്ത ദെവ
നായ ബാൾജ്ജെബുബൊട്ട ചൊദിപ്പാൻ എക്രൊനിൽ
ദൂതരെ അയച്ചു. അവരെ എലിയാ എതിരെറ്റു ഇ
സ്രായെലിൽ ദൈവം ഇല്ലായ്ക്ക കൊണ്ടൊ നിങ്ങൾ എ
ക്രൊനിൽ പൊകുന്നതു. അതു കൊണ്ടു യഹൊവയു
ടെ അരുളപ്പാടായിതു: ഗുണം വരാതെ നീ മരിക്കും നി
ശ്ചയം എന്നു പറഞ്ഞപ്പൊൾ ദൂതർ മടങ്ങി രാജാവെ
ചെന്നു കണ്ടു രൊമക്കുപ്പായം ധരിച്ചു ഉള്ളൊരുവൻ ഞ
ങ്ങളെ എതിരെറ്റു രാജാവു നിശ്ചയമായി മരിക്കും എ
ന്നു കല്പിച്ചു കെട്ടപ്രകാരം ബൊധിപ്പിച്ചാറെ അഹ
സ്യാ അയാൾ എലിയാ തന്നെ എന്നു ചൊല്ലി അവനെ
കെട്ടിക്കൊണ്ടുവരെണ്ടതിന്നു കല്പിച്ചു രണ്ടു പ്രാവശ്യം
അതിന്നു നിയൊഗിച്ചയച്ച അമ്പതു ഭടന്മാരും അവരു
ടെ തലവരും ആകാശത്തിൽ നിന്നു തീ വീണതിനാൽ ച
ത്തു. മൂന്നാം കൂട്ടത്തിന്റെ തലവൻ താഴ്മയൊടെ വന്നു
അപെക്ഷിക്ക കൊണ്ടു എലിയ ഒരുമിച്ചു ചെന്നു
രാജാവൊടു ആ ദിനത്തിൽ നിന്നു തന്നെ മരണം വരും
എന്നറിയിക്കയും ചെയ്തു.

൫. യൊരാം. ന. അഹസ്യെക്ക അനന്തരവനായി
വാണതു അവന്റെ സഹൊദരനായ യൊരാം തന്നെ.
ആയവൻ ഈശബെലെ അച്ചനെ പൊലെ സ്നെഹി
ച്ചു യരൊബ്യാമിന്റെ പാപങ്ങളെ ഉപെക്ഷിച്ചില്ലതാ
നും. മൊവബികളായ മെശാവ്യരൊടു യുദ്ധം ചെയ്വാൻ
അവൻ യൊശഫാത്തൊടും എദൊമ്യ രാജാവൊടും
ചെന്നു മരുഭൂമിയിൽ വെച്ചു സൈന്യം ദാഹിച്ചു വല
ഞ്ഞപ്പൊൾ എലിശ യൊശഫാത്തിനെ വിചാരിച്ചു വെ

ളുളംവരുത്തി. അന്നുഉദിച്ചസൂൎയ്യൻെറരശ്മികൾഅതി
ൽവീണതിനാൽശത്രുക്കൾചൊരംഎന്നുവിചാരിച്ചു
സൈന്യങ്ങളിൽകലഹംതുടങ്ങിഎന്നെണ്ണിസന്തൊ
ഷിച്ചുപടയുണ്ടായാറെഅശെഷംതൊറ്റുനിഗ്രഹവും
ചെയ്തു

## ൭൭ എലിയാവിൻസ്വൎഗ്ഗാരൊഹണം

### എലിശ

൪. രാജാ. ൨. — വരുവാനുള്ളത ഇന്നതെന്നുഅ
റിയാതെഎലിശഎലിയാവിൻെറകൂടനിന്നുയരിഹൊ
വായിലെക്കുപുറപ്പെട്ടു. എലിയാവിൻെറമെലങ്കി അവൻ
യൎദ്ദൻപുഴയെകടന്നുപൊവാൻവഴിഉണ്ടാക്കി. നി
ൻെറആത്മാവുരണ്ടിരട്ടിച്ചുഎന്മെൽഇരിക്കെണംഎന്നുഎ
ലീശതന്നിൽനിന്നുപിരിഞ്ഞുപൊവാൻഇരിക്കുന്നഗുരു
വൊടുചൊദിച്ചു. പിന്നെഅവർനടന്നുസംസാരിച്ചു
കൊണ്ടിരിക്കുമ്പൊൾഉടൻഅഗ്നിരഥവുംഅഗ്നികു
തിരകളുംകാണായിഇരുവരെയുംപിരിയുമാറാക്കി
എലിയാകൊടുങ്കാറ്റിൽകൂടിസ്വൎഗ്ഗത്തെക്കകരെറു
കയുംചെയ്തു. എലിശഅതിനെകണ്ടിട്ടുഎൻപിതാ
വെ, എൻപിതാവെഇസ്രയെലിൻതെരുംതെരാ
ളിക്കുന്നവരുംഎന്നുപറഞ്ഞു. യരിഹൊവിലെപ്ര
വാചകശിഷ്യന്മാർയഹൊവയുടെആത്മാവുഎ
ലിയാവിനെഎവിടെക്കൊകൊണ്ടുപൊയിഎന്നുതൊ
ന്നി. അവനെഅന്വെഷിക്കെണ്ടതിന്നുഅവർഎലിശ
യുടെസമ്മതംവാങ്ങി൫൦ആളുകളെഅയച്ചു. അവരു
ടെപ്രയത്നംനിഷ്ഫലമായിപൊയിതാനും.

൪. രാജാ. ൪. — ൩, ൧. എലിയാവിൻെറമെലങ്കി

എലീശെക്കു യൎദ്ദൻപുഴയെ പിന്നെയും കടന്നുപൊ
വാൻ സഹായമായി. യരിഖൊവിൽ വെച്ചു അവൻ
കയ്പുള്ള ഉറവിനെ ഉപ്പുകൊണ്ടു നല്ല വെള്ളമാക്കി. ബിം
ബാരാധന നിറഞ്ഞ ബെഥെൽ ഊർ സമീപത്തിങ്ക
ൽ ൪൨ ബാല്യക്കാർ അവനെ നിന്ദിച്ചു മൊട്ടത്തലയാ
കരെറിവാ എന്നു വിളിച്ചപ്പൊൾ അവൻ അവരെ
യഹൊവനാമത്തിൽ ശപിച്ചാറെ കാട്ടിൽനിന്നു ര
ണ്ടു കരടികൾ പാഞ്ഞുവന്നു അവരെ കീറിക്കളകയും
ചെയ്തു. അനന്തരം അവൻ വളരെ കടം പെട്ട പ്രവാ
ചകവിധവെക്കു സഹായമായി ഒരത്ഭുതം പ്രവൃത്തി
ച്ചു പാത്രത്തിലുള്ള എണ്ണയെ വളരെ വൎദ്ധിപ്പിക്ക
യും ചെയ്തു. അതിൽ പിന്നെ അവൻ പാൎത്തുവരുന്ന
ശൂനെംകാരിയുടെ മരിച്ചുപൊയ മകനെ ജീവിപ്പിക്ക
യും, ക്ഷാമകാലത്തിൽ പ്രവാചകശിഷ്യന്മാൎക്ക ഒരു
പിടിമാവു കൂട്ടീട്ടു കാട്ടുവെള്ളരിയെ ഭക്ഷിപ്പാറാക്ക
കയും, ഇരുപതു യവത്തപ്പങ്ങളെ കൊണ്ടു ജനസ
മൂഹങ്ങളെ തീറ്റുകയും, സുറിയരാജാവിന്റെ സേനാ
യകനായ നയമാന്റെ കുഷ്ഠം നീക്കുകയും, സ്വന്തഭൃത്യ
നായ ഗെഹസിക്ക അതിനെ പിടിപ്പിക്കയും, ഒരു പ്ര
വാചകശിഷ്യന്നു യൎദ്ദൻപുഴകിൽ വീണ കൊടാലി
യെ അത്ഭുതവഴിയായി കൊടുക്കയും ചെയ്തു.

൨. രാജാ. ൬, ൭. — ൭. അനന്തരം ഇസ്രാ
യെൽ രാജാവു സുറിയരൊടു പടകൂടുകയപ്പൊൾ എ
ലിശ ശത്രുപാളയത്തിൽ നടക്കുന്നതെല്ലാം രാജാ
വെ അറിയിച്ചു. സുറിയരാജാവായ ബെൻഹദദ്
കെട്ടറിഞ്ഞാറെ അവനെ പിടിച്ചു കൊണ്ടുവരുവാൻ

യെ സൈന്യങ്ങളെല്ലാം അയച്ചു പ്രവാചകൻ പാൎത്തുവരുന്ന
പട്ടണമായ ദൊദാനെ വളഞ്ഞു. എലിശയുടെ ബാല്യ
ക്കാരൻ ശത്രുസൈന്യത്തെയും തെർകുതിരകളെയും ക
ണ്ടു ഭ്രമിച്ചാറെ എലിശ പെടിക്കെണ്ടാ നമ്മുടെ പക്ഷ
മായിനില്ക്കുന്നവർ ഇവരെക്കാൾ അധികമുള്ളവരാകു
ന്നു എന്നു പറഞ്ഞു പ്രാൎത്ഥിച്ചശെഷം യഹൊവാ ആ
ബാലകന്റെ കണ്ണുകളെ തുറന്നു ആയവൻ നൊക്കി
യപ്പൊൾ മലമെൽ നിറഞ്ഞും എലിശയെ ചുറ്റി നി
ന്നും കൊണ്ടിരിക്കുന്ന അഗ്നിമയമായ തെർകുതിര
കളെ കാണുകയും ചെയ്തു. എലിശയുടെ പ്രാൎത്ഥന
യാൽ ശത്രുക്കൾക്കു അന്ധത പിടിച്ചു പിന്നെ പ്രവാ
ചകൻ അവരെ ശമൎയ്യയിലെക്കു നടത്തിച്ചികിത്സി
ച്ചു രക്ഷിക്കയും ആഹാരം തന്നു വിടുകയും ചെയ്തു. അ
ല്പകാലം കഴിഞ്ഞാറെ ബെൻഹദദ ശമൎയ്യയെ വള
ഞ്ഞു ഒർ അമ്മ തന്റെ കുട്ടിയെ കൊന്നു തിന്മാൻ തക്ക
ക്ഷാമം വരുത്തുകകൊണ്ടു ഇസ്രയെല്യ രാജാവു ക്രു
ദ്ധിച്ചു എലിശയെ പിടിച്ചു കൊണ്ടുവരുവാൻ ദൂതനെ
അയച്ചു ഉടനെ താനും ചെന്നു പ്രവാചകനെ കണ്ടു
സംസാരിക്കുമ്പൊൾ പിറ്റെ ദിവസം ക്ഷാമം എല്ലാം
തീരുമെന്നു പറഞ്ഞു കെട്ടാറെ അടുത്തു നില്ക്കുന്ന പ്രഭു
യഹൊവാ ആകാശത്തിൽ കിളിവാതിലുകളെ ഉണ്ടാക്കി
യാലും ഈ കാൎയ്യം ഉണ്ടാകുമൊ എന്നു പറഞ്ഞതി
ന്നു എലിശ നിന്റെ കണ്ണുകളെ കൊണ്ടു അതിനെ
കാണും അതിൽനിന്നു ഭക്ഷിക്കയില്ലതാനും എന്നു ഉ
ത്തരം ചൊല്ലി. അന്നു രാത്രിയിൽ തെർകുതിരകളു
ടെ ഒച്ചയെ കെട്ടു മിസ്രക്കിൽനിന്നു ഒരു സൈന്യം ഇ

സ്രായേലിന്റെ സഹായത്തിന്നു വന്നു എന്നു വിചാ
രിച്ചു ഭ്രമിച്ചു എല്ലാം വിട്ടുകളഞ്ഞു പാളയം വി
ട്ടു ഓടിപ്പോകയും ചെയ്തു. രാവിലെ നാലു കുഷ്ഠരോഗി
കൾ പട്ടണത്തിൽ വന്നു അവസ്ഥ അറിയിച്ചു ഇസ്രാ
യേലർ സുറിയപാളയത്തിൽ ഭക്ഷ്യങ്ങളും മറ്റും
എടുക്കയാൽ പ്രവാചകൻ പറഞ്ഞ പ്രകാരം ക്ഷാ
മം തീൎന്നു. ആ അവിശ്വാസവാക്കു ഉച്ചരിച്ച പ്രമാണി
ഗോപുരവാതില്ക്കൽ വെച്ചു തിക്കിത്തിരക്കി വരു
ന്ന ജനസമൂഹങ്ങളുടെ ഇടയിൽ വീണു ചവിട്ടുകൊ
ണ്ടു മരിക്കയും ചെയ്തു.

൨. രാജാ. ൮, ൭—൧൫. അതിന്റെ ശേ
ഷം എലീശ എലിയാവോടു ദൈവം കല്പിച്ച പ്ര
കാരം സുറിയരാജാവായ ബെൻഹദദിന്റെ ഭൃത്യ
ന്മാരിൽ ഹസായേലിനെ അഭിഷേകം കഴിപ്പാൻ
ദമസ്കിലേക്കു പുറപ്പെട്ടു പട്ടണത്തിൽ എത്തിയാ
റെ ഹസായേൽ ദീനമായി കിടക്കുന്ന യജമാനൻ ആ
ദീനത്താൽ മരിക്കുമോ എന്നു ചോദിക്കേണ്ടതിന്നു
അവനെ എതിരേറ്റു വന്നു. എലീശ ദീനം മരണത്തി
ന്നുള്ളതല്ല എങ്കിലും രാജാവു മരിക്കും എന്നത്ര
രെ പറഞ്ഞു ഹസായേൽ ഇസ്രായേലിന്നു വരുത്തുവാ
നുള്ള സങ്കടങ്ങളെ ഓൎത്തു ഉച്ചമായി കരകയും ചെ
യ്തു. അതിന്റെ ശേഷം ഹസായേൽ മടങ്ങിച്ചെന്നു
ബെൻഹദദ് രാജാവിനെ ഞെക്കിക്കൊന്നു സിം
ഹാസനം കരേറി വാഴുകയും ചെയ്തു.

൭൭. യിഹൂദരാജാക്കന്മാരായ യെഹോരാം
അഹസ്യ എന്നിരുവരും ഇസ്രായേല്യ

## രാജാവായ യെഹൂവും

൫. ൨ രാജാ. ൮. ൧൬. — ൨ നാളാ. ൨൧. ൧൯. യെഹൊശാഫാത്തിന്റെ പുത്രനായ യൊരാം തന്റെ ഉത്തമ സഹോദരന്മാരെ വധിച്ചുകൊണ്ടു വാഴ്ച തുടങ്ങി ദുഷ്ടഭാൎയ്യയായ അഥല്യയോടു ഒരുമനപ്പെട്ടു ബാൾസേവയെ യഹൂദയിൽ നടപ്പാക്കുകയും ചെയ്തു. അവന്റെ കാലത്തിൽ ഫലിഷ്ടരും അറബികളും അതിക്രമിച്ചു യരുശലെമെ കയറി കൊള്ളയിട്ടു രാജകുമാരന്മാരെയും ഭണ്ഡാരത്തെയും കൈക്കലാക്കി കൊണ്ടുപോയി ഇളയപുത്രനായ അഹജ്യ മാത്രം ആ നാശത്തിൽ നിന്ന തെറ്റി. അത്രയുമല്ലാതെ യഹോവ രാജാവിനെ ശിക്ഷിപ്പാൻ കഴിയാത്ത ദീനം വരുത്തി ബാധിപ്പിച്ചു. ഏലിയാവു യാത്രെക്കു മുമ്പെ അവനോടറിയിച്ച പ്രകാരം ഉഗ്രമായ വെദനകളാൽ ക്ലേശികളുടെ ദെശത്താൽ നിന്നി ക്കിക്കളകയും ചെയ്തു. അനന്തരവനായ അഹജ്യാവു ഇസ്രയെൽ രാജാവായ യഹൊരാമിനോടു യുദ്ധം ചെയ്യുമ്പോൾ ഗിലയാദിലെ രാമൊത്ത് കോട്ടയെ വളഞ്ഞു പിടിപ്പാൻ ഇസ്രയെൽ രാജാവായ യോരാമോടു ചേർന്നു ഉണ്ടാക്കിയ യുദ്ധത്തിൽ യോരാം മുറിയേറ്റു ഇസ്രയേലിൽ മടങ്ങി വന്നാറെ അവിടെ വെച്ചു അഹജ്യാ അവനെ വന്നു ദർശിക്കയും ചെയ്തു.

൬. ൨ രാജാ. ൯. ൧൦. അതിന്നിടയിൽ ഏലിശാ രാമൊത്ത് കോട്ടയെ വളഞ്ഞ യെഹൂ എന്ന യോരാമിന്റെ പടനായകനെ ഒരു പ്രവാചക ശിഷ്യനെ കൊണ്ടു അഭിഷേകം ചെയ്യിച്ചാറെ സൈന്യം അവനെ രാജാവെന്നു സ്തുതിച്ചു. അവനോടു കൂട ഇസ്രയേലിന്നു പുറപ്പെട്ടു യോരാം അയച്ച ദൂതരെ യെഹൂ പിടിച്ചു

വെട്ടത്തിനാൽ യൊരാം താനും യ്ഹൂദരാജാവായ
അഹസ്യായും പക്കിരെറദ്ദുവന്നായവരെ യെഹുവിന്റെ
അസ്ത്രം കൊണ്ടു ഗിലയാദ്യനായ നാബൊത്തിന്റെ
വയലിൽ വെച്ചു മരിക്കയും ചെയ്തു. അഹസ്യാ ഒടി
പിടിപ്പെട്ടു മരണശിക്ഷ അനുഭവിച്ചു. ഇസബെലെ
അവർ കൊവിലകത്തിന്റെ കിളിവാതിലിൽനി
ന്നു ചാടി നായ്ക്കൾക്കു ഭക്ഷണമാക്കികളഞ്ഞു. ശമൎയ്യക്കി
ൽ വെച്ചു അഹാബിന്റെ ൭൦ പൌത്രന്മാർ പൊററച്ഛ
ന്മാരുടെ ക്രൂരതയാൽ അന്തരിച്ചു. യെഹുവിന്റെ ക
ല്പനയാൽ കലപാതകൎക്കും മരണശിക്ഷ തന്നെ അ
നുഭവമാക്കി. യ്ഹൂദയിൽനിന്നു ശമൎയ്യക്കു പൊ
കുവാൻ പുറപ്പെട്ട അഹാബിന്റെ സംബന്ധികൾ ൪൨
ആളൊളം വഴിയിൽ വെച്ചു നശിച്ചു. ശമൎയ്യക്കിൽ പ
ത്തിയാരെ യെഹു കൂടിവന്ന ജനങ്ങളൊടു അഹാബ്
ബാലിനെ അല്പം സെവിച്ചു. യെഹു അവനെ വളരെ
സെവിക്കും എന്നു ഘൊഷിച്ചു ബാലിന്റെ പൂജാ
രികളെല്ലാവരെയും കൂട്ടി ഉത്സവം കഴിപ്പാൻ കല്പിച്ചു.
ആയവർ വന്നു ബലികഴിക്കുമ്പൊൾ തന്നെ അവരെ
പിടിച്ചു ക്ഷെത്രത്തിൽ വെച്ചു കൊല്ലിക്കയും ചെയ്തു.
എന്നിട്ടും യെറൊബ്യാമിൻ പാപത്തെ അവൻ ഉപെ
ക്ഷിക്കായ്ക കൊണ്ടു അവന്റെ വംശം നാലാം തലമുറ
യൊളം മാത്രം സിംഹാസനത്തിന്മെൽ ഇരിക്കുമെ
ന്നു കല്പിച്ചുവന്നു. ആ സമയം മുതൽ യഹൊവ
ഇസ്രയെലിൽ നീരസം ഭാവിച്ചതു കൊണ്ടു സുറിയ
രാജാവായ ഹസായെൽ അവരെ പിന്നെയും ഉപദ്ര
വിച്ചു ഞെരിക്കയും ചെയ്തു.

## ൭൫. യെഹൂദയിൽ അഥല്യയും, യോവാശും ഇസ്രയെലിൽ യോവഹാസും, യോവാശും വാണതു

൨. രാജാ. ൧൧, ൨. ദിന. ൨൨. — ൨൪. അഹസ്യ മരിച്ചപ്രകാരം അഥല്യ കെട്ട ഉടനെ വാഴുവതിന്നാക്കയവരെന്നു മെന്നവെല്ലാ രാജസന്തതിനിഗ്രഹിക്കയും ചെയ്തു. അവളുടെ പൌത്രനും അഹസ്യയുടെ പുത്രനുമായ യോവാശ് മാത്രം ആ നാശത്തിൽനിന്ന തെറ്റി മഹാചാര്യനായ യോയദാവിൻ ഭാര്യയും അഹസ്യയുടെ പെങ്ങളുമായ യോശബാ ഒരു വയസ്സുള്ള കുട്ടിയായവനെ പിടിച്ചു ദെവാലയത്തിൽ ഒളിച്ചു വെക്കുകയും ചെയ്തു. ആറു സംവത്സരം കഴിഞ്ഞ ശെഷം യോയദാ ആ കുട്ടിയെ രാജാവാക്കി അഥല്യയെ കൊല്ലിച്ചു ബാൾ സെവയെ യഹൂദയിൽനിന്ന നിർമ്മൂലിച്ചുനീക്കുകയും ചെയ്തു. ആചാര്യന്മാർ യഹോവാലയത്തിന്റെ നവീകരണത്തിന്ന മനഃപൂർവ്വമായി തങ്ങളുടെ വരവിനെ കൊണ്ടുകൊടുത്തു. എങ്കിലും യോയദാ മരിച്ച ശെഷം യോവാശ് ബാൾ സെവയെ പിന്നെയും സ്ഥാപിച്ചു യോയദാവിൻ പുത്രനായ ജെഖര്യ പ്രവാചകൻ ജനങ്ങളെ അതിന്നായിട്ടു ശാസിച്ചിട്ടു കല്ലെർകൊണ്ടു മരിച്ചു. എങ്കിലും അവൻ പ്രവചിച്ച ആപത്തു അടുത്തു സുറിയർ യരുശലെമെ പിടിച്ചു കൊള്ളയിട്ടു നിവാസികളെ കൊന്നു യോവാശിനെയും ഭൃത്യന്മാരെയും വധിക്കയും ചെയ്തു.

൨. രാജാ. ൧൩. യെഹൂവിൻ പുത്രനായ യോവഹാസും യരൊബ്യാമിൻ പാപങ്ങളിൽ നടന്നതുകൊണ്ടു

യഹൊവ അവനെ ഹൊസയെലിൻ കയ്യിൽ എല്പിച്ചു
അവന്റെ പുത്രനായ യൊവാശിന്റെ കാലത്തിൽ ഏ
ലിശ രാജാവിനു സുറിയക്കാരുടെ മെൽ മൂന്നു വട്ടം ജയം
ഉണ്ടാകുമെന്നു ഉപമദ്വാരെണ അറിയിച്ച ശെഷം മ
രിച്ചു. യൊവാശ് ദുഃഖപരവശനായി എൻ പിതാവെ,
എൻ പിതാവെ ഇസ്രയെലിന്റെ തെരും തെരാ
ളികളും ആയവനാം എന്നു വിളിച്ചു കരഞ്ഞു എലിശയുടെ
അസ്ഥികളെ യദൃച്ഛയാ തൊട്ട ശവം ജീവിച്ചുവന്നു.

§൫൦. യഹൂദ രാജാവായ അമച്യാവും
രണ്ടാം യറൊബ്യാം എന്ന ഇ
സ്രയെല്യ രാജാവും

ഹ. ൨൩൫. ൭൮൫, ൭ — ൨൫. ൨൮൭. ൨൯. യൊ
വാശിൻ പുത്രനായ അമച്യാ മൂന്നു ലക്ഷം യുദ്ധ
പാണികളെ കൂട്ടി ഇസ്രയെലിൽ നിന്നും ഒരു ലക്ഷ
ത്തൊളം ചെകവരെ ചെർത്തു പ്രവാചകന്റെ ഉപദെ
ശം കെട്ടു ഇവരെ പിന്നെയും വിട്ടയച്ചു മൂന്നു ലക്ഷ
ത്തൊടും കൂട പുറപ്പെട്ടു എദൊമ്യരൊടു യുദ്ധം തുടങ്ങി
ജയം കൊണ്ടു അവരുടെ പ്രധാന പട്ടണമായ സെല്ര
യെ കൈക്കലാക്കി എദൊമ്യ ദെവകളെ പിടിച്ചു മ
ടങ്ങി പൊന്നു പൂജ കാട്ടുകയും ചെയ്തു. താൻ എ
ദൊമ്യ നാട്ടിൽ പാൎത്ത സമയം മുമ്പെത്ത ചെകവർ യ
ഹൂദയിൽ പിടിച്ചു പറിക്കാരായി നടന്നത്രെ. കൊ
ണ്ടു രാജാവ് ഇസ്രയെൽ രാജാവൊടു യുദ്ധം ചെയ്വാൻ
അപെക്ഷിച്ചു ബുദ്ധി വാക്കു എത്രയും കെൾക്കാതെ തൊ
റ്റു ബദ്ധനായിതീരുകയും ചെയ്തു. യൊവാശ് യരു
ശലെം പട്ടണ മതിലുകളെ ഇടിച്ചു യഹൊവാലയവും

കൊവിലകവും കൊള്ളയിട്ട ശെഷം അമസ്യാവി
നെയും വിട്ടുവിച്ചു. അയാൾ സ്വരാജ്യത്തി
ൽ മത്സരം ഉണ്ടായിട്ടു മരിക്കയും ചെയ്തു.

൮. ൩൧൭൭. ൭൯, ൩൮. യൊവാശിൻ പുത്രനായ
രണ്ടാം യറൊബ്യാം യൊനാ പ്രവാചകൻ അറിയിച്ച
പ്രകാരം സുറിയരെ യൎദ്ദെന്റെ കിഴക്കെ അംശങ്ങളി
ൽനിന്ന് ആട്ടിക്കളഞ്ഞു യഹൊവ ഇസ്രയെലിന്റെ ദു
ഃഖങ്ങളെ കണ്ടു രാജാവിന്നു സഹായം ചെയ്തു. ഇസ്ര
യെലിന്റെ തെറ്റ വഴികളെ ഉപദെശിപ്പാൻ ഹൊശ
യ, ആമൊസ്, യൊനാ മുതലായ പ്രവാചകരെ അ
യക്കയും ചെയ്തു. എന്നാൽ ഈ പുതിയ സുഖകാലം അ
ല്പം ചില ദിവസത്തൊളമെ രാജ്യത്തിന്നുണ്ടായി
കാരണം യഹൊവയുടെ ദയ തങ്ങളെ മാനസാന്തര
ത്തിലെക്ക നടത്തുന്നു എന്ന് അവൎക്ക ബൊദ്ധ്യം ആ
യില്ല.

൭ ഹൊ. ഉസ്സിയാ, യൊഥാം എന്ന യഹൂ
ദരാജാക്കന്മാരും;
അവരുടെ കാലത്തിൽ ഇസ്രയെലി
ൽ വാണവരും.

൧. ൩൨൦൦. ൭൦൯, ൭. —൬, ൩൨൫൨. ൩൯. അമ
സ്യാവിൻ പുത്രനായ ഉസ്സിയാ പതിനാറാം വയസ്സി
ൽ രാജാവായി ൫൨ സംവത്സരത്തൊളം വാണുകൊ
ണ്ടിരുന്നു. സഖൎയ്യ പ്രവാചകൻ സഹായമായിരു
ന്നൊട്ടിരിക്കുവൊളം യഹൊവയെ അന്വെഷിച്ചു
തുകൊണ്ട അവന്റെ വാഴ്ച സാധിക്കയും ചെയ്തു. അ
വൻ ഫലിസ്ഥരെയും അറബികളെയും ജയിച്ചു യരു

ശലമെഷിന്നെയും കൊട്ടയാക്കി വെറെ പട്ടണങ്ങ
ളെയും പണിയിച്ചു കൃഷിപണിക്കിൽ രസിക്കകൊ
ണ്ടു വെലയെടുത്തവൎക്ക പലസഹായങ്ങളെ ചെ
യ്തു. ഒടുവിൽ അവൻ ഡംഭിച്ചു രാജ്യാധികാരത്തൊ
ടു മഹാചാൎയ്യന്റെ വെലയെയും ചെയ്വാൻ ഭാവി
ച്ചു ആചാൎയ്യരുടെ വിരൊധം കൂട്ടാക്കാതെ ധൂപം
കാണിച്ചതകൊണ്ടു മരണത്തൊളം കുഷ്ഠരൊഗി
യായിതീൎന്നു. ആദിനം പിടിച്ചനാൾ മുതൽ അവന്റെ
പുത്രനായ യൊഥാം അവന്റെ പെൎക്ക വാണു ഉ
ള്ളിയാ മരിച്ചശെഷം പതിനാറു സംവത്സരത്തൊ
ളം രാജാവായി യെഹൊവെക്കി ഇഷ്ടമുള്ളതു നടത്തി
ദെവാലയത്തെ നന്നാക്കി അമൊന്യരെ കീഴടക്കി
മഹാബലവാനായിതീൎക്കയും ചെയ്തു.

൨. രാജാ. ൧൫, ൮. രണ്ടാം യെരൊബ്യാം മരി
ച്ചശെഷം പതിനൊന്നു സംവത്സരത്തൊളം ഇസ്രയെ
ലിൽ മത്സരം ഉണ്ടായി. അതിൽ പിന്നെ മാത്രം രാ
ജപുത്രനായ ജകൎയ്യ സിംഹാസനം ഏറി ആറുമാസം
വാണു ശത്രുക്കളാൽ മരിക്കയും ചെയ്തു. യെഹുവം
ശ്യന്മാരിൽ ഒടുക്കത്തെ രാജാവു അവൻ തന്നെ. അ
വനെ കുല ചെയ്ത ശല്ലും ഒരു മാസത്തൊളം മാത്രം
രാജാവായി പടനായകനായ മനഹെമിന്റെ ക്രൂ
രതയാൽ അന്തരിച്ചു. ഈ മെനഹെം അശ്ശൂർ രാ
ജാവായ പൂൽ എന്നവന്നു ആയിരം താലന്ത് വെ
ള്ളി കൊടുത്തിട്ടും ഉഗ്രക്രൂരതകളെ നടത്തീട്ടും പത്തു
സംവത്സരത്തൊളം രാജാവായിരുന്നു. അവന്റെ
പുത്രനായ പെക്കഹ്യാ രണ്ടുവൎഷം വാണശെഷം പെ

ക്കാഹിന്റെകയ്യാൽമരിച്ചു. പെക്കാ ൨൦ സംവ
ത്സരംവാണശെഷംഇസ്രയെലിൻഅന്ത്യരാജാ
വായഹൊശെയഅവനെനിഗ്രഹിച്ചു. പെക്കാദ
മഷ്ക്കവാഴിയായരെസ്സീനൊടുകൂടെയഹൂദരാ
ജാവായആഹാസൊടുയുദ്ധംചെയ്വാൻപുറപ്പെ
ട്ടുഇവരൊന്നിച്ചുഅശ്ശൂർരാജാവായതിഗ്ലാത്പിലെ
സരെസഹായത്തിന്നുവിളിച്ചു. അവൻസുറിയ
രെയുംവടക്കെഗലീലയയൎദ്ദന്റെകിഴക്കെനാട്ടുകൾ
എന്നിവറ്റിന്റെനിവാസികളെയുംപിടിച്ചുഅടി
മകളാക്കിക്കൊണ്ടുപൊകയുംചെയ്തു.

## ൭൧. പ്രവാസത്തിന്നുമുമ്പെയുള്ള പ്രവാചകന്മാർ

ഹൊശെയ, യൊവെൽ, ആമൊസ്, ഒ
ബദ്യ, യൊന

൧. ഹൊശെയയുടെവെല രണ്ടാം യരൊബ്യാം,
ഉസ്സീയഇവർരാജാക്കന്മാരുടെകാലത്തിൽആരം
ഭിച്ചുപ്രത്യെകംഇസ്രയെലിൽനടക്കയുംചെയ്തു. അ
വൻജനത്തിന്നുയഹൊവയെഉപെക്ഷിച്ചദൊ
ഷത്തെയുംവരുവാനുള്ളശിക്ഷാവിധികളെ
യുംഅറിയിച്ചുതല്ലാതെവരുംകാലത്തിൽമാനസാ
ന്തരപ്പെടുന്നഇസ്രയെലിന്റെയഥാസ്ഥാനത്തെയും
പ്രവചിക്കയുംചെയ്തു. ഹൊ. ൧൪. ൧.

൨. യൊവെൽയഹൂദരാജ്യത്തിൽജീവിച്ചു
ക്ഷാമവുംനാശംവരുത്തുന്നതുള്ളൻകൂട്ടവുംഉദാഹരണമാ
ക്കിദൈവത്തിന്റെന്യായവിധികളെഅറിയിച്ചു
ജനത്തെമാനസാന്തരത്തിലെക്കവിളിച്ചുവിശുദ്ധാ

ന്മാരിൻ പകച്ചയെ പ്രവചിക്കയും ചെയ്തു. ൨-
൨൬. — ൩൧.

൩. തെക്കൊവക്കാരനും മുമ്പെ ഇടയനുമായ
ആമൊസ് ഇസ്രയെലിൻ്റെ ചുറ്റുമുള്ള ജാതി
കളുടെ ദൈവത്തിൻ്റെ ന്യായവിധികളെ അറിയി
ച്ചു ചില ദശ്ശനങ്ങളിൽ ഇസ്രയെൽ ശിക്ഷയെയും ഭാ
ഗ്യം എന്നു കെട്ട ഒടുവിൽ ഉണ്ടാവാനുള്ള ഉദ്ധാരണം
പ്രവചിക്കയും ചെയ്തു. ൧, ൯.

൪. ഒബദ്യാവിൻ്റെ പുസ്തകം എദൊമ്യൎക്കു
വിരൊധമായ ശാസനം അത്രെ.

൫. അമിത്തായിയുടെ പുത്രനായ യൊനാ രണ്ടാം
യരൊബ്യാമിന്നു സുറിയരുടെ മെൽ ജയം അറി
യിച്ചു. അശ്ശൂരിലെ രാജധാനിയായ നിനവെയി
ൽ മാനസാന്തരം ഘൊഷിപ്പാൻ പുറപ്പെടെണ
മെന്നുള്ള കല്പനയെ അനുസരിപ്പാൻ മനസ്സില്ലാ
തെ യൊപ്പയിൽ കപ്പൽ കയറി ഓടിപ്പൊവാൻ ഭാ
വിച്ചു എങ്കിലും ചുഴലിക്കാറ്റിൽ കപ്പല്ക്കാർ ചീട്ടിട്ടു
അവനെ അറിഞ്ഞു ദൈവത്തിൻ്റെ ന്യായവിധി
കൾ അവനെ എടുത്തിട്ടു കടലിൽ ചാടിയാറെ വലി
യൊരു മീൻ അവനെ വിഴുങ്ങി കളഞ്ഞു മൂന്നാം ദി
വസത്തിൽ ഛർദ്ദിച്ചു കരക്കു ചാടുകയും ചെയ്തു. അന
ന്തരം യൊനാ നിനവെക്കു പുറപ്പെട്ടു അവിടെ എത്തി
യാറെ നാല്പത് ദിവസം കഴിഞ്ഞിട്ടു ഈ പട്ടണത്തിന്നു
നാശം വരുമെന്നു ഘൊഷിച്ചു. അതിന്നു രാജാവും
പ്രജകളും അനുതാപം ചെയ്തു കൊണ്ടു ദൈവം നാശം
വരുത്തായ്കുന്നു. അതു യൊനെക്കു എത്രയും ഇഷ്ട

ക്കട്ടായി. എന്നാൽ ദൈവത്തിന്റെ ദോഷത്തെ
വന്നു കാണിച്ചു ഒരു ചുരുളയെ കൊണ്ടു ഉറപ്പു വരുത്തുക
യും ചെയ്തു.

൱൰൩. തുടർച്ച. യശായ, മീഖ

൧. ആമോസിന്റെ പുത്രനായ യശായ ഉസ്സി
യാരാജാവു മരിച്ച ആണ്ടിൽ പ്രവാചകനായി യഹൂദ
യിൽ എഴുന്നീറ്റു മനശ്ശെരാജാവിന്റെ കാലത്തോ
ളം അറുപതിൽ അധികം സംവത്സരം യഹോവയുടെ
വെളിപ്പെടുക്കയും ചെയ്തു. അവന്റെ പ്രവാചകങ്ങളെ
എഴുതിവെച്ച പുസ്തകം തമ്മിൽ അല്പം വ്യത്യാസമുള്ള
രണ്ടു ഖണ്ഡങ്ങളായി ഭേദിച്ചുകിടക്കുന്നു. ഒന്നാം ഖ
ണ്ഡത്തിൽ അവൻ മശീഹായെ രാജാവും ന്യായാധി
പനുമായിട്ടു വർണ്ണിച്ചു ഇമ്മാനുവെൽ എന്നു വിളിക്ക
യും ചെയ്യുന്നു. ഈ ഖണ്ഡത്തിൽ അവൻ ജനത്തിന്റെ
കഠിനമായ കുത്സിതങ്ങളെ ശാസിച്ചു അനുതാപത്തി
നായി എല്ലാവരെയും വിളിച്ചു ജാതികളുടെ വിളി
യെയും യഹൂദയുടെ മേൽ വരുവാനുള്ള ന്യായവിധി
കളെയും വിവരിച്ചു ദാവിദ്പുത്രനായ ഇമ്മാനുവേലി
ന്റെ മാനുഷവും ദിവ്യവുമായ സ്വഭാവം പ്രസിദ്ധമാ
ക്കുകയും ചെയ്യുന്നു. ൪, ൨. ൭. ൧൧. ൩൨. ൩൫, ൧. ൨ മ
റ്റും.

൨. പുസ്തകത്തിന്റെ രണ്ടാം ഖണ്ഡം ൪൦. — ൬൬.
പ്രവാചകൻ പക്ഷെ മഹാവൃദ്ധനായി മനശ്ശെരാജാ
വിന്റെ കാലത്തിൽ എഴുതി. അതിൽ അവൻ മശീ
ഹായിനു യഹോവയുടെ ഭൃത്യൻ എന്ന പേർ വിളി
ച്ചു ലോകപാപങ്ങളെ വഹിച്ചെടുക്കുന്ന ദൈവത്തിൻ

കന്നാടായിട്ടു വന്ദിച്ചു വന്നതിന്റെ പാപങ്ങൾക്കാ
യിട്ട് അവൻ അനുഭവിപ്പാനുള്ള കഷ്ടസങ്കടങ്ങ
ളെയും പ്രസംഗിക്കയും ചെയ്യുന്നു പ്രത്യേകം ൧൫
ാം അദ്ധ്യായം നോക്കുക.

൯. യശായായിന്റെ കാലത്തിൽ മിഖാ എന്ന
മറെറാരു പ്രവാചകൻ യെഹൂദ രാജാക്കന്മാരായ
യോഥാം, അഹാസ്, ഹിസ്കിയാ ഈ മൂവർ വാഴുമ്പോ
ൾ തന്നെ യെഹൂദ ദേശത്തിൽ വ്യാപരിച്ചു വന്നതിന്നു
അടുത്ത ശിക്ഷാവിധികളെയും മശിഹായെ കൊ
ണ്ടുളവാകാനുള്ള രക്ഷയെയും ഘോഷിക്കയും ചെ
യ്തു. ൭൨—

## ൬൮. യെഹൂദ രാജാവായ അഹാസ്; ഇസ്രയേൽ രാജ്യത്തിന്റെ നാശം

൧. ൭൪൨. പിന്നെ ൭൩൦. ൭൨൯. ക്രി. മു. ൭—
൫൨. ഭക്തിയുള്ള രാജാവിന്റെ അനന്തരവൻ ദു
ഷ്ടപുത്രനായ അഹാസ് തന്നെ. ആയവൻ ബാലെ
സേവിച്ചു തന്റെ കുഞ്ഞുങ്ങളെ ക്രൂരദൈവന്നു ചുട്ടു
കൊടുത്തു എല്ലാ കുന്നുകളിലും മരത്തിൻ കീഴിലും ബിം
ബാരാധന നടത്തുകയും ചെയ്തു. ഇസ്രയേല്യ രാജാവാ
യ പെക്കാ സുറിയ രാജാവോടു കൂട സേനകളെ ചേ
ൎത്തു യറുശലെം പട്ടണത്തെ വന്നു വളഞ്ഞിരിക്കു
മ്പോൾ അഹാസ് യശായ പ്രവാചകന്റെ വാക്കുകളെ
കൂട്ടാക്കാതെ അശ്ശൂർ രാജാവായ തിഗ്ലാത്ത്പിലെസ
രിനെ ദ്രവ്യം കൊടുത്തു സഹായത്തിന്നു വിളിക്കയും
ചെയ്തു. യഹോവെക്കു കൊടുപ്പാൻ നിശ്ചയിച്ചുള്ളട

യാളും അവൻ നിരസിച്ചത്കൊണ്ടു പ്രവാചകൻ വരു
വാനുള്ള രക്ഷയെ വൎണ്ണിച്ചു കൊടുക്കുന്നടയാളും
അവനു കാണിച്ചു അടുത്ത നാശത്തിൽനിന്നു ഉദ്ധാ
രണം അറിയിക്കയും ചെയ്തു. തിഗ്ലാത്പിലെസർ യ
ഹൂദയെ പാഴാക്കി ഇസ്രയേൽ ജനത്തിൽ ഒ
രംശം പിടിച്ചു അടിമകളാക്കി കൊണ്ടുപോയി ശേ
ഷമുള്ളവരോടു കപ്പം വാങ്ങുകയും ചെയ്തു. യശായപ്ര
വാചകൻ പറഞ്ഞപ്രകാരം അവൻ യരുശലേമിനെ
യും കൈക്കലാക്കുവാൻ വന്നു എങ്കിലും അതു അന്നു അ
സാദ്ധ്യമായി. ആഹാസ് രാജാവു യഹോവാലയ
ത്തെ അന്യദേവകൾക്ഷേത്രമാക്കി മാററിക്കളഞ്ഞു.

൨. ഹൊശാ. ൭൨൧. പെക്കാഹിന്റെ കുലപാതക
നായ ഹൊശയ ഒമ്പത് സംവത്സരത്തോളം കലഹം ഉ
ണ്ടായശേഷമത്രെ വാഴുവാൻ തുടങ്ങി മിസ്രരാജാവാ
യ സോവിനോടു ചെല്ലുകരാറിൽ ആശ്രയിച്ചു അശ്ശൂ
ൎക്കു കപ്പം കൊടുക്കായ്കകൊണ്ടു സല്മനസ്സർ സേന
കളോടുകൂട വന്നു ശമൎയ്യയെ വളഞ്ഞു [ക്രി. മു. ൭൨൧] കൈ
ക്കലാക്കി നിവാസികളെ അടിമകളാക്കി കൊണ്ടുപോയി
മേദ്യ, അശ്ശൂർ നാടുകളിൽ കുടിയിരുത്തി അന്യജാതി
കളെ കനാനിൽ അയച്ചു പാൎപ്പിക്കയും ചെയ്തു. ആയ
വർ ശേഷിച്ച ഇസ്രയേല്യരോടു ചേൎന്നു ജാതിദേവക
ളെയും യഹോവയെയും സേവിപ്പാൻ തുടങ്ങിയാറെ
ദൈവം സിംഹങ്ങളെ നാട്ടിൽ അയച്ചു ചിലൎക്കു പ്രാണച്ഛേ
ദം വരുത്തിയതു കൊണ്ടു സല്മനസ്സർ അവരുടെ അപേ
ക്ഷകളെ കേട്ടു ജനത്തിന്റെ ഉപദേശത്തിന്നായി ഒരി
സ്രയേല്യപുരോഹിതനെ അയക്കയും ചെയ്തു. ഇങ്ങിനെ

അവർ യഹൊവയെയും ജാതിദെവകളെയും പൂജിച്ചു ശ
മൎയ്യർ എന്ന പെരുള്ള പുതുജാതിയായി തീരുകയും ചെയ്തു.

സൂചകം: ൨൫൦ സംവത്സരത്തൊളം ഇസ്രയെൽ യ
ഹൊവയെ വിരൊധിച്ചു അവന്റെ ശിക്ഷാരക്ഷക
ളെ നിസ്സാരമാക്കി കളഞ്ഞു. ൯ രാജസന്തതികൾക്കു
മൂലനാശം വന്നു. പത്തൊമ്പതു രാജാക്കന്മാരിൽ ഒരു
വനും യഹൊവെക്കിഷ്ടമുള്ളത ചെയ്ത പ്രകാരം കാ
ണുന്നില്ല. യെഹൂരാജാവും ക്രൂരവൃഷഭബിംബങ്ങളെ
സ്ഥാപിച്ചു കുന്നുകളിൽ കള്ളദെവാച്ചനയെ നടത്തുക
യും ചെയ്തു. ഒടുവിൽ അവരുടെ പാപപാത്രം നിറഞ്ഞു ദൈ
വത്തിന്റെ ദീൎഘക്ഷാന്തിയും എല്ലാം ചെലവായി നാ
ശം വരികയും ചെയ്തു.

## ൭൫. ഹിസ്കിയ, മനശ്ശെ, അമൊൻ

ക്രി. മു. ൭൨൫.—൬൯൭. ൬൯൭.—൬൪൨. ൬൪൨.—൬൪൦.

യെഹൊവയിൽ ഭക്തിയുള്ള പുത്രനായ
ഹിസ്കിയ ബിംബാരാധനയെ രാജ്യത്തിൽനിന്നു
ശിക്ഷിച്ചുകൊണ്ടു വാഴ്ച തുടങ്ങുകയും ചെയ്തു. യഹൊവാലയ
ത്തെയും ആചാൎയ്യപ്രജകളെയും ശുദ്ധീകരിച്ചശെഷം
അവൻ പതിനാലു ദിവസത്തൊളം പെസഹ ഉത്സവം കൊ
ണ്ടാടി അതിന്നു എഫ്രയിം രാജ്യക്കാരെയും വിളിച്ചു നി
രസമത്രെ ക്രൂലിയാക്കി പ്രാപിക്കയും ചെയ്തു. അശ്ശൂർ
ക്കു കപ്പം കൊടുപ്പാൻ വിരൊധിച്ചതകൊണ്ടു സൻഹെ
രിബ് രാജാവു വലിയ സൈന്യത്തൊടു കൂടെ യുദ്ധത്തി
ന്നു വന്നു ഹിസ്കിയ അനന്തദ്രവ്യം കൊടുത്തു എങ്കിലും യ
ഹൂദയെ നശിപ്പിപ്പാൻ നിശ്ചയിച്ചു യരുശലെം പട്ടണ
ത്തിന്റെ നാശത്തിന്നു പടനായകനായ രബ്ശക്കെ

ഷക്കയും ചെയ്തു. പടനായകൻ യരുശലെമെവ
ളഞ്ഞു ജനത്തിന്റെ കെട്ടിൽ തന്നെ യഹൊവ
യെയും രാജാവിനെയും ദൂഷിച്ചപ്പൊൾ യഹൊവ
ഹിസ്കിയയുടെ പ്രാൎത്ഥനയെ കെട്ടു യശായായെ
ക്കൊണ്ടു ഉദ്ധാരണം അറിയിക്കയും ചെയ്തു. യഹൊ
വയുടെ ദൂതൻ ഒരു രാത്രിയിൽ സൻഹെരിബി
ന്റെ പാളയത്തിൽ ഇറങ്ങി ഉഗ്രമായ വ്യാധിയെ
ക്കൊണ്ടു ഒരു ലക്ഷത്തെണ്പത്തയ്യായിരം പെരെ വ
ധിക്കയും ചെയ്തു. സൻഹെരിബ് സ്വരാജ്യധാനിയാ
യ നിനിവയിലെക്ക ഓടി അല്പ കാലം കഴിഞ്ഞിട്ടു ഒരു
ക്ഷെത്രത്തിൽ വെച്ചു സ്വന്തമക്കളുടെ കയ്യാൽ മ
രിക്കയും ചെയ്തു. അതിൽ പിന്നെ ഹിസ്കിയ രൊഗി
യായി യഹൊവയൊടു പ്രാൎത്ഥിച്ചതിന്റെ ആയു
സ്സൊടു പതിനഞ്ചു സംവത്സരം അധികം ചെൎത്തു കി
ട്ടുകയും ചെയ്തു. പലസങ്കടങ്ങളിൽനിന്നു ഉദ്ധാരണം
പ്രാപിച്ച രാജാവിനെ സല്ക്കരിപ്പാൻ ബാബെൽ രാജാ
വായ മെരൊദാക് ബലാദാൻ ദൂതന്മാരെ അയച്ച
പ്പൊൾ ഹിസ്കിയ ഡംഭിയായി അവൎക്ക തന്റെ നിധി
കളെ കാണിച്ചതുകൊണ്ടു യശായ അവന്റെ അന
ന്തരവന്മാൎക്ക ബാബെൽ അടിമ സംഭവിക്കും എന്നു സ
ങ്കടപ്പെട്ടു അറിയിക്കയും ചെയ്തു.

൭. മനശ്ശെ. ൨ രാജാ. ൨൧, ൨ നാളാ. ൩൩. ഹിസ്കിയയു
ടെ പുത്രനായ മനശ്ശെ ൫൫ സംവത്സരത്തൊളം വാ
ണു. ആഹാബൊളം ഹിം ബാലാരാധിയായി നടക്കയും
ചെയ്തു. സൻഹെരിബിന്റെ അനന്തരവനായ അ
സ്സൎഹദ്ദൊൻ വന്നു അവനെ പിടിച്ചു ബാബെലിലെക്ക

കൊണ്ടുപൊയി അവിടെ അവൻ സത്യമാനസാന്ത
രം കാണിച്ചതിനാൽ യഹൊവ അവനെ പിന്നെ
യും സ്വന്തരാജ്യത്തിലെക്ക കൊണ്ടുവന്നു വാഴിച്ചു
ശെഷം അവൻ ബിംബസെവയെ എല്ലാം നീക്കി.
അവന്റെ പുത്രനായ അമൊൻ വിഗ്രഹാരാധിയാ
യി രണ്ടു വൎഷം വാണ ശെഷം ശത്രുക്കളാൽ മരി
ച്ചു.

## ൭ ഹെന്റ. യൊശിയാ രാജാവും, അ
## നന്തരവന്മാരും,
## യഹൂദരാജ്യത്തിന്റെ നാശം,
## ഗദ്യം

൧. ക്രി. മു. ൬൪൧. വൎഷങ്ങൾ. ൩൯. അ
മൊന്റെ പുത്രനായ യൊശിയാ എട്ടാം വയസ്സിൽ
രാജാവായി പതിനാറാം വയസ്സിൽ യഹൊവയെ
അന്വെഷിപ്പാൻ തുടങ്ങി ഇരുപതാം വയസ്സിൽ മത്ത
വിശെഷങ്ങളെ തൊട്ടു രാജ്യത്തിലെങ്ങും പുത്ര
മങ്ങളെ കളവാൻ ആരംഭിച്ചു നാനൂറു സംവത്സര
ത്തിന്നമുമ്പെ പ്രൊഫെത്തലിലെ യരമെയെ കൊണ്ടു പ്ര
വചിച്ചതിന്നു നിവൃത്തി വരുത്തുകയും ചെയ്തു. യഹൊ
വാലയത്തിലെ ഊനങ്ങളെ തീൎത്തു പണി നടത്തുമ്പൊ
ൾ മഹാചാൎയ്യനായ ഹില്കിയാ ഒക്കെ ദെശം എല്ലാ
വരുടെ ഉള്ളിൽനിന്നു വിട്ടുപൊയ മൊശധൎമ്മത്തെ
കണ്ടു കിട്ടി. രാജാവിന്റെ എഴുത്തുകാരനായ ശാ
ഫാൻ അതിനെ വിട്ടിൽ യഹൊവയെ വിട്ടുപൊ
യവരുടെ മെൽ മൊശ ഉച്ചരിച്ച ശാപവാചകങ്ങ
ളെ കണ്ടു രാജസന്നിധിയിൽ വായിച്ചു പ്രവാദിനിയായ

ല്ലെഴുതിവെച്ചതൊക്കക്കും നിവൃത്തി ഉണ്ടാക
മെന്നുപറഞ്ഞുറപ്പിച്ചതുകൊണ്ടു രാജാവുംസാധാ
രണജനസംഘംകൂടിയവരെണ്ണമെന്നു കല്പിച്ചുധൎമ്മം
മുഴുവനും ജനസമൂഹങ്ങളുടെ മുമ്പാകെ വായി
പ്പിച്ചശെഷം ശമുവെലിന്റെനാൾമുതൽ കഴിച്ചു
വരാത്തവണ്ണം പെസഹൊത്സവം കൊണ്ടാടു
കയുംചെയ്തു. ഫറവൊനെക്കൊ അശ്ശൂർരാജ്യത്തെ
ക്കയുദ്ധത്തിന്നുപുറപ്പെട്ടു സെനകളെചെൎത്തു യഫ്ര
ദരാജ്യത്തിൽകൂടിചെല്ലുമ്പൊൾ യൊശിയാഹെതു
കൂടാതെഅവനെഎതിരിട്ടു [ക്രി. മു. ൬൱൦] മെഗി
ദ്ദൊപൊൎക്കളത്തിൽ അന്തരിക്കയുംചെയ്തു. അവ
ന്റെമരണവൎത്തമാനം കെട്ടിട്ടു ജനമെല്ലാം ഭ്രമി
ച്ചുഭക്തിയുള്ളരാജാവിനെ വിചാരിച്ചു ദൈവം
തന്റെന്യായവിധികളെ ഇത്രവരെയും താമസിപ്പി
ച്ചുഎന്നറിഞ്ഞുപെടിക്കയുംചെയ്തു. ദൈവമൊ പിന്ന
ട്ടുവന്നസങ്കടങ്ങളെ കാണരുതെന്നുവെച്ചു തന
ന്റെസെവകനെ തന്നൊടുചെൎത്തുക്കയുംചെയ്തു.

൨. രാജാ. ൨൩, — ൨൪. ൨. നാളാ. ൩൬, ൧
൨. ൩൬, ൭. ജനം യൊശിയയുടെ ഇളയപുത്രനാ
യയൊവഹജിനെ രാജാവാക്കി വാഴിച്ചു. എങ്കിലും മൂ
ന്നുമാസം കഴിഞ്ഞശെഷം നെക്കൊ ഫൊയ്നീക്യ
ദെശം കൈക്കലാക്കിയതുകൊണ്ടു മടങ്ങി ചെല്ലുമ്പൊ
ൾ പുതുരാജാവിനെ നീക്കി അവന്റെ ജ്യെഷ്ഠനായ
യൊയക്കീമിനെ വാഴിച്ചു യൊവഹജിനെ ബദ്ധ
നാക്കിട്ടു മിസ്രയിലെക്കു കൊണ്ടുപൊകയും ചെയ്തു.
ബാബെൽരാജാവായ നെബുകദ്നെചർ മിസ്രരാജാ

യൊട്ടു യുദ്ധം ചെയ്തു മിസ്ര്യരെ പൊൎക്കളത്തിൽ
ജയിച്ച ശേഷം [ക്രി. മു. ൬൦൬] യരുശലെമിലെക്കു
വന്നു പട്ടണം വളഞ്ഞു ഞെരുക്കിയപ്പോൾ യൊയ
ക്കീം തന്നെ താഴ്ത്തി എങ്കിലും ബാബെൽ രാജാവു യ
ഹൊവാലയത്തിലെ പൊൻപാത്രങ്ങളിൽ ചിലതും ദാ
നിയെലാദി കുലീനബാല്യക്കാരെയും പിടിച്ചു സ്വരാ
ജ്യത്തെക്കു കൊണ്ടുപൊകയും ചെയ്തു. ഇതുതന്നെ
൭൦ സംവത്സരത്തെ പ്രവാസത്തിന്റെ ആരംഭം. അ
ല്പകാലം ചെന്നിട്ടു യൊയക്കീം മത്സരം തുടങ്ങിയതു
കൊണ്ടു കല്ദയർ പിന്നെയും വന്നു യരുശലെമെ
വളഞ്ഞു അതിൽ നശിച്ചു പൊയ യൊയക്കീമിന്നു
പകരം പുത്രനായ യൊയഖീൻ രാജാവായി മൂന്നുമാ
സത്തൊളം വാണ ശേഷം കല്ദയരുടെ കൈക്ക
ലകപ്പെട്ടു കുഡുംബത്തൊടും, രാജ്യത്തിലെ കുലീ
നന്മാരൊടും, ആയുധപാണികളൊടും, ആശാരി
കൾ, കൊല്ലന്മാർ മുതലായ കൈത്തൊഴില്ക്കാരൊ
ടും കൂട ബാബെൽ അടിമയിലെക്കു പൊകെണ്ടിവ
ന്നു. ആക്കൂട്ടത്തിൽ ഹെസ്കിയെൽ പ്രവാചകനും ഉ
ണ്ടു. നബുകദ്നെചർ യൊശീയയുടെ ഇളയ പുത്ര
നായ മത്തന്യയെ ചിദക്ക്യാ എന്നു വിളിച്ചു രാജാ
വാക്കുകയും ചെയ്തു. യിറമിയ പ്രവാചകൻ എത്ര
ബുദ്ധി പറഞ്ഞാലും രാജാവു മിസ്ര്യ വാഴിയായ ഫറ
വൊ ഹൊഫ്രാ എന്നവനിൽ ആശ്രയിച്ചു ബാബെൽ
വാഴ്ചയുടെ അംശങ്ങളിൽ മത്സരിക്കയും ചെയ്തു. അ
തിൽ പിന്നെ നബുകദ്നെചർ മൂന്നാം പ്രാവശ്യം യരു
ശലെമെ വളഞ്ഞു അപ്പൊൾ ക്ഷാമം വരുത്തി ഒടു

പൊവാൻ ഭാവിച്ചു ചിദക്കിയയെ പിടിച്ചു പ്രവാചക
ൻ പറഞ്ഞ പ്രകാരം യെഹ. ൧൨, ൧൩. കണ്ണുകളെ
ചൂന്നെടുത്തു ചങ്ങലയിട്ടു ബാബെലിലെക്കു കൊണ്ടുപൊ
യി പട്ടണത്തെ ഇടിച്ചു മൂലനാശം വരുത്തി യഹൊ
വാലയത്തിലെ വിശുദ്ധ പാത്രങ്ങളെ ഒക്കെ കൊള്ളയി
ട്ടു രാജ്യത്തെ കൊണ്ടുപൊകയും ചെയ്തു [ക്രി. മു.
൫൮൮]

സൂചകം: യഹൂദരാജ്യത്തിൽ രാജ്യഛിദ്രം മുതൽ ൩൮൭
സംവത്സരത്തിന്നകം ദാവിദ്വംശ്യന്മാരായ ൨൦ രാ
ജാക്കന്മാർ വാണു. അവരിൽ ൬ പെർ ദാവിദിന്റെ
വഴികളിൽ നടന്നു പ്രവാചകന്മാരുടെ സഹായവും ഉ
ണ്ടായെങ്കിലും ദൈവത്തിന്റെ ദീർഘക്ഷമയെ നിന്ദിച്ചൊര
മാക്കിക്കളഞ്ഞ ജനത്തിന്നു ശിക്ഷ വരാതിരിപ്പാൻ ത
ക്കവണ്ണം ശക്തന്മാരായി വന്നില്ല.

൨. രാജാ. ൨൫, ൨൨.—൨൬. നബുകദ്നെ
ചർ അല്പം ചില താണ നിവാസികളെ നാട്ടിൽ വിട്ടെ
ച്ചു കാൎയ്യാദികളെ നടത്തുവാൻ ഗദല്യ പ്രഭുവിനെ നാടുവാ
ഴിയാക്കുകയും ചെയ്തു. നാടുവാഴി ചെറിയ കല്ദയ പട്ടാ
ളത്തൊടു കൂട മിസ്പയിൽ പാർത്തു പ്രശാന്തനായിട്ടു
നെരും ന്യായവും നടത്തുകകൊണ്ടു ഓടിപ്പൊയവരിൽ
പലരും മടങ്ങിവന്നു സുഖമായ അവസ്ഥ ആരംഭി
ക്കുമ്പൊൾ തന്നെ ഇഷ്മയെൽ എന്നൊരു യഹൂദ്യ
മതഭ്രാന്തൻ കലഹിച്ചു നാടുവാഴിയെ കൊന്നുകള
ഞ്ഞു. അതിന്നു ജനമെല്ലാം കല്ദയരുടെ ക്രൊധം പെ
ടിച്ചു മിസ്രയിലെക്ക് ഓടുകയും ചെയ്തു.

൭൩. പ്രവാസകാലത്തുള്ള പ്രവാചകന്മാർ

## നാഹൂം, ഹബക്കൂക്ക്, സെഫന്യ, യരമിയ,
## യെഹെസ്കിയെൽ

൧. ഗലീലയിലെ എല്ക്കോശ്കാരനായ നാഹൂം
നിനിവെ പട്ടണത്തിന്റെ നാശം പ്രസംഗിച്ചു. ഹബക്കൂ
ക്ക് യഹൂദരാജ്യത്തിന്ന കല്ദക്കാരാൽ വരുവാനുള്ള ന്യാ
യവിധിയെ അറിയിച്ചു നീതിമാൻ വിശ്വാസത്താൽ
ജീവിക്കും എന്ന ഉപദെശിക്കയും ചെയ്തു. ൨. സെ
ഫന്യ യൊശിയാരാജാവിന്റെ നാളുകളിൽ പ്രവ
ചിച്ചു യരുശലെം പട്ടണത്തിന്നും ദെവജനത്തിന്റെ
ശത്രുക്കൾക്കും വരുവാനുള്ള ശിക്ഷാവിധികളെയും എ
ല്ലാജാതികൾക്കു സുവിശെഷഘൊഷണം മൂലം അ
നുഗ്രഹവും രക്ഷയും ഉണ്ടാകുമെന്നും അറിയിച്ചു.

ന്റ്വ.

൩. മഹാചാൎയ്യനായ ഹില്ക്കിയാവിന്റെ പുത്ര
നും ഹുല്ദാപ്രവാദിനിയുടെ പൌത്രനുമായ യിരമിയ
യൊശിയാരാജാവിന്റെ കാലത്തിൽ ബാല്യക്കാര
നായിരിക്കുമ്പൊൾ തന്നെ ദെവനിയൊഗത്താൽ പ്രവാ
ചകനായി എഴുനീറ്റ യരുശലെം പട്ടണത്തിന്റെ
നാശത്തൊളം വ്യാപരിക്കയും ചെയ്തു. യഹൂദരാജ്യ
ത്തിന്ന വരുവാനുള്ള ന്യായവിധികളെ അറിയിപ്പാ
ൻ മാത്രമല്ല അവറ്റെ കണ്ടനുഭവിപ്പാനും അവന്ന
സംഗതിവന്നു. യഹൊവ അവനെ പ്രവാചകസ്ഥാ
നത്താക്കുമ്പൊൾ തന്നെ അവൻ അല്ലയൊ യഹൊ
വയായ ദെവമെ എനിക്ക ഘൊഷിപ്പാൻ വഹിയാ ഞാൻ
ബാലനത്രെ ആകുന്നു എന്ന പറഞ്ഞതിന്ന യഹൊ
വ ഉത്തരം ചൊല്ലിയത: ബാലനാകുന്നു എന്ന നീ

പറയുന്നു ഞാൻ നിന്നെ അയക്കുന്നെടത്തൊക്കെ നീ പൊകയും നിന്നൊടു കല്പിക്കുന്നതു ഘൊഷിക്കയും വെണം. നീ അവരെ ഭയപ്പെടരുതു നിന്നെ വിടുവിപ്പാനായിട്ടു ഞാൻ നിന്നൊടു കൂടെ ഉണ്ടല്ലൊ എന്നു ഉരത്തിട്ടൊരു ശെഷം യഹൊവ കൈ നീട്ടി പ്രവാചകന്റെ വായെ തൊട്ടു ഇതാ എന്റെ വചനങ്ങളെ നിന്റെ വായിൽ ആക്കി നിൎമ്മൂലമാക്കി പൊളിക്കുന്നതിന്നും നശിപ്പിച്ചിടിച്ചു കളയുന്നതിന്നും പണിയിച്ചു നടുന്നതിന്നും ഞാൻ ഇന്നു നിന്നെ ജാതികളുടെ മെലും രാജ്യങ്ങളുടെ മെലും ആക്കിയിരിക്കുന്നു എന്നു അരുളിച്ചെയ്തു. യിറമിയ മൊശയെ പൊലെ മഹാ സൌമ്യനും ഏലിയാവെ പൊലെ വീഹിതനും ആകിരുന്നു. മൊശയുടെ ദെഹബലവും എലിയാവിന്റെ ഉറപ്പുള്ള ചിത്തവും അവന്നു ഉണ്ടായില്ലതാനും. സൎവ്വടത്തുനിന്നു അവന്നു അനിഷ്ടതയും ഉപദ്രവങ്ങളും ഉണ്ടായെങ്കിലും ദിവ്യ ആശ്വാസങ്ങളെയും വരുവാനുള്ള രക്ഷയെ അറിയിക്കുന്ന വാഗ്ദത്തങ്ങളെയും ശരണമാക്കി അവൻ എല്ലാ ദെശത്തിന്നും യഹൂദരാജാക്കന്മാൎക്കും ആചാൎയ്യൎക്കും പ്രജകൾക്കും നെരെ ഉറപ്പുള്ള പട്ടണവും ഇരിമ്പുതൂണും പിച്ചള മതിലുമായി നിന്നുകൊണ്ടിരുന്നു. ൬൨൯. ബാബെൽ രാജ്യത്തിന്നു കീഴടങ്ങി പാൎക്കുന്നതു തന്നെ എന്നു പ്രബൊധിപ്പിച്ചു വാസബന്ധക്കെടവും ൭൦ സംവത്സരം കഴിഞ്ഞ ശെഷം അതിൽനിന്നു ഉണ്ടാവാനുള്ള ഉദ്ധാരണവും അറിയിച്ചു. അവന്നു ഇഷ്ടം തൊന്നുന്നെടിക്കിൽ പാൎപ്പാൻ നബുകദ്നെച്ചർ സമ്മതിക്കകൊണ്ടു പ്രവാചകൻ വാഗ

ആ ദെശത്തിൽ ശെഷിച്ച ജനങ്ങളൊടു കൂട തന്നെ
പാൎത്തു ഗദല്യ മരിച്ച ശെഷം അവരുടെ ഒന്നിച്ചു മി
സ്രയിലെക്ക ചെന്ന അവരെ പ്രബൊധിപ്പിച്ചുപദെ
ശിക്കയും ആശ്വസിപ്പിക്കയും ചെയ്തു. അവിടെയും
ഉപദ്രവങ്ങളൊരൊന്ന സഹിച്ചു ഒടുവിൽ കല്ലെർ
കൊണ്ടു മരിച്ചു പ്രകാരം ഒരു വൎത്തമാനം ഉണ്ടു. വിലാ
പങ്ങളിൽ അവൻ വിശുദ്ധ പട്ടണത്തിന്റെ ശെഷി
പ്പുകളിന്മെൽ ഇരുന്ന ജനത്തിന്റെ അരിഷ്ടതയെ
കുറിച്ചു പ്രലാപിക്കയും മാനസാന്തരത്തിന്ന വിളിക്കയും
ചെയ്തു. ക്രിസ്തനെ കൊണ്ടും ചില പ്രവാചകങ്ങൾ അവ
ന്റെ പുസ്തകത്തിൽ ഉണ്ടു. ൨൩, ൩൧. — ൩൩.

൩. യിരമിയാവിന്റെ കാലത്തിൽ ഹെസക്കി
യെൽ പ്രവാചകൻ ബാബെൽ രാജ്യത്തിലെ ഖെബാ
ർ പുഴവക്കത്തു വെച്ചു അടിമകളായ യഹൂദന്മാരുടെ
ഇടയിൽ യഹൊവയുടെ വെലയെ നടത്തി വ്യാജപ്ര
ത്യാശ, വ്യാജപ്രവാചകർ, വ്യാജമനസ്സുകൾ ഇവയ
ക ശത്രുക്കളൊടു അവൻ പൊരാടെണ്ടി വന്നു. അവ
ന്റെ പുസ്തകത്തിൽ ഗ്രഹിപ്പാൻ വിഷമമുള്ള ദൎശന
ങ്ങൾ നിറഞ്ഞിരിക്കുന്നു. മശിഹായിന്റെ കാലവും കൊ
ണ്ടു ചില വൎണ്ണനങ്ങൾ ഉണ്ടു. ൧൭, ൨൧. ൩൪, ൩൬. ൩൭.
൩൯, ൪൦. ൪൭. അവന്റെ പുസ്തകത്തിൽ അത്യാശ്ച
ൎയ്യമായത ൪൦, — ൪൮ം എഴുതിക്കിടക്കുന്നു. പുതിയ
യഹൊവാലയം, പുതിയ യരുശലെം, പുതിയ രാജ്യവി
ഭാഗം ഇവറ്റിന്റെ വിവരം തന്നെ.

൫൫. ഉടച്ചു. ദാനിയെൽ

൧. ൧. — ൩. ദാനിയെൽ മൂന്നു ചങ്ങാതിമാരായ

ശാദ്രാക്ക, മെശാക്ക, അബെദ്നെഗൊ എന്നിവരൊട്ടു
കൂട ബാബെലിൽ വെച്ചു മാഗരുടെ വിദ്യാവിശെഷങ്ങ
ളെ അഭ്യസിച്ചു ബെൽശസ്സർ എന്ന പെർ കൊണ്ടു സ്തു
തിപ്പെട്ട മന്ത്രിയും പ്രവാചകനുമായിരിക്കയും ചെ
യ്തു. ഒരു രാത്രിയിൽ നബുകദ്നെചർ രാജാവു സ്വപ്നം
കണ്ടു പിറെറ ദിവസം മറന്നുകളഞ്ഞു എങ്കിലും അ
തിന്റെ പൊരുൾ മാഗരൊടു ചൊദിച്ചു അയത് അവ
ൎക്ക അറിയിപ്പാൻ കഴിയായ്ക കൊണ്ടു ക്ഷണകൊ
പിയായ രാജാവു എല്ലാവരെയും കൊല്ലുവാൻ ക
ല്പിച്ചതു ദാനിയെൽ കെട്ടു താമസത്തിന്നായപെക്ഷി
ച്ചു ദൈവത്തൊടു പ്രാൎത്ഥിച്ചു സ്വപ്നവിശെഷങ്ങളെ
കണ്ടറിഞ്ഞു രാജാവൊടു അറിയിക്കയും ചെയ്തു. സ്വ
പ്നത്തിൻ പൊരുളായിതു: രാജാവു വലിയൊരു ബിം
ബം കണ്ടു അതിന്റെ തല പൊൻ, നെഞ്ചു വെള്ളി,
വയറു ചെമ്പു, തുടകൾ ഇരിമ്പു കാൽ കളിമണ്ണും ഇരി
മ്പുമുള്ളൊരു കൂട്ടുമിരുന്നു. ക്ഷണത്തിൽ കൈ
ഇല്ലാത്ത ഒരു കല്ല് സ്വസ്ഥലത്തിൽ നിന്നു വിട്ടുവീണു
ബിംബത്തെ തകൎത്തു പൊടിച്ചു അശെഷലൊകം
നിറെച്ചൊരു മലയായി തീൎന്നു. ഈ സ്വപ്നത്തിന്റെ
അൎത്ഥം ദാനിയെൽ ഉണൎത്തിച്ചു: ബിംബത്തിന്റെ
നാലംശങ്ങൾ കാലക്രമത്തിൽ വൎദ്ധിച്ചുണ്ടാവാനുള്ള
നാലു രാജ്യങ്ങൾ എന്നും, ബിംബത്തെ തകൎത്തു
ലൊകത്തെ നിറച്ചു വന്ന കല്ലു യഹൊവയായ ദൈവം
സ്ഥാപിപ്പാൻ നിശ്ചയിച്ച രാജ്യം ആകുന്നു. അതു
ഒരു നാളും നാശം വരാതെ മെൽപറഞ്ഞ രാജ്യങ്ങൾ
നാലും നശിപ്പിച്ചു എന്നെക്കും നിലനില്ക്കുമെന്നും പറ

ങ്ങു രാജാവിന്റെ പ്രസാദം വരുത്തിയതകൊണ്ടു
മാഗരുടെ മൂപ്പനും ബാബെൽദെശത്തിലെ നാട്ടുവാ
ഴിയുമാക്കിയെന്ന. അല്പകാലം കഴിഞ്ഞശെഷം
നബുകദ്നെചർ ബാബെൽദെവന്റെ വലിയ സ്വർണ്ണ
പ്രതിമ വാർത്തുണ്ടാക്കിച്ചു നിർത്തി രാജ്യവാസിക
ളെല്ലാവരും അതിനെ കുമ്പിട്ടു വന്ദിക്കെണമെന്നു
കല്പിക്കയും ചെയ്തു. ദാനിയെലിന്റെ മൂന്നു ചങ്ങാ
തിമാർ രാജകല്പനയെ ക്രൂട്ടാക്കായ്കകൊണ്ടു രാജാ
വു ക്രുദ്ധിച്ചു അവരെ അഗ്നിചൂളയിൽ കളയിച്ചു. അ
ല്പനെരം ചെന്നാറെ കത്തുന്ന ചൂളയിൽ നൊക്കി മൂവ
രും ദൊഷം ഒന്നും അനുഭവിക്കാതെ ദൈവപുത്രനെ
ന്റെ രൂപം ധരിച്ചൊരു നാലാമവനൊടു കൂടെ അഗ്നി
യിൽ സഞ്ചരിക്കുന്നതു കണ്ടു ഭ്രമിച്ചു പുറത്തു വരുത്തി
അവരുടെ ദൈവത്തെ വന്ദിക്കെണമെന്നു കല്പിക്കയും
ചെയ്തു.

൨൰. നബുകദ്നെചരിന്നു പിന്നെയും ഒരു സ്വ
പ്നമുണ്ടായി അവൻ വലിയൊരു വൃക്ഷം കണ്ടു. എങ്കിലും
ഒരു ദൂതന്റെ കല്പനയാൽ അതു വെട്ടി വീണതിന്നു
ണ്ടായ മാനുഷഹൃദയം കല്പനപ്രകാരം നീങ്ങി മൃഗഹൃദ
യത്തിന്നു സ്ഥലം തന്നു ചങ്ങലയിട്ടു പുല്ലിൽ നടക്കുന്ന അ
വസ്ഥ അതിന്നുണ്ടാകയും ചെയ്തു. ദാനിയെൽ പറഞ്ഞു
കൊടുത്ത വ്യാഖ്യാനമായിതു: നീ കണ്ട വൃക്ഷം രാജാ
വെ വിളങ്ങുന്ന ബലവാനായിട്ടിരിക്കുന്ന നീ തന്നെ ആകുന്നു.
അവർ നിന്നെ മനുഷ്യരിൽനിന്നു ആട്ടികളഞ്ഞു കാട്ടു
മൃഗങ്ങളൊടു കൂടെ പാർപ്പിക്കയും കാളകളെ പൊലെ പു
ല്ലു തിന്മാറാക്കുകയും ചെയ്യും. സ്വർഗ്ഗത്തിൽ വാഴുന്നവ

നെനിന്നറിഞ്ഞു കഴിയുമ്പൊൾ രാജ്യം നിനക്കു പിന്നെ
യും സ്ഥിരമായി വരും എന്നത്രെ. പറഞ്ഞപ്രകാരം ത
ന്നെ രാജാവിന്നു സംഭവിക്കയും ചെയ്തു: അവൻ ഒരു
സമയം മഹാവലിപ്പത്തൊടു കൂടെ കൊവിലകത്തിന്റെ
മാളികമെൽ നടന്നു കൊണ്ടു പട്ടണം നൊക്കി ഇതു ഞാൻ
എന്റെ അധികാരത്തിൻ ശക്തിയാൽ രാജഭവനത്തി
ന്നായി എൻ മഹത്വത്തിന്റെ ബഹുമാനത്തിന്നായിട്ടു
പണിക്കിച്ചിട്ടുള്ള വലിയ ബാബെൽ അല്ലയൊ എന്നു
പറഞ്ഞ ഉടനെ ഭ്രാന്തു പിടിച്ചു കാളകളെ പൊലെ പുല്ലു
തിന്നു ആകാശത്തിലെ മഞ്ഞു കൊണ്ടു നനഞ്ഞു വെളി
യിൽ കിടക്കയും ചെയ്തു. നിശ്ചയിച്ച കാലം കഴിഞ്ഞ ശെ
ഷം അവൻ ആകാശത്തെക്കു കണ്ണുയൎത്തി മാനുഷബു
ദ്ധിയെ പ്രാപിച്ചു അത്യുന്നതനെ മാനിച്ചു സ്തുതിക്കയും
അവനെ വന്ദിച്ചു സെവിപ്പാൻ പ്രജകൾക്കു കല്പിക്കയും
ചെയ്തു.

ന.— ൫൧. നബുകദ്നെചരിന്റെ പൌത്രനായ ബെ
ൽശസ്സർ രാജാവു ദാനിയെലിനെ വലുതെ മാനിച്ചു പ്ര
കാരം കാണുന്നില്ല. പാൎസി രാജാവായ കൊരെഷ് ഫ്രാ
ത്ത് നദിയൊഴുക്കത്തിൽ കൂടി സൈന്യത്തെ ബാബെൽ
പട്ടണത്തെക്കു കടത്തിയ രാത്രിയിൽ തന്നെ രാജാവും
പ്രജകളും ഒരുമിച്ചിരുന്നു ഭക്ഷിച്ചും കുടിച്ചും കൊണ്ടു നെ
രം പൊക്കിയ മുറിയുടെ ഭിത്തിയിൽ എഴുതുന്നൊരു
കൈ കാണാറായി. എഴുത്തുകളും വായിപ്പാൻ അറിയാ
ഞ്ഞു കൊണ്ടു രാജാവിന്റെ അമ്മ ദാനിയെലിനെ രാജാ
വിന്നരുകെ വരുത്തി വിളിപ്പിച്ചു കൊണ്ടു വരുമ്പൊൾ ദാ
നിയെൽ എഴുത്തു വായിച്ചു അൎത്ഥമിതു: മെനെ, മെനെ

തെക്കെൽ ഉഫാൎസ്സിൻ. അതിന്റെ അൎത്ഥമൊ: എണ്ണി,
എണ്ണി തൂക്കി, പാൎസ്സികൾ്ക്ക എന്നത്രെ. ദാനിയെലി
ന്റെ വ്യാഖ്യാനം. രാജ്യം നശിച്ചു പാൎസ്സികളുടെ സ്വാധീ
നത്തിലായെല്ലാകം എന്നിതുതന്നെ. അതിന്നു രാജാ
വു ഭ്രമിച്ചു ദാനിയെലിന്നു രക്താംബരവും കഴുത്തിൽ
പൊൻമാലയും ധരിപ്പിച്ചു അവൻ രാജ്യത്തിൽ മൂന്നാമ
ൻ എന്നു പ്രസിദ്ധമാക്കെണ്ടതിന്നു കല്പിച്ചു. എന്നാൽ
ആരാത്രിയിൽ തന്നെ ബെൽശസ്സർ ശത്രുക്കളാൽ മരി
ച്ചു മെദ്യപ്രഭുവായ ദാൎയ്യവുസ്സ് അനന്തരവനാകയും ചെ
യ്തു.

൬. ൧, ദാൎയ്യവുസ്സ് രാജ്യം മൂന്നംശമാക്കി അവറ്റി
ൽ ഒന്നിന്മെൽ ദാനിയെലിന്നു അധികാരം തന്നതുമ
റ്റു പ്രഭുക്കൾ കണ്ടു അസൂയപ്പെട്ടു ദാനിയെലിനെ നശി
പ്പിപ്പാൻ വട്ടം കൂട്ടി മുപ്പതുദിവസത്തിന്നകം പ്രജകളിൽ ആ
രും രാജാവൊടല്ലാതെ യാതൊരു കാൎയ്യത്തിന്നും മനു
ഷ്യരൊടാകട്ടെ, ദൈവത്തൊടാകട്ടെ ഒന്നും ചൊദിക്ക
രുതു എന്നുള്ള കല്പനയെ രാജ്യത്തിൽ എങ്ങും പ്രസിദ്ധ
മാക്കെണ്ടതിന്നു വൃദ്ധരാജാവൊടു അപെക്ഷിച്ചു സമ്മ
തം പ്രാപിക്കയും ചെയ്തു. ദാനിയെൽ ആ കല്പനയെ കൂട്ടാ
ക്കാതെ ദിവസെന ദൈവത്തൊടു പ്രാൎത്ഥിച്ചതകൊണ്ടു
ദാൎയ്യവുസ്സ് മാറ്റുവാൻ കഴിയാത്ത കല്പനപ്രകാരം അവ
നെ പിടിപ്പിച്ചു സിംഹങ്ങളുടെ ഗുഹയിലെക്ക കളയിക്കെ
ണ്ടിവന്നു. ദാനിയെലിന്നു ഹാനി ഒന്നും ഉണ്ടാകില്ലതാ
നും. രാജാവു ആയതു കണ്ടു അവനെ പിന്നെയും കയറ്റി
വിരൊധികളെ കെട്ടിച്ചു ഗുഹയിൽ ചാടിച്ചാറെ സിംഹ
ങ്ങൾ എല്ലാവരെയും പിടിച്ചു കൊന്നുകളകയും ചെയ്തു.

൭. ൧. അതിന്റെശെഷം ദാനിയെലിന്നു നാലു
ലൊകരാജ്യങ്ങളെ ഉദ്ദെശിച്ചൊരു ദൎശനം ഉണ്ടാകി-
യതിൽ അവൻ നാലു മൃഗങ്ങൾ സമുദ്രത്തിൽനിന്നു ക
യറിവന്ന പ്രകാരവും ദിവസങ്ങൾക്കു പൂൎവ്വനായവൻ അവ
ന്നിൽ ന്യായവിസ്താരം കഴിച്ച പ്രകാരവും മനുഷ്യപുത്ര
നൊടു സദൃശനായൊരുവൻ ആകാശത്തിലെ മെഘങ്ങ
ളിൽ വന്നു ദിവസങ്ങൾക്കു പൂൎവ്വനായവന്റെ അടുക്കൽ
ചെന്നു നിത്യത്തൊളം നിലനില്ക്കുന്ന രാജ്യം അവനൊടു
വാങ്ങിയ പ്രകാരവും കണ്ടു. അതിനിടക്കിൽ യിറമിയാ പ്ര
വാചകൻ മുമ്പെ പ്രവചിച്ച ൭൦ പ്രവാസവൎഷങ്ങൾ കഴി
ഞ്ഞു ദെവഹിതം ഇന്നതെന്നു അറിയെണ്ടതിന്നു ദാനി
യെൽ പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പൊൾ ഗബ്രിയെൽ എ
ന്നൊരു ദൂതൻ പ്രത്യക്ഷനായി പ്രാൎത്ഥനയുടെ ആരം
ഭത്തിങ്കൽ തന്നെ ഇസ്രയെൽ ജനത്തിന്റെ മടക്കത്തി
ന്നു കല്പന പുറപ്പെട്ട പ്രകാരം അറിയിച്ചതല്ലാതെ യരുശ
ലെം പട്ടണത്തിന്റെ നിൎമ്മാണം മുതൽ ൭൦ [പ്രവാചക]
ആഴ്ചവട്ടങ്ങൾക്കകം ലംഘനത്തിന്നു നിവൃത്തിയും പാപ
ങ്ങൾക്കു അവസാനവും അതിക്രമത്തിന്നു പ്രതിശാന്തിയും
നിത്യനീതിക്കു സാദ്ധ്യവും പ്രവാചകദൎശനങ്ങൾക്കു സമാപ്തി
യും സംഭവിച്ച ശെഷം മശീഹക്കു മൂലച്ഛെദം വരും പ്ര
കാരവും പ്രഭുവിന്റെ ജനം, പട്ടണം, വിശുദ്ധസ്ഥലം
മുതലായതു നശിപ്പിക്കും പ്രകാരവും എല്ലാം വിവരമാ
കി അറിയിച്ചു അതിൽ പിന്നെ രണ്ടാമതും മൂന്നാമതു
മായ ലൊകരാജ്യങ്ങളുടെ അവസ്ഥയെ വിവരിച്ചു
പ്രത്യെകം എതിർക്രിസ്തന്റെ മുങ്കുറിയായ അന്ത്യൊ
ക്യ എപിഫനൻ രാജാവിന്റെ വസ്തുതയെയുമത്രെ

ച്ചുപറകയും ചെയ്തു.

## ൭൩. പ്രവാസാവസാനവും ദേവാലയ ഉദ്ധാരണവും

### എസ്രാ, നഹമിയ, എസ്ഥേർ

൧. എസ്രാ. ൧.—൬. യശായപ്രവാചകൻ [൪൪, ൨൮. ൪൫, ൧. യിറ. ൨൯, ൧൦.] മുമ്പെ അറിയിച്ചപ്രകാരം തന്നെ പാൎസിരാജാവായ കോരെശ് ബാബെൽരാജ്യം ഭരിച്ച ഒന്നാം ആണ്ടിൽ [ക്രി. മു. ൫൩൬] ഇസ്രയെലക്ക് കനാനിൽ തിരിച്ചു പോവാൻ യിഹൂദന്മാൎക്ക് തന്റെ പ്രബോധനം ഉണ്ടാക്കീട്ടു സമ്മതം തന്നു. എന്നാൽ ജനം മിക്കവാറും അന്യദേശത്തിലെ സൌഖ്യം ബാബെൽരാജ്യത്തിലെ പ്രയാസത്തെക്കാൾ നന്ന എന്നു വിചാരിച്ചു രാജസമ്മതം കൂട്ടാക്കാതെ ബാബെലിൽ പാൎത്തുകൊണ്ടിരുന്നു. യെഹൊയാക്കീമിന്റെ പൌത്രനായ സെരുബാബെലെയും മഹാചാൎയ്യനായ യോശുവെയും അനുസരിച്ചു ഏകദേശം അരലക്ഷം യഹൂദന്മാർ അഞ്ചായിരത്ത് നാനൂറുള്ള ദേവാലയപാത്രങ്ങളോടു കൂടെ യരുശലെമിലെക്ക എത്തിച്ചു ചെന്നു ദേവാലയം കെട്ടുവാൻ തുടങ്ങി. ശമൎയ്യക്കാർ അതിൽ ഒരു കൂട്ടായ്മ സമ്മതിക്കായ്കകൊണ്ടു ആയവർ ഒരോ അന്യായങ്ങളെ കളവാക്കി രാജാവെ ബോധിപ്പിച്ചതകൊണ്ടു കമ്പുസന്റെ കാലത്തിൽ പണികളെ ഒരൊ മുടക്കവും അവന്റെ അനന്തരവന്റെ ദിവസങ്ങളിൽ നിൎത്തലും തന്നെ ഉണ്ടാക്കി. ദാൎയ്യവുസ്സ് ഹിസ്തസ്പൻ വാഴുമ്പോൾ പണി നടത്തുവാൻ പിന്നെയും അനുവാദം വന്നതിനാൽ ജനം ഹഗ്ഗായി, ജകൎയ്യ പ്രവാചകന്മാരുടെ പ്രബോധനവാക്കുകളെ കേട്ടു പുതിയ ഉത്സാഹ

ത്തൊടുകൂട പണിതുടങ്ങിയിരുന്നയൊളം നടത്തിയ ദൈവാ
ലയം പ്രതിഷ്ഠിക്കയും ചെയ്തു. [ക്രി. മു. ൫൱൫] ഈരണ്ടാം
ദൈവാലയത്തിൽ സാക്ഷിപെട്ടകം ഇല്ലായ്കകൊ
ണ്ടു അതിവിശുദ്ധസ്ഥലം മുഴുവനും ഒഴിഞ്ഞൊരു മുറി
അത്രെ ആയിരുന്നു.

൨൦. അൎത്ത. ൧. പാൎസിരാജാവായ അൎത്തഹ്ശസ്ത
കെഷാൎത്തക്ഷഷാ ലൊങ്കിമനൻ] വാഴുംകാലം
ഫിരെന്നവും ഒർ ഇസ്രയെല്യജനക്കൂട്ടം മഹാപുരൊഹി
തവംശ്യനും വെദശാസ്ത്രിയുമായ എസ്രാവിനെ അനു
സരിച്ചു യരുശലെമിലെക്ക വന്നു. [ക്രി. മു. ൪൱൫൮] എസ്രാ
ജനത്തിന്നു മാനസാന്തരം ഘൊഷിച്ചു ജാതികളിൽ
നിന്നു എടുത്ത ഭാൎയ്യമാരെ വിട്ടയക്കെണമെന്നു കല്പി
ച്ചു ഉത്സാഹത്തൊടുകൂടെ മൊശധൎമ്മം പഠിപ്പിക്കയും ചെയ്തു.

൨൧. നഹ. ൧. പതിമൂന്നു സംവത്സരം കഴിഞ്ഞശെഷം
പാൎസിരാജാവിൻ ഭൃത്യപ്രമാണിയായ നഹമിയ കല്പ്ര
വാസനാട്ടിൽനിന്നു ജന്മദെശത്തെക്ക മടങ്ങിചെന്നവ
രുടെ അവസ്ഥയെകൊണ്ടു സങ്കടവൎത്തമാനങ്ങൾ കെ
ട്ടാറെ. രാജസമ്മതവും അധികാരവും ലഭിച്ചിട്ടു അവൻ
യരുശലെമിലെക്ക ചെന്നു പട്ടണമതിലുകളെ കെട്ടിപ്പാ
ൻ തുടങ്ങിയശെഷം ശമൎയ്യർ അതിന്നു വളരെ വിരൊധം കാണി
ച്ചു എങ്കിലും എസ്രാവിന്റെ സഹായത്തൊടുകൂടെ ജന
ങ്ങളെ യഹൊവാശ്രയത്തിൽ ഉറപ്പിച്ചു മതിൽപണി
കളെ തീൎക്കയും ചെയ്തു. ജനം മിക്കവാറും അതിൽ ഫിരെന്ന
പട്ടണം വിട്ടു ചുറ്റുമുള്ള നാട്ടുനഗരങ്ങളിൽ കുടിയിരുന്നു
പന്ത്രണ്ടുസംവത്സരം ഇങ്ങിനെ അദ്ധ്വാനിച്ചശെഷം
നഹമിയാ പാൎസിയിലെക്ക മടങ്ങിചെന്നു ദാൎയ്യവുസ്സൊ

ഹൻ രാജാവിന്റെ കാലത്തിൽ രണ്ടാമത്തും പട്ടണവാസി
ഷാകിയ ബാബെലിലെക്ക ചെന്നു അതിൻ ഇടക്കിൽ
അഴഞ്ഞുവന്ന ദുൎഷ്ക്കാദകളെ നീക്കി മഹാചാൎയ്യന്റെ
പുത്രനായ മനശ്ശെ എന്നവനെ അന്യജാതിഭാൎയ്യയെ
വിട്ടയപ്പാൻ മനസ്സില്ലാഞ്ഞതിനാൽ രാജ്യഭ്രഷ്ടനാ
ക്കുകയും ചെയ്തു. മനശ്ശെയുടെ അമ്മായപ്പനായ സൻബെ
ല്ലത്ത് ഗരിസ്സീം മലപുറത്തു ഒരു ദെവാലയം പണിയിച്ചു
അതിൽ മനശ്ശെ ഒന്നാമത്തെ മഹാചാൎയ്യനും ശമൎയ്യ
മതത്തിന്റെ നവീകരണകൎത്താവുമായിതീൎന്നു.

16. എസ്തെരുടെ പുസ്തകത്തിൽ പാൎസിരാജാക്കന്മാ
രുടെ കാലത്തിലെ ഇസ്രയെല്യചരിത്രാംശം അടങ്ങി
യിരിക്കുന്നു. അഹസ്വെരൻ [ക്ഷഷ്ക്ഷാവു] പത്നിയാ
യ വസ്തിയെ അല്പം ഒരു അനുസരണക്കെട്ടു നിമിത്തം
നീക്കി. എസ്തെർ എന്ന പെരുള്ള യഹൂദ്യബാല്യക്കാര
ത്തിയെ രാജ്ഞിയാക്കുകയും ചെയ്തു: അവളുടെ അമ്മാമ
നായ മൎദ്ദൊക്കായി രാജദ്രോഹം ചെയ്വാൻ നിനെക്കി
ച്ചവരുടെ കൌശലം അറിയിച്ചു രാജാവിന്റെ ആ
ദരത്തിന്നു പാത്രമായ്തീൎന്നു. രാജപ്രിയനായ ഹാമാ
ൻ എന്ന പ്രധാനമന്ത്രിയുടെ മുമ്പാകെ കുമ്പിടായ്കകൊ
ണ്ടു അവൻ പൂൎണ്ണരാജ്യത്തിലുള്ള യഹൂദന്മാരെല്ലാവ
രെയും ഒരു ദിവസത്തിൽ നശിപ്പിപ്പാൻ രാജകല്പനയെ
രാജ്യത്തിൽ എങ്ങും പ്രസിദ്ധമാക്കുകയും ചെയ്തു. ഈ
അവസ്ഥയെ മൎദ്ദൊക്കായി രാജ്ഞിയായ എസ്തെരൊ
ടു അറിയിച്ചു. അവൾ കല്പനകൂടാതെ രാജസന്നിധിയി
ൽ ചെന്നു ദയ ലഭിച്ചു പിറെറദിവസത്തെക്കു രാജാവെ
യും ഹാമാനെയും ഭക്ഷണത്തിന്നു ക്ഷണിക്കയും ചെയ്തു.

അന്നുരാത്രിയിൽ രാജാവു ഉറക്കമില്ലായ്കകൊണ്ടു രാ
ജ്യപഴമയാക്കിച്ചുകേട്ടിപ്പാൻ കല്പിച്ചു മൎദ്ദൊക്കായിയെ
യ്തഉപകാരം ഇങ്ങിനെചെയ്തവന്നു അതിന്നുതക്കക്രമിച്ചി
ത്രവരെയും അവന്നു കല്പിച്ചുകൊടുക്കായ്കകൊണ്ടു ഹാ
മാനൊടു പിറ്റെദിവസത്തിൽ അവനെ രാജമാനമാ
ത്തൊടുകൂടെ രാജധാനിയിൽ എഴുന്നെള്ളിപ്പാൻ കല്പി
ച്ചു എസ്തേർ അപെക്ഷിച്ചപ്രകാരം രാജാവും ഹാമാനും
ഭക്ഷണത്തിന്നു പൊകിരിക്കുമ്പൊൾ രാജ്ഞി ഹാമാ
ന്റെ ദുഷ്ടു രാജാവൊടു അറിയിച്ചതുകൊണ്ടു ഹാമാന്നു
ക്ഷണത്തിൽ മരണശിക്ഷതന്നെ അനുഭവമായി മ
ൎദ്ദൊക്കായിക്കായി ഒരുക്കിയ ക്രൂശമരത്തിൽ നിന്നു അവ
ൻതാൻ തൂങ്ങിച്ചാകെണ്ടിവന്നു· പാൎസി രാജാക്കന്മാരു
ടെ കല്പനകളെ മാറ്റുവാൻ മൎയ്യാദ ഇല്ലായ്കകൊണ്ടു
യഹൂദന്മാരെ നശിപ്പിപ്പാൻ നിശ്ചയിച്ചദിവസത്തി
ന്നു മുമ്പെ തങ്ങളുടെ ശത്രുക്കളിൽ പ്രതി
ക്രിയ നടത്തുവാൻ അനുവാദം ലഭിച്ചു· ആ വലിയ ര
ക്ഷയുടെ ഓൎമ്മക്കായി അവർ വൎഷംതൊറും പൂരിം ആഘൊഷി
ക്കയും ചെയ്തു·

൪൬൦. പ്രവാസകാലത്തിൽ പിന്നെയുള്ള
ഞായ പ്രവാചകന്മാർ
ഹഗ്ഗായി, ജെകൎയ്യ, മലയാകി

൧. ഹഗ്ഗായി ദെവാലയനിൎമ്മാണത്തിന്നു ജ
നങ്ങളെ ഉത്സാഹിപ്പിച്ചു ശലൊമൊ രാജാവു പണി
യിച്ചതുലയത്തെക്കണ്ട ശ്രേഷ്ഠന്മാരെ ആശ്വസിപ്പിച്ചു ര
ണ്ടാമതിന്നു അത്രഭംഗി ഇല്ലെങ്കിലും മശീഹാവരി
ൻ പ്രവെശനം ഹേതുവായി മഹത്വം ഏറിയതായി

തീരുമെന്നു പറകയും ചെയ്തു. ൨൭. ൩.—൧൦.

൨. ജക്കൎയ്യ ഹസ്സക്കിയെലെ പൊലെ പലദൎശനങ്ങളെ കണ്ടു യശായായെ പൊലെ മെശിഹായിന്റെ കഷ്ടസങ്കടങ്ങളെ പ്രവചിച്ചു വിവരിക്കയും ചെയ്തു. ൯, ൧൨. ൧൩. ൬, ൧൩. ൯, ൧൧. ൧൨, ൧൨—൧൪. ൧൩, ൧൦. ൧൩. ൭.

൩. മലയാക്കി പഴയനിയമത്തിലെ പ്രവാചകരിൽ ഒടുക്കത്തവൻ അവൻ നഹമിയയുടെ കാലത്തിൽ തന്നെ പ്രവചിച്ചു ഇരണ്ടാം ദൈവാലയം നില്ക്കും കാലം തന്നെ മെശിഹാവും അവന്റെ മുമ്പിൽ നടക്കുന്ന അഗ്രഗാമിയും വരുമെന്നു അറിയിച്ചു നൃഷിപ്പിക്കയും ചെയ്തു. ൩, ൧. ൪, ൫. ൬.

## ഏഴാം അദ്ധ്യായം

### പഴയനിയമത്തിലെ പ്രവാചകം നിന്നു കൊണ്ടനാൾ മുതൽ അതിന്റെ പുതുനിയമത്തിൽ നിവൃത്തി വരുവൊളം

[ഏകദെശം ൪൦൦ സംവത്സരം]

൧൪൭. ഈ കാലത്തിന്റെ ഭാവമ

൧. പ്രവാചകനായ മലയാക്കി മുതൽ സ്നാപകനായ യൊഹന്നാനൊളം ഏകദെശം ൪൦൦ വൎഷം പ്രവാചകം ഒന്നും ഉണ്ടായില്ല ജനം എല്ലാം സത്യപ്രവാചകനെ നൊക്കി പാൎക്കയും ചെയ്തു. ശിക്ഷാരക്ഷകളൊരൊന്ന് അനുഭവിച്ചിട്ടു ഇസ്രയെൽ മുതിൎന്ന കഴിഞ്ഞ കാലത്തിൽ ഉണ്ടായ അനുഭവങ്ങളാൽ ഏതു ലാഭം പ്രാപിച്ചു എന്നു കാണിപ്പാൻ ആവശ്യമായിരുന്നു. മൊശയധൎമ്മവും പ്ര

വാചകവാഗ്ദത്തങ്ങളും വഴിയിലെദീപവും കാലിലെ
കൊലുമായി ഇസ്രയെലിന്നു യാത്രെക്കസഹായങ്ങൾ
ആയിരുന്നു. വിഗ്രഹാരാധനയുടെ അതിക്രമങ്ങളെ ത
ടുക്കെണ്ടതിന്നു ഇൗരണ്ടായുധങ്ങൾ മതി നല്ല പൊൎക്ക
ളിച്ചു ജയം കൊണ്ടശെഷം അല്പകാലത്തെക്ക പ്രപഞ്ച
സ്വാതന്ത്ര്യവും അവൎക്ക സാധിച്ചുത്. പ്രവാസകാലം
ഇസ്രയെലിന്നു ശിക്ഷാവിധിയായിരുന്നു എങ്കിലും ജാ
തികൾക്കനുഗ്രഹമായിതീൎന്നു. ഇസ്രയെലിന്റെ വിശ്വാസ
വും ആശയും അറിഞ്ഞു ക്രിസ്തനിൽ സാധിപ്പാനുള്ള രക്ഷാ
മാൎഗ്ഗം കണ്ടു വിശ്വസിക്കെണ്ടതിന്നും അവൎക്ക കഴിവുണ്ടാ
യി. ഇങ്ങിനെ ഇസ്രയെൽ അന്യദെശത്തിൽ പാൎത്തു
ദൈവത്തിന്റെ രക്ഷാനിൎണ്ണയത്തിന്നനുകൂലമായ്വു
ന്നു. ജാതികളിൽ സത്യം അറിയിപ്പാൻ ദൈവനിയൊഗമു
ണ്ടായപ്രകാരം ഇസ്രയെല്യർ അനെകരല്ലെങ്കിലും ധ
ൎമ്മവും പ്രവാചകന്മാരും വായിച്ചു വ്യാഖ്യാനിപ്പാൻ തക്ക
വണ്ണം അവർ എങ്ങും പള്ളികളെ കെട്ടി ജാതികൾക്കും വ
ന്നു കെൾപ്പാൻ അനുവാദം കൊടുക്കയും ചെയ്തു.

൨. ഇസ്രയെലിലും അടിമയാലുണ്ടായ ശിക്ഷാനിഷ്ഫ
ലമായി പൊയില്ല ജാതിധൎമ്മങ്ങളും ബിംബാരാധനയും
അധികരിച്ചു നടത്തുവാൻ മുമ്പെ അവൎക്കുണ്ടായ ആഗ്ര
ഹം അശെഷം അവരിൽനിന്നു നശിച്ചു പൊയി. അതി
ന്നുപകരം ജനത്തിന്ന വൈരഭാവങ്ങളും ആചാരങ്ങളും
ജനിച്ചുണ്ടായത്. ശെഷം ജാതികളൊടു എല്ലാസം
ബന്ധം അരുതും ദൈവജനം എന്ന മാനത്തിൽ ഡംഭി
ച്ചും വ്യാജമായ മശീഹാശകളിൽ ആശ്രയിച്ചും ബന്ധ
നികളെ ശരണമാക്കി ബാധിച്ചും കൊണ്ടു അവി

ശാസ്ത്രികളായി നടന്ന പിതാക്കന്മാരുടെ വാക്യങ്ങളെ
യും സൂത്രങ്ങളെയും മതിച്ചു ൪൦൦ സംവത്സരത്തോ
ളം ഒരുക്കിയ രക്ഷയെ നിരസിച്ചു രക്ഷിതാവിനെ
കൊല്ലേണ്ടതിന്നു പ്രാപ്തന്മാരാക്കിത്തീർക്കയും ചെയ്തു. ഇങ്ങി
നെ യൂദന്മാർ ക്രമത്താലെ അന്ത്യനാശത്തിന്നു യോഗ്യരാ
രാക്കിത്തീർത്തപ്പോൾ ഒഴിക്കപ്പെട്ട ഇസ്രയേല്യർ കണ്ണുകളെ
ഉയർത്തി വാഗ്ദത്തം വിശ്വസിച്ചു നിവൃത്തിയെ അപേക്ഷിച്ചു കൊ
ണ്ടു മനുഷ്യനായി ജനിച്ച ലോകരക്ഷിതാവിൽ ജീവ
സൌഖ്യാദികളെ കണ്ടു കൈക്കൊൾകയും ചെയ്തു.

## ൫൨. മൂന്നാം ലോകരാജ്യത്തിൻ കീഴുള്ള യഹൂദന്മാർ

൧. യവനരാജാവായ മഹാ അലക്ഷന്തർ തൂർപ
ട്ടണം കൈക്കലാക്കുവാൻ ഏഴു മാസത്തോളം തന്റെ
പാളയത്തിൽ താമസിക്കേണ്ടി വന്നു. പട്ടണം പിടി
ച്ചപ്പോൾ വെണ്ടി യഹൂദ, ശമര്യ രാജ്യങ്ങളും സഹായിക്കേണ
മെന്നു കല്പിച്ചു. ശമര്യർ മാത്രം അനുസരിച്ചു പാർസിക
രാജാവോടുള്ള ഇണക്കം ചൊല്ലി യൂദ മഹാപുരോഹിതനായ
യദ്ദുവ കല്പന നിരോധിക്കയും ചെയ്തു. തൂർപട്ടണം കൈക്ക
ലായശേഷം അലക്ഷന്തർ പ്രതിക്രിയ ചെയ്വാൻ യരുശ
ലേമിന്നു പുറപ്പെട്ടു. എന്നാൽ യൂദന്മാർ എല്ലാം ഉപവാസം ക
ഴിച്ചു പ്രാർത്ഥിച്ചു മഹാപുരോഹിതൻ ആചാര്യരോടും
ലേവിയരോടും കൂടെ സ്ഥാനവസ്ത്രം ധരിച്ചു നായകനെ
എതിരേല്ക്കേണ്ടതിന്നു പുറപ്പെട്ടു. അലക്ഷന്തർ അവ
രെ കണ്ടപ്പോൾ കോപം എല്ലാം ശമിച്ചു മുന്നം ഒരുത്താ
ടെ അവൻ മഹാപുരോഹിതനെ സല്കരിച്ചു കൈക്കൊണ്ടു
ഉടനെ അവൻ ദേവാലയപ്പാവിലെ പൊൻപലകയിൽ ദാനി

ഷെഷ്ടിയയരെഹൊവാനാമം വന്ദിച്ചു മക്കദൊന്യയിൽ
വെച്ചു ഇന്ദ്യക്കയറ്റ്രും യരിശ്ലൊമിലെ പുരുഷനെ സ്വപ്ന
ത്തിൽ കണ്ടതാണെന്റെ ദൈവം ദാന്യെല്യ ഖണ്ഡത്തിലെ വാഴ
ന്നവൻ ഒന്നൊട്ടക്കം എന്ന പറഞ്ഞ പ്രകാരം അറിയിക്ക
യും ചെയ്തു. അലക്ഷന്തർ പിന്നെ യരുശലെമിലെക്കു പ്ര
വെശിച്ചു യഹൊവാലയത്തിൽ ബലി കഴിച്ചു അവനെ
ക്കൊട്ടുദാനിയെൽ പറഞ്ഞ പ്രവാചകങ്ങളെ വാക്കിച്ചു
നിവാസികൾക്കു ഒരൊ ഉപകാരങ്ങളെ കാണിക്കയും ചെ
യ്തു.

൨. അലക്ഷന്തർ മരിച്ചശെഷം [ക്രി. മു. ൩൨൩] കന്നാ
ൻ ദെശം ലാവുമെദൊന്റ സ്വാധീനമായി. എന്നാൽ
[ക്രി. മു. ൩൨൦] മിസ്ര്യരാജാവായ പ്തൊലമയൻ അതി
നെ പിടിച്ചു മഹാചാൎച്ചനായ ലാവുമെദൊനെ
ഉപെക്ഷിപ്പാൻ മനസ്സില്ലായ്കകൊണ്ടു പ്തൊലമയൻ ശ
ബ്ബത്ത് നാളിൽ ഒരു വിരൊധം കൂടാതെ യരുശലെമെ
പിടിച്ചു കൈക്കലാക്കുകയും ചെയ്തു. പ്രപഞ്ചമെഹലുക്ക
ളുണ്ടാക്കിട്ടു അവൻ യഹൂദന്മാരെ ഉപദ്രവിക്കാതെ
ഒരുലക്ഷം ആളൊളം പുരുഷാരം മിസ്രയിലെക്ക കൊണ്ടു
പൊയി അലക്ഷന്ത്രിയപട്ടണത്തിൽ പാർപ്പിച്ചു മക്കദൊ
ന്യരെ പൊലെ നടത്തിക്കയും ചെയ്തു. [ക്രി. മു. ൩൧൪]
അന്തിഗൊനൻ കന്നാൻ ദെശം പിടിച്ചു എങ്കിലും [ക്രി.
മു. ൩൦൧] അവൻ ഇപ്സുപൊർക്കളത്തിൽ പട്ടുപൊകയാ
നാൽ അതു പിന്നെയും പ്തൊലമയരുടെ സ്വാധീനത്തി
ൽ വന്നു ൧൦൦ സംവത്സരത്തൊളം നില്ക്കുകയും ചെയ്തു. ആ
കാലത്തിലെല്ലാം യഹൂദന്മാൎക്ക ഒരൊ സുഖഭൊഗങ്ങളു
ണ്ടായി പ്തൊലമയരുടെ വാഴ്ചയിൽ പ്തൊലമെത്രെ അവ

ങ്ങടെ അവസ്ഥ മാറിയ പ്രകാരം തൊന്നുന്നു.

൬. സുറിയ രാജാവായ മഹാ അന്ത്യൊക്ക
ൻ [ക്രി. മു. ൨൦൩] കനാൻ ദെശം സ്വാധീനമാക്കി മാൎഗ്ഗവി
ശെഷങ്ങളിലും മറ്റും യഹൂദന്മാൎക്ക സ്വാതന്ത്ര്യം സ
മ്മതിച്ചു കൊടുക്കയും ചെയ്തു. അവന്റെ പുത്രനും അന
ന്തരവനുമായ സെല്യൂക്കസ് ഫിലൊപാതർ പണത്തി
ന്നു മുട്ടുണ്ടായിട്ടു യരുശലെമിലെ യഹൊവാലയം കൊ
ള്ളയിട്ടു. അവന്റെ അനന്തരവനായ അന്ത്യൊകൻ
എപിഫനൻ രാജ്യത്തിൽ യവനമതാചാരങ്ങളെ
നടപ്പാക്കുവാൻ മഹാക്രൂരനായി യഹൂദന്മാരെ ഹിംസി
ച്ചു [ക്രി. മു. ൧൭൦] യരുശലെം പിടിക്കയും ചെയ്തു. യ
ഹൂദന്മാർ ഇണങ്ങാതെ വിരൊധം കാണിക്കകൊണ്ടു
സങ്കടം പറഞ്ഞുകൂടാതവണ്ണം വധിച്ചു പൊന്നു. സുറി
യർ പട്ടണവും ദെവാലയവും കവൎന്നു പട്ടണമതിലുക
ളെ ഇടിച്ചു കളഞ്ഞു യഹൊവാലയത്തെ ഒളിമ്പിയന
ദെവന്റെ ക്ഷെത്രമാക്കി വിശുദ്ധ എഴുത്തുകളെ ചി
ന്തിച്ചു കീറുകയും ചുടുകയും പിതാക്കന്മാരുടെ മാൎഗ്ഗം ത
ള്ളികളവാൻ തക്കവണ്ണം യഹൂദന്മാരെ പൈശാചി
കക്രൂരതയൊടെ ഉപദ്രവിച്ചു ഭെദ്യം ചെയ്കയും ചെയ്തു.
ദാനിയെൽ ൧൧,൩൧ പ്രവചിച്ച പ്രകാരം വിശുദ്ധസ്ഥ
ലത്തിലെ പാഴാക്കുന്നതിന്റെ അറെപ്പു അങ്ങനെ
നില്ക്കുന്നതു. ഭാവിയിൽ ഉണ്ടാവാനുള്ളതിന്റെ മു
ങ്കുറിയും അതിൽ ശൊഭിക്കുന്നു. മത. ൨൪,൧൫.

൭. മക്കാബ്യർ

ഈ വലിയ ഞെരുക്കകാലത്തിൽ ഒരു ചാൎച്ചനായ മത്താ
ത്ഥ്യനും അഞ്ചു പുത്രന്മാരും വിശ്വാസവീരന്മാരായി ഫെ

ഷുനിറദുരാജ്യത്തിന്ന് ഉദ്ധാരണം വരുത്തുകയും ചെയ്തു.
മത്താത്ഥ്യൻ കാണ്കെ ഒരു യഹൂദൻ വിഗ്രഹത്തിന്നു ബലി
കഴിക്കുമ്പോൾ അവൻ അവനെ കൊന്നു. ഇങ്ങിനെ അന്ത്യ
ഒക്യരോടുള്ള മത്സരം തുടങ്ങിയത്. സമവിശ്വാസമു
ള്ളവരുടെ കൂട്ടം അവനോടു ചേൎന്നു വലിയ പടയൊന്നും
ഇല്ലാതെ നാട്ടിൽ ചിതറിച്ചു പാൎക്കുന്ന സുറിയ പട്ടാളങ്ങ
ൾക്കു കഴിയുന്നെടത്തോളം നാശം വരുത്തി. [ക്രി. മു. ൧൬൭]
മത്താത്ഥ്യൻ മരിച്ചശേഷം മൂത്ത പുത്രനായ യഹൂദാമക്കാ
ബി സിംഹവീൎയ്യത്തോടു കൂടെ സുറിയരെ നാട്ടിൽനിന്നു
ആട്ടി യഹോവാലയം ശുദ്ധീകരിച്ചു സത്യദെവാൎച്ചന
യെ നടത്തുകയും ചെയ്തു. [ക്രി. മു. ൧൬൫] അതിന്റെ ഓ
ൎമ്മക്കായി അവർ ആലയപ്രതിഷ്ഠ എന്നൊരു ഉത്സവം സ്ഥാ
പിച്ചു. സുറിയർ പിന്നെയും ആക്രമിച്ചു വന്നപ്പോൾ മക്കാ
ബി രൊമരുടെ സഹായം അന്വെഷിക്കകൊണ്ടു ദെവ
സഹായമില്ലാതെ തോറ്റു [ക്രി. മു. ൧൬൧] പോൎക്ക
ളത്തിൽ നിന്നു മരിക്കയും ചെയ്തു. അവന്റെ അനുജനാ
യ യൊനഥാൻ [ക്രി. മു. ൧൪൩] ദ്രോഹശത്രുവിൻ കയ്യാ
ൽ അന്തരിച്ചു. അവനിൽ പിന്നെ സ്ഥാനത്തിൽ വന്ന
ശിമൊൻ എന്ന അനുജൻ [ക്രി. മു. ൧൪൨] അക്കാ
ൻ കോട്ടയെ പിടിച്ചു സുറിയരുടെ സമ്മതത്തോടു കൂടെ
സ്വജനത്തിന്നു സ്വാതന്ത്ര്യമുള്ള വാഴ്ചയെ വരുത്തുക
കൊണ്ടു ഇസ്രയെലർ [ക്രി. മു. ൧൪൦] തങ്ങളെക്കൊണ്ടു
മഹാപൌരോഹിത്യവും പ്രഭുത്വവും അവന്റെ കുലത്തി
ൽ സ്ഥാപിക്കയും ചെയ്തു. എന്നാൽ [ക്രി. മു. ൧൩൫] ശി
മൊനും സുറിയരുടെ ക്രൂരതയാൽ മരിച്ചു. അവന്റെ
പുത്രനായ യൊഹൻ ഹിൎക്കാൻ അനന്തരവനായി വാണു,

ഗലീലദെശങ്ങളെയും ഒപ്പിച്ചു ഗതിയിൽ മലമെലുള്ള ദെവാ
ലയം നശിപ്പിച്ചും യെഹൂദ്യരെയും പരാധീനമാക്കിയ
തിന്റെശെഷം ഒഴിച്ചു പാളനത്തൊടു ചെർക്കയും ചെ
യ്തു. അവന്റെ പുത്രനായ തീത്തൻ തുല്യൻ [ക്രി. ആ.
൭൦] രാജ്യനാശം വരുത്തിയ നാൾ മുതൽ മക്കാബ്യരു
ടെ ചരിത്രത്തിൽ സങ്കടമുള്ള പ്രാഹഷിദ്രം അത്രെ
യറിപ്പാനുള്ളു.

## ൭൩. ശാസ്ത്രികൾ, പറീശർ, ചദൂക്യർ

൧. പ്രവാചകം നിന്നുപൊയനാൾ മുതൽ ഇസ്രയേലർ തിരുവെഴുത്തുകളെ എല്ലാം അറിയിന്നും നടപ്പിന്നും കാനൂലാക്കിയ്തു ക്ഷമിക്കയും ചെയ്തു. ആ എഴുത്തുകളെ ശൊധന കഴിച്ചു ജനങ്ങൾക്കു ഉപദെശിപ്പാൻ ശാസ്ത്രികൾ എന്ന പെരുള്ളവർ ഉളവായി കൂടി മാറ്റുവിശെഷങ്ങളൊക്കയും എഴുത്തിൻ പ്രകാരം മാത്രം നടത്തെണ്ടതിന്നു പ്രയാസപ്പെട്ടു. പിന്നെ കാലത്തിൽ ഒരൊ ഉപദെഷ്ടാക്കൾ പറഞ്ഞതു ചെൎത്തു ചാതിദ്ധ്യങ്ങളെ പ്പെരുന്ന കരാറങ്ങൾ അന്നു പാരമ്പൎയ്യൊപദെശങ്ങളെ കൊണ്ടു ജനത്തിന്റെ ഹൃദയിലും വെളിരെകൾക്കും ചെയ്തു. ക്രമത്താലെ ശാസ്ത്രികൾ ഈ പാരമ്പൎയ്യന്യായങ്ങളെ മുന്നിട്ടു ദൈവവചനത്തിൽ ഉത്സാഹം കുറഞ്ഞു പൊയാൽ തങ്ങളെ മാനിക്കയും ചെയ്തു. യരൂശലെമാലയത്തിൽ നിന്നു ദൂരത്തിൽ പാൎക്കുന്നവർ ഒരൊ ദിക്കിലും പള്ളികളെ കെട്ടി ശബ്ബത്തനാളുകളിലും ഉത്സവസമയങ്ങളിലും സഭകളെ കൂട്ടി ദെവവചനം വായിച്ചു വ്യാഖ്യാനിക്കയും പ്രാൎത്ഥിക്കയും ചെയ്തു. യഹൊവാലയത്തിന്നു അതിനാൽ കുറവു ഒന്നും ഉണ്ടാകില്ല. കാരണം

ബലികൾക്കാദികൾക്കു അതുമുമ്പെപൊലെ മൂലസ്ഥാനം തന്നെ.

൨. പാരമ്പൎയ്യൊപദെശങ്ങളെ പ്രത്യെകം മാനിച്ചു നടത്തുന്ന പക്ഷത്തിന്നു പറിശർ എന്നപെർ. അവരുടെ ഉള്ളത്തിലെ കൊണ്ടു നല്ല നിശ്ചയമില്ല പെരുടെ അൎത്ഥം വെർപിരിഞ്ഞവർ, ഭക്തർ എന്നത്രെ. മക്കാബ്യ പ്രഭുക്കളിൽ പ്രപഞ്ചഭാവം വൎദ്ധിക്കുമളവിൽ ഈ പറിശർ നല്ല ഉള്ളായിട്ടു ജനത്തിന്മെൽ അധികാരം നടത്തി സുനെദ്രിയത്തിലും തങ്ങളുടെ ശബ്ദം ഉയൎത്തി മൊശധൎമ്മത്തിന്നും പാരമ്പൎയ്യന്യായങ്ങൾക്കും വിരൊധമായതെല്ലാം ചെറുത്തുനിന്നു എങ്കിലും ക്രിസ്തന്റെ കാലത്തിൽ അവർ മിക്കവാറും ബാഹ്യനീതികളെ ആശ്രയിച്ചു വെഷധാരികളായി നടന്നു. അവൎക്കു വൈരികളായവർ ഒരു പക്ഷക്കാർ അക്കാലത്തിൽ ഉണ്ടായത്. ചദൊക് എന്നൊരു ശാസ്ത്രിയുടെ ശിഷ്യരാകകൊണ്ടു ചദൂക്യർ എന്നപെർ ധരിച്ചു പാരമ്പൎയ്യന്യായങ്ങളെയും ദൂതന്മാരെ കൊണ്ടുള്ള ഉപദെശങ്ങളെയും തള്ളി ആത്മാക്കളുടെ നിത്യജീവനും ദെഹത്തിൻ പുനരുത്ഥാനവും നിത്യത്തൊളം നടക്കുന്ന പ്രതികാരവും ഇല്ലെന്നു പറഞ്ഞുകൊണ്ടു ലഘുബുദ്ധികളായി നടക്കയും ചെയ്തു.

൫൭. ഹെരൊദ്യർ

൩. അകത്തെക്ക അന്യായം പിരിച്ചുതൽ, കുലമുതലായ ദൊഷങ്ങളെ ഉൾപ്രകാരം അപ്രകാരം തന്നെ പുറത്തെക്ക വഞ്ചനയും ഗ്രഹച്ഛിദ്രങ്ങളും മക്കാബ്യരുടെ വാഴ്ചെക്കു നാശം വരുത്തുവാൻ ശ്രമിച്ചുകൊണ്ടു

ന്നു. അരിസ്തൊബൂലൻറെ പൌത്രന്മാരായ ഹെൎക്കാ
നും അരിസ്തൊബൂലനും വാഴ്ച നിമിത്തം തങ്ങളിൽ ഇ
ടഞ്ഞു ദമസ്ക്ക പട്ടണത്തിൽ പാൎത്തുവന്ന രൊമപട
നായകനായ പൊമ്പെയുടെ അടുക്കൽ ചെന്നു
ഇണക്കം വരുത്തെണമെന്ന അപെക്ഷിക്കയും ചെ
യ്തു. അരിസ്തൊബൂലൻ രൊമരെ എതിരിട്ടു നില്ക്കകൊണ്ടു
പൊമ്പെയുസ് ഒരു ശബ്ബത്തനാളിൽ യരുശലെമെ പി
ടിച്ചു മതിലുകളെ ഇടിച്ചു ദെവാലയത്തിലെക്ക ചെന്നു
ഹെൎക്കാനെ മഹാചാൎയ്യനും പ്രഭുവുമാക്കി അരിസ്തൊബൂ
ലനെ പിടിച്ചു തടവുകാരനാക്കി രൊമയിലെക്ക കൊ
ണ്ടുപൊകയും ചെയ്തു. ബലഹീനമാനസനായ ഹെൎക്ക
ൻറെ രാജ്യാധികാരമെല്ലാം അന്തിപതർ എന്നൊരു
എദൊമ്യൻറെ അധികാരത്തിൽ കല്പിച്ചു ഇവനെ
യൂല്യൻ കൈസർ യഹൂദനാട്ടുവാഴിയാക്കി ഹെൎക്കാ
നു മഹാപുരൊഹിതസ്ഥാനമത്രെ സമ്മതിച്ചുകൊ
ടുത്തു. ഹെൎക്കാൻറെ സംബന്ധിയായ അന്തിഗൊനൻ
പാൎത്ഥരുടെ സഹായത്താൽ യരുശലെമെ പിടിച്ചു
മഹാപുരൊഹിതനെ സ്ഥാനത്തിന്നു കൊള്ളരു
താത്തവനാക്കുവാൻ അവൻറെ ചെവികളെ അറു
ത്തുകളഞ്ഞു അതിന്മുമ്പെ തന്നെ ഒരുവൻ അന്തിപ
തരെ വിഷം കൊടുത്തു കൊന്നു. എന്നാൽ അവൻറെ
പുത്രനായ ഹെരൊദാ രൊമയിലെക്കൊടി [ക്രി. മു. ൪൦]
അവിടത്തെ തലവന്മാർ അവനെ യഹൂദരാജാവാ
ക്കി. എങ്കിലും രണ്ടു സംവത്സരം കഴിഞ്ഞശെഷമത്രെ
യരുശലെമെ പിടിച്ചു വാഴ്ച തുടങ്ങുവാൻ സംഗതി വന്നതു.
പറഞ്ഞുകൂടാത്ത ക്രൂരനാകയാൽ മാത്രം അവൻ രാജ്യൊ

ധാക്കിനിന്ന ഹൎക്കാന്റെ പൌത്രിയായ മറിയമ്നയെ
വിവാഹം ചെയ്തു. എങ്കിലും മക്കാബ്യവംശം അശെ
ഷം നശിപ്പിച്ചു ദെവാലയം അലങ്കരിച്ചും ക്ഷാമ
കാലത്തിൽ സങ്കടങ്ങളെ തീൎപ്പാൻ വളരെ പ്രയത്നം ക
ഴിച്ചും കൊണ്ടു ജനരഞ്ജനയെ സമ്പാദിപ്പാൻ നൊക്കി
അവന്റെ അവസാനനാളുകളിൽ ലൊകരക്ഷിതാ
വായവൻ ജനിച്ചു എന്നു വൎത്തമാനം കെട്ടിട്ടു അവൻ ത
ന്റെ അനെക ദൊഷങ്ങളൊടു ബെത്ലഹെമ്യശിശു
വധത്തെ ചെയ്തു അല്പകാലം കഴിഞ്ഞാറെ ദെഹമെ
ല്ലാം കൃമിച്ചു പൊയിട്ടു അവൻ ചത്തുപൊയി.

൨. അവന്റെ പുത്രന്മാരിൽ അൎഹലാവു എന്നവെ
നുള്ളവൻ യഹൂദ ശമൎയ്യ, ഇദുമ്യ നാടുകളെയും ഹെ
രൊദ അന്തിപ്പാ ഗലീല, പരയ്യ ദെശങ്ങളെയും ഫിലി
പ്പൻ രാജ്യത്തിന്റെ വടക്കിഴക്കെ അംശങ്ങളെയും
അവകാശമാക്കി പ്രാപിച്ചു വാഴുകയും ചെയ്തു. അൎഹ
ലാവു അഗുസ്തന്റെ കാലടികളിൽ നടന്നു പത്തുവൎഷത്തൊ
ളം വാണശെഷം പ്രജകൾ അവന്റെ മെൽ വളരെ
സങ്കടം രൊമയിൽ ബൊധിപ്പിക്ക കൊണ്ടു ഔഗുസ്ത
ൻ കൈസർ അവനെ സ്ഥാനഭ്രഷ്ടനാക്കി നാടുകട
ത്തി ദെശം സുറിയ പ്രവിശ്യയൊടു ചെൎത്തു നാടുവാഴി
കളെ കൊണ്ടു നെരും ന്യായവും നടത്തി രക്ഷിക്കയും
ചെയ്തു. ആ നാടുവാഴികളിൽ അഞ്ചാമൻ പിലാതൻ
തന്നെ. മൂന്നാം സഹൊദരന്മാരിൽ ഉത്തമനായ ഫിലി
പ്പൻ [ക്രി. അ. ൩൪] സന്തതി ഇല്ലാതെ മരിച്ചതുകൊ
ണ്ടു തിബെൎയ്യൻ കൈസർ അവന്റെ ദെശവും സു
റിയയൊടു ചെൎത്തു. കലപാതകനും വ്യഭിചാരിയുമായ

ഹെരൊദാ അന്തിപ്പാ [ക്രി. അ. ൩൯.] കലിഗുലകൈസരുടെ കല്പനയാൽ ഗൌലിയെ പ്രാപിച്ചു സ്ഥാനഭ്രംശവും നാടുകടത്തലും അനുഭവിക്കേണ്ടിവന്നു.

൩. ഹെരൊദ്യകുലത്തിൽ മറെറാരു ശാഖ ശെഷിച്ചിരുന്നു. അതിന്റെ തലവൻ മഹാഹെരൊദാവിൻ പൌത്രനായ ഒന്നാം ഹെരൊദാ അഗ്രിപ്പാ തന്നെ. അവൻ രൊമക്കിൽ പാൎത്തു കലിഗുലകൈസരുടെ ചങ്ങാതിയാകകൊണ്ടു [ക്രി. അ. ൩൭] മുതൽ ഫിലിപ്പന്നു അധീനമായ ദേശവും രാജനാമവും പ്രാപിച്ചു. ഹെരൊദാ അന്തിപ്പാ സ്ഥാനഭ്രഷ്ടനായ ശെഷം അവന്റെ വാഴ്ചയും അഗ്രിപ്പയുടെ സ്വാധീനത്തിൽ വന്നു. കലിഗുല മരിച്ച ശെഷം അഗ്രിപ്പാ ക്ലൌദ്യൻ കൈസരെ വളരെ സന്തൊഷിപ്പിക്കകൊണ്ടു മുമ്പെ അൎഹലാവിന്നു കീഴടങ്ങിയ അംശങ്ങളും കിട്ടുകയാൽ [ക്രി. അ. ൪൧.] കനാൻ ദേശം മുഴുവനും കൈക്കലാക്കി ഭരിപ്പാൻ സംഗതിവന്നു. ജനരഞ്ജനയെ ഉന്നമെന്നു വെച്ചു അവൻ ക്രിസ്ത്യാനരെ ഉപദ്രവിച്ചു യാക്കൊബ് അപൊസ്തലനെ കൊല്ലിച്ചു പേത്രനെയും പിടിച്ചു കൊല്ലിപ്പാൻ ഭാവിച്ചു. അപ. പ്രവൃ. ൧൨, ൨൦. തൂർപ്രജകൾ അവനെ ദെവനെ പൊലെ നമസ്കരിപ്പാൻ സമ്മതിച്ചതകൊണ്ടു അവൻ ഘൊരസങ്കടമുള്ള ദീനം പിടിച്ചു മരിക്കയും ചെയ്തു. [ക്രി. അ. ൪൪.] അവന്റെ പുത്രനായ രണ്ടാം അഗ്രിപ്പെക്കു പതിനെഴു വയസ്സു മാത്രം ആകകൊണ്ടു ക്ലൌദ്യൻ കൈസർ കനാൻ രാജ്യം പിന്നെയും സുറിയനാടാക്കി ചെൎത്തു [ക്രി. അ. ൫൦] അവന്നു ചെറിയൊരു അംശവും രാജനാമവും കൊടുത്തു. ഇവൻ രൊമ്യപക്ഷമാകെ തന്നെ

കപെത്രൎത്ത് അയൊസ്സലൻ പ്രതിവാദം ചൊല്ലിയത്രെ. അ
ഫ. ക്രു. ൬൪, യഹൂദരാജ്യം നശിച്ചു പൊകയൊൾ അ
ശ്ലീഹായുടെ വാക്കുദൊഷം ഒന്നും പെറിതില്ല എന്നു സം
ശയം വാങ്ങുന്നെപ്പൊൾ അവൻ ത്രായാൻ ഒക്കവെ ഉതകട
കാലത്തിൽ മഹാത്മ്യവാനായിരുന്നു എന്നും പിടിച്ചു മതിക്കയും
ചെയ്തു.

## ൭൬൩. രൊമനാട്ടുവാഴികളും യരുശലെം പട്ടണത്തിന്റെ നാശവും

൬൩. ഒന്നാം ഹെരൊദാ അഗ്രിപ്പാ മരിച്ചതിന്റെ ശെ
ഷം [ക്രി. അ. ൪൪] പിന്നെയും രൊമനാട്ടുവാഴികൾ കൈ
സരുകളിൽ നിന്നു രാജ്യം ഭരിച്ചു. അവരിൽ നാലാമവ
നായ ഫെലിക്സ് എന്നവൻ അത്യാഗ്രഹിയും ക്രൂ
രനുമായിരുന്നു. അവന്റെ ശെഷം [ഏകദെശം ക്രി.
അ. ൬൦] ഫെസ്തുസും അവനിൽ പിന്നെ അല്ബീനും
ഒടുക്കം ഗെസ്സ്യൻ ഫ്ലൊരുസും സ്ഥാനത്തിൽ വന്നു.
ഇവർ എല്ലാവരും ഒരു പൊലെ അട്ടകൾ കണക്കനെ രാജ്യ
ത്തിന്റെ സാരം കുടിച്ചു അതിക്രമം ചെയ്തും വൎദ്ധിപ്പിക്ക
യും ചെയ്തു. കൈസര്യയിൽ വെച്ചു യവനരും യഹൂദരും
കൂടക്കൂട ഉണ്ടായ കലഹം നിമിത്തം നെരൊ കൈസർ [ക്രി. അ. ൬൬]
കിഴടക്കി രൊമപൌരത്വം യഹൂദന്മാൎക്കു നഷ്ടമാക്കു
കെണമെന്നു കല്പിച്ചപ്പൊൾ ദൊഷികളിൽ നിന്നു യഹൂ
ദന്മാൎക്ക ഒരൊ നിന്ദകളും ഗെസ്സ്യൻ നാട്ടുവാഴിയാൽ
പിരിയധനനഷ്ടവും ഉണ്ടാകകൊണ്ടു രൊമൎക്കു വിരൊ
ധമായ മത്സരം കഠിനമാകി ആരംഭിച്ചു. രണ്ടാം അ
ഗ്രിപ്പാ ജനത്തിന്റെ കൊപം ശമിപ്പിപ്പാൻ യരുശലെ
മിലെക്ക വന്നു എങ്കിലും അവന്റെ പ്രയത്നം എല്ലാം

നിഷ്ഫലമായിപൊയി.

൬൬. സുറിയയിലെ ഇഗ്രാജ്ഞാവായ കെസ്ത്യൻഗ
ല്ലൻ കലഹം ക്ഷണത്തിൽ അമൎക്കുവാൻ ഭാവിച്ചു സെ
നകളൊടുകൂടെ യരുശലെമൊളം വന്നു നിഷ്ഫലമായി
തൊല്ക്കയും ചെയ്തു. പിന്നെ നെരൊ വെസ്പസ്യാൻ എ
ന്നൊരു പടനായകനെ അയച്ചു. ആയവൻ രാജ്യം
മിക്കവാറും സ്വാധീനമാക്കിയശെഷം യരുശലെം പ
ട്ടണത്തെ വളഞ്ഞുപിടിപ്പാൻ ഭാവിച്ചാറെ സെനക
ളുടെ അനുകൂല്യത്താൽ കൈസരായുയൎന്നു മകനായ
തീതനെ പടനായകനാക്കി രൊമയിലെക്കു മടങ്ങി
പൊകയും ചെയ്തു. തീതൻ യരുശലെമെ വളഞ്ഞപ്പൊൾ
പെസഹപെരുനാളാകകൊണ്ടു അനെകജനങ്ങൾ
പട്ടണത്തിൽ വന്നു പാൎത്തിരുന്നു. നിവാസികൾ തമ്മിൽ
കലഹിച്ചുകൊന്നും ക്ഷാമവും രൊഗവും ഉണ്ടായിട്ടും എ
റിയവരുകൾ മരിച്ചും സങ്കടങ്ങൾ അത്യന്തം വൎദ്ധിച്ചും
പൊയതിനാൽ ലക്ഷത്തിൽ അധികം ശവങ്ങളെ
അവർ മതിലിൽനിന്നു പുറത്തെക്കെ ചാടി. രൊമരുടെ
കൈക്കൽ വന്ന യെഹൂദന്മാൎക്കെല്ലാവൎക്കും ക്രൂശമരണം ഉ
ണ്ടായി. തീതൻ പട്ടണത്തിന്റെ മതിലുകളെ ഇടിച്ചു
കളഞ്ഞശെഷം നിവാസികളിൽ ചിലർ ദെവാലയത്തി
ലും ചിലർ കൊട്ടയിലും ചെന്നു ചെറുത്തുനില്ക്കയും ചെയ്തു.
ദെവാലയത്തെ രക്ഷിപ്പാൻ തീതന്നു മനസ്സായിരു
ന്നു തക്ക കല്പനകളെ അവൻ കൊടുത്തു എങ്കിലും
ഒരു പട്ടാളക്കാരൻ അഗ്നിതീ കൊടുക്കകൊണ്ടു അതു
വെന്തുപൊയി. കൎത്താവു പ്രവചിച്ച പ്രകാരം മത്ത.
൨൪, ൨. ഒരു കല്ലു മറ്റൊരു കല്ലിന്മെൽ ശെഷിച്ചതുമില്ല.

[ക്രി. അ. ൭൦.] അല്പകാലം കഴിഞ്ഞിട്ടു കോട്ടയും രോ
മരുടെ കൈക്കൽ വന്നു. പിന്നെ അവർ പട്ടണം മുഴു
വനും നിലത്തോടു സമമാക്കി. ആ യുദ്ധത്തിൽ ൧൧ ലക്ഷ
ത്തിൽ അധികം യഹൂദന്മാർ നശിച്ചു. ഏകദേശം ഒരു
ലക്ഷത്തോളം അടിമകളായി വിറ്റുപോയി. ജയ
ഘോഷത്തോടു കൂടി തീതൻ രോമയിലെക്കു പ്രവെ
ശിച്ചു കയറുമ്പോൾ ദേവാലയത്തിൽ നിന്നു എടുത്തു
കൊണ്ടുപോയ കാഴ്ച അപ്പങ്ങളുടെ മേശയും നിലവി
ളക്കും ധൂപച്ചുരുളും ആയതിന്റെ അടയാളങ്ങളായി
ചില യഹൂദപ്രഭുക്കളോടു കൂടെ മുന്നടക്കൊണ്ടുവന്നു.

## ൭൩. ഇസ്രയെലിന്റെ ഇപ്പോഴത്തെ അവസ്ഥയും ഭാവിയും

൧. അന്നുമുതൽ ഇസ്രയെൽ വംശത്തിന്റെ സ
ത്യത്തിന്നു സാക്ഷിയാകി ഒരു ഭൂതം പോലെ ലോകച
രിത്രത്തിൽ കൂടി നടന്നു പ്രവാചകർ പറഞ്ഞ അവസ്ഥ
യെ ഹോശ. ൩,൪. അനുഭവിച്ചു കൊണ്ടിരിക്കുന്നു.
ജാതികളുടെ പുച്ഛമായി എന്നവർ പുറത്താക്കി എ
ങ്കിലും സ്വന്ത യഹൂദഭാവവും ഉപേക്ഷിച്ചു യഹോവാ
ലയവും ബലികളും പുരോഹിതരും ദൈവവാഴ്ച ഇവ
കകൾ കൂടാതെ യഹൂദർ എത്രെ. അവർ ദൈവത്തി
ന്നാക്കി എരിച്ചിൽ ഉണ്ടു അറിവിൻ പ്രകാരമല്ലതാനും.
രോമ. ൧൦,൨. ധൎമ്മവും പ്രവാചകരും അവരുടെ കയ്യി
ലുണ്ടെങ്കിലും അവരുടെ ഗുരുജനങ്ങൾ കുരുടൎക്കു വ
ഴി കാട്ടുന്ന കുരുടരാകകൊണ്ടു മത്ത. ൧൫,൧൪. ഇ
ന്നുവരെ മോശയുടെ മൂടി അവർ വായിക്കയെന്നാ
ലും അവരുടെ ഹൃദയത്തിന്മേൽ കിടക്കുന്നു. ൨ കൊരി൩

ഹെന. — ഹെന്നു. അബ്രഹാമിന്റെ സന്തതിം എന്ന
പെർ അവർ എടുക്കുന്നു അബ്രഹാമിന്റെ വിശ്വാ
സം കാണിക്കുന്നില്ലതാനും. ഗലാ. ൩, ൭. പിതാക്കന്മാ
രുടെ ദൈവത്തെ ഉപാസിക്കുന്നു എന്നൊരു വിചാ
രം അവൎക്കുണ്ടു. എന്നാൽ നമ്മുടെ നീതിയായ യഹോ
വയെ അവർ തള്ളികളഞ്ഞു. ഈ ജനം ഇപ്പോൾ
൧൮൦൦ റിൽ അധികം സംവത്സരത്തോളം ഭൂമി
യിൽ എങ്ങും ചിതറിപാൎത്തു ഒരൊ ഉപദ്രവങ്ങളെ
യും സങ്കടങ്ങളെയും അനുഭവിച്ചുവരുന്നു എങ്കിലും
ഒരു ഭേദം കൂടാതെ പുരാണജാതിയും മാൎഗ്ഗവും ആ
ശകളും കാത്തുകൊണ്ടപ്രകാരം ഓൎത്താൽ ഈ കാൎയ്യ
ത്തിൽ ദൈവവിരലുണ്ടെന്നും ഈ ജനത്തിന്റെ ഭാവിവൃ
ത്താന്തം അലങ്കാരമുള്ളതാകുമെന്നും വിചാരി
പ്പാൻ സംഗതിയുണ്ടു.

൨. ഇസ്രയെലരുടെ ഇപ്പോഴത്തെ അവസ്ഥയെ
പ്രവചിച്ചശേഷം ഹോശ. ൩, ൫. പറയുന്നിതു: പി
ന്നത്തേതിൽ ഇസ്രയെൽ പുത്രന്മാർ തിരിച്ചു തങ്ങ
ളുടെ ദൈവമായ യഹോവയെയും തങ്ങളുടെ രാജാ
വായ ദാവിദിനെയും അന്വെഷിക്കും യഹോവയെ
യും അവന്റെ നന്മയെയും ഒടുക്കത്തെ ദിവസങ്ങളി
ൽ ഭയപ്പെട്ടുകയും ചെയ്യും. പിന്നെ പൌൽ അപൊ
സ്തലൻ രോമ. ൧൧, ൨൫. ൨൬. ഇസ്രയെലെകൊ
ണ്ടു എഴുതിയതാവിതു: നിങ്ങൾ ഈ മൎമ്മം ബോധിക്കാ
തിരിക്കരുതെന്നു ആഗ്രഹിക്കുന്നു. തടിപ്പു ഇസ്രയെ
ലിന്നു ഒരു ദേശം സംഭവിച്ചതു ജാതികളുടെ നിറ
വു പ്രവെശിപ്പോളമത്രെ. ഇപ്രകാരം ഇസ്രയെൽ എ

ല്പാംരക്ഷപ്പെട്ടുകയുംചെയ്യും. ഇസ്രായെൽജാതി
യായിട്ടുരക്ഷയെനിരസിച്ചതുപൊലെജാതിയായി
ട്ടുജാതികളുടെനിറവുപ്രവെശിച്ചശെഷംഅതിനെ
അംഗീകരിക്കയുംചെയ്യും. ഇങ്ങിനെമുമ്പരായചില
രുംപിമ്പരുംപിമ്പരായവർമുമ്പരുംആകുംഎന്നി
വചനത്തിന്നുനിവൃത്തിവരും. മത്ത. ൨൰, ൧൬. അന്നു
അവന്റെരക്തംഞങ്ങളുടെമെലുംഞങ്ങൾമക്കളു
ടെമെലുംവരിക. മത്ത. ൨൭, ൨൫. ഈവചനത്തിൽഅ
ടങ്ങിയിരിക്കുന്നശാപംനീങ്ങിഅതിലുള്ളഅനുഗ്രഹം
അവൎക്കനുഭവമായിവരും. അന്നുഅവർപ്രവാ
ചകവചനപ്രകാരം ഹൊ. ൩, ൫. കൎത്തവിങ്ക
ലെക്കനൊക്കും. ദൈവത്തിന്നുംദാവിദിന്നുംപുത്ര
നായവനെഅറികയുംപിതാവായദൈവത്തിൻതെ
ജസ്സിനായിസ്വീകരിക്കയുംചെയ്യും.



# രണ്ടാം പകുപ്പു

## രക്ഷാനിവൃത്തിയും അംഗീകരണവും സമാപ്തിയും

## ഒന്നാം അദ്ധ്യായം

### യെശുവിലെ രക്ഷാപ്രത്യക്ഷത

#### ൧ അ. കാലസമ്പൂൎണ്ണത

ൾ. ഗലാ. ൪, ൪. ൫. യഹൂദൎക്കും ജാതികൾക്കും ദൈവം നിവൃത്തിപ്പാൻ ഒപ്പിച്ചതു നിവൃത്തിയായി. നാലായിരം സംവത്സരത്തിന്നകം അനുഭവിച്ച വിശെഷങ്ങളെ കൊണ്ടു സ്വന്തബുദ്ധി ശക്തികളാൽ രക്ഷയെ സമ്പാദിപ്പാൻ പാടില്ല എന്നൊരു നിശ്ചയം യഹൂദന്മാൎക്കു മോശധൎമ്മാനുഷ്ഠിയിൽ നിന്നും ജാതികൾക്കു പ്രപഞ്ചവിദ്യാവിശെഷങ്ങളിൽ നിന്നും വെണ്ടുവൊളം ഉണ്ടായതു. ഇസ്രയെലിന്നു സീനായി മലമുകളിൽ നിന്നു ലഭിച്ച ധൎമ്മം അനുഗ്രഹസംബന്ധമാതെങ്കിലും മാനുഷദുസ്സ്വഭാവങ്ങൾ ഹെതുവായിട്ടു നത്തിന്നതിനൊടു ചെൎന്ന ശാപം മാത്രം അനുഭവമായതു. ഇങ്ങനെ മോശധൎമ്മം പാപത്തിന്റെ അറിവുണ്ടാക്കുകയും സത്യ ഇസ്രയെലരെ ക്രിസ്തങ്കലെക്കു നടത്തുന്ന ഗുരുവായി ഭവിക്കയും ചെയ്തു. ജാതികളൊ ദിവ്യധൎമ്മം ഇല്ലാത്തവരെങ്കിലും ധൎമ്മത്തിൻ ക്രിയതങ്ങളുടെ ഹൃദയങ്ങളിൽ എഴുതിക്കിടക്കുന്ന പ്രകാരം കാട്ടി. അവരുടെ മനൊബൊധവും സാക്ഷ്യം

കൊടുക്കയും വിചാരങ്ങൾ തമ്മിൽ കലഹം ചുമത്തുകയും
പ്രതിവാദം ചൊല്കയും ചെയ്തു. രൊമ. ൨, ൧൫. ഈവക
ളും ചതിമൊഹങ്ങളാൽ പലപ്രകാരം കെട്ടുവന്നു എ
ഫെ. ൪, ൧൯. എങ്കിലും തങ്ങളുടെ പൊരായ്മയെ കാണി
ച്ചുകൊടുപ്പാൻ മതിയാകുന്നു. പ്രവാചകവരങ്ങളെക്കൊ
ണ്ടു ഇസ്രയെലരുടെ ഏകസാരമുള്ള യഹൊവ
ച്ചുന വരുവാനുള്ളതിന്റെ നിഴലും മുങ്കുറിയുമത്രെ
ആകുന്നു എന്നു കാണാം. ജാതികളുടെ നാനാവിദ്യാ
കൌശലങ്ങൾ മനുഷ്യാത്മാവിന്നു തൃപ്തിവരുത്തു
വാൻ കഴിയാതെ ഒടുവിൽ അവർ എങ്ങിനെയാ
എവിടെയൊ ആത്മസന്തുഷ്ടിയെ സമ്പാദിക്കെണമെ
ന്നു വിചാരിച്ചു നാനാപ്രകാരമുള്ള നിസ്സാരമൎയ്യാദ
കളെ ആചരിക്കകിൽ അലസ്യപ്പെട്ടു പൊയി.

൨. എന്നിട്ടും യഹൂദന്മാരും ജാതികളും ലൊക
രക്ഷയെ വഹിപ്പാൻ തക്കം ലങ്ങളെയും പുറ
പ്പെടിച്ചു ഇരുവകക്കാരുടെ മതങ്ങൾക്കു സമാപ്തിവരുത്തി
യത്. സത്യദൈവം ഏകനും വിശുദ്ധനും നീതിമാ
നും ദയാലുവും ലൊകങ്ങളെ സൃഷ്ടിച്ചവനും വഹി
ക്കുന്നവനും സൃഷ്ടിയിൽനിന്നു അത്യന്തം വെൎപ്പെട്ടവ
നെങ്കിലും അതിൽ എങ്ങും സൎവ്വശക്തനായി വ്യാപ
രിക്കുന്നവനും ആകുന്നു എന്നുള്ളതു ഇസ്രയെലരു
ടെയുള്ളം തെളിവാക്കി കാണിച്ചു. ൩. വക്കണ്ടായവാ
ഗ്ദത്തങ്ങളൊ മനുഷ്യർ രക്ഷയെ നിശ്ചയിച്ചു ദി
വ്യ ആലോചനയും ആ രക്ഷ ഉണ്ടാവാനുള്ള ക്രമ
വും അതു നടപ്പാനുള്ള സമയവും ദെശവും തെളി
യിച്ചു. ഇസ്രയെലരുടെ യഹൊവാസെവ രക്ഷയെ

ക്കൾ കൊടുത്തു കാണിക്കുകകാട്ടി. ഇസ്രയെലരുടെ
ചരിത്രം വാഗ്ദത്തം ചെയ്ത ദാവിദ്പുത്രൻ മനുഷ്യനാ
യിജനിക്കുമ്പോൾ അവസാനിച്ചു പോയി. അന്നുമു
തൽ ദാവിദിന്റെ പ്രപഞ്ചരാജ്യം സ്വൎഗ്ഗരാജ്യ
മായിതീരുകയും ചെയ്തു. ജാതികളുടെ കാൎയ്യവും
മുഴുവനും നിഷ്ഫലമായി പൊയപ്രകാരം പറഞ്ഞു
കൂടാ. അവരിൽ നിന്നുളവായ്വന്ന നാനാവിദ്യാവി
ശേഷങ്ങളും കൌശലപണികളും യഹൂദന്മാരി
ൽ നിന്നുവന്ന രക്ഷയെ എങ്ങും കൊള്ളാൻ തക്ക പാ
ത്രങ്ങളായിതീൎന്നു എന്നു ലോകസമ്മതം.

൩. അതുകൂടാതെ അന്നു സൎവ്വലോകം ഒരു ചെ
ങ്കോലിൻ കീഴിൽ ആയി എല്ലാടവും നടപ്പായഭാ
ഷ ഒന്നത്രെ. സാധാരണസമ്പത്തുണ്ടായിട്ടും ഉ
ദയവും വൎദ്ധിച്ചുവന്ന വ്യാപാരം കൊണ്ടു വെവ്വെറെ
ജാതികൾക്ക തമ്മിൽ ചെൎച്ചയും പുരുഷാൎത്ഥത്തിന്റെ പ്ര
കടനവും തടവെന്നിയെ നടപ്പാൻ ഒരു വഴിയുമുണ്ടാ
യി. ഇസ്രയെൽ പിതാക്കന്മാൎക്കുണ്ടായ വാഗ്ദത്തങ്ങ
ളുടെ നിവൃത്തിക്കായി നൊക്കി പാൎത്തു പൊലെ ജാ
തികളിലും യഹൂദയിൽ നിന്നുവരുവാനുള്ളൊരു
ചക്രവൎത്തിയും അവനെ കൊണ്ടുണ്ടാവാനുള്ളൊരു
സൌഖ്യാവസ്ഥയും ഒരൊരാശയും ഊഹവും നി
ളെ പരന്നു പല നാട്ടുകൾ യഹൂദമതം വിശ്വസിച്ചു
അംഗീകരിക്കയും ചെയ്തു. ഇങ്ങനെ എല്ലാ സങ്കട
ങ്ങളെയും ദീനങ്ങളെയും ചികിത്സിപ്പാൻ പ്രാ
പ്തനായ വൈദ്യൻ എല്ലാടവും വഴിനികന്നു നിവൃ
ത്തികാലം വന്നിരുന്നത്.

൭൬൩. രക്ഷാപൊരുൾ

൧. അതുരണ്ടുവിധം ഒന്നാം ആദാമിന്റെ പാപ
ത്തൊടു കൂടെ ലൊകത്തിൽ വന്ന ദൊഷവും ദൈവശത്രു
ത്വവും നീങ്ങിപ്പൊകയും ആദാമിൻ പിഴയാൽ സാദ്ധ്യം
വരാത്ത നന്മകൾക്ക ഉള്ളവരാക്കി വരികയും വെണ്ടുന്നു.
അതുകൊണ്ടു രക്ഷിതാവിന്റെ പ്രധാനവും വെലയും
രണ്ടാം ആദാമൊടൊക്കും. രൊമ. ൫. ൧൨-൨൧.
൧ കൊരി. ൧൫. ൨൧. ൪൫ - ൪൯. പാപമരണ
ങ്ങളിലെക്ക നടത്തിയ ദുഷ്പ്രയത്നയെ സമാപിച്ചു തന്നി
നാൽ ദുഷിച്ചു പൊയതൊക്കയും നന്നാക്കുകയും നി
ത്യവിശുദ്ധിയിലെക്കും തെജസ്സിലെക്കും നടത്തി
യ ദൈവഹിതപ്രകാരമുള്ള വളൎച്ചയെ വീണ്ടും തുട
ങ്ങി അതിന്റെ പൂൎണ്ണനിവൃത്തിയൊളം സാധിപ്പിക്ക
യും ചെയ്യെണ്ടിയതു. ഇതെല്ലാം നിവൃത്തിപ്പാൻ ലൊ
കരക്ഷിതാവു മനുഷ്യരുടെ പ്രധാനപതിയാകി
ട്ടു നമ്മുടെ പാപങ്ങൾക്കു തക്ക ശിക്ഷയെ തന്റെമെൽ ആ
ക്കി ബലിമരണം കൊണ്ടു നീക്കി പ്രായശ്ചിത്തം
വരുത്തുകയും അവന്റെ മരണത്തിന്നും ജീവന്നും ഒ
ഹരിയുള്ളവരാക്കി തീൎന്നിട്ടു നമ്മെ തലയും എഫെ. ൧
൨൨. ൫, ൨൩. നായകനുമാകി മത്ത. ൨൮. എബ്രാ. ൨
൧൦. തനിക്കുള്ള തെജസ്സിലെക്കനടത്തുവാൻ എഫെ.
൨. ൫. ൬. തക്കവണ്ണം സൎവ്വത്തിലും നമുക്കു സദൃശനാ
കിട്ടു പരീക്ഷിക്കപ്പെട്ടവൻ എങ്കിലും എബ്രാ. ൪, ൧൫.
തന്റെ ജീവാവസ്ഥയെ കൊണ്ടു തികഞ്ഞ മാനുഷ
ത്വത്തിന്റെ വിശെഷങ്ങളെ കാട്ടിത്തരികയും ചെയ്യു
ന്നതു യൊഗ്യമാകിരുന്നു.

൨. ഈരണ്ടുവിധമായവെലെക്കമതിയായുള്ള
വനായിരിക്കെണ്ടതിന്നരക്ഷിതാവുദൈവവുംമ
നുഷ്യനുംഒരാളായിട്ടുതന്നെതുകെണ്ടതു. കുട്ടികൾ
ജ്ജഢരക്തങ്ങൾക്കൂട്ടിയുള്ളവരാകകൊണ്ടുഅവനും
സമമാംവണ്ണംഅവരെറപെട്ടതുമരണത്തിന്റെഅ
ധികാരിയാകുന്നപിശാചിനെസ്വമരണത്താൽനി
ക്കെണ്ടതിന്നുംമരണഭീതിയാൽജീവപൎയ്യന്തംദാസ്യ
ത്തിൽഉൾപ്പെട്ടവരെഉദ്ധരിക്കെണ്ടതിന്നുംആകുന്നു.
എബ്ര. ൨. ൧൪. ൧൫. എന്നെഴുതിയപ്രകാരംനമ്മു
ക്കുവെണ്ടിമരണംസഹിക്കെണ്ടതിന്നുംനമ്മെക്കുംത
ന്നൊടുള്ളൊത്തമാനുഷഭാവത്തെതികവിലെക്കനട
ത്തെണ്ടതിന്നുംഅവൻസത്യമനുഷ്യനുംകഷ്ടമരണ
ങ്ങളിൽതാൻസമ്പാദിച്ചപുണ്യമാഹാത്മ്യംസൎവ്വ
മനുഷ്യവംശത്തിന്റെപിഴകളൊടുസമവിലയു
ള്ളതാക്കിതീൎക്കെണ്ടതിന്നുംതാൻതരുന്നദിവ്യജീവനെ
കൊണ്ടുബലഹീനമായമാനുഷഭാവംശക്തിധരിച്ചു
പുതിയവഴിയിൽനടത്തിതികഞ്ഞതെജസ്സൊളം
വൎദ്ധിപ്പിക്കെണ്ടതിന്നുംസത്യദൈവവുമാവാൻവെ
ണ്ടിയിരുന്നത.

### § ൭൦൦. രക്ഷാകൻ

യൊഹ. ൧. ൧൪. ഫിലി. ൨. ൬. ൭. ഈരക്ഷയെ
നിവൃത്തിപ്പാൻകാലസമ്പൂൎണ്ണതയിൽദൈവപുത്രനും
മനുഷ്യപുത്രനുമായയെശുക്രിസ്തൻലൊകത്തിൽവ
ന്നു. അവനിൽസൃഷ്ടിവചനത്തിന്റെസത്യവുംനി
ത്യവുമായദിവ്യഭാവവുംദാസിപുത്രനായയെശുവി
ന്റസത്യമാനുഷഭാവവുംഒന്നായിചെൎന്നവചനംജ

ഢമാകിയമഞ്ഞുനമ്മിൽകുടിപാൎത്തു. യോഹ. ൧. ൧൪.
ലൊകസൃഷ്ടാവും പതിയുമായവൻ തെജസ്സിന്റെ
സിംഹാസനം വിട്ടു ദാസവെഷം എടുത്തു ഈ ഭൂമി
യിൽ പുക്കു. ദെവപുത്രൻ ദിവ്യമഹത്വം ഇട്ടുംകളഞ്ഞു
മനുഷ്യസാദൃശ്യത്തിലാകിനിന്നു വെഷത്തിലും മനു
ഷ്യൻ എന്നു കാണപ്പെട്ടു. ഫിലി. ൨. ൭. ദിവ്യതെ
ജസ്സിനെ ബലഹീനമായ ജഡരക്തങ്ങളെകൊണ്ടു
മൂടുകയും ചെയ്തു. ദിവ്യത്വത്തിന്റെ ഉടമസ്ഥാനമല്ല
അതിന്റെ പ്രയൊഗമത്രെ അവൻ ഉപെക്ഷിച്ചത്.
ദിവ്യത്വത്തെ അല്ല അതിന്റെ രൂപമത്രെ അവൻ വി
ട്ടെച്ചു. മനുഷ്യനായ യെശുവിൽ അല്ലൊ ദെവത്വത്തി
ൻ നിറവു ഒക്കയും മെയ്യാകി വസിക്കുന്നു. കൊലൊ. ൨.
൯. എങ്കിലും വിശ്വാസകണ്ണുള്ളവൎക്കു മാത്രം അവ
ന്റെ തെജസ്സു കാണ്മാൻ പ്രാപ്തന്മാരാകി. ഏകജാത
നായവന്റെ തെജസ്സാകിട്ടു കൃപയും സത്യവും കൊണ്ടു
നിറഞ്ഞുള്ളതു തന്നെ. യൊഹ. ൧. ൧൪.

### ൪൦൬. അഗ്രഗാമി

൧. യശാ. ൪൦, ൩. മല. ൩. ൧. സ്നാപകനായ യൊ
ഹന്നാൻ പുരൊഹിതകുലത്തിൽ ജനിക്കപ്പെട്ടു ദെവ
ദൂതനാൽ നസീരവ്രത്തിയെ ദീക്ഷിപ്പാനുള്ളവനാകി
ട്ടു ജഖൎയ്യയൊടു അറിയിക്കപ്പെട്ടു. അവന്റെ പി
താവിൻ അവിശ്വാസത്തിനു ഊമത്വം തന്നെ ശിക്ഷ
യാകി. എങ്കിലും തനിക്കവാഗ്ദത്തം ചെയ്ത പുത്രജനനം
കഴിഞ്ഞിട്ടു ഈ ശിക്ഷ നീങ്ങിയ ഉടനെ അവൻ വിശു
ദ്ധാത്മാവു നിറഞ്ഞവനാകി തന്റെ മകൻ വഴിനന്നാ
ക്കുവാൻ ഉയരത്തിൽനിന്നു ഒർ ഉദയം കൊണ്ടു പ്രവചി

ച്ചത്. യൊഹന്നാൻ വളൎന്നപ്പൊൾ എലിയാവിന്റെ
ആത്മാവിലും ശക്തിയിലും ലൂക്ക. ൧.൧൭. പ്രവാചക
നായി എഴുനീറ്റ സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കയാ
ൽ മാനസാന്തരപ്പെട്ടുവിൻ മത്ത. ൩.൨. ഞാൻ
നിങ്ങളെ മാനസാന്തരത്തിന്നായി വെള്ളത്തിലെ സ്നാ
നം എല്പിക്കുന്നുള്ളു എന്റെ പിന്നാലെ വരുന്നവ
നൊ എന്നെക്കാൾ ഉറെക്കെറിയവൻ അവന്റെ ചെരി
പ്പുകളെ ചുമപ്പാനും ഞാൻ പാത്രമല്ല ആയവൻ നി
ങ്ങളെ വിശുദ്ധാത്മാവിലും തീയിലും സ്നാനം എല്പി
ക്കുമെന്നും നിങ്ങൾ അറിയാത്തവനൊ നിങ്ങളുടെ ഇ
ടയിൽ നില്ക്കുന്നുണ്ടു എന്റെ മുമ്പിലാക്കി എന്റെ പി
ന്നാലെ വരുന്നവൻ അവൻ തന്നെ. യൊഹ. ൧.൨൬.
ആയവൻ വളരുകയും ഞാൻ കുറകയും വെണ്ടു
ന്നു. യൊഹ. ൩.൩൦. എന്നും യെശുവിന്റെ അടുക്കെ വ
രുന്നതു കണ്ടാറെ ഇതാ ലൊകപാപങ്ങളെ ചുമന്നെ
ടുക്കുന്ന ദൈവത്തിൻ കുഞ്ഞാടു യൊഹ. ൧.൨൯. എ
ന്നും ചൊല്ലി സത്യത്തിന്നു സാക്ഷ്യം കൊടുക്കയും ചെ
യ്തു.

൨. ജനങ്ങളൊടു മാത്രമല്ല ഇടപ്രഭുവായ ഹെ
രൊദാവൊടും യൊഹന്നാൻ മാനസാന്തരം ഘൊഷി
ച്ചു. ഹെരൊദാ ഉല്പത്തിയായ സഹൊദരഭാൎയ്യ
യെ വെച്ചുകൊണ്ടു യൊഹന്നാൻ സന്നിധാനത്തിൽ
ചെന്നു അവനൊടു സഹൊദരന്റെ ഭാൎയ്യയെ എ
ടുക്കുന്നതു നിണക്കു വിഹിതമല്ല എന്നതിൽ ചൊ
ൽകെട്ടു ഹെരൊദാ ക്രുദ്ധിച്ചു അവനെ പിടിച്ചു പറക്കു
നാട്ടിലെ മഖെരകൊട്ടയിലെക്ക ചങ്ങല ഇട്ടു അയ

ച്ചുകളഞ്ഞു. കൊല്ലുവാൻ ധൈൎയ്യമില്ലാതെ അവ
നിൽനിന്നു കേട്ടപ്രകാരം പലതും ചെയ്തും മനസ്സോ
ടെ അവനെ കേട്ടുംകൊണ്ടിരുന്നു. മാൎക്ക. ൬. ൨൦.
അന്ധകാരത്തുറുങ്കിൽ കിടന്നിട്ടു യോഹന്നാൻ പരി
ക്ഷാസമയത്തിൽ യേശുവെക്കൊണ്ടു സംശയം ജനി
ക്കയാൽ തന്റെ ശിഷ്യരിൽ രണ്ടുപേരെ അവന്റെ
അടുക്കെ അയച്ചു വരുവാനുള്ളവൻ നീയൊ ഞങ്ങൾ
മറ്റൊരുവനെ കാത്തിരിക്കയൊ എന്നു അവനൊടു
ചൊദിപ്പിച്ചു. അതിന്നുത്തരമായിട്ടു യേശു താൻ ചെ
യ്തുവരുന്ന അതിശയങ്ങളുടെ വിവരം അവനു പറഞ്ഞ
യച്ചതല്ലാതെ ജനത്തിന്റെ മുമ്പാകെ സ്ത്രീകളിൽ ജ
നിച്ചവരിൽ സ്നാപകനായ യോഹന്നാനെക്കാൾ വലി
യവൻ ഉത്ഭവിച്ചിട്ടില്ല എന്നുള്ള സാക്ഷ്യം കൊടു
ക്കയും സ്വൎഗ്ഗരാജ്യത്തിൽ ഏറ്റം ചെറിയവൻ അവ
നിലും വലുതാകുന്നു എന്നു ചേൎത്തു പറകയും ചെയ്തു
മത്താ. ൧൧. ൨—൧൧. ഒടുവിൽ യോഹന്നാൻ കലക്കാ
രന്റെ വാളാൽ മരിച്ചു. എങ്ങിനെ എന്നാൽ ഹെ
രൊദാവിൻ ജനനൊത്സവത്തിൽ ഹെരൊദ്യയുടെ
മകൾ അകമ്പുക്കു നൃത്തം ചെയ്തു അവനെയും വിരു
ന്നുകാരെയും പ്രസാദിപ്പിച്ചു സമയം മനസ്സുള്ള
താക്കയും അവൾക്കു കൊടുപ്പാൻ സത്യം ചെയ്തു ഉടനെ
അവൾ അമ്മയുടെ മന്ത്രണം കേട്ടു യോഹന്നാന്റെ ത
ലയെ ചൊദിച്ചു. ഹെരൊദാവു ഖിന്നനെങ്കിലും ആ
ണയെ വിചാരിച്ചു ഉടനെ അകമ്പടിയെ അയച്ചു
തുറുങ്കിൽ അവനെ ശിരച്ഛെദം ചെയ്യിച്ചു തലയെ
കൊണ്ടുവരുത്തി ബാല്യക്കാരത്തിക്കു കൊടുപ്പിക്കയും

ചെയ്യു. മാൎക്ക്. ൩. ൨൫.

## ൨൭൦. ക്രിസ്തന്റെ വംശാവലി

മത്ത. ൧. ൧ — ൧൭. ലൂക്ക്. ൩. ൨൩ — ൩൮. ക്രിസ്തന്റെ വംശാവലി മുഖ്യമായൊരു ഉദാഹരണം കൂടാതെ നാലായിരം സംവത്സരങ്ങളിൽ കൂടി ചെല്ലുന്നു. അതിന്റെ മുഖ്യമായ ഫലമാകട്ടെ ക്രിസ്തനും ഇസ്രായെലിന്റെ കുലഗുരുവിനും മനുഷ്യവംശപിതാവിനും തമ്മിലുള്ള സംബന്ധം കാണിക്ക എന്നത്രെ. ക്രിസ്തൻ ഇസ്രായെലിന്റെയും മനുഷ്യവംശത്തിന്റെയും ചരിത്രങ്ങളിൽ നിന്നു വളൎന്നുവന്ന പക്വഫലം. ഫലത്തിന്നും വേരിന്നും ഉള്ള സംബന്ധത്തെ കാണിക്കുന്നതു യെഹൂദമാകിരുന്നു. യഹൂദക്രിസ്ത്യാനൎക്കായിട്ടു തന്റെ സുവിശെഷം എഴുതിയ മത്തായി രക്ഷിതാവിന്നു പഴയനിയമത്തിലെ വാഗ്ദത്തസന്തതിയോടു ഉണ്ടായ സംബന്ധം കാണിച്ചാൽ മതി എന്നു വിചാരിച്ചു വംശാവലി അബ്രഹാമൊളം മാത്രം വിവരിച്ചു. ജാതികളിൽ നിന്നു വന്ന വിശ്വാസികൾക്കായി എഴുതിയ ലൂക്കാനൊ ക്രിസ്തൻ മനുഷ്യജ്ഞധരക്കങ്ങൾ ഉള്ളവൻ എന്നു കാണിക്കേണ്ടതിന്നു എല്ലാ ജാതികളുടെ പിതാവായ ആദാമൊളം ക്രിസ്തന്റെ വംശാവലിയെ വിവരിക്കേണ്ടിവന്നു.

## ൨൭൧. കന്യകയായ മറിയ

൧. ദാവിദ്രാജാവിന്റെ കുലത്തിൽ നിന്നു ജനിച്ചു ലൊകത്തിന്റെ മുമ്പാകെ ദരിദ്രയും താണവളുമെങ്കിലും താഴ്മകിലും വിശ്വാസത്തിലും ധനവതിയാകകൊണ്ടു യഹൊവയുടെ മുമ്പാകെ മാനവും വിലയു

ച്ചുള്ളപാത്രമായ മറിയ ലോകരക്ഷിതാവിന്റെ അ
മ്മയാകിരിക്കെ രണ്ടതിന്നു തെരിഞ്ഞെടുക്കപ്പെട്ടവൾ ആ
കിരുന്നു. അവൾ സ്ത്രീഗണത്തിന്റെ തികഞ്ഞ അവയ
വമാകകൊണ്ടു സൎവ്വവംശത്തിന്നു അനുഗ്രഹം നിറഞ്ഞ
വളുമായിത്തീൎന്നു. പൂൎവ്വമനുഷ്യവംശത്തിന്റെ കുലഗുരു
വായ രണ്ടാം ആദാമിന്നു അമ്മയായിരിക്കയാൽ
ഒന്നാം ആദാമിന്റെ ഭാൎയ്യയായ ഹവ്വയെക്കൊണ്ടു
പറഞ്ഞത് അവളിൽ നിവൃത്തിയായി. അവൾ സ്ത്രീക
ളുടെ അമ്മതന്നെ. മറിയയുടെ വിശുദ്ധിയിൽകൊണ്ടു
യഹോവ അവളുടെ വംശം മുഴുവനും മാനിച്ചു. ഒന്നാ
മത്തെ സ്ത്രീയിൽ നിന്നു വംശത്തിന്നു വന്ന നിന്ദയും ശാ
പവും മറിയയുടെ കാൎയ്യത്തിൽ നീങ്ങി പാപവൎദ്ധനഹേ
തുവാകി വീണ ഹവ്വായതാഴ്ചയിൽ നിന്നു സ്ത്രീഗണം ഉ
ദ്ധൃതമാകുന്നു. പഴയനിയമകാലത്തിൽ സ്ത്രീകൾക്കുണ്ടാ
യ അവസ്ഥ പുതുനിയമത്തിൽ മറിയ എന്ന സ്ത്രീകൊ
ണ്ടു നീങ്ങി പുരുഷന്നുള്ളതിനോടു സമമായ്വന്നിരിക്കു
ന്നു.

൨. ലൂക്ക്. ൧, ൨൬-സ്നാപകനായ യോഹന്നാന്റെ
ഉല്പത്തി അറിയിച്ചിട്ടു ആറാം മാസത്തിൽ ഗബ്രിയേ
ൽ ദൂതൻ കന്യകയായ മറിയക്കു പ്രത്യക്ഷനായി അ
ല്ലയൊ കൃപലഭിച്ചവളെ വാഴുക കൎത്താവു നിന്നോടു
കൂടെ ഉണ്ടു സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവളെ എ
ന്നുള്ള സല്ലാപം പറഞ്ഞ ഉടനെ വിശുദ്ധാത്മാവു നി
ന്റെമേൽ വരും അത്യുന്നതന്റെ ശക്തി നിന്റെമേൽ
ആഛാദിക്കും അതുകൊണ്ടു ജനിക്കുന്നത വി
ശുദ്ധമായി ദൈവപുത്രൻ എന്നു വിളിക്കപ്പെടും എ

ന്നു അറിയിച്ചതിന്നു മറിയ ഇതാ കൎത്താവിൻ ദാസി
നിൻ മൊഴിയിൻ പ്രകാരം എനിക്കുണ്ടാവൂതാ
ക എന്നു പറഞ്ഞു സമ്മതിക്കയും ചെയ്തു: അതിൽ
കുറയനാൾ പിന്നെ മറിയ ചാൎച്ചക്കാരത്തിയായ എ
ലിശബെത്തെ കാണ്മാൻ ചെന്നു വീട്ടിൽ എത്തു
മ്പൊൾ എലിശബെയുടെ വന്ദനവാക്കുകളാവിതു:
സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവൾ നിന്റെ
ഗൎഭഫലവും അനുഗ്രഹിക്കപ്പെട്ടതു എന്റെ കൎത്താ
വിൻ അമ്മയായവൾ എന്റെ അടുക്കെ വരുന്നതു
എനിക്കു എവിടുന്നു നീ വന്ദിച്ചതിന്റെ ശബ്ദം എ
ന്റെ ചെവികളിൽ ആയപ്പൊൾ ഇതാ എൻ ഗൎഭ
ത്തിലെ പിള്ള ഉല്ലസിച്ചു തുള്ളി എന്നതു കെട്ടു മ
റിയ ആനന്ദപൂൎണ്ണയായിട്ടു തന്നിൽ ഇത്രവലി
യവ ചെയ്ത യഹൊവയെ സ്തുതിച്ചു പറഞ്ഞിതു: അവ
ൻ ദാസിയുടെ താഴ്മയെ നൊക്കി കൊണ്ട ഹെ
തുവാലത്രെ. കണ്ടാലും ഇതമുതൽ സകല തലമുറക
ളും എന്നെ ധന്യ എന്നു വാഴ്ത്തും എന്നും മറ്റും.

൪൦൮. യെശുവിൻ ജനനം

മത്താ. ൧ ൧൮. — ൨൫. ലൂക്. ൨ ൧. — ൭. ഈ
കാൎയ്യങ്ങളൊടൊട്ടൊത്ത മുവെനബ്ബപ്പത്തിൽ തെ
ളിവന്നിട്ടു നചറയനായ യൊസെഫ താൻ വെ
ട്ടാൻ നിശ്ചയിച്ച മറിയയെ പരിഗ്രഹിച്ചു. ആ കാ
ലത്തു രാജ്യത്തിൽ എങ്ങും പെർവഴി ചാൎത്തിവെ
ക്കണമെന്നു രൊമചക്രവൎത്തിയായ ഔഗുസ്തനി
ൽ നിന്നു കല്പന പുറപ്പെട്ടതുകൊണ്ടു ദാവിദ്വംശ്യ
രായ യൊസെഫും മറിയയും ബെത്ലെഹം എന്നതെ

ദയൊട്ടു നഗരത്തിൽ പൊകെണ്ടിവന്നു. അവിടെ വെ
ച്ചു മറിയ പ്രസവിച്ചു കുഞ്ഞനെ കീറ്റുവസ്ത്രങ്ങളെ
ചുററി വഴിയമ്പലത്തിൽ അവൎക്കു സ്ഥലം ഇല്ലായ്കയാ
ൽ പശുത്തൊട്ടിയിൽ കിടത്തുകയും ചെയ്തു. ഇസ്സമ
ന്താഷകരവൎത്തമാനം യഹൂദലെവിയലശാസ്ത്രിക
ൾക്കില്ല തങ്ങളുടെ കൂട്ടത്തെ രാത്രിയിൽ കാവൽകാത്തു
വെളിയിൽ പാൎത്തിരിക്കുന്ന ചില ഇടയന്മാൎക്കുതന്നെ
ആദ്യം ഉണ്ടായതു. കൎത്താവിൻ തെജസ്സു അവരെ
ചുററി മിന്നി കൎത്താവിൻ ദൂതൻ അവരൊടു പറഞ്ഞി
തു: കണ്ടാലും വംശത്തിന്നെല്ലാം ഉണ്ടാവാനുള്ള
മഹാസന്തൊഷം ഞാൻ നിങ്ങളൊടു സുവിശെ
ഷിക്കുന്നു. ഇന്നല്ലൊ കൎത്താവാകുന്ന ക്രിസ്തൻ എന്ന
രക്ഷിതാവു ദാവീദൂരിൽ നിങ്ങൾക്കായി ജനിച്ചു. പെ
ട്ടന്നു ദൂതനൊടു സ്വൎഗ്ഗീയ സൈന്യത്തിന്റെ സമൂഹം
ചെൎന്നു ദൈവത്തെ പുകഴ്ത്തി ചൊല്ലിയത്: ഉന്നത
ങ്ങളിൽ ദൈവത്തിന്നു തെജസ്സും, ഭൂമിയിൽ സമാധാ
നവും; മനുഷ്യരിൽ പ്രസാദവും ഉണ്ടു. പിന്നെ ദൂത
ന്മാർ അവരെ വിട്ടു സ്വൎഗ്ഗത്തിൽ പൊയശെഷം
ഇടയന്മാർ വിരഞ്ഞു ചെന്നു ശിശുവെ കണ്ടു ത
ങ്ങൾക്കുണ്ടായതു ഘൊഷിപ്പിച്ചു. മറിയ ഈ വാൎത്തകളെ
ഒക്കയും സംഗ്രഹിച്ചു ഹൃദയത്തിൽ അടിച്ചുകൊണ്ടി
രുന്നു. ഇടയന്മാരൊ ദൈവത്തെ തെജസ്കരിച്ചും പു
കഴ്ത്തിക്കൊണ്ടു മടങ്ങി പൊകയും ചെയ്തു.

൪൭൦. യെശുവിന്റെ പരിഛെദ
നയും അൎപ്പണവും

൩൧. ലൂക്. ൨, ൨൧ — മൊശധൎമ്മപ്രകാരം വെതകി

ന്നു എട്ടാം ദിവസത്തിൽ പരിച്ഛെദനയും യെശുഎ
ന്ന നാമവും ഉണ്ടാക്കി. ദൈവദൂതൻ മറിയയൊടും ലൂക്ക്.
൧, ൩൧. സ്വപ്നത്തിൽ യൊസെഫിനൊടും മത്താ. ൧
൨൧. കല്പിച്ചപ്രകാരം തന്നെ. ക്രിസ്തൻ സ്ത്രീയിൽ നി
ന്നു ജനിച്ചതകൊണ്ടു സാധാരണ മനുഷ്യാവസ്ഥ
യിൽ പ്രവെശിച്ചതുപൊലെ പരിച്ഛെദനയെകൊ
ണ്ടും എല്ലാ ഇസ്രയെലക്കു സമമായി മൊശധർമ്മ
ത്തെയും അനുസരിക്കെണ്ടിവന്നു. ഗലാ. ൪, ൪. അവ
ൻ അബ്രഹാമിൻ സന്തതിയായത് യദൃഛയാലുണ്ടാ
യതല്ല. ഈരായിരം സംവത്സരത്തൊളം രക്ഷ
ക്കവെണ്ടിയ ഒരുമ്പാട്ടുകൾ നടന്നതിൽ നിന്നു
വരികയാൽ അത്ര രക്ഷിതാവു ധർമ്മത്തെയും പ്രവാച
കന്മാരെയും നിവൃത്തിച്ചു ജാതികളിൽ പരന്നുവാൻ ക
ഴിവുണ്ടായതു

൨. ലൂക്ക്. ൨, ൨൨.— ഈ ഹെതുവായി അവർ അ
വനെ നാല്പതു ദിവസം കഴിഞ്ഞിട്ടു മൊശധർമ്മത്തി
ൽ പറഞ്ഞ ശുദ്ധീകരണമര്യാദപ്രകാരം ആദ്യ
ജാതനാക്കി നിശ്ചയിച്ച ബലികളൊടും കൂടെ യഹൊ
വാലയത്തിൽ അൎപ്പിച്ചത്. അന്നു വിശുദ്ധാത്മാവി
ന്റെ നിയൊഗത്താൽ ശിമ്യൊൻ എന്ന പെരുള്ള ഒ
രു മനുഷ്യൻ ദെവാലയത്തിൽ വന്നു. അവൻ ഇസ്ര
യെലിൻ ആശ്വാസത്തെ കാത്തിരിക്കുന്നവനായി
രുന്നു. കൎത്താവിൻ മശീഹാവെ കാണ്മൊളം മരണം
കാണുകയില്ല എന്നു വിശുദ്ധാത്മാവിനാൽ അവന്നു
അരുളപ്പാടുണ്ടായി. അവൻ ശിശുവെ ഭുജങ്ങളിൽ എ
ടുത്തുകൊണ്ടു ദൈവത്തെ വാഴ്ത്തി പറഞ്ഞിതു: ഇപ്പൊൾ

നായകനിൻ മൊഴിപ്രകാരം നിന്റെ ദാസനെ സമാ
ധാനത്തിൽ വിടുകക്കുന്നു. നിന്റെ ത്രാണനം എ
ന്റെ കണ്ണുകൾ കണ്ടുവല്ലൊ. മറിയയൊടു അവൻ
ചൊല്ലിയതു: ഇവൻ ഇസ്രായെലിൽ പലക്കും വീഴ്ച
യും എഴുനില്പും വരുത്തുവാനും മറുത്തുപറയപ്പെടുന്ന അ
ടയാളവുമായി കിടക്കുന്നു. നിനക്കും കൂടെ ഒരു വാൾ
ദെഹത്തിൽ കടക്കും. അനെക ഹൃദയങ്ങളിലെ വി
ചാരങ്ങൾ വെളിപ്പെടുവാൻ തക്കവണ്ണം തന്നെ എ
ന്നുള്ളതു. ഹന്നാ എന്നൊരു വൃദ്ധ വിധവയും പ്ര
വാദിനിയും കൂടെ അന്നു ദെവാലയത്തിൽ ഉണ്ടാ
യി കൎത്താവെ കീൎത്തിച്ചു വീണ്ടെടുപ്പിനെ കാത്തു നില്ക്കു
ന്ന എല്ലാ യരുശലെമ്യരൊടും അവന്റെ വസ്തുത
പറഞ്ഞു.

## ൭൦. മാഗരും മിസ്രയിലെക്കുള്ള യാത്രയും

൧. മത്താ. ൨, ൧ — ൧൨. ദൈവത്തിന്നു സ്തുതി
പാടുന്ന ദൂതരെ ബെത്ലഹെം യഹൂദമാരായ ഇടയന്മാൎക്ക
പശുത്തൊട്ടിയിൽ കിടക്കുന്ന ശിശുവെ കാണിച്ചു എ
കാട്ടത്തുള്ളപ്പൊൾ കിഴക്കുനിന്നു വന്ന അജ്ഞാ
നികളായ മാഗൎക്ക ഒരു നക്ഷത്രം വഴികാട്ടിയാകി
ന്നു. യഹൂദരിൽ നിന്നു ഒരു വലിയ രാജാവ് ഉ
ദിക്കും എന്നു പല ജാതികളിൽ പരന്ന പൊയ
വാൎത്തയെ കെട്ടും ഇസ്രായെലിന്നു മശീഹാരാജ്യം
തൊട്ടു ഉണ്ടായ വാഗ്ദത്തങ്ങളെ ഒരൊന്നു അറി
ഞ്ഞും കൊണ്ടു ജ്യൊതിൎവിദ്യക്കൽ ശീലമുള്ള
മാഗർ പുതിയൊരു നക്ഷത്രം കണ്ടുടനെ അതി

ത്തിനന്നു രാജാവൊടു സംബന്ധം ഉണ്ടാകയി
ക്കമെന്നു വെച്ചു യാത്രയായി യറുശലെമിൽ എത്തി
യെഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ ഞ
ങ്ങൾ കിഴക്കിൽ നക്ഷത്രത്തെ കണ്ടിട്ടു അവനെ
കുമ്പിടുവാൻ വന്നു എന്നു ചൊദിച്ചതു കെട്ടു ഹെ
രൊദാരാജാവും സകല യറുശലെമുമായി കലങ്ങി പൊ
യി. രാജാവു ശാസ്ത്രികളൊടു അന്വെഷിച്ചിട്ടു ക്രിസ്തു
ൻ ബെതലഹമിൽ ജനിക്കെണ്ടു എന്നറിഞ്ഞു പറ
ഞ്ഞതിന്റെ ശെഷം മാഗർ അവിടെക്കു ചെന്നു പി
ള്ളയെ കണ്ടു കുമ്പിട്ടു വീണു അവന്നു പൊന്നും കുന്തുരു
ക്കവും കണ്ടിവെണ്ണയും കാഴ്ചവെക്കകയും ചെയ്തു. പു
റപ്പെട്ടും മുമ്പെ ഹെരൊദാ കുട്ടിയെ കണ്ടാൽ ഉടനെ
അറിയിക്കെണമെന്നു താല്പൎയ്യമായി അവരൊടു അ
പെക്ഷിക്കയും തനിക്കും രാജകുമാരനെ ചെന്നു കു
മ്പിടെണ്ടതിന്നു ഗ്രഹമുള്ളപ്രകാരം വ്യാജമാ
യി പറകയും ചെയ്തു. മാഗരൊ ഹെരൊദാവിന്നു
ക്കമടങ്ങി പൊകരുതെന്നു സ്വപ്നത്തിൽ അരു
ളപ്പാടുണ്ടായിട്ടു വെറെ വഴിയായി സ്വദെശത്തെ
ക്കു യാത്രയായി. രന്ന

൨. മത്താ. ൧൬—൧൮. — മാഗർ വന്ന മാനംകെട്ടും
അറിയിക്കാതെ ഇരിക്കകൊണ്ടു ഹെരൊദാവു ക്രു
ദ്ധിച്ചു ശിശുവെ നശിപ്പിക്കെണ്ടതിന്നു ഉപായം
വിചാരിച്ചു അവന്റെ വയസ്സു അറിയായ്കയാൽ
ബെതലഹമിലെക്കു ആളയച്ചു രണ്ടു വയസ്സിന്നു
താഴെയുള്ള കിടാക്കളെ ഒക്കയും കൊല്ലിക്കയും
ചെയ്തു. ആ കലകത്തിൽ നിന്നു യെശു ഒഴിഞ്ഞു പൊയി

താനും യൊസെഫിന്നു സ്വപ്നത്തിൽ ദെവനിയൊ
ഗമുണ്ടായിട്ടു അവൻ കുഞ്ഞനെയും അമ്മയെയും എടു
ത്തു മിസ്രയിലെക്ക പൊകയാലത്രെ. ഹെരൊദാവു മ
രിച്ചതിന്റെശെഷം യൊസെഫിന്നു പിന്നെയും ദൈ
വകല്പനയുണ്ടായിട്ടു അവർ കനാനിലെക്കു മടങ്ങിവെ
ന്നു നചറെത്തിൽ കുടിയെറിപാൎക്കയും ചെയ്തു.

൭൭൦. ക്രിസ്തന്റെ ബാല്യകാലം

ലൂക്. ൨, ൪൦. — ൫൨. യെശുവിന്റെ ബാല്യകാല
ത്തിൽ നിന്നു ഒരു കാൎയ്യം മാത്രം സുവിശെഷത്തിൽ
എഴുതികിടക്കുന്നു. അവൻ ൧൨ വയസ്സായാറെ മാതാ
പിതാക്കന്മാരൊടു കൂട പെരുനാളിന്നു യരുശലെമി
ലെക്ക യാത്രയായി ബഹുസാരമുള്ള ചൊദ്യൊത്ത
രങ്ങളെക്കൊണ്ടു ശാസ്ത്രികൾക്കു ആശ്ചൎയ്യം ജനിപ്പിച്ചു
സങ്കടത്തൊടു കൂടെ മൂന്നു ദിവസം അവനെ അന്വെ
ഷിച്ചു ദെവാലയത്തിൽ വെച്ചു കണ്ടു മറിയ ഒന്നു രൊ
ദിച്ചാറെ എന്റെ പിതാവിന്നുള്ളവറ്റിൽ ഞാൻ ഇ
രിക്കെണ്ടതു എന്നറിഞ്ഞില്ലയൊ എന്ന ഉത്തരം കൊ
ണ്ടു താൻ ഇന്നവൻ ആകുന്നു എന്നു അല്പം കാണി
ക്കയും ചെയ്തു. അതിന്റെ ശെഷം അവൻ അവരൊ
ടു കൂട മടങ്ങി ചെന്നു നചറെത്തൊളം കീഴടങ്ങി
യിരുന്നതല്ലാതെ പഠിച്ചും ദെവവചനം ധ്യാ
നിച്ചും കൊണ്ടു ജ്ഞാനത്തിലും പ്രായത്തിലും
ദൈവത്തൊടും മനുഷ്യരൊടും കൃപയിലും
മുതിൎന്നു വന്നു.

൭൭൮. യെശുവിന്റെ സ്നാനവും
പരീക്ഷയും

൨. മത്താ. ൩, ൧൩. — സ്നാപകനായ യോഹന്നാ
ൻ യൎദ്ദൻ പുഴവക്കത്തിരുന്നു മാനസാന്തരം പ്രസ്താ
വിച്ചു സ്നാനം കഴിക്കുമ്പോൾ ഏകദേശം ൩൦ വ
യസ്സുള്ള ലൂക്ക്. ൩, ൨൩. യേശുവും ആ സ്നാനം പരിഗ്ര
ഹിക്കേണ്ടതിന്നു അടുത്തുവന്നു. ആയവനെ തടു
ത്തു നിന്നാൽ സ്നാനപ്പെടുവാൻ എനിക്കാവശ്യം ഉണ്ടെ
ന്നു പറഞ്ഞതിന്നു യേശു ഇന്നൊരിക്കൽ സമ്മതിക്ക
ഇപ്രകാരം സകലനീതിയെയും പൂരിക്കുന്നതത്രെ
നമുക്കുചിതമാകുന്നു എന്നുത്തരം പറഞ്ഞാറെ
യോഹന്നാൻ സമ്മതിച്ചു. യേശു സ്നാനം ഏറ്റ ഉ
ടനെ വാനങ്ങൾ തുറന്നു ദൈവാത്മാവു പ്രാവു പോലെ
അവന്മേൽ ആവസിച്ചതല്ലാതെ വാനങ്ങളിൽനി
ന്നു ഇവൻ എന്റെ പ്രിയപുത്രൻ ഇവങ്കൽ ഞാൻ
പ്രസാദിച്ചു എന്നൊരു ശബ്ദം കേൾ്പാറാകയും ചെയ്തു

൩. മത്താ. ൪, ൧. — ൧൧. ലൂക്ക്. ൪, ൧. — യേശു
മശീഹാവിന്റെ വേലയെ പരസ്യമാക്കി തുടങ്ങും
മുമ്പെ പിശാചിനാൽ പരീക്ഷിക്കപ്പെടുവാനാ
യി ആത്മാവിനാൽ മരുഭൂമിയിൽ നടത്തപ്പെട്ടു നാ
ല്പതു ദിവസം ഉപവസിച്ച ശേഷം വിശന്നപ്പോൾ
പിശാചു തന്റെ വേലെക്കു നല്ല തക്കം ഉണ്ടെന്നു
വിചാരിച്ചു അണഞ്ഞുവന്നു ഈ കല്ലുകൾ അപ്പങ്ങ
ളായി ചമവാൻ ചൊല്ലുക എന്നും, നീ ദേവപുത്ര
നായാൽ താഴോട്ടു ചാടുക എന്നും, ഇവ ഒക്കെയും നി
ണക്കു തരാം എന്നെ കുമ്പിട്ടു വീണു എങ്കിൽ എന്നും,
ഇമ്മൂന്നു പ്രകാരമായി അവനെ പരീക്ഷിച്ചു. എ
ന്നാറെ യേശു ദേവച്ചൊല്ലാകുന്ന ആത്മാവിൻ വാളെ

കൊണ്ടു. ൪. ൧൦. അവനെ തൊഴിച്ചുപ
റഞ്ഞിതു: മനുഷ്യൻ അപ്പത്താൽ തന്നെയല്ല ജീ
വിക്കുന്നതു എന്നും, നിന്റെ ദൈവമായ യഹോവ
യെ കുമ്പിട്ടു അവനെ മാത്രം ഉപാസിക്കാവു എ
ന്നും ഉത്തരം എഴുത്തുകളെ കൊണ്ടു ജയിച്ചു അ
വനെ വിട്ടു പൊകിലും ദൂതന്മാർ അണഞ്ഞു അവനെ
ശുശ്രൂഷിക്കയും ചെയ്തു.

൬൦. യേശുവിന്റെ ശിഷ്യന്മാർ

൧. മത്താ. ൧൦, ൨–൪. ലൂക്. ൬, ൧൩–൧൬. യേശു
വിന്റെ പന്ത്രണ്ടു അപൊസ്തലന്മാരാവിതു: ബെ
ത്സൈദക്കാരനായ യോനാ എന്ന മീൻപിടിക്കാ
രന്റെ മക്കളായ ശീമോൻ പേത്രനും, അന്ത്രയാ
വും; ഗലീല്യ മീൻപിടിക്കാരനായ സബദിയുടെ മ
ക്കളായ യെയ്ക്കൊബും, യോഹനാനും; അവരുടെ അ
മ്മ ശലോമ തന്നെ. ഫിലിപ്പൻ, ബർത്തൊലൊമായി, ഇ
രട്ടക്കുട്ടിയായ തോമാ, ചുങ്കക്കാരനായ മത്തായി, ലെ
വി എന്നും പേരുള്ളവൻ. ഹല്പായിമകനായ യാ
ക്കോബ്, അവന്റെ അമ്മ പക്ഷെ യേശുവി
ന്റെ അമ്മയുടെ സഹോദരിയായ മറിയതന്നെ. യൊ
ഹ. ൧൯, ൨൫. മത്താ. ൨൭, ൫൬. യാക്കോബി
ന്റെ യൂദാ; അവൻ പക്ഷെ മെല്പറഞ്ഞവന്റെ സ
ഹോദരൻ ആയിരുന്നു. യൂദ. ൧. അവന്നു തദ്ദായി
എന്നും, ലബ്ബായി എന്നും; മറുനാമങ്ങൾ ഉണ്ടു. എ
രിവുകാരൻ ശീമോൻ, കറിയോത്ത്കാരനായ യൂദാ
എന്നിവർ തന്നെ.

൨. മുമ്മെ അപൊസ്തലന്മാർ ശിഷ്യന്മാരായിട്ടെ

ഹന്നാനും അന്ത്രയാവും യെശുവിനെ ന്തുടൎന്നു. ഇവൻ
അന്ത്രയാ തന്റെ സഹൊദരനായ ശിമൊനൊടു
അഭിഷിക്തൻ എന്ന അൎത്ഥമുള്ള മശിഹായെ ഞ
ങ്ങൾ കണ്ടെത്തിട്ടുണ്ടു എന്നു പറഞ്ഞു അവനെ യെ
ശുവിന്നടുക്കെ കൊണ്ടുവന്നു. പിലിപ്പൻ കൎത്താവി
ൻ വിളിയെ കെട്ടനുസരിച്ചിട്ടു നഥനെയെൽ എന്ന
പെരൊള്ളാളൊടു ധൎമ്മത്തിൽ മൊശയും പ്രവാച
കന്മാരും എഴുതീട്ടുള്ളവനെ ഞങ്ങൾ കണ്ടെത്തി നചറ
ത്തിൽനിന്ന യെശു എന്ന യൊസെഫിൻ പുത്ര
ന്തന്നെ എന്നറിയിച്ചാറെ വെദശാസ്ത്രിയായ
നഥനെയെൽ നചറത്തിൽനിന്നു വല്ല നന്മയും ഉണ്ടാ
യിക്കൂടുമൊ എന്നുത്തരം പറഞ്ഞതിന്നു പിലി
പ്പൻ വന്നു കാണ്ക എന്നു ചൊല്ലി. നഥനെയെൽ ആ
വാക്കനുസരിച്ചു യെശുവിൻ അടുക്കെ വന്നുടനെ
ന്നു ഇതാ കപടം ഇല്ലാതെ ഉണ്മയിൽ ഇസ്രയെല്ക്കാ
രനായവൻ എന്നുള്ള സാക്ഷ്യം പ്രാപിച്ചതല്ലാ
തെ അത്തിവൃക്ഷത്തിൻ ചുവട്ടിൽ ഉണ്ടായ വിശെ
ഷങ്ങളെ യെശുവാക്കിൽനിന്നു കെട്ടു വിശ്വസിച്ചു
റബ്ബീ നീ ദൈവപുത്രൻ നീ ഇസ്രയെലിൻ രാജാ
വുതന്നെ എന്നുരച്ചതിന്നു യെശു ഇതുവരെയും
ഉണ്ടായതിനെക്കാൾ വലിയവ കാണും എന്നുള്ള വാ
ഗ്ദത്തം കൊണ്ടു അവന്റെ വിശ്വാസം ഉറപ്പിക്കാ
യും ചെയ്തു. യൊഹ. ൧. ൩൫—൫൧. യൊഹന്നാ
ൻ, യാക്കൊബ്, അന്ത്രയാ, പെത്രൻ ഇവർ നാലു പെ
ർ ഗലീല്യ മീൻപിടിക്കാർ; മത്തായി ചുങ്കസ്ഥാ
ലത്തിൽനിന്നു വന്നവൻ തന്നെ ആയിരുന്നു. മത്താ

൩൩.

൩. യൊഹനാൻ, പെത്രൻ, യാക്കൊബ് ഇ
ൟവർ യെശുവിന്നടുത്തവർ തന്നെ. അവരിൽ വി
ന്നെ ശെഷം ൧൨ അപൊസ്തലന്മാർ, ഒടുവി
ൽ ൭൦ ശിഷ്യന്മാർ ലൂക്. ൧൦, കർത്താവിനെ അനു
ഗമിച്ചു. പന്ത്രണ്ടു അപൊസ്തലന്മാർ പന്ത്രണ്ടു
ഇസ്രയെൽ ഗൊത്രങ്ങളെയും, ൭൦ ശിഷ്യന്മാർ
മൊശെ തെരിഞ്ഞെടുത്ത ൭൦ ഇസ്രയെല്യ മൂപ്പരെ
യും ഒപ്പിക്കുന്നു. പന്തിരുവർ സകലവും വിട്ടു യെ
ശുവിന്റെ പിന്നാലെ ചെന്നു ഇസ്രയെൽ ഗൊ
ത്രങ്ങളൊടു സുവിശെഷം ഘൊഷിപ്പാനും ഒരൊ
രൊ ദീനങ്ങളെ ചികിത്സിപ്പാനും അതിനെയും അ
ധികാരത്തെയും പ്രാപിച്ചു. ൭൦ ശിഷ്യന്മാർ സ
ന്തമായതു മുഴുവനും ഉപെക്ഷിച്ചില്ലെങ്കിലും ക
ർത്താവിന്റെ നിയൊഗം ഉണ്ടായിട്ടു ൟ രണ്ടുപെർ
പന്തിരുവരെ പൊലെ സുവിശെഷ ഘൊഷണ
ത്തിന്നു യാത്രയാക്കി. അന്നു യെശു അവരൊടു കൊ
യ്ത്തു വളരെ ഉണ്ടു സത്യം പ്രവൃത്തിക്കാരൊ ചുരു
ക്കം. ആകയാൽ കൊയ്ത്തിന്റെ യജമാനനൊ
ടു തന്റെ കൊയ്ത്തിന്നായി പ്രവൃത്തിക്കാരെ അ
യക്കെണ്ടതിന്നു യാചിപ്പിൻ എന്നു കല്പിച്ചു.

൪. പെരറിയുന്ന ശിഷ്യന്മാർ ഏതെല്ലാ[illegible]. യെ
ശെയാക്കൊബിന്റെ അമ്മയാ[illegible]യ, മഗ്ദല
ക്കാരത്തി മറിയ; അവളിൽ നിന്[illegible] യെശു എഴു ഭൂ
തങ്ങളെ പുറത്താക്കി. മാർക്. ൧൬, ൯. പരീശന്റെ
വീട്ടിൽ നിന്നു യെശുവിന്റെ കാ[illegible]ലുകളെ കഴുകുകയും

തൈലംതെക്കയും ചെയ്ത പാപമുള്ള സ്ത്രീ ലൂക്ക്. ൭
൩൭ - പരെക്ഷ ഇവൾ തന്നെ. ഏകമായത്തൊവത്തു
ത്തെ പറിക്കെണ്ടതിന്നു യെശുവിൻ കാല്ക്കൽ ഇ
രുന്നെത്ത്യക്കാരത്തി മറിയ, മെല്പറഞ്ഞവ
ളുടെ സഹൊദരിയായ മൎത്ഥ, ലൂക്ക്. ൧൦, ൩൮. യാ
ക്കൊബ്, യൊഹന്നാൻ എന്നവരുടെ അമ്മയായ
ശലൊമ, മാൎക്ക്. ൧൫, ൪൦. ൧൬, ൧. മത്ത. ൨൭, ൫൬.
ഹെരൊദാവിൻ ഭൃത്യൻ കൂസാ എന്നവന്റെ ഭാ
ൎയ്യയായ യൊഹന്നാ എന്നിവർ തന്നെ. യെ
ശുവിന്നു സഹായിച്ചവർ മറ്റും പലർ ഉണ്ടായി
രുന്നു. ലൂക്ക്. ൮, ൩.

൫. സുനെദ്രിയക്കാരനായ നിക്കൊദെമനും അ
രിമത്യക്കാരനായ യൊസെപ്പും ആരംഭത്തിൽ യെ
ശുവിന്റെ ശിഷ്യന്മാർ ആയിരുന്നു. യെഹൂദന്മാരെ
ഭയപ്പെട്ടിട്ടു നിക്കൊദെമൻ രാത്രിയിൽ മാത്രം യെ
ശുവിന്നടുക്കെ വന്നു വെള്ളത്തിൽ നിന്നും ആ
ത്മാവിൽ നിന്നും പുതുതാക്കി ജനിക്കെണ്ടിയ പ്ര
കാരമുള്ള ഉപദെശത്തെ കെൾപ്പാൻ ധീരനായ
ത്തു. യൊഹ. ൩. ക്ഷയകാലം കഴിഞ്ഞിട്ടു സുനെദ്രി
യസംഘം യെശുവിനെ ഒരു വിസ്താരം കൂടാതെ
കൊല്ലുവാൻ ആലൊചിക്കുമ്പൊൾ നിക്കൊദെമൻ
പ[illegible]വ്യമാക്കി അവന്റെ പക്ഷം എടുത്തു. യൊഹ.
൭, ൫൦. [illegible]ിലും യെശു മരിച്ചതിന്റെ ശെഷമ
ത്രെ അവ[illegible]രു ഭയം കൂടാതെ ശിഷ്യന്മാർക്കുള്ള
നിന്ദയെ സഹിച്ചു അരിമത്യക്കാരനായ യൊസെ
ഫ് ചെൻ ശ[illegible]രത്തെ കല്ലറയിൽ വെപ്പാൻ സഹാ

ഷിക്കയും ചെയ്തു.

ൻ൩. ഈ പറഞ്ഞ ശിഷ്യന്മാർ എല്ലാവരും തന്റെ
പിന്നാലെ വരുവാൻ യെശു ചിലരെ വിളിക്കയും
ചിലരുടെ യത്നഭാവം അംഗീകരിക്കയും ചെയ്തു. എ
ങ്കിലും എല്ലാവരൊടും ചൊദിച്ച വിശെഷങ്ങളെ അ
നുസരിപ്പാൻ മനസ്സില്ലായ്ക കൊണ്ടു അവരുടെ കാ
ൎയ്യം അസാദ്ധ്യമാകി. കുറുനരികൾക്കു കുഴികളും പറ
വകൾക്കു കൂടുകളും ഉണ്ടു. എങ്കിലും മനുഷ്യപുത്ര
ന്നു തല ചായിപ്പാൻ സ്ഥലമില്ല എന്നുള്ളതി
നെ കെട്ടിട്ടു അവന്റെ ധൈര്യം കെട്ടുപൊയി.
വെറൊരുവൻ കൎത്താവിനെ അനുഗമിക്കും മു
മ്പെ പൊയി തന്റെ അപ്പനെ കുഴിച്ചിടുവാൻ
അനുവാദം ചൊദിച്ചാറെ മരിച്ചവർ തങ്ങളുടെ
മരിച്ചവരെ കുഴിച്ചിടുവാൻ സമ്മതിക്ക നീ പൊയി
ദൈവരാജ്യത്തെ അറിയിക്ക എന്നത്രെ കല്പി
ച്ചു. മറ്റൊരുവൻ ആദ്യം വീട്ടുകാരൊടു വിടവാ
ങ്ങുവാൻ മനസ്സാകി. അവനൊടു യെശു കലപ്പ
ക്കു കൈ കൊടുത്ത ശെഷം പുറകൊട്ടു നൊക്കുന്നവൻ
ആരും ദൈവരാജ്യത്തിന്നു ഹിതനാകുന്നില്ല എന്ന
ത്രെ പറഞ്ഞു. ലൂക്ക. ൯ ൫൭.— ൬൨. എനിക്ക നി
ത്യജീവൻ എന്തു എന്നു ചൊദിച്ച ധനവാനായ വാ
ല്യക്കാരനൊടു യെശു ഉത്തരം പറഞ്ഞിതു: തികഞ്ഞ
വനാവാൻ ഇച്ഛിച്ചാൽ നീ ചെന്നു മുതൽ ഉള്ളതു
വിറ്റു ദരിദ്രൎക്കു കൊടുക്ക പിന്നെ വന്നു എന്നെ അ
നുഗമിക്ക. വാല്യക്കാരനൊ വളരെ സമ്പത്തുള്ളവ
നാക കൊണ്ടു ദുഃഖിച്ചു പൊയ്ക്കളഞ്ഞു. മത്താ. ൧൯

൩൩.—

## ൧൩൩. ക്രിസ്തന്റെ പ്രവാചക വേല

൩. ലൂക്ക്. ൨൪, ൨൭—൪൪. മോശധൎമ്മത്തിലും
പ്രവാചകരിലും ഒരു നിഴൽ എന്നപോലെ മാ
ത്രം മനുഷ്യരക്ഷയെ തൊട്ട ദൈവത്തിന്റെ
ആലോചനയെ കാണുന്നുള്ളു. അതിനെ പൂൎണ്ണമാ
മാക്കി അറിയിച്ചു തെളിയിക്കുന്നതു ക്രിസ്തന്റെ
പ്രവാചകപ്രവൃത്തി തന്നെ ആകുന്നത്. മത്താ. ൫,
൧൭. ൧൮. അവൻ പറയുന്നിതു ഞാൻ ധൎമ്മവെപ്പിനെ
എങ്കിലും പ്രവാചകരെ എങ്കിലും നീക്കെണ്ടതിന്നു
വന്നു എന്നു നിരൂപിക്കേണ്ട. നീക്കുവാനല്ല പൂൎത്തിവ
രുത്തുവാനത്രെ ഞാൻ വന്നതു. ആമെൻ ഞാൻ നി
ങ്ങളോടു പറയുന്നിതു: സ്വൎഗ്ഗവും ഭൂമിയും ഒഴിഞ്ഞു
പോകുംവരെ ധൎമ്മവെപ്പു ഒക്കെയും ചെയ്തുതീരുവോ
ളം അതിൽ ഒരു വള്ളി എങ്കിലും പുള്ളി എങ്കി
ലും ഒഴിഞ്ഞുപോകയില്ല. പഴയനിയമത്തിൽ കല്പ
നവാദത്ത പ്രവാചകന്മാൎക്കു കാണുന്ന സകല
വും കൊണ്ടു യേശു ഇറയാകും പറഞ്ഞതു. അവൻ
സകലത്തിന്നും നിവൃത്തിവരുത്തിയത് വാക്കുകൊണ്ടും
ക്രിയകൊണ്ടും തന്നെ. വാക്കുകൊണ്ടു അവൻ അവ
റിന്റെ സാരാൎത്ഥങ്ങൾ ഒക്കയും തെളിവാക്കും വി
വരമാക്കും അറിയിച്ചു പരത്തിക്കയും ക്രിയകൊ
ണ്ടു അവൻ കല്പനകളെ അനുസരിച്ചു നടത്തുകയും
ചെയ്തു. ഈ പ്രകാരം അവൻ സ്വൎഗ്ഗരാജ്യസംബന്ധ
മായ ഉപദെശങ്ങളെക്കും ദൈവത്തിന്റെ ഔദാൎയ്യ

ന്ദ്രമായ വിശുദ്ധ പടപ്പിനെയും തന്നിൽ വിളങ്ങിക്ക
യാൽ പഴയനിയമത്തിന്ന പൂൎത്തി വരുത്തിയത. യെ
ശുവെന്നുള്ള മാനുഷ പുത്രനിൽ കല്പനവാശത്ത
ങ്ങളുടെ പൂൎണ്ണനിവൃത്തി കാണാകുന്നു.

൨. ഞാൻ വഴിയും സത്യവും ജീവനും ആകുന്നു. യെ
യോഹ. ൧൪, ൬. എന്നു ക്രിസ്തൻ തന്നെ താൻ പറ
യുന്നു. അപൊസ്തലനായ പൌലൊ ക്രിസ്തന്റെ
മദ്ധ്യത്തിൽ ജ്ഞാനത്തിന്റെയും അറിവിന്റെയും നി
ക്ഷെപങ്ങൾ ഒക്കയും മറഞ്ഞു കിടക്കുന്നു. കൊല.
൨, ൩. അവൻ തന്നെ അസൃഷ്ടവും നിത്യവുമായ സ
ത്യത്തിന്റെ പരിപൂൎണ്ണത. പഴയ, പുതിയനിയമങ്ങ
ളിലും ക്രിസ്തമാൎഗ്ഗത്തിലും ജാതിമാൎഗ്ഗത്തിലും വിളങ്ങി
വരുന്ന എല്ലാ സത്യത്തിന്റെ ഉറവു അവൻ മാത്രം.
അവൻ ഇഹത്തിൽ പാൎത്തു ഉപദെശിക്കുമ്പൊൾ അ
തിനെ കുറവാക്കിട്ടത്രെ ചെയ്തു. എങ്കിലും കുറവു അ
വനിൽ അല്ല, അവനെ കെട്ടവരിൽ മാത്രം ഉണ്ടാ
യത. അവന്റെ അതിശയമായ ഉപദെശങ്ങളെ
കെട്ടു ഗ്രഹിപ്പാൻ ശിഷ്യന്മാൎക്ക ബുദ്ധി പൊരായ്ക
യാൽ അവൻ അവരുടെ ബുദ്ധിക്കു തക്കതു മാത്രം പ
ഠിപ്പിപ്പാൻ കഴിവുണ്ടായത. യൊഹ. ൧൬, ൧൨.
൧൩. ഇനി വളരെ നിങ്ങളൊടു പറവാൻ ഉണ്ടു ഇന്നു
നിങ്ങൾക്കു ചുമപ്പാൻ കഴികയില്ലതാനും. എന്നതു അ
ല്ലാ. എങ്കിലും അന്നു അവൎക്ക കുറവായി വന്നതിനെ
ഒന്നിക തികഞ്ഞതാക്കിക്കിട്ടെണമെന്നു വെച്ചു അവൻ
മെലെഴുതിയ വചനത്തൊടു ചെൎത്തു പറഞ്ഞിതു:
സത്യാത്മാവായവൻ വന്നപ്പൊൾ അവൻ നിങ്ങ

സകല സത്യത്തിലും വഴിനടത്തും" ക്രിസ്തന്റെ
ആത്മാവും അപ്പൊസ്തലന്മാൎക്ക ഉപദെശിച്ചു കൊ
ടുത്തതു അവർ വാക്കി കൊണ്ടും എഴുത്തു കൊണ്ടും അ
ന്നുള്ള മനുഷ്യൎക്കും അവസാനത്തൊളം ഉണ്ടാവാ
നുള്ളവൎക്കും ഘൊഷിച്ചറിയിച്ചു. അതു കൊണ്ടു
യെശുവിന്റെ ഉപദെശങ്ങളിലും അവരുടെ എ
ഴുത്തുകളിലും ഭെദം ഒട്ടും ഇല്ല. സത്യാത്മാവായവ
ൻ എന്റെതിൽ നിന്നെടുത്തു നിങ്ങളെ ഗ്രഹിപ്പി
പ്പാൻ പൊകുന്നതു കൊണ്ടു എന്നെ തെജസ്കരി
ക്കും. യൊഹ. ൧൬, ൧൪. എന്നും നിങ്ങളെ കെൾ്ക്കു
ന്നവർ എന്നെ കെൾ്ക്കുന്നു. ലൂക്ക. ൧൦, ൧൬. എന്നു
മുള്ള വാക്കുകൾ അതിന്നു സാക്ഷി.

## ൪൦൦. ക്രിസ്തന്റെ ധൎമ്മഘൊഷ ണം

മത്താ. ൫ — ൭. ക്രിസ്തന്റെ ഉപദെശമാല
കളിൽ മുഖ്യമായ അംശം മലപ്രസംഗം തന്നെ. മ
ശിഹാവെലയുടെ ആരംഭത്തിൽ അവൻ ഒരു മല
മുകളിൽ നിന്നു ചുറ്റും നില്ക്കുന്ന ജനസമൂഹങ്ങളൊ
ടു അതിനെ ഘൊഷിച്ചറിയിച്ചതു. അതിന്റെ മൂ
ലഭാവം യഹൂദശാസ്ത്രികൾ സ്വൎഗ്ഗരാജ്യത്തെ കൊ
ണ്ടു ജനത്തിൽ പരത്തിയ വ്യാജൊപദെശങ്ങളെ
വിരൊധിച്ചു അവറ്റിന്നു പകരം സത്യം സ്ഥാപി
ച്ചു നടത്തുക എന്നുള്ളതു തന്നെ.

൧. യെശു സ്വൎഗ്ഗരാജ്യപ്രജകളുടെ ഭാവവും ഉ
ദ്യൊഗവും വിവരിക്കുന്നതു. അവരുടെ ഭാ
വം, ആത്മസാധുത്വം മുതലായ സല്ഗുണങ്ങൾ.

മത്ത. ൫. ൧൪. ൧൬. അവരുടെ ഉദ്യൊഗമൊ ഭൂമിയുടെ ഉപ്പും ലൊകവെളിച്ചവും ആകുന്നു എന്നത്രെ ൫, ൧൩. ൧൪.

൨. അവൻ തന്നെയത്രെ പ്രവാചകന്മാരുടെ നിവൃത്തിയായിട്ടു കാട്ടുന്നത്. ൫, ൧൭. — ൧൮.

൩. പറീശരുടെ അക്ഷരസെവെക്കവിരൊധമാക്കി അവൻ ഹൃദയങ്ങളെ ശൊധന ചെയ്യുന്ന ഉൾ അർത്ഥം സ്ഥാപിക്കുന്നത്. കൊല, ൫, ൨൧. — ൨൬. വ്യഭിചാരവും, ഭാര്യാനിഷെധവും, ൫, ൨൭. — ൩൨. ആണ, ൫, ൩൩. — ൩൭. പകവീട്ടുക; ൫, ൩൮. — ൪൨. ശത്രുസ്നെഹം. ൫, ൪൩. — ൪൮.

൪. അവൻ പറീശനീതികളെ വിവരിച്ചു അവറ്റിന്റെ പൊരായ്മയെ കാണിക്കുന്നതു. ഭിക്ഷാദാനം, ൬, ൧. ൪. പ്രാർത്ഥന, ൬, ൫. — ൧൫. നൊമ്പു: ൬, ൧൬. — ൧൮.

൫. അവൻ സാരമുള്ള നീതികളെ വിവരിക്കുന്നു. ൬, ൧൯. — ൨൪.

൬. അവൻ ജാതികളുടെ മര്യാദപ്രകാരം കരുതി വിചാരിക്ക എന്നുള്ളതു സ്വർഗ്ഗരാജ്യപ്രജകൾക്ക അയൊഗ്യം എന്നറിയിക്കുന്നത്. ൬, ൨൫. — ൩൪.

൭. അവൻ സ്നെഹമില്ലാത്ത വിധികളെ നിഷെധിക്കുന്നത്. ൭, ൧. — ൫.

൮. അവൻ ഇടുക്കവാതിലിൽ കൂടി പ്രവെശിച്ചാരം ഒന്നാമതിൽ കിരിസ്വ സ്വർഗ്ഗരാജ്യത്തിലെക്ക നടക്കെ

ണ്ടതിന്നു ക്ഷമിക്കുന്നത്. ൧, പെ. ൨. – ൨൦.

൬. വ്യാജോപദേശം നിഷ്ഫലവിശ്വാസം എ

ന്നുള്ളവ. ൧, തി. – ൨൩.

൭. ശിഷ്യക്കാരവൻ തന്റെ ഉപദേശങ്ങ

ളെ കേട്ടനുസരിക്കാത്തവനും അനുസരിക്കു

ന്നവനും തുല്യന്മാരാകുന്നു എന്നു ന

ടിക്കുന്നത്. ൧, ൧൪. ൨൫.

൮. ക്രിസ്തന്റെ സുവിശേഷ

ഘോഷണം തന്നെക്കൊ

ണ്ടുള്ള സാക്ഷി

യെശു തന്നെ കൊണ്ടു പറഞ്ഞ സാക്ഷ്യങ്ങൾ ത
മ്മിൽ വിപരീതമായിരിക്കുന്ന പ്രകാരം തൊന്നുന്നു.
അതെങ്ങിനെ എന്നാൽ: യൊഹ. ൮, ൧൪. ഞാൻ
എനിക്കു തന്നെ സാക്ഷി ചൊല്ലിയാലും എന്റെ
സാക്ഷ്യം നെർ തന്നെ. കാരണം ഞാൻ എവിടെ
നിന്നു വന്നു എന്നും എവിടെക്കു പൊകുന്നു എ
ന്നും അറിയുന്നു. യൊഹ. ൫, ൩൧. ൩൨. ൩൬. എ
ന്നെ കുറിച്ചു ഞാൻ തന്നെ സാക്ഷ്യം പറഞ്ഞാൽ എ
ന്റെ സാക്ഷ്യം സത്യമുള്ളതല്ല, എന്നെ കുറിച്ചു
സാക്ഷ്യം ചൊല്ലുന്നവൻ മറെറാരുത്തൻ ഉണ്ടു ഞാ
ൻ തികെപ്പാൻ പിതാവു തന്ന ക്രിയകൾ അവയല്ലൊ.
ഞാൻ ചെയ്യുന്ന ക്രിയകൾ തന്നെ പിതാവു എന്നെ
അയച്ചിരിക്കുന്നു എന്നു എന്നെ കൊണ്ടു സാക്ഷ്യം
ചൊല്ലുന്നു. എങ്കിലും ഈ വാക്കുകളിൽ കാണുന്ന
വിപരീതം ഉള്ളതല്ല, മൂന്നാമത്തെ വാക്കുകൊ
ണ്ടു അതിശെഷം ഇല്ലാതെ പൊകുന്നു. അതാവിതു:

യൊഹ. ൧൪, ൧൦. ഞാൻ പിതാവിലും പിതാവു
എന്നിലും എന്നു വിശ്വസിപ്പിൻ അല്ലെങ്കിൽ ക്രിയ
കൾ നിമിത്തമത്രെ എന്നിൽ വിശ്വസിപ്പിൻ എന്ന
ത്രെ. എല്ലാ സുവിശെഷവ്യാപാരത്തിന്നും ഉത്ഥാ
നത്തിന്നും മൂലമാകുന്നത് ക്രിസ്തന്റെ മൂൎത്തി തന്നെ.
അവന്റെ രക്ഷാക്രിയ മുഴുവനും ദിവ്യമൂൎത്തിയുടെ
ഫലമത്രെ ആകുന്നു. മനുഷ്യവംശത്തെ പാപങ്ങളി
ൽനിന്ന് ഉദ്ധരിപ്പാനും പുതുക്കുവാനും ദൈവവും
മനുഷ്യനുമായവന്നു മാത്രം കഴിയും. ക്രിസ്തൻ മനുഷ്യ
നായി അവതരിച്ച ദൈവപുത്രൻ ആകുന്നു എന്നു
വിശ്വസിച്ചാലെ നിത്യജീവനെ നമുക്കു ലഭിപ്പാൻ പാ
ടുള്ളു. അതുകൊണ്ടു യെശു ആദിമുതൽ തന്റെ ഭാവാ
വസ്ഥയെ തെളിയിക്കെണ്ടി വന്നു. തന്റെ മാനുഷ
ത്വത്തെയും പാപവിഷയങ്ങളൊടു ചെരാത്ത
അവസ്ഥയെയും തെളിയിക്കെണ്ടതിന്നു അവൻ പല
പ്പൊഴും മനുഷ്യപുത്രൻ എന്ന പെർ ധരിച്ചതുമല്ലാ
തെ പലപല സ്ഥലങ്ങളിൽ തനിക്കു ദിവ്യസ്വഭാ
വവും പിതാവൊടു സംബന്ധവും ഉണ്ടെന്നു ഉറപ്പായും
സ്പഷ്ടമായും പറഞ്ഞിരിക്കുന്നു. യൊഹ. ൫, ൧൭. മുത
ൽ ൩൦ വരെ എന്ന പാഠം ചൊല്ലി ബൊധം വരു
ത്തുന്നു എന്നാൽ അവൻ യെഹൂദരൊടു വാദിച്ചു അവ
ൻ താൻ ദൈവത്തിന്റെ ഏകജാതനായ പുത്രൻ ആ
കുന്നു എന്നു പറഞ്ഞു ഒരു സമയം യെഹൂദർ അവ
നെ കല്ലെറിഞ്ഞു കൊല്ലുവാൻ ഭാവിച്ചു, ദൈവം തന്റെ
ന്റെ പിതാവാകുന്നു എന്നു പറകകൊണ്ടത്രെ. യൊ
ഹ. ൧൦, ൩൦. ഞാനും പിതാവും ഒന്നാകുന്നു. യൊഹ.

൧൪, ൯. എന്നെ കണ്ടവൻ പിതാവിനെ കണ്ടിരി
ക്കുന്നു. യൊഹ. ൫, ൨൬. പിതാവു തന്നിൽ ത
ന്നെ ജീവനുള്ള പ്രകാരമെ അവൻ പുത്രന്നും തന്നി
ൽ തന്നെ ജീവനുള്ളവനാകുമാറു നല്കി. യൊഹ.
൫, ൨൨. പിതാവു ന്യായവിധിയെയും എല്ലാം പുത്ര
ന്നു കൊടുത്തിരിക്കുന്നു എല്ലാവരും പിതാവി
നെ ബഹുമാനിക്കും പ്രകാരം പുത്രനെ ബഹുമാനി
ക്കെണ്ടതിന്നു തന്നെ. യൊഹ. ൮, ൫൮. അബ്ര
ഹാം ഉണ്ടായതിന്നു മുമ്പെ ഞാൻ ഉണ്ടു. യൊഹ. ൧,
൩. എന്തിന്നെ എല്ലാം അവൻ തന്നെ ഉണ്ടാ
ക്കി പറഞ്ഞു. അല്ലും ചിലനാളൊളം മാത്രമല്ല ഈ
ഭൂമിയിൽ നിന്നു വിട്ടുപൊയവൊളം തന്നെ. പുരൊ
ഹിതപ്രാൎത്ഥനയിൽ അവൻ ലൊകം ഉണ്ടാകും മു
മ്പെ തനിക്ക പിതാവിന്റെ കൂടെയുള്ള തെജസ്സു
കൊണ്ടു ദൈവത്തൊടു സംഭാഷണം കഴിക്കുന്നു.
യൊഹ. ൧൭, ൫. തന്റെ മരണത്തിന്നു അല്പം മുമ്പെ
അവൻ മഹാപുരൊഹിതന്റെ മുമ്പിൽ നിന്നു താ
ൻ ദൈവപുത്രൻ ആകുന്നു എന്നു ആണ കൊണ്ടുറപ്പി
ച്ചു. മത്താ. ൨൬, ൬൩. തന്റെ തെജസ്സരണം ഒന്നു അ
വൻ രണ്ടു മൂന്നു പെർ എന്റെ നാമത്തിലെക്ക എവി
ടെ ഒരുമിച്ചു കൂടിയാലും അവിടെ ഞാൻ അവരുടെ
നടുവിൽ ഉണ്ടു എന്നും, ഇതാ യുഗസമാപ്തിയൊളം
എല്ലാനാളും ഞാൻ നിങ്ങളൊടു കൂടെ ഉണ്ടു എന്നും,
സ്വൎഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എ
നിക്ക നല്കപ്പെട്ടിരിക്കുന്നു എന്നും പറഞ്ഞിരിക്കുന്ന
തു. മത്താ. ൧൮, ൨൦. ൨൮, ൨൦—൧൮.

## ൨൨൩. രക്ഷാക്രിയയെക്കൊണ്ടുള്ള ചൊല്ലുകൾ

൨. യെശുവിന്റെ സ്ഥാനവും വെലയും കൊണ്ടു
പറഞ്ഞ വാക്കുകളിൽ മുഖ്യമായത് മത്തായി. ൧൧.
൨൭ൽ എഴുതിക്കിടക്കുന്നു. പുത്രനും പ്രവാച
കന്മാൎക്കും നിവൃത്തി വരുത്തുന്നവൻ അവൻ തന്നെ എന്നു
അതിൽ കാണുന്നു. അതു കൂടാതെ അവൻ വെദസ്ഥ
ലങ്ങളിൽ താൻ ലൊകത്തിലെക്കു വന്നതിന്റെ സംഗ
തി അറിയിച്ചു. തന്നിൽ വിശ്വസിക്കുന്നവൻ എല്ലാം
നശിക്കാതെ നിത്യജീവനുള്ളവൻ ആകെണ്ടതിന്നു ത
ന്നെ എന്നു യൊഹ. ൩, ൧൬. എഴുതിയിരിക്കുന്നു.
തന്റെ ക്രിയ ചികിത്സകന്റെ വെലയൊടൊക്കും
എന്നു ലൂക്ക. ൫, ൩൧. ൩൨. പറഞ്ഞിരിക്കുന്നു. താൻ
നല്ല ഇടയനായി ആടുകൾക്കു വെണ്ടി പ്രാണനെ വെച്ചു
കളയും എന്നു യൊഹ. ൧൦, ൧൧. ൧൫ാം. താൻ വഴി
യും, സത്യവും, ജീവനും, ലൊകവെളിച്ചവും, ജീവന്റെ
അപ്പവും ആകുന്നു എന്നും യൊഹ. ൧൪, ൬. ൮, ൧൨.
൬, ൩൫. ൧൧, ൨൫. എഴുതിക്കിടക്കുന്നു. തന്റെ കഷ്ടാ
നുഭവ മരണങ്ങളെയും പുനരുത്ഥാനത്തെയും അവ
ൻ ഉപദെശത്തിൽ വെച്ചു ഭാഷിച്ചു ഉപമം കൊ
ണ്ടും യൊനാപ്രവാചകന്റെ അടയാളം കൊണ്ടും
തെളിയിച്ചു. യൊഹ. ൨, ൧൯. മത്താ. ൧൨, ൩൯. ൪൦.
൧൬, ൪. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല
താൻ ശുശ്രൂഷിപ്പാനും അനെകൎക്കു വെണ്ടി തന്റെ
ദെഹിയെ വീണ്ടെടുപ്പായി കൊടുപ്പാനും വന്നു എന്നും
മത്താ. ൨൦, ൨൮. ഇതു പുതുനിയമത്തിന്റെ രക്തമാകുന്നു

യനക്കുവെണ്ടിപാപമൊചനത്തിന്നായിഒഴി
ക്കപ്പെടുന്നഎന്റെരക്തമാകുന്നു എന്നും മത്താ.
൨൬,൨൮. ഞാൻകൊടുപ്പാനിരിക്കുന്നഅപ്പമൊ
ലോകത്തിന്നുവെണ്ടി കൊടുപ്പാനുള്ളഎന്റെമാം
സമാകുന്നുഎന്നും യൊഹ. ൬,൫൧. പറഞ്ഞുതന്റെ
ന്റെമരണംലൊകപാപങ്ങൾക്കുവെണ്ടിയബലിമരണം
തന്നെഎന്നുതെളിയിച്ചുകാണിക്കയുംചെയ്തു.

൨. തന്റെരക്ഷാക്രിയയുടെഫലങ്ങളെഅനുഭ
വിപ്പാൻമനസ്സുള്ളവരൊടുഅവൻമാനസാന്തരം,
വിശ്വാസം, മത്താ. ൪,൧൭. മാൎക്ക. ൧,൧൫.- ലൊകത്തെ
വെറുപ്പുംതന്നൊടുള്ളചെൎച്ചയും മത്താ. ൧൦,൩൭.൩൮.
ചൊദിക്കുന്നത്. ഞാൻമുന്തിരിവള്ളിയും നിങ്ങൾ
കൊമ്പുകളുംആകുന്നു. ഞാൻകൂടാതെനിങ്ങൾക്കു ഒ
ന്നുംചെയ്വാൻകഴികയില്ലായാൽ ഒരുത്തൻഎന്നി
ലുംഞാൻഅവനിലും വസിക്കുന്നുഎങ്കിൽ അവൻ
വളരെഫലംതരും. യൊഹ. ൧൫,൫. എന്നുഅവ
ൻഉപദെശിച്ചുതന്നൊടുള്ളഐക്യത്തിന്റെആ
വശ്യം തെളിയിക്കയുംചെയ്തു. ഈചെൎച്ചഉണ്ടാകെ
ണ്ടതിന്നുവെള്ളത്തിൽനിന്നുംആത്മാവിൽനിന്നും
ഉള്ളജനനവും യൊഹ. ൩,൫.—൭. യെശുവിന്റെ
പരകൎമ്മങ്ങളുടെഅനുഭവവും യൊഹ. ൬,൫൩.—൫൭.
വശ്യമാകുന്നു. നിങ്ങൾമനുഷ്യപുത്രന്റെമാം
സംഭക്ഷിക്കാതെയും രക്തംകുടിക്കാതെയും ഇരു
ന്നാൽനിങ്ങൾക്കു ഉള്ളിൽ ജീവൻഇല്ല, എന്റെമാം
സംതിന്നുംഎന്റെരക്തംകുടിക്കുന്നവന്നു നിത്യജീ
വനുണ്ടു; ഞാൻഒടുക്കത്തെനാളിൽ അവനെഎഴുനീ

ർപ്പിക്കയും ചെയ്യും. കാരണം എന്റെ മാംസം മെയ്യായി ഭക്ഷ്യമാകുന്നു. എന്റെ രക്തം മെയ്യായി പാനീയവും ആകുന്നു. എന്നിങ്ങനെയവന്റെ മൊഴി.

## ൪൭ാൽ. ദൈവരാജ്യം സംബന്ധിച്ച ഉപദേശങ്ങൾ

൧. മത്തായി. ൧൩, അദ്ധ്യായത്തിൽ എഴുതിക്കിടക്കുന്ന ഉപമകൾ സ്വർഗ്ഗരാജ്യത്തിന്റെ മുഖ്യമായ വിശേഷങ്ങളെ അറിയിക്കുന്നു. നാലുവക നിലങ്ങളിൽ വിത്തു വിതെച്ചവന്റെ ഉപമ യെശുവിന്റെ വ്യാഖ്യാനപ്രകാരം സുവിശേഷവചനം സ്വർഗ്ഗരാജ്യത്തിലെ പ്രവെശനത്തിന്നു വെണ്ടുന്ന പുതിയ ജനനത്തെ മാനുഷ ഹൃദയമായ നിലത്തിൽ ഉളവാക്കുന്ന വിത്തു ആകുന്നു. അതും വെവ്വെറെ ഹൃദയങ്ങളുടെ വെവ്വെറെ അവസ്ഥാപ്രകാരം ഒക്കെയായ വിത്തു വെവ്വെറെ ഫലങ്ങളെയും പുറപ്പെടീക്കുന്നു എന്നും തെളിയിക്കുന്നു. കൊതമ്പിന്റെ ഇടക്കിൽ നായ്ക്കല്ലുകണ്ട ഉപമ സ്വർഗ്ഗരാജ്യത്തിന്നും അന്ധകാരരാജ്യത്തിന്നും തമ്മിൽ ഉള്ള ചെർച്ചയെയും നാശത്തിന്നു മുമ്പുവരെയൊളം ദുഷ്ടന്റെ രാജ്യം സ്വർഗ്ഗരാജ്യത്തിന്റെ ഒരുമിച്ചു വർദ്ധിച്ചു പൊരെണ്ടിയ പ്രകാരവും അറിയിക്കുന്നു. കടുകുമണിയുടെ ഉപമയിൽ സ്വർഗ്ഗരാജ്യത്തിന്റെ ഹീനമായ ആരംഭവും തികഞ്ഞുവരുന്ന വളർച്ചയും കാണാം. പുളിമാവിന്റെ ഉപമ, സ്വർഗ്ഗരാജ്യത്തിന്റെ ആരംഭം ഏററവും ചെറിയതെങ്കിലും അതു സർവ്വ മനുഷ്യവംശത്തൂടെ ശുദ്ധമാക്കി വ്യാപിച്ചു പുളിയാക്കുന്ന ദൈവശക്തി

ണ്ടാകുന്നു എന്നു കാണിക്കുന്നു നിലത്തിൽ ഒളിച്ചുകി
ടക്കുന്ന നിധിയുടെ ഉപമയിലും വിലയെറിയ മുത്തി
ന്റെതിലും ദൈവരാജ്യം ലൊകക്കണ്ണിന്നു മറഞ്ഞു
കിടക്കുന്ന നിക്ഷെപമെങ്കിലും സകലലൌകിക
ധനങ്ങളുടെ ഉപെക്ഷെക്കു യൊഗ്യമായ മുതലാ
കുന്നു എന്നു തെളിവാക്കി കാണാം. വലയുടെ ഉപ
മ, സ്വൎഗ്ഗരാജ്യത്തിന്റെ മക്കളെ ചെൎത്തു ശുദ്ധീക
രിക്കുന്ന സഭയിൽ അവസാനന്യായവിധിയിൽ അവ
രെ നിത്യനാശത്തിലെക്ക ഏല്പിക്കുവൊളം അന്ധ
കാരമക്കളും പാൎത്തു വളരുന്ന പ്രകാരം കാണിക്കു
ന്നു.

൨. തങ്ങൾ നീതിമാന്മാരെന്നു വിചാരിച്ചുകൊണ്ടു
ഹൃദയങ്ങളെ കഠിനമാക്കിയ പറീശരുടെ വഷളു
മായമതത്തൊടു സ്വൎഗ്ഗരാജ്യത്തിന്നുള്ള ചെൎച്ച
യെ യെശു പലപ്രകാരം പറഞ്ഞിരിക്കുന്നു. മത്താ.
൨൧, ൩൧. അവൻ ഒരു ഉപമ കൂടാതെ അവരൊടു
ദൈവരാജ്യം നിങ്ങളിൽനിന്ന എടുക്കപ്പെട്ടു അതി
ന്റെ ഫലങ്ങളെ ഉണ്ടാക്കുന്ന ജാതിക്ക കൊടുക്ക
പ്പെടും എന്നും മത്താ. ൨൦, ൧൬. പിമ്പ
ന്മാർ മുമ്പരും മുമ്പന്മാർ പിമ്പരും ആകും എന്നും സ്പ
ഷ്ടമായി അറിയിച്ചു. അവകാശവും വാഗ്ദത്തവും ഉള്ള
ഇസ്രയെൽ ജനം തന്റെ ഉള്ളിൽനിന്നു രക്ഷയെ
പുറപ്പെടിച്ചതിന്റെ ശെഷം യൊഹ. ൪, ൨൨. അ
തിനെ ത്യജിച്ചുകളഞ്ഞതിനാൽ രക്ഷയെ ഗ്ര
ഹിച്ചു സത്യമാനസാന്തരത്തൊടു കൂടെ അപെ
ക്ഷിക്കുന്ന ജാതികൾ തന്നെ സ്വൎഗ്ഗരാജ്യത്തിന്റെ

മുമ്പുണ്ടാകും. എന്നുള്ളത് കള്ളായിന്റെ വലയുപമ
കളിൽ കാണാം. മുഖ്യമായ മുന്തിരിവള്ളിയുടെ
ന്തിയിന്റെ ഉപമ, മത്താ. ൨൧. ൩൩. — യെരുശലെമിന്റെ
ത്തിയുടെ കഥയും. മത്താ. ൨൪. ൧൫.—

൩. ജാതികൾക്കും സ്വൎഗ്ഗരാജ്യത്തിൽ അവകാശമു
ണ്ടാവാനുള്ള പ്രകാരം മുടിയനായ മകന്റെ ഉപ
മയിലും, ലൂക്ക. ൧൫, ൧൧. — അപ്പൻ പണി ചെയ്യ്വാ
ൻ തന്റെ വള്ളിപ്പറമ്പിലെക്ക് അയച്ച രണ്ടു പുത്രന്മാ
രുടെ ഉപമയിലും; മത്താ. ൨൧, ൨൮. — സ്വൎഗ്ഗം. രാജ
പുത്രന്റെ കല്യാണവിരുന്നു വിവരിക്കുന്ന ഉപമയി
ലും, മത്താ. ൨൨. ൧. — അതിനൊടു തുല്യമായ വലി
യ അത്താഴത്തിന്റെതിലും; ലൂക്ക. ൧൪, ൧൬. — തനി
ക്കരുകിൽ അറിയിച്ച രക്ഷയെ നിരസിച്ചു കള
ഞ്ഞ ഇസ്രായെൽ ജനം ഒടുവിൽ നിരസിക്കപ്പെടും
എന്നുള്ളത് പ്രയാസം കൂടാതെ കാണാം. പറമ്പി
ലെ കൂലിക്കാരുടെ ഉപമയെ മത്താ. ൨൦, ൧. —
സ്വൎഗ്ഗരാജ്യത്തിന്റെ അനുഭവങ്ങൾക്കായി വിളിച്ച
ജാതികൾ എല്ലാം ക്ഷണിച്ച ഇസ്രായെലൊടു ഒക്ക
യിൽ തുല്യരാകുമെന്ന ഉപദെശിക്കുന്നു. ഈ ഉപദെ
ശങ്ങൾ ഒക്കയും യഹൂദന്മാൎക്കും ജാതികൾക്കും മാത്രമല്ല,
വെവ്വെറെ ജാതികളിൽ ഉള്ള വെവ്വെറെ മനുഷ്യ
ൎക്കും കൊള്ളിക്കെണ്ടതാകുന്നു.

൪൩൭. ക്രിസ്തന്റെ അത്ഭുതശക്തി

൧. മനുഷ്യവംശത്തിന്നു ആദിയിൽ സൎവ്വസൃഷ്ടി
യുടെ മെൽ ഉണ്ടായ വാഴ്ച ൧ മൊ. ൧, ൨൮. — ൨.
പാപം ലൊകത്തിൽ പ്രവെശിച്ച നാൾ മുതൽ തനിക്കും

പ്രകൃതിക്കും ആത്മാവിന്നും ഉള്ള സംബന്ധം അഴി
ഞ്ഞുംപോയതിനാൽ ഒന്നാമവൻറ സ്ഥാനത്തി
ൽ പ്രവെശിച്ച രണ്ടാം ആദാം ഈ നശിച്ചു പൊയ
അധികാരം തിരികെ വാങ്ങി യഥാസ്ഥാനമാക്കെണ്ടി
വന്നു. ആദ്യമനുഷ്യൻറ കാലത്തിൽ ഉണ്ടാകെണ്ടി
യിരുന്ന ലയങ്ങൾക്കായിട്ടു മാത്രം അല്ല പാപം കൊ
ണ്ടു ലൊകത്തിൽ പ്രവെശിച്ചു നാനാ വിരൊധങ്ങ
ളുടെ നീക്കത്തിന്നായിട്ടും കൂടെ ഇതു വെണ്ടി വന്നതു
പാപം നിമിത്തം ദുർബ്ബലമായി പൊയ മാനുഷസ്വ
ഭാവത്തിന്ന അതു നിവൃത്തിപ്പാൻ കഴിവില്ലാതെ
പാകി. ക്രിസ്തനിലെ മാനുഷസ്വഭാവം നമുക്കുള്ള
തിനൊടു തുല്യമാകെണ്ടി വന്നതിനാൽ നശിച്ചു പൊ
യ അധികാരത്തെ യഥാസ്ഥാനത്താക്കെണ്ടതിന്ന
അവൻ അതിമാനുഷമായ ശക്തികളെകൊണ്ട
ത്രെ പ്രാപ്തനായി. മനുഷ്യനായ യെശുവിൽ ദൈ
വത്തിൻ നിറവു ഒക്കെയും ദെഹമായി വസിക്കകൊണ്ടു
കൊല. ൨. ൯. ഈ വലിയ വെല സാധിച്ചു. സൃഷ്ടിവ
ചനവും രണ്ടാം ആദാമാകുന്ന യെശുവും ഒന്നായി ചെ
ൎന്നതിനാൽ മനുഷ്യവംശത്തിന്ന നശിച്ചു പൊയ വാ
ഴ്ച എല്ലാ തടവുകളും നീങ്ങി തികവിൽ എത്തുവാനു
ള്ള ബലവഴികൾ ഉണ്ടാകുമാറു സഫലമാകുന്നു. ഇതു
തന്നെ ക്രിസ്തൻറ അത്ഭുതശക്തി. ദൈവം ആദ്യമ
നുഷ്യനെ സകല സൃഷ്ടികൂടെ മെൽ വാഴെണ്ടതിന്ന
അതിന്ന വെണ്ടുന്ന പ്രാപ്തികളൊടു കൂടെ സൃഷ്ടിച്ചു
പാപം കൊണ്ടു ലൊകത്തിൽ പ്രവെശിച്ച വിരൊ
ധങ്ങൾ ഇല്ലായ്കയാൽ ആ ശക്തികളുടെ പ്രയൊഗം

അത്ഭുതപ്രവൃത്തി തന്റെ എന്നു പറവാൻ സംഗതി
ഇല്ലയാകിരുന്നു. ക്രിസ്തന്റെ കാലത്തിലൊ ആത്മാ
വസ്ഥ എല്ലാം മറിഞ്ഞു ദുഷ്ടസ്വഭാവം ഉള്ള
മനുഷ്യന്മാരായ അധികാരത്തിന്റെ സ്ഥാനത്തി
ൽ പ്രവെശിച്ചു നടന്നതിനാൽ ആവസ്ഥയെ വീണ്ടും
സ്ഥാപിപ്പാൻ തക്കവണ്ണം അവൻ ചെയ്ത പ്രവൃ
ത്തികൾ എല്ലാം അതിശയങ്ങൾ ആത്രെ ആകുന്ന
ത്.

൨. പഴയനിയമപ്രവാചകന്മാരുടെ അത്ഭുത
പ്രവൃത്തികൾ അവരെ ചെയ്തവർ ദൈവനിയുക്തന്മാരാ
കിരുന്നു എന്നു ഉറപ്പിച്ച പ്രകാരം യെശുവിൽ എ
പ്പൊഴും ആവസിച്ച അതിശയശക്തി അവനെ മ
ശീഹാ എന്നും ദൈവപുത്രൻ എന്നും തെളിയിച്ചു
കൊടുക്കുന്നു. യൊഹന്നാനെക്കാളും വലിയ സാ
ക്ഷി എനിക്കുണ്ടു ഞാൻ തികെപ്പാൻ പിതാവു തന്ന
ക്രിയകൾ അല്ലൊ ഞാൻ ചെയ്യുന്ന ക്രിയകൾ തന്നെ
പിതാവു എന്നെ അയച്ചിരിക്കുന്നു എന്നു എന്നെ
കൊണ്ടു സാക്ഷ്യം ചൊല്ലുന്നു. യൊഹ. ൫, ൩൬. ൧൦, ൨൫.
൩൭. ൧൪, ൧൧. ൧൫, ൨൪. എന്നുള്ള വചനപ്രകാരം ത
ന്നെ. എങ്കിലും യെശു ചെയ്ത അതിശയങ്ങളുടെ മുഖ്യ
അൎത്ഥം ഇതല്ലൊ താൻ ക്രിസ്തൻ ആകുന്നു എന്നു കാണി
ക്കെണ്ടതിന്നു മാത്രമല്ല അവൻ അവരെ ചെയ്ത
ത്. യെശുവിന്റെ അതിശയപ്രവൃത്തികൾ അവ
ന്റെ രക്ഷാക്രിയകളിൽ വലിയൊരു അംശം ആ
കിരുന്നുവല്ലൊ. പാപത്താൽ മനുഷ്യജീവനിൽ
ഒരൊ അരിഷ്ടതകളും വ്യാധിമരണങ്ങളും സൃഷ്ടിയി

ശെഷങ്ങളിൽ പലവക കുറവുകളും പ്രവെശിച്ചി
രിക്കുന്നു. യെശുവിന്റെ നിയൊഗമൊ പാപഫ
ലങ്ങൾ ഒക്ക നീക്കി പ്രകൃതിക്കും ആത്മാവിന്നും ആ
ദിക്കിൽ ഉണ്ടായ സംബന്ധം യഥാസ്ഥാനത്താക്കി
കൊടുക്കം എന്നുള്ളതത്രെ. ഈ രീതി കണ്ണായ യഥാ
സ്ഥാനത്വം ലൊകാവസാനത്തിങ്കൽ ക്രിസ്ത്യൻ മനു
ഷ്യവംശത്തിൽ നട്ടു പുതിയ ജീവൻ എല്ലാടവും വ്യാ
പിച്ചു പൊയതിന്റെ ശെഷമത്രെ പ്രസിദ്ധമാ
കും. അതിന്റെ ആരംഭമാകുന്ന യെശുവിന്റെ
അതിശയക്രിയകൾ മുങ്കുറികളും അച്ചാരങ്ങളുമായി
ട്ടു അവന്റെ ജീവകാലത്തിൽ തന്നെ കാണെണ്ടി
വന്നത്

൫൬൭. ക്രിസ്തൻ സൃഷ്ടികളുടെമെൽ
ഉണ്ടായ അധികാരം

യെശുവിന്റെ അതിശയപ്രവൃത്തികളിൽ ചി
ലതു മുഴുവനും പുതിയ സൃഷ്ടികൾ ആകുന്നു എന്നു
പറഞ്ഞുകൂടാ. അവൻ അവറ്റെ കൊണ്ടു സൃഷ്ടങ്ങ
ളെ മാറ്റുകയൊ വർദ്ധിപ്പിക്കയൊ വശത്താക്കു
കയൊ മാത്രം ചെയ്തുള്ളു. അവന്റെ ഒന്നാമത്തെ
അതിശയം യൊഹ. ൨, നൊക്കി വിചാരിച്ചാൽ
ദൈവം ദ്രാക്ഷാവള്ളി, ഭൂമി, വാനം മുതലായവ
റ്റിൽ വെച്ച ശക്തികളെ കൊണ്ടു സംവത്സരം തൊറും
സ്ഥലത്തുണ്ടാകുന്നതു മാത്രം യെശു അതിൽ പ്ര
വൃത്തിച്ചുള്ളു. അവൻ അതിനെ ക്ഷണനെരത്തിൽ
ഉളവാക്കിയതു തന്നെ സൃഷ്ടികളുടെമെൽ തനി
ക്കുണ്ടായ അധികാരം അതിൽ തെളിയുന്നു. അല്ലം

ചിലഅപ്പങ്ങളെയും മീനുകളെയുംകൊണ്ടുഒരൊ
ആളുകൾക്കു തൃപ്തിവരുത്തിയഅതിശയവും മത്താ. ൧൪,
൧൫. – ൨൧, ൩൩. — ഗലീലക്കടലിൽ ഉണ്ടായകൊ
ടുങ്കാറ്റിനെശമിപ്പിച്ചതും മത്താ. ൮, ൨൩. — മാൎക്ക. ൪, ൩൫. —
ലൂക്ക. ൮, ൨൨. — പടകിൽകയറിയശിഷ്യന്മാൎക്കു കാറ്റു
വിരോധമാകകൊണ്ടുവലഞ്ഞു സങ്കടപ്പെട്ടപ്പൊൾ
അവൻഅവൎക്കടുക്കെവരെണ്ടതിന്നുവെള്ളത്തി
ൻമീതെനടന്നപ്രകാരവും മത്താ. ൧൪, ൨൫. എല്ലാം
അതിശയമായ ഈ അധികാരത്തെസ്പഷ്ടമാക്കി
കാണിക്കുന്നതു.

൪൭൭. ക്രിസ്തന്റെചികിത്സവെലകൾ

൧. യെശുവിന്റെഅതിശയശക്തികൊണ്ടു
സൌഖ്യംകിട്ടുവാൻ അനുഗ്രഹമുള്ളദീനക്കാരാക
ട്ടെ, അവരുടെസംബന്ധക്കാരാകട്ടെവിശ്വാസംകാ
ട്ടെണ്ടിവന്നു. ദെഹസൌഖ്യം ആത്മരക്ഷക്കാ
ടിസ്ഥാനമത്രെആകകൊണ്ടുക്രിസ്തൻ സൌഖ്യം
വരുത്തിയമിക്കവാറും ജനങ്ങളൊടുതങ്ങളുടെ
വിശ്വാസത്തിന്നും പ്രാപിച്ചസൌഖ്യത്തിന്നും ഉ
ള്ളസംബന്ധം കാണിച്ചതു. എന്മകനെ അല്ല, എ
ന്മകളെനിന്റെവിശ്വാസംനിന്നെരക്ഷിച്ചിരി
ക്കുന്നു എന്നാകുന്നതു അവന്റെചൊൽ. ദീന
ക്കാൎക്കസൌഖ്യംവന്നതു യെശുവിൽനിന്നുപുറപ്പെ
ട്ടശക്തികൊണ്ടുതന്നെ. ലൂക്ക. ൬, ൧൯. ൮, ൪൬.—
ഈശക്തിദീനക്കാരിൽവ്യാപരിച്ചതു യെശുവു
ള്ളസാധനം പ്രയൊഗിക്കയൊ, അവരെതൊട്ടു
കയൊ മാൎക്ക. ൭, ൩൩. അതിന്നുതക്കവാക്കുകളി

ക്കയൊ ചെയ്തതിനാലത്രെ. വെവ്വെറെ ദീനക്കാ
രിൽ യെശു വെവ്വെറെ വഴിയായി സൌഖ്യം വരു
ത്തിയതു ദീനങ്ങളുടെ ഭെദം കൊണ്ടല്ല; ദീനക്കാരു
ടെ ഹൃദയാവസ്ഥ അറിഞ്ഞു അതിന്നു തക്കതു ചെ
യ്തതിനാലത്രെന്നു കരു.

൨. യെശുവിന്റെ അസംഖ്യ ചികിത്സവെലക
ളിൽ സുവിശെഷകന്മാർ അല്പം ചിലതിന്റെ വി
വരം മാത്രം എഴുതിവെച്ചത്. അവറ്റിൽ മുഖ്യമാ
യവ താഴെ പറക്കു: അ. യൊഹ. ൯, ൧ മുതൽ വിവ
രിച്ചുകിടക്കുന്ന അത്ഭുതം. യെശു കുരുടനായി ജ
നിച്ചവന്നു കാഴ്ചയെ കൊടുത്തതാകിലും [ഉമി
നീർ ഉണ്ടാക്കി കണ്ണുകളിൽ തെക്കുക] അവന്റെ
ജനകരൊടും പറീശരൊടും ഉള്ള വ്യവഹാരവും
കൊണ്ടു ശൊഭിക്കുന്നതു. ഉമിനീർ, ഹസ്താർപ്പണം എ
ന്നിവറ്റെ പ്രയൊഗിച്ചു അവൻ മറ്റൊരു കുരു
ടനെയും മാൎക്ക. ൮, ൨൨— ഒരു ചെകിടനെയും മാ
ൎക്ക. ൭, ൩൨— സൌഖ്യമാക്കിയത്. രക്തവാർച്ചയു
ള്ള സ്ത്രീക്ക് ഉറപ്പുള്ള വിശ്വാസം ഹെതുവായി
യെശുവിന്റെ വസ്ത്രം തൊട്ടകതന്നെ സൌഖ്യത്തി
ന്നു മതിയാകുന്നു. ലൂക്ക. ൮, ൪൩— ദെഹസംബ
ന്ധം ഒന്നും കൂടാതെ യെശു കഫൎന്നഹൂമിലെ ശതാ
ധിപന്റെ വെലക്കാരനെ സൌഖ്യമാക്കിയത്. ആ
അതിശയത്തിൽ ചികിത്സയെ അപെക്ഷിച്ചവ
രുകളുടെ വിശ്വാസവും താഴ്മയും യെശു അവന്നു
കൊടുത്ത സാക്ഷ്യവും പ്രത്യെകം വിളങ്ങുന്നു. ലൂക്ക.
൭, ൧.— കഫൎന്നഹൂമിലെ രാജഭൃത്യന്റെ മകന്നു

സൌഖ്യം വരുത്തിയ അത്ഭുതത്തിന്നു മെല്പറഞ്ഞ
തിനൊടു അല്പം ഒരു സമയം ഉണ്ടെങ്കിലും രാജഭൃത്യ
ന്റെ ഹീനവിശ്വാസവും യെശുവിന്റെ ശാസന
യും കൊണ്ടു അതിൽനിന്നവരെ ഭെദിച്ചു പൊകു
ന്നു. യൊഹ. ൪, ൪൯. —

൪൭൭൯. മരിച്ചവരെ ഉണൎത്തിക്ക
അതിശയങ്ങൾ

൭. യെശുവിന്റെ അത്ഭുതപ്രവൃത്തികളിൽ
ഏറെറവും അതിശയമായതിന്റെ വിവരം സു
വിശെഷങ്ങളിൽ എഴുതിയിരിക്കുന്നു. കഫൎ
ന്നഹൂമിലെ പള്ളിമൂപ്പനായ യായിർ യെശുവിന്റെ
അടുക്കൽ വന്നു മരിപ്പാറായിക്കിടക്കുന്ന തന്റെ മക
ൾക്കു സൌഖ്യം വരുത്തുവാനായി ഒത്ഥിച്ചു വീട്ടിൽ വരെ
ണമെന്നപെക്ഷിച്ചു അങ്ങൊട്ടു ചെല്ലുന്ന വഴിയിൽ
രക്തയൊഴുക്കുള്ള സ്ത്രീയുടെ അവസ്ഥ കൊണ്ടു അ
ല്പം താമസമുണ്ടായതിനാൽ യായിരന്റെ വീട്ടിൽനി
ന്നുള്ളവർ വന്നു കുട്ടി മരിച്ചപ്രകാരം ഭൃത്യന്മാർ വന്നു അ
ച്ഛനൊടു അറിയിച്ചപ്പൊൾ യെശു മരിച്ചവരെ ഉ
ണൎത്തുന്നവനാകയാൽ അവൾ ഉറങ്ങുന്നത്രെ എന്നു
പറഞ്ഞു അച്ഛനൊടൊപ്പം വന്നു വീട്ടിൽ പെണ്ണി
യുടനെ പൊലസ്ത്രീയെ എഴുനില്ക്ക എന്നു കല്പിച്ചു ജീ
വിപ്പിക്കയും ചെയ്തു. മാർക്ക. ൫, ൨൨. — ഒരു
സമയം യെശു നായീൻ ഊരിൽ ചെന്നു പട്ടണവാ
തില്ക്കൽ എത്തുമ്പൊൾ ഒരു വിധവയുടെ ഏകപു
ത്രൻ മരിച്ചിട്ടു ശവം കുഴിച്ചിടുവാൻ ഊരിൽനി
ന്നു പുറത്തു കൊണ്ടുപൊകുന്നതു കണ്ടു ദരിദ്രയായ വി

ധവയിൽ കനിഞ്ഞു കരയല്ല എന്ന് അവളൊടു പറ
ഞ്ഞു ചൊല്ല്യക്കാരനൊടു എഴുനില്ക്ക എന്നു കല്പിച്ചു
അവനെ ജീവനൊടെ അമ്മെക്കു കാട്ടുകയും ചെ
യ്തു. ലൂക്ക്. ൭. ൧൧—൧൭.

൨. യൊഹ. ൧൧. ൧—യെശുവിന്റെ അത്ഭു
തങ്ങളിൽ എറ്റവും ഭംഗിയുള്ളതു ബെതാന്യയി
ലെ മര്ത്ഥ, മറിയ എന്നവരുടെ സഹൊദരനായ ലാ
ജരിൽ പ്രവൃത്തിച്ചതു തന്നെ. ലാജരൻ നാലു ദിവസ
ത്തൊളം ശവമായി കുഴിയിൽ കിടന്നതിനാൽ ആ
അതിശയം എറ്റം ഭംഗിയുള്ളതും, കാണിക്കുന്ന യെ
ശുവിന്റെ രക്ഷാക്രിയയുടെ വിശെഷങ്ങളെ ഗ്രഹി
ക്കെണ്ടതിന്നു സംഗതി ഉണ്ടായതിനാൽ അതു വളരെ
അര്ത്ഥമുള്ളതും, യെശുവിനെ കൊല്ലെണ്ടതിന്നു ശ
ത്രുക്കളുടെ ഉത്സാഹം അതിനാൽ വര്ദ്ധിച്ചു മുഴുത്തു
വന്നതിനാൽ അതു മുഖ്യമുള്ളതും ആയിരുന്നു. ലാ
ജരന്റെ സഹൊദരികൾ യെശുവിന്റെ അടുക്കെ
ആളയച്ചു കര്ത്താവെ നിന്റെ പ്രിയനായവൻ രൊഗി
യായി എന്നു പറയിച്ചു. വരുവാനുള്ളതു ഇന്നതെന്നു
യെശു സ്പഷ്ടമായി അറിഞ്ഞിട്ടു ഈ രൊഗം മരണത്തി
ലെക്കല്ല, ദൈവതെജസ്സിന്നത്രെ ആകുന്നതു ദൈവപു
ത്രന്നു അതിനാൽ തെജസ്സു വരുവാൻ തന്നെ എന്നു ഉത്ത
രമായി പറഞ്ഞു. മരണത്തിന്മെലും തനിക്ക് അധികാ
രം ഉണ്ടായതിനാൽ അവൻ അങ്ങിരുന്ന സ്ഥല
ത്തു രണ്ടു ദിവസം അധികം പാര്ത്തു. അതിൽ പിന്നെ ശി
ഷ്യരൊടു നാം തിരികെ യഹൂദയിലെക്ക് ചെല്ലുക
എന്നും നമ്മുടെ പ്രിയനായ ലാജരൻ നിദ്രപ്രാപിച്ചി

രിക്കുന്നു എങ്കിലും അവനെ ഉറക്കൊഴിപ്പാൻ ഞാൻ
യാത്രയാകുന്നു എന്നും പറഞ്ഞതു ശിഷ്യൎക്കു ബൊ
ധിക്കായ്കയാൽ യെശു അവരൊടു സ്പഷ്ടമായി ലാസ
ർ മരിച്ചു ഞാൻ അവിടെ ഇല്ലായ്കകൊണ്ടു നിങ്ങളു
ടെ നിമിത്തം നിങ്ങൾ വിശ്വസിക്കുമെന്നു വെച്ചത്രെ ഞാ
ൻ സന്തൊഷിക്കുന്നു എന്നു പറഞ്ഞു. കൎത്താവു, ലാസ
ർ മരിക്കുമ്മുമ്പെ എത്തായ്കകൊണ്ടു മൎത്ഥായവളെറെ ദുഃ
ഖിച്ചുകൊണ്ടു പുറപ്പെട്ടു യെശുവിനെ എതിരെറ്റു.
എങ്കിലും അവനെ കണ്ട ഉടനെ അവളുടെ ഹൃദയത്തി
ൽ അല്പം ഒരു വിശ്വാസവും ആശയും ജനിച്ചു. യെശു അ
ത് അറിഞ്ഞു അവളൊടു ഞാനെ പുനരുത്ഥാനവും
ജീവനും ആകുന്നു എന്നിൽ വിശ്വസിക്കുന്നവൻ മരി
ച്ചാലും ജീവിക്കും, ജീവിച്ചിരുന്നു എങ്കൽ വിശ്വസി
ക്കുന്നവൻ എല്ലാം എന്നെക്കും മരിക്കയില്ല എന്നു
പറഞ്ഞു ലാസരെ കുഴിച്ചിട്ട സ്ഥലത്തെക്ക ചെന്നു മര
ണത്തെ ജയിച്ചവനായിട്ടു ലാസരെ പുറത്തുവാ എ
ന്നു വിളിച്ചു കല്പിച്ചു ഉടനെ മരണം തന്റെ ഇരയെ
എല്പിച്ചു ലാസർ ജീവിച്ചെഴുനീല്ക്കയും ചെയ്തു. യെശു
വൊ ഞാനെ പുനരുത്ഥാനവും ജീവനും ആകുന്നു എ
ന്നുള്ള വചനത്തിന്നു പൂൎണ്ണനിവൃത്തി ഉണ്ടാവാനായ്ക്ക
വണ്ണം മരണത്തിൽ കൂടെ ജീവനിലെക്ക പ്രവെശിക്കെ
ണ്ടതിന്നു മരണം അനുഭവിപ്പാൻ തന്നെ തല്ക്ഷണം
പുറപ്പെട്ടുപൊയത്.

൧൨൨. ശ്രുതഗ്രന്ഥരെ ബൊദ്ധ്യമാ
ക്കിയ അതിശയങ്ങൾ

൧. യെശുവിന്റെ കാലത്തു യഹൂദദെശത്തിൽ ഞാ

നെക്കൾ ഖെദവും സങ്കടമുള്ളൊരു ബാധ ഉണ്ടായി.
അന്ധകാരരാജ്യത്തൊടു ചെൎച്ചയുള്ള ദുൎഭൂതങ്ങൾ
ഒരൊ മനുഷ്യനിൽ പ്രവെശിച്ചു അവരുടെ ദെഹ
ങ്ങളെ സ്വാധീനമാക്കി പല വക ദുഷ്ടവൃത്തികൾക്കും
ജീവനെ നശിപ്പിക്കുന്ന അവലക്ഷണനടപ്പു
കൾക്കും പ്രയൊഗിച്ചു അങ്ങനെ ഉള്ള ബാധിത
ൎക്കു ഭൂതഗ്രസ്തർ എന്ന പെർ ഉണ്ടായി. പിശാചി
ന്റെ ക്രിയകളെ നശിപ്പിപ്പാനായിട്ടു ഈ ലൊക
ത്തിലെക്ക വന്നതിനാൽ ൧ യൊഹ. ൩, ൮. യെശു
വിന്റെ ഈ വക അന്ധകാരശക്തികളെ ജയിച്ചതി
ക്കി കാണുന്നതിന്നൊരു ദെവനിയൊഗമുണ്ടായതു.

൨. യെശു ഈ ഭൂതഗ്രസ്തരെ സൌഖ്യമാക്കിയ
പ്രകാരം താഴെ പറയുന്നു: അവൻ ഒരു ശബ്ബത്തു
നാളിൽ കപൎന്നഹൂമ്യപള്ളിയിൽ ഇരുന്നു ശാസ്ത്രി
കളെ പൊലെ അല്ല അധികാരമുള്ളവനായിട്ടു ഉ
പദെശിച്ചു കൊണ്ടിരിക്കുമ്പൊൾ ഭൂതം ഉറക്കെ
അവൻ അടുത്തു പാഞ്ഞു നസറായനായ യെശുവെ
വിട്ടു ഞങ്ങൾക്കും നിനക്കും എന്തു ഞങ്ങളെ നശിപ്പി
പ്പാൻ വന്നുവൊ നീ ആർ എന്നു ഞാൻ അറിയുന്നു ദൈ
വത്തിൻ പരിശുദ്ധൻ തന്നെ എന്നു നിലവിളിച്ചു എ
ങ്കിലും അന്ധകാരരാജ്യത്തിൽ നിന്നു തനിക്ക സാ
ക്ഷികളെ കൊണ്ടു ആവശ്യമില്ല എന്നു വെച്ചു യെ
ശു മിണ്ടാതിരു അവനെ വിട്ടു പുറപ്പെടുക എന്നു അ
തിനെ ശാസിച്ചപ്പൊൾ അശുദ്ധാത്മാവു അവനെ
ഇഴച്ചു മഹാശബ്ദത്തൊടെ കൂക്കി അവനെ വിട്ടു പൊ
യി. മാൎക്ക. ൧, ൨൩ — ഈ പറഞ്ഞതിൽ അധികം

ഭയങ്കരവും അതിശയവുമായൊരു കാഴ്ചം ഗദര
ദെശത്തിൽ സംഭവിച്ചു: മാൎക്ക. ൫, ൧. — യെശു പട
കിൽ കയറി ഗലീല കടലെ കടന്നു കിഴക്കെ കരയിൽ ചെ
ന്നിറങ്ങിയ ഉടനെ ഒരു ഭൂതഗ്രസ്തൻ അവിടെ
ഉണ്ടു. ആയവൻ ഭ്രാന്തപരവശനായി ചങ്ങലകളെ
യും തളകളെയും പൊട്ടിച്ചും ഉരച്ചി ഒടിച്ചും കളഞ്ഞു
പ്രെതക്കല്ലറകളിൽ ചെന്നു പാൎക്കും. യെശുവിനെ
കണ്ടു ഉടനെ ഓടി ചെന്നു അവനെ കുമ്പിട്ടു മഹോന്നത
ദൈവത്തിന്റെ പുത്രനായ യെശുവെ എനിക്കും നി
നക്കും എന്തു, ദൈവത്താണ നീ എന്നെ പീഡിപ്പി
ക്കൊല്ലാ എന്ന് അപെക്ഷിക്കുന്നു എന്നു വലിയ
ശബ്ദത്തൊടെ കൂക്കി പറഞ്ഞു. ആ ദീനക്കാരന്റെ പീ
ഡ അത്യന്തം വലിയതായതിനാൽ യെശു അവന്റെ
സൌഖ്യത്തിന്നു ആശ്ചൎയ്യമായ ചികിത്സയും പ്ര
യോഗിച്ചു: അവനൊടു നിന്റെ പെർ എന്തെന്നു
ചോദിക്കയും, അടുത്ത പന്നിക്കൂട്ടത്തിലെക്ക് പ്രവെ
ശിപ്പാൻ സമ്മതിക്കയും ചെയ്തു. ഭൂതങ്ങളുടെ ബല
ത്താൽ പന്നിക്കൂട്ടം ഭ്രാന്തു പിടിച്ചു കടലിൽ പാഞ്ഞി
റങ്ങി നശിച്ചു പൊയി. പന്നികളുടെ ഉടമക്കാരൊ
ലൌകികനഷ്ടത്തിൽ നിന്നു ആത്മീയലാഭം ഉണ്ടാ
ക്കാൻ മനസ്സില്ലാതെ തങ്ങളുടെ അതിരുകളെ വി
ട്ടു പൊയാൻ യെശുവൊടു അപെക്ഷിച്ചു തുടങ്ങി.

൬. യെശു മൂന്നു ശിഷ്യരൊടു കൂടെ ഒരു മലമെൽ
കയറി രൂപാന്തരപ്പെട്ടപ്പൊൾ ഒരാൾ ദുൎഭൂതം ഉറ
ഞ്ഞ മകനെ സൌഖ്യമാക്കുവാനായിട്ടു മലയുടെ അ
ടിയിൽ ഇരിക്കുന്ന ശെഷം ശിഷ്യന്മാരുടെ അടുക്കൽ

കൊണ്ടുവന്നു—എന്നിട്ടു അവരുടെ അദ്ധ്വാനം എ
ല്ലാം നിഷ്ഫലമായി പൊകി. ദുർഭൂതം അവരുടെ മു
മ്പിൽ തന്നെ അപസ്മാരരൊഗം കൊണ്ടു ബാല്യ
ക്കാരനെ—ഒററവും സങ്കടമായി ബാധിപ്പിച്ചു. യെ
ശു മലയിൽനിന്ന് ഇറങ്ങി ഉണ്ടായത് ഇന്നതെന്നു
അറിഞ്ഞു ഉടനെ ബാല്യക്കാരനെ തന്റെ അടുക്ക
ൽ കൊണ്ടുവരുവാൻ കല്പിച്ചു അവരുടെ അവി
ശ്വാസം നിമിത്തം ശിഷ്യന്മാരെയും ബാല്യക്കാരന്റെ
അച്ഛനെയും ശാസിക്കയും ചെയ്തു. ദീനക്കാരനെ
കൊണ്ടുവരുമ്പൊൾ ഭൂതം കർത്താവിനെ കണ്ടു ഉട
നെ ബാല്യക്കാരനെ ഉഴെച്ചു നിലത്തുരുളി കെട്ടുവ
ച്ചു. ഇതു അച്ഛൻ കണ്ടു ഭയപ്പെട്ടു യെശുവൊടു
വല്ലതും കഴിയുമെങ്കിലൊ ഞങ്ങളെ കരളലിഞ്ഞു
കണ്ടു രക്ഷിക്കെണമെ—എന്നപെക്ഷിച്ചു. അതിന്നു യെ
ശു വിശ്വസിപ്പാൻ കഴിയുമെങ്കിൽ വിശ്വസിക്കു
ന്നവന്ന്—എല്ലാം കഴിയും—എന്നുത്തരം പറഞ്ഞു. ബാ
ലന്റെ അച്ഛൻ ഉടനെ പൊട്ടി കണ്ണീർ വാർത്തു, ക
ർത്താവെ ഞാൻ വിശ്വസിക്കുന്നു—എന്റെ അവിശ്വാ
സത്തിന്നു സഹായിക്കെണമെ. പിന്നെ യെശു
ഭൂതത്തിന്നു ബാല്യക്കാരനെ വിട്ടു പൊവാൻ കല്പി
ച്ചു. ഞങ്ങൾക്കു അതിനെ പുറത്താക്കി കൂടാഞ്ഞതു എന്തു
—എന്നു ചൊദിക്കുന്ന ശിഷ്യന്മാരൊടു നിങ്ങളുടെ അ
വിശ്വാസം നിമിത്തമത്രെ; പ്രാർത്ഥനയാലും ഉപ
വാസത്താലും അല്ലാതെ ഇജ്ജാതി പുറപ്പെട്ടുകൂടാ
—എന്നു പറകയും ചെയ്തു.

൭൦൨. ക്രിസ്തൻ അദ്ധ്വാനത്തിന്റെ

## വിസ്താരം

൧. യെശു ലൊകത്തിൽ ഇരിക്കയൊൾ വാഗ്ദ
ത്തസന്തതിയായ ഇസ്രയെലിൽ മാത്രം തന്റെ
വെലയെ നടത്തി. ഇസ്രയെൽ ഗൃഹത്തിൽ നശിച്ചു പൊ
യ ആട്ടുകളിലെക്ക ഒഴികെ ഞാൻ അയക്കപ്പെട്ടി
ല്ല മത്താ. ൧൫,൨൪. എന്ന അവൻ പറഞ്ഞു. ശിഷ്യ
ന്മാരെയും വിശെഷപ്രസംഗത്തിന്നു നിയൊ
ഗിച്ചയക്കുമ്പൊൾ. അവരൊട്ട ജാതികളിലെക്കുള്ള
വഴിക്കിൽ പൊകാതെയും ശമര്യരുടെ പട്ടണത്തി
ൽ കടക്കാതെയും ഇസ്രയെൽ ഗൃഹത്തിൽ നശിച്ചു
പൊയ ആട്ടുകളുടെ അടുക്കൽ പ്രത്യെകം ചെല്ലുവിൻ മത്താ.
൧൦,൫. ൬. എന്ന ആജ്ഞാപിച്ചു. അവന്റെ
മരണത്താൽ അദ്ധ്വാനം തികഞ്ഞ ശെഷം യുദന്മാരു-
ടെ ശ്രെഷ്ഠതയിനാൽ അബ്രഹാം സന്തതിക്കിൽ
അത്ര ചെലവാക്കിപ്പൊകെണ്ടതാകിലും എന്നി
ട്ടും അവൻ ഒരിക്കൽ അല്ല പലവട്ടം തന്നെ ആത്തടവി
ന്നിക്കം വരും എന്ന അറിയിച്ചു. യൊഹ. ൧൦,൧൬.
ഈ ആലയിൽ നിന്നല്ലാത്ത വെറെ ആട്ടുകളും എനി
ക്കുണ്ട അവയും ഞാൻ വരുത്തെണ്ടത; എന്റെ ശബ്ദം
അവ കെൾക്കൊളും ഒരു കൂട്ടം, ഒരിടയൻ എന്നു
ആകയും ചെയ്യും എന്ന കല്പിച്ചതല്ലാതെ തങ്ങളു
ടെ ഹൃദയങ്ങളെ കഠിനമാക്കിയ ഇസ്രയെൽ ജനത്തി
ന്നു മുമ്പെ ജാതികൾക്ക ദൈവരാജ്യത്തിലെക്ക പ്രവെ
ശനം ഉണ്ടാകും എന്ന സ്പഷ്ടമായി ഉപദെശിച്ചു സ്വ
ർഗ്ഗാരൊഹണത്തിന്ന അല്പം മുമ്പെ ശിഷ്യന്മാരൊട്ട
സുവിശെഷയെ ഭൂലൊകത്തിൽ എങ്ങും നടത്തെ

ണ്ണമെന്നു കല്പിക്കയും ചെയ്തു· മാൎക്ക· ൧൩, ൧൫·
മത്താ· ൨൪, ൧൪· അപ· പ്രവൃ· ൩, ൧൬·

൨· ചിലപ്പൊൾ മാത്രം സഹായം അപെക്ഷിക്കു
ന്നവരുടെ ഉറപ്പുള്ള വിശ്വാസം ഹെതുവായിട്ടു കെ
ന്ദ്രഭ്രാന്തികൾക്കും ശമൎയ്യൎക്കും കരുണ കാണിച്ചു പരദെശി
ക്കയും അതിശയവഴിയായി സഹായിക്കയും ചെ
യ്തു· കപൎന്നഹൂമ്യശതാധിപൻ, കനാന്യസ്ത്രീ എന്ന
വരുടെ അവസ്ഥ നൊക്കുക· ലൂക്ക· ൭, ൧· — മത്താ·
൧൫, ൨൧· — മക്കളുടെ അപ്പം എടുത്തു ചെറുനായ്ക്കൾക്കു ഇ
ടുന്നതു നന്നല്ല എന്നുള്ള കഠിനവാക്കുകൊണ്ടു
കനാന്യസ്ത്രീയുടെ വിശ്വാസം ക്ഷയിച്ചുപൊകാതെ
അതെ കൎത്താവെ ചെറുനായ്ക്കളും ഉടയവരുടെ മെ
ശയിൽനിന്നു വീഴുന്ന നുറുക്കുകളെക്കൊണ്ടു ഉപജീ
വിക്കുന്നുവല്ലൊ എന്നുള്ള അപെക്ഷയെക്കൊണ്ടു
വൎദ്ധിച്ചുപൊയ പ്രകാരം അത്രെ കാണാം· ശമൎയ്യനഗ
രമായ സുഖാറിലെ യാക്കൊബിൻ ഉറവുസമീപത്തു
വെച്ചു അവൻ ജീവവെള്ളവും സത്യവന്ദനക്കാർ പി
താവിനെ ആത്മാവിലും സത്യത്തിലും വന്ദിപ്പാനുള്ള സമ
യവും തൊട്ടു ആ ശമൎയ്യസ്ത്രീയെ ഉപദെശിച്ചു ആ ഊരി
ൽ പലരും വിശ്വസിക്കകൊണ്ടു രണ്ടു ദിവസം അവി
ടെ പാൎക്കയും ചെയ്തു· യൊഹ· ൪· യെശു സൌഖ്യമാ
ക്കിയ പത്തു കുഷ്ഠരൊഗികളിലും കൃതജ്ഞനായി യെ
ശുവിൻ അടുക്കെ വന്നു ദൈവത്തെ സ്തുതിച്ചവനും എക
ൻ തന്നെ ശമൎയ്യക്കാരൻ ആയിരുന്നു· ലൂക്ക· ൧൭, ൧൬·
ദയാലുവായ ശമൎയ്യക്കാരന്റെ കഥയും നൊക്കുക·
ലൂക്ക· ൧൦, ൩൦·

## ൭൫. ക്രിസ്തന്റെ പ്രയത്നഫലം

൧. യെശുവിന്റെ സാരോപദെശങ്ങളും അത്ഭുതശക്തികളും കണ്ടുകെട്ടവരിൽ ആശ്ചൎയ്യം ജനിപ്പിച്ചു അതിമാനുഷമായശക്തി അവനിൽ ആവസിച്ചപ്രകാരം എല്ലാവൎക്കും സമ്മതമായിരുന്നു. അവരുടെ ജീവനം വിശ്വാസവും എല്ലാം യഹൂദന്റെ അക്ഷരസെവയിൽ ചെലവായിപ്പൊയതിനാൽ യെശുവിന്റെ ഉപദെശങ്ങളെ പലപ്പൊഴും ഗ്രഹിച്ചില്ലെങ്കിലും അവൻ ശാസ്ത്രികളെപൊലെ അല്ല അധികാരമുള്ളവനായിട്ടത്രെ ഉപദെശിക്കുന്നു എന്നു സാക്ഷ്യം കൊടുത്തു. മാൎക്ക്. ൧, ൨൨. ഇവന്നു ഈ ജ്ഞാനവും ശക്തികളും എവിടെനിന്നു എന്നും മത്താ. ൧൩, ൫൪. ഈ പുതിയ ഉപദെശം എന്തു പൊൽ അധികാരത്തൊടെ അവൻ അശുദ്ധാത്മാക്കളെയും നിയൊഗിക്കുന്നു അവ അവനെ അനുസരിക്കയും ചെയ്യുന്നുവല്ലൊ എന്നും മാൎക്ക്. ൧, ൨൭. ഈ മനുഷ്യനെപൊലെ മനുഷ്യൻ ഒരു നാളും സംസാരിച്ചിട്ടില്ല, ഇവൻ ഉള്ളവണ്ണം പ്രവാചകനാകുന്നു ഇവൻ മശീഹാതന്നെ. യൊഹ. ൭, ൪൦. ൪൬. എന്നും ചൊദിക്കയും ചെയ്തു. പലപ്പൊഴും ജനസമൂഹങ്ങൾ അവനെ കെട്ടിട്ടു ഭയപ്പെട്ടു ദെവനെ സ്തുതിച്ചു, രൊഗികളിൽ നടത്തുന്ന അതിശയങ്ങളെ കണ്ടിട്ടു വിശ്വസിക്കയും നാനാദിക്കിൽനിന്നു ദീനക്കാരെ കൊണ്ടുവന്നു അതിശയങ്ങളെ കാണ്മാനുള്ള മൊഹത്താൽ തിങ്ങിവിങ്ങി അടുത്തുവരികയും ചെയ്തു. സമയത്തിന്നു മുമ്പെ അവർ യെശുവിനെ മശീഹാരാജ്യരാജാവാക്കുവാൻ ഭാവിച്ചുവല്ലൊ. യൊഹ. ൬,

൭൫.

൧. ചഞ്ചലഭാവവും ലൌകികചിന്തയുമുള്ളജന
ങ്ങളൊ യെശുവിനെ പലപ്പൊഴും നിരന്തിച്ചു വാക്കു
കൊണ്ടും ക്രിയകൊണ്ടും വിരൊധിച്ചു നിന്ദിക്കയും
ചെയ്തു. അവൻ അവരുടെ കൃത്രിമത്തെയും അവിശ്വാ
സമുള്ള മനസ്സിനെയും ശാസിച്ചു ദൈവരാജ്യത്തിലെക്കു പ്ര
വെശിച്ചുകൂടാത്ത പൊരായ്മയെ കാണിച്ചു അതിശയ
ങ്ങളെ കാണ്മാനുള്ള മൊഹത്തെയും ലൌകികമായ മശി
ഹാന്റെ ആശയെയും വിരൊധിക്കുംതൊറും അവർ ഇടറി
പൊയി യജ്ഞക്രിയകളിൽനിന്നുള്ള കള്ളനീതിയെ അനു
ഷ്ഠിക്കായ്കകൊണ്ടു അവർ അവനെ ഭക്ഷണപാനീ
യപ്രിയൻ എന്നും മാനനാതരപ്പെട്ടുന്ന പാപികളെ
കൈക്കൊൾകയാൽ ചുങ്കക്കാൎക്കും പാപികൾക്കും സ്നെഹി
തൻ എന്നും വിളിച്ചു. മത്താ. ൧൧, ൧൯. ശബ്ബത്തുനാ
ളുകളിൽ ദീനക്കാരെ ചികിത്സിക്കകൊണ്ടു ഉപദ്രവി
ച്ചു കൊല്ലുവാൻ അന്വെഷിക്കയും. യൊഹ. ൫, ൧൬. താ
ൻ ദൈവപുത്രനാകുന്നു എന്നു പറകയാൽ കല്ലെറിയാ
ൻ ഭാവിക്കയും ചെയ്തു. യൊഹ. ൧൦, ൩൩. ഐഹികപ്രകാ
രം അബ്രഹാമിൻ സന്തതികൾ ആകകൊണ്ടത്രെ മ
ശിഹാരാജ്യത്തിൽ അവകാശം ഉണ്ടാകുമെന്നുള്ള ദു
രാശയെ അവൻ വിരൊധിച്ചതിനാൽ അവർ നീ ശമ
ര്യൻ ഭൂതം ഉള്ളവനും ആകുന്നു എന്നു ഞങ്ങൾ ന
ന്നായി പറയുന്നില്ലയൊ എന്നു ചൊല്ലി. യൊഹ. ൮, ൪൮. ഹ
നചരത്തിലെ പള്ളിയിൽ വെച്ചു അവരുടെ അവിശ്വാ
സം അവൻ ശാസിക്കുമ്പൊൾ അവർ ക്രൊധത്താൽ നിറ
ഞ്ഞു എഴുനീറ്റു അവനെ പട്ടണത്തിന്നു പുറത്താക്കി

വരുടെ ഊരർക്കിട്ടുള്ള മലയുടെ അഗ്രത്തിന്നോളം
കൊണ്ടുപോയി അവനെ തലകീഴായി തള്ളിയിടുവാ
ൻ ഭാവിച്ചു അവനൊ അവരുടെ നടുവിൽ കൂടി കടന്നു
പൊയി. ലൂക്ക്. ൪, ൨൯.

൩. അവൻ അധികം താമസിച്ചു ഗലീലയിൽ അ
ധികം ഇരിക്കയും അത്ഭുതങ്ങൾ ചെയ്തുവന്നു. അതുകൊ
ണ്ടു അവൻ പ്രവാചകൻ തന്റെ പിതാവിൻ നഗരത്തി
ലും ഭവനത്തിലും ഒഴികെ മാനം ഇല്ലാത്തവനല്ലാ എ
ന്നു പറഞ്ഞു. മത്താ. ൧൩, ൫൭. തന്റെ ശക്തികൾ മിക്ക
തും നടന്നു വിളങ്ങിയ പട്ടണങ്ങളെ മാനസാന്തരം ചെ
യ്യായ്കകൊണ്ടു പഴിച്ചുപറവാൻ തുടങ്ങി. മത്താ. ൧൧, ൨൦.
സ്വന്ത സഹോദരന്മാരും അവനിൽ വിശ്വസിച്ചില്ല. യൊ
ഹ. ൭, ൫. യഹൂദനാട്ടിലുള്ളവർ അവനെ കൊ
ല്ലുവാൻ അന്വേഷിച്ചു. യൊഹ. ൭, ൧. യരുശലെമി
ലെക്കുള്ള യാത്രയിൽ ശമര്യനാട്ടൂടെ കടന്നുപോകെ
ണ്ടിവരികയാൽ അതിന്നായി ഒരുക്കേണ്ടതിന്നു അവൻ
ദൂതന്മാരെ ഒരു ശമര്യഗ്രാമത്തിലേക്ക് അയച്ചു. എന്നാ
റെ യരുശലെമിലെക്ക് പോകകൊണ്ടു ആ ഗ്രാമക്കാർ
അവനെ കൈക്കൊണ്ടില്ല. ലൂക്ക്. ൯, ൫൨. — ഇങ്ങിനെ ഉ
ദ്ധ്യോഗത്തിൽ മുഴുവനും തന്റെ മഹിമാവെ മറെച്ചു ബ
ദ്ധാബല്യത്തിൽ ദൈവം താഴ്ത്തി ശിക്ഷിച്ച ആയകാരം
നിരസിക്കും. ൧. മക്ക.

൪. അവന്റെ ശത്രുക്കളിൽ ഏറ്റവും ഉഗ്രമായവർ പ
രീശർ തന്നെ. ജനങ്ങളുടെമേൽ അവർക്ക് വളരെ അ
ധികാരം ഉണ്ടാകകൊണ്ടു താണജനങ്ങളും അവരെ
നോക്കീട്ടു ചെങ്ങലയെ സഹിക്കും അവന്റെ നേരെ

ക്രിസ്തവർ അല്ലാത്തവർ എന്നു പറവാൻ കഴിയായ്ക
യാൽ അവർ ഏറെയും ദുഷ്ടന്മാരായി അവരെ
ഒൻറ ഉദരവായ യേശു പിശാചു തന്നെ എന്നു പറഞ്ഞു. ശ
ശുദ്ധാത്മാവിന്ന വിരോധമായി പാപം ചെയ്യുന്ന
ന്നവന്നു ഇഹത്തിലും പരത്തിലും ക്ഷമ ഉണ്ടാക
കില്ല എന്നുള്ള യേശുവിന്റെ ബുദ്ധിചൊൽ അ
വർ കൂട്ടാക്കാതെ മത്താ. ൧൨, ൩൨. അവരെ വിട്ടി
ര കണ്ടതിന്ന സെവകന്മാരെ അയച്ചു, ഇവരൊ
യേശുവിന്റെ വാക്കുകളെ കെട്ടു ഭ്രമിച്ചു വെറുതെ മടങ്ങി
വന്നാറെ പറീശർ അവരോടു നിങ്ങളും ഭ്രമിച്ചുവൊ
യൊ പ്രമാണികളിൽ ആരുകിലും പറീശരിൽ ആരുകിലും
ഒരുത്തനും അവനിൽ വിശ്വസിച്ചുവൊ വെദത്തെ അ
റിയാത്ത ഈ ജനം ശപിക്കപ്പെട്ടവരത്രെ എന്നു
പറഞ്ഞു യൊഹ. ൭, ൪൯. ന്യായസഭയിലെ നിക്കൊ
ദെമൻ യേശുവിന്റെ പക്ഷം എടുത്തു ഒരു വാക്കു
പറഞ്ഞ ഉടനെ അവർ നീയും ഗലീലക്കാര
നൊ നീ ആരാഞ്ഞു നൊക്കു പ്രവാചകൻ ഗലീലയിൽ
നിന്നു ഉദിച്ചിട്ടില്ലാത്ത പ്രകാരം കാണ്ക എന്നത്രെ
പറഞ്ഞു. യൊഹ. ൭, ൫൦. — ആരാനും യേശുവെ ക്രി
സ്തൻ എന്ന അനുസരിച്ചു പറഞ്ഞാൽ പള്ളിഭ്രഷ്ടൻ
ആക്കും എന്നു യെഹൂദന്മാർ ഒത്തുകൊണ്ടിരുന്നു. യൊ
ഹ. ൯, ൨൨. കൂടക്കൂടെ യേശുവിന്റെ അതിശയക്രി
യകളെ കണ്ടു സ്തുതിക്കുന്ന ജനക്കൂട്ടങ്ങളെ ഭയപ്പെ
ട്ടു കയാല അത്രെ അവനെ പിടിപ്പാൻ അവർക്കു ധൈ
ര്യം ഉണ്ടാകില്ല. ചാതുർപ്രപഞ്ചസുഖഭോഗങ്ങ
ളിൽ രസിച്ചു യേശുവിന്റെ കാര്യം ഒട്ടും വിചാരിച്ചി

ന്റെ പിന്നിൽ പൊക്കുള നീ ദൈവത്തിന്റെ വയല്ല
മനുഷ്യരുടെ വകകളുള്ളതു കൊണ്ടു എനിക്കിടൎച്ച
യാകുന്നു എന്നു പറഞ്ഞു പരിക്ഷാകിൽ ശിക്ഷിക്കയും
ചെയ്തു.

൨. മത്താ. ൧൭, ൧ — മാൎക്ക. ൯. ലൂക്ക. ൯. — ആറു
ദിവസം കഴിഞ്ഞിട്ടു യെശു പെത്രൊസിനെയും, യാക്കൊ
ബ്, യൊഹന്നാന്മാരെയും കൂട്ടിക്കൊണ്ടു പ്രാൎത്ഥിപ്പാൻ
ഒരു ഉയൎന്ന മലമെൽ അവരുമായി വെറിട്ടു നടന്നു അ
വിടെ എത്തീട്ടു യെശു പ്രാൎത്ഥിച്ചിരിക്കുമ്പൊൾ ശിഷ്യ
ന്മാർ ഉറങ്ങിപ്പൊയി. ഉണൎന്നു വന്നാറെ അവൻ അ
വരുടെ മുമ്പാകെ മറുരൂപപ്പെട്ടിട്ടു അവന്റെ മുഖം
സൂൎയ്യനെപ്പൊലെ വിളങ്ങി അവന്റെ വസ്ത്രങ്ങൾ
വെളിച്ചം പൊലെ വെള്ളയായി തീൎന്നതു കണ്ടു. മൊ
ശയും എലിയാവും അവനൊടു വരുവാനുള്ള കഷ്ടാ
നുഭവമരണങ്ങളെക്കൊണ്ടു സംഭാഷിച്ചു കൊണ്ടു അ
വൎക്കു കാണാകുന്നു. പെത്രൻ ഉറക്കം തെളിഞ്ഞി
ട്ടു കണ്ടു സന്തൊഷാതിരെകവാനായി യെശുവൊടു
കൎത്താവെ നാം ഇവിടെ ഇരിക്കുന്നതു നല്ലതു നിണക്കു
മനസ്സായാൽ ഞങ്ങൾ ഇവിടെ മൂന്നു കുടിലുകളെ ഉണ്ടാ
ക്കട്ടെ ഒന്നു നിണക്കും, ഒന്നു മൊശെക്കും, ഒന്നു എലി
യാവിന്നും എന്നു പറയുമ്പൊൾ താനും പ്രകാശമു
ള്ളൊരു മെഘം അവരിൽ നിഴലിട്ടു ഉടനെ മെഘ
ത്തിൽ നിന്നു ഇവൻ എന്റെ പ്രിയപുത്രൻ അവങ്ക
ൽ ഞാൻ പ്രസാദിച്ചു ഇവനെ ചെവിക്കൊൾവിൻ എ
ന്നു ഒരു ശബ്ദം ഉണ്ടായി. ശിഷ്യന്മാർ കവിണ്ണു വീ
ണു ഭയിച്ചപ്പൊൾ യെശു അടുത്തു അവരെ തൊട്ടും എ

ഴുന്നെള്ളിച്ചു. അവരും കണ്ണുകളെ ഉയൎത്തിയാറെ യെശു
മാത്രമല്ലാതെ ആരെയും കണ്ടതുമില്ല. പിന്നെ യെ
ശു അവരൊടു താൻ മരിച്ചവരിൽനിന്നെഴുനീല്ക്കുംവ
രെ ഈ കാഴ്ചയെ ആരൊടും ചൊല്ലരുതെന്നു ക
ല്പിച്ചു. മലയിൽനിന്നു ഇറങ്ങിവരുന്നവഴിക്കിൽ മാൎക്ക.
൯. എഴുതിക്കിടക്കുന്നയംശത്താം വ്യാഖ്യാനിച്ചുകൊ
ണ്ടു തന്റെ രണ്ടാംവരവിന്നു മുമ്പെ എലിയാ വന്നു
സകലവും യഥാസ്ഥാനത്താക്കും എന്നും താഴ്മയു
ള്ള തന്റെ ഒന്നാംവരവിന്നു എലിയാവു സ്നാപകനാ
യ യൊഹന്നാനിൽ വന്നുകഴിഞ്ഞു എന്നും ഉപദെശി
ക്കയുംചെയ്തു. യെശു യൊഹന്നാന്റെ സ്നാനം പരി
ഗ്രഹിച്ചുകൊണ്ടു തന്റെ വെലയുടെ ഒന്നാം അംശം ആ
രംഭിച്ചു. അതിന്റെ രണ്ടാം അംശം തുടങ്ങിയതു മെ
ല്പറഞ്ഞ രൂപാന്തരംകൊണ്ടത്രെ. സ്നാനത്തിലും രൂപാ
ന്തരത്തിലും അവന്നു സ്വൎഗ്ഗത്തിൽനിന്നു ദൈവപ്രസാദ
ത്തെ അറിയിക്കുന്ന സാക്ഷ്യം ലഭിച്ചു, സ്നാനത്തിന്നു വ
രുമ്പൊൾ സകലനീതിയെയും നിവൃത്തിക്കെണ്ടതിന്നു അ
വൻ നിശ്ചയിച്ചു, രൂപാന്തരപ്പെട്ടപ്പൊൾ മൊശ, എ
ലിയാമാരൊടു അതിന്റെ രണ്ടാം അംശമായ കഷ്ട
മരണങ്ങളെ കൊണ്ടു സംഭാഷിച്ചു, സ്നാനം ഏററപ്പൊ
ൾ മുതൽ രൂപാന്തരംവരെയും അവൻ വാക്കിലും ക്രിയ
കളിലും അനുസരണം കാണിച്ചു, രൂപാന്തരനാൾ മുത
ൽ കഷ്ടസങ്കടങ്ങളെ സഹിക്കയിൽ അതിന്നു പൂൎത്തി
വരുത്തുവാൻ അവന്റെ വിളിയുണ്ടായതു. പഴയനിയമ
പിതാക്കളായ മൊശ, എലിയാമാർ ധൎമ്മത്തിന്നും
പ്രവാചകങ്ങൾക്കും സ്ഥാനാപതികളായിട്ടു രണ്ടിന്റെ

നിവൃത്തിയായ പുതുനിയമത്തിലെ രക്ഷാവിശെഷ
ങ്ങളെ സന്തൊഷത്തൊടെ പരിഗ്രഹിച്ചു. ക്രിസ്തുസ
ഭയുടെ പിതാക്കളായ മൂന്നു ശിഷ്യന്മാരെ സഭക്കി
ലെ ലയവെള്ളെരെഞ്ഞ മയവങ്ങളും സഹായനാപത്തികളാ
ക്കിട്ടു പഴയ യുക്തിയനിയമങ്ങളുടെ ചെല്ലക്കിൽ ഭൂമിയി
ലും സ്വർഗ്ഗത്തിലുമുള്ള മശീഹാരാജ്യത്തിന്റെ സംബ
ന്ധം കാണെണ്ടതിന്നു നിയുക്തരായത.

## ൨൱൫. ബെഥന്യയിലെ തൈലാഭി ഷെകം

യൊഹ. ൧൨. ൧. — മത്താ. ൨൬. മാർക്. ൧൪. —

ഉപദെശിപ്പാൻ ആരംഭിച്ചനാൾ മുതൽ യെശു
നു പെസഹാ പെരുനാളുകൾക്കായി യരുശലെമിലെ
ക്കു പൊയത. നാലാമത്തെ യാത്രയിൽ അവൻ പെ
രുനാളിന്നു ആറു ദിവസം മുമ്പെ പട്ടണസമീപമായ ബെ
ഥാന്യ ഊരിൽ എത്തി. അവിടെ ഉള്ള സ്നെഹിതന്മാ
ർ മുമ്പെ കുഷ്ഠരൊഗിയായ ശീമൊൻ എന്നവന്റെ
വീട്ടിൽ അവനു ഒരു വിരുന്നു കഴിച്ചു. വീട്ടുകാരൊടു
മമതയുള്ള മർഥാ അന്നും കർത്താവെ ശുശ്രൂഷിക്കുന്ന
ഉമാനം എന്നു വിചാരിച്ചു വെണ്ടുന്ന പണിക്കിൽ
സഹായിച്ചു. യെശു മരിച്ചവരിൽനിന്നു എഴുനീല്പി
ച്ച ലാജരൻ എന്ന മർഥാ, മറിയമാരുടെ സഹൊദ
രനും വിരുന്നുകാരിൽ ഒരുവൻ ആയിരുന്നു. യെ
ശുവിന്റെ കഷ്ടാനുഭവ മരണങ്ങളെ കൊണ്ടു പറഞ്ഞ
വാക്കുകളെ ഒർത്തു മറിയ അന്ന തന്നെ വരുവാനു
ള്ളത് ഇന്നതെന്നു ഊഹിച്ചു സ്നെഹത്താലെ വിലയെ
റിയ ജടാമാംസി തൈലം ഒരു റാത്തൽ എടുത്തു യെശു

യിന്റെ തലമെൽ ഒഴിച്ചു കാലുകളിലും പൂശി കാലു
കളെ തന്റെ തലമുടി കൊണ്ടു തുവൎത്തി. അതിന്നു ഇഷ്ക്ക
രക്കാരനായ യഹൂദാ ശിമൊന്റെ മകൻ ഈ തൈലത്തി
ന്റെ വിലയെ ദരിദ്രൎക്കു കൊടുത്തു എങ്കി
ൽ ഏറ നന്നായിരുന്നു എന്നു പറഞ്ഞു. ശെഷം ശി
ഷ്യന്മാർ അവന്റെ ദ്രവ്യാഗ്രഹം നിറഞ്ഞ ദുഷ്ടഹൃ
ദയത്തെ വിചാരിയാതെ അവന്റെ പക്ഷം എ
ടുത്തു പിറുപിറുപ്പിൽ കൂടിയപ്പൊൾ കൎത്താവായ
യെശു മറിയയുടെ ഭക്തി ശുദ്ധ സ്നെഹത്തിൽ നിന്നു
ത്രെ ഉണ്ടായിരിക്കുന്നു എന്നറിഞ്ഞു അവളെ സ്തുതി കരിച്ചു
അവരൊടു ഇവളെ വിടുവിൻ എന്നെ കുഴിച്ചിടുന്നനാ
ൾക്കായിട്ടു ഇതിനെ സംഗ്രഹിച്ചിരുന്നു. ദരിദ്രർ നിങ്ങ
ൾക്കു എല്ലായെപ്പൊഴും അടുക്കൽ ഉണ്ടല്ലൊ ഞാൻ എല്ലാ
യെപ്പൊഴും അല്ല താനും ഈ സുവിശെഷം സൎവ്വലൊ
കത്തും എവിടെ എങ്കിലും ഘൊഷിക്കപ്പെട്ടാലും
അവിടെ ഇവൾ ചെയ്തതും അവളുടെ ഓൎമ്മക്കായി പ
റയപ്പെടും എന്നു പറഞ്ഞു അവരെ ശിക്ഷാ ക്കുകയും
ചെയ്തു. അന്നു ഇഷ്ക്കരക്കാരനായ യൂദാ മഹാപു
രൊഹിതരെ ചെന്നു കണ്ടു എനിക്കു എന്തു തരുവാ
ൻ മനസ്സാകുന്നു എന്നാൽ അവനെ നിങ്ങൾക്കു
കാണിച്ചു തരാം എന്നു പറഞ്ഞു. അപ്പൊൾ അവർ ൩
൦. റാത്തൽ. അടിമയുടെ വിലയായ മുപ്പതു വെ
ള്ളിക്കാശ് തൂക്കി കൊടുത്തു തങ്ങൾ അറിയാതെ ലൂക്ക. ൨൨.
൪൮. — ൫൦. യെശുവെ കൊണ്ടു എഴുതിയ വെദ
വാക്യം നിവൃത്തിക്കയും ചെയ്തു. യഹൂദാ അന്നു മു
തൽ യെശുവെ കാണിച്ചു കൊടുപ്പാൻ തക്കം അന്വെഷി

ച്ചുപൊന്നു.

## ൧൭൨. യരുശലെമിൽ മശീഹാ പ്രവെശനം

ര. മത്താ. ൨൧. ൧— മാൎക്ക്. ൧൧. ലൂക്ക്. ൧൯. യൊഹ. ൧൨.— ആയവരൊഷത്തുകുന്നാഴിദെനാൾ യെശു യരുശലെമിലെക്കു പ്രവെശിക്കെണ്ടതിന്നു വട്ടം കൂട്ടി. ജക. ൯. ൯. എഴുതിക്കിടക്കുന്ന പ്രവാചകം തന്നിൽ നിവൃത്തിവരെണമെന്നുവെച്ചു യെശു സൎവ്വലൊകത്തിന്നും താൻ മശീഹാ ആകുന്നു എന്നു കാണിക്കെണ്ടതിന്നു ഒരു കഴുതമെൽ എറി വിശുദ്ധപട്ടണത്തിലെക്കു പ്രവെശിച്ചു. പട്ടണസമീപത്ത് എത്തുമ്പൊൾ പെരുനാളിന്നുവന്ന ജനങ്ങൾ പലരും അവനെ എതിരെല്ക്കുവാൻ പുറപ്പെട്ടു ഈത്തപ്പനകളുടെ മട്ടൽ കയ്യിൽ എടുത്തു തങ്ങളുടെ വസ്ത്രങ്ങളെ വഴിക്കൽ വിരിച്ചു സന്തൊഷപൂൎണ്ണന്മാരായിട്ടു ദാവിദ് പുത്രന്നു ഹൊശിയന്ന സങ്കീൎത്തനം ൧൧൮, ൨൫. കൎത്താവിൻ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനാക ഉന്നതങ്ങളിൽ ഹൊശിയന്നാ എന്നു ആൎത്തുകൊണ്ടിരുന്നു. പറീശർ നമുക്കും എതും ഫലിക്കുന്നില്ല എന്നു കണ്ടുവൊ. ഇതാ ലൊകം അവന്റെ പിന്നാലെ ആയി പൊയി എന്നു തങ്ങളിൽ പറഞ്ഞു. ചിലർ കൎത്താവൊടു ഗുരൊ ഘൊഷിക്കുന്നവരെ മിണ്ടാതാക്കെണം എന്നു കല്പിച്ചതിന്നു യെശു അവരൊടു ഇവർ മിണ്ടാതിരുന്നു എങ്കിൽ കല്ലുകൾ ആൎത്തുപൊകും എന്നുത്തരം ചൊല്ലി സമീപിച്ചപ്പൊൾ നഗരത്തെ വളരെ ദുഃഖത്തൊടെ നൊക്കി

അട്ടഹസിക്കുന്ന ജനമദ്ധ്യത്തിൽ അതിനെ കുറിച്ചു
കരഞ്ഞു പറഞ്ഞിതു: അല്ലയൊ നിന്റെ സമാധാന
ത്തിന്നുള്ളവ നീയും ഇന്നു നിന്റെ നാളിൽ എങ്കി
ലും അറിഞ്ഞുവെങ്കിൽ കൊള്ളാം. ഇപ്പൊഴൊ അ
വ നിന്റെ കണ്ണുകൾക്കു മറഞ്ഞു കിടക്കുന്നു. നിവാസിക
ളുടെ മനഃകാഠിന്യം ഹെതുവായി വരുവാനുള്ള സങ്ക
ടങ്ങളും നാശവും അറിഞ്ഞിട്ടത്രെ അങ്ങിനെ പറഞ്ഞ
തു.

൨. മാർക്ക. ൧൧, ൧൫. — മത്താ. ൨൧, ലൂക്ക. ൧൯. —
ആ ദിവസങ്ങളിൽ യെശു വൈകുന്നെരം തൊറും പ
ട്ടണം വിട്ടു ബെഥന്യായിലെക്കു പൊയി രാത്രി പാർ
ത്തികൊള്ളുമാറായി പിന്നെയും നഗരത്തിലെക്കു പൊ
കുമ്പൊൾ വഴിക്കൽ വെച്ചു ഒരു അത്തിവൃക്ഷത്തെ
കണ്ടു ഫലം ഒന്നും ഇല്ലാതെ ഇലമാത്രം നിറഞ്ഞിരി
ക്കകൊണ്ടു അതിനെ ശപിക്കയും ചെയ്തു. പിന്നെ ഉപ
ദെശവെലയുടെ ആരംഭത്തിങ്കൽ യൊഹ. ൨-ൽ
ചെയ്തപ്രകാരം മശിഹായിന്റെ അധികാരത്തൊ
ടെ ചന്തസ്ഥലമാക്കിയിരിക്കുന്ന ദെവാലയത്തിന്റെ മുററ
ത്തിൽ നിന്നു ക്രയവിക്രയങ്ങളെ ചെയ്യുന്നവരെ ആ
ട്ടിക്കളകയും അതിന്നു പുറപ്പെട്ട കുട്ടികളും കൂടെ ദാവീദ്പു
ത്രന്നു ഒശാനാ എന്ന പാടുന്നതു പരീശർ കെട്ടുകൊ
പിച്ചു യെശുവൊടു അതു വിലക്കുവാൻ പറഞ്ഞതി
ന്നു അവൻ ഉത്തരമായി ചൊല്ലിയതു: സങ്കീ. ൮, ൩. ശി
ശുക്കളുടെയും മുലകുടിക്കുന്നവരുടെയും വായിൽ നി
ന്നു നീ പുകഴ്ചയെ നിവൃത്തിച്ചു എന്നുള്ളതു നിങ്ങൾ ഒരി
ക്കലും വായിച്ചില്ലയൊ. മത്താ. ൨൧, ൧൬.

൫-ാം വകു. ശത്രുക്കളുടെ ദുരാലൊചന

൧. മത്താ. ൨൬. യെശു ലാസരെ മരിച്ചവരിൽനിന്ന് എഴുനീല്പിച്ചു ഉടനെ സുനെദ്രിയസഭ അവനെ കൊല്ലുവാൻ നിശ്ചയിച്ചു അവനെ ഇങ്ങനെ വിട്ടെച്ചാൽ എല്ലാവരും അവങ്കൽ വിശ്വസിക്കും. രൊമക്കാരും വന്നു നമ്മുടെ സ്ഥലവും വംശവും മുടിക്കും എന്നു പറഞ്ഞു. അതിന്നു ആയാണ്ടത്തെ മഹാപുരൊഹിതനായ കയപാ അവരൊടു ചൊല്ലിയതു: നിങ്ങൾ ഒന്നും അറിയുന്നില്ല വംശം എല്ലാം നശിച്ചു പൊകാതവണ്ണം ഒരു മനുഷ്യൻ ജനത്തിന്നു വെണ്ടി മരിക്കുന്നതു നമുക്കുപകാരം എന്നു വിചാരിക്കുന്നതുമില്ല. യൊഹ. ൧൧, ൪൭. ൫൦. ഈ വചനത്തിൽ മനുഷ്യരക്ഷെക്കായി ദൈവത്തിന്റെ ആലൊചനയും, യെശുവിന്റെ നാശത്തിന്നായി പിശാചിന്റെ കൌശലവും വിളങ്ങുന്നു അതു കയപാ എന്നുള്ള മഹാപുരൊഹിതന്റെ ഏരദവും യൊഗ്യമായ സ്ഥാനത്താൽ പ്രവാചകം ആകുന്നു.

൨. മത്താ. ൨൬, ൨൫.— മെല്പറഞ്ഞ അവസ്ഥകളെ കൊണ്ടു യെശുവെ കൊല്ലെണ്ടതിന്നു സുനെദ്രിയ സംഘക്കാരുടെ ദുരാലൊചന മുഴുത്തുവന്നതിനാൽ ചൊവ്വാഴ്ച യെശു പിന്നെയും ദെവാലയത്തിൽ വന്നു ഉപദെശിച്ചുകൊണ്ടിരിക്കുമ്പൊൾ മഹാപുരൊഹിതരും മൂപ്പന്മാരും അണഞ്ഞു അവനൊടു പ്രവാചകവെല നടത്തുവാൻ അധികാരം ചൊദിച്ചു. ആ അധികാരം സ്നാപകനായ യൊഹന്നാന്റെ വൃത്തിയെ കൊണ്ടു അറിവാൻ അവൎക്ക് ഏകദെശം

സംഗതി ഉണ്ടായതിനാൽ യെശു ഉത്തരമാകിട്ട അവ
രൊടു യൊഹനാൻെറ സ്നാനം എവിടെനിന്നുണ്ടായി
സ്വർഗ്ഗത്തിൽനിന്നൊ മനുഷ്യരിൽനിന്നൊ എന്നു
ചൊദിച്ചതിന്നു യൊഹനാനെ പ്രവാചകൻ എന്നു
മതിക്കുന്ന ജനസമൂഹങ്ങളെ ഭയപ്പെട്ടിട്ടു അവർ
ഞങ്ങൾക്കു അറിഞ്ഞുകൂടാ എന്നുത്തരം പറഞ്ഞാറെ
അവനും അവരൊടു പറഞ്ഞു: എന്നാൽ ഞാൻ ഇവ
ചെയ്യുന്നതു എതു അധികാരം കൊണ്ടാകുന്നു എന്നു
ള്ളതും നിങ്ങളൊടു ചൊല്ലുന്നില്ല. പിന്നെ അവൎക്കു മ
ശിഹാത്വത്തിൽ ഒരവകാശം ഇല്ല എന്നു കാണി
ക്കെണ്ടതിന്നു ഒരു മനുഷ്യൻ തൻെറ മക്കളെ മുന്തി
രിവള്ളിപ്പറമ്പിൽ പണിക്കു എടുപ്പാൻ അയച്ച ഉപമയും,
വീട്ടുടയവൻെറ ഭൃത്യന്മാരെയും പുത്രനെയും കൊന്നു
കളഞ്ഞ കുടിയാന്മാരുടെയും രാജകുമാരൻെറ കല്യാ
ണം കഴിച്ച സദൃശവും അവരൊടു അറിയിച്ചതു.

൩. മത്താ. ൨൨-൧൫. — അതിൻെറ ശെഷം പരീ
ശർ ഗൂഢമായിട്ടാലൊചിച്ചു ചതുക്കരൊടും ഹെരൊ
ദ്യരൊടും തൻെറ ഏറിയവും കൌശലം ഉള്ളൊരു ചൊ
ദ്യം ചമെച്ചു അതിനെകൊണ്ടു യെശുവിന്നു ജനവിര
സമൊ റൊമരുടെ ശിക്ഷയൊ വരുത്തുവാൻ അവ
ൻെറ അടുക്കൽ അയച്ചു കൈസർക്കു കരം കൊടുക്കു
ന്നതു വിഹിതമൊ അല്ലയൊ എന്നു പരീക്ഷിച്ചു. യെശു
അവരുടെ കൌശലം അറിഞ്ഞു നാട്ടിൽ നടപ്പായ ഒരു
റൊമനാണ്യം വരുത്തി അതിൽ ഉണ്ടായ സ്വരൂപവും
എഴുത്തും കൊണ്ടു അവൎക്കു തങ്ങൾ ദൈവത്തിന്നുള്ളവ ദൈ
വത്തിന്നു കൊടുക്കായ്കയാൽ ഉഗ്രശിക്ഷ കാണിട്ടു

കൈസൎക്കുള്ളവ കൈസൎക്ക കൊടുക്കെണ്ടതാകു
ന്ന എന്ന തെളിയിക്കയും ചെയ്തു. യെശുവിന്റെ ഉ
ത്തരത്തിലെ സത്യം അവർ ബൊധിച്ചു മനസ്സിൽ കു
ത്തു കൊണ്ടിട്ട അവനെ പിടിപ്പാൻ ധൈൎയ്യം ഇല്ലാ
തെ നാണിച്ചു പൊയ്ക്കളഞ്ഞു.

൬. മത്താ. ൨൨, ൨൩.— ആ ദിവസത്തിൽ തന്നെ ചദൂശ്യ
രും തങ്ങളുടെ ബുദ്ധിശക്തികളെ പ്രയൊഗിപ്പാൻ
നിശ്ചയിച്ചു യെശുവിന്റെ അടുക്കൽ വന്ന ഒരു സ്ത്രീ
യെ ക്രമത്താലെ വിവാഹം ചെയ്ത എഴു സഹൊദര
ന്മാരുടെ കഥ കൊണ്ടു പുനരുത്ഥാനം ഇല്ല എന്ന തെ
ളിയിക്കെണ്ടതിന അങ്ങനെയുള്ള കള്ളമതം എ
ന്ന വിചാരിച്ചു. അതിന യെശു പുനരുത്ഥാനത്തിൽ
ആകട്ടെ കെട്ടുകയും കെട്ടിക്കയും ചെയ്യുമാറില്ല. സ്വ
ൎഗ്ഗത്തിലെ ദെവദൂതരൊടു ഒക്കകെയുള്ളു എന്ന
പറഞ്ഞു അബ്രഹാം, ഇസ്സാക്ക, യാക്കൊബ എ
ന്നവരുടെ ദൈവം ഈ യഹൊവാനാമം തങ്ങളു
ടെ അവിശ്വാസത്തിന സാക്ഷ്യം കൊടുക്കുന്നു എ
ന്ന കാണിച്ചു ആ ലഘുബുദ്ധികളെ മിണ്ടാതാക്കുകയും
ചെയ്തു. പിന്നെ അവൻ ഒരു പറീശനെ ധൎമ്മത്തിൽ മു
ഖ്യമായ കല്പനയെ കൊണ്ടു ഉപദെശിച്ചു വെദപാര
ഗരായ അവന്റെ പക്ഷക്കാരൊടു മശീഹാ വിഷ
യമായി നിങ്ങൾക്ക എന്തു തൊന്നുന്നു അവൻ ആരുടെ
പുത്രൻ എന്ന ചൊദിച്ചു. ദാവിദിന്റെ പുത്രൻ എ
ന്നുള്ള ഉത്തരം അവൎക്ക ക്ഷണത്തിൽ തയ്യാറായിരുന്നു.
എങ്കിലും സങ്കീ. ൧൧൦, ൧. ദാവിദ പുത്രൻ ദാവിദി
ന്റെ കൎത്താവും ആകുന്ന പ്രകാരം അവർ അറിയാ

ക്കയാൽ അന്നതൊട്ടു യെശുവൊടു ചൊദിപ്പാനും വാ
ദിപ്പാനും ധൈൎയ്യം ഇല്ലാത്തവരുമായി പൊകി.

## ൭൦ാം വകു. യരുശലെമിന്റെ നാശവും
## ലൊകാവസാനവും
## കൊണ്ടുള്ള പ്രവാചകം

൧. മത്താ. ൨൪ വ. — അതിന്റെ ശെഷം യെ
ശു ജനങ്ങളും ശിഷ്യന്മാരും കെൾക്കെ പറീശന്മാരുടെ
ദ്രവ്യാഭക്തിയും കള്ളഭക്തിയും ആക്ഷെപിച്ചു ദൈ
വത്തെ അറിയാത്ത ഹൃദയങ്ങളിൽ നിറഞ്ഞു കിടക്കു
ന്ന മ്ലെച്ഛതയെ അറിയിച്ചു പറീശർ മുതലായവരു
ടെ മെൽ എട്ടു പ്രാവശ്യം ഹാ കഷ്ടം എന്നു വിളിച്ചു വി
ശുദ്ധ പട്ടണത്തിന്നും യഹൊവാലയത്തിന്നും ദെവ
ശിക്ഷയായ മൂലനാശം നിവാസികളുടെ ദൊഷം
ഹെതുവായി അടുത്തു വന്ന പ്രകാരം കാണിച്ചു പറ
ഞ്ഞിതു: അല്ലയൊ യരുശലെമെ യരുശലെമെ
പ്രവാചകരെ കൊന്നും നിന്നക്കായി അയക്കപ്പെട്ട
വരെ കല്ലെറിഞ്ഞും കളയുന്നവളെ ഒരു കൊഴി ത
ന്റെ കുഞ്ഞുങ്ങളെ ചിറകുകളിൻ കീഴിൽ ചെൎത്തു
കൊള്ളുന്ന പ്രകാരം തന്നെ നിന്റെ മക്കളെ എത്ര
വട്ടം ചെൎത്തുകൊൾവാൻ എനിക്കു മനസ്സായി എങ്കി
ലും നിങ്ങൾക്കു മനസ്സായില്ല. കണ്ടാലും നിങ്ങളുടെ ഭവനം
നിങ്ങൾക്കു പാഴായി വിടപ്പെടും. മത്താ. ൨൩, ൩൭. ൩൮.
അനന്തരം യെശു ദെവാലയത്തിൽ പ്രവെശിക്കുമ്പൊ
ൾ ശിഷ്യന്മാർ ഇനി ഒരിക്കൽ അവന്റെ കണ്ണും വച
നവും ആ അതിശയമുള്ള ഭവനത്തിലെക്കാക്കി നില്പാ
ൻ നൊക്കി. അതിന്ന യെശു അതിന്മെൽ അവൻ: നിങ്ങളൊ ഃ

ദെയുന്നിതു ഇവിടെ കല്ലുകല്ലിന്മെൽ ഇടിയാതെ വിടപ്പെ
ട്ടുകയില്ല എന്നു പറഞ്ഞു അവരുമായി ഒലിവുമ
ലക്കു പുറപ്പെട്ടു. അവിടെ എത്തി ഇരിക്കുമ്പൊൾ തങ്ങ
ളുടെ മുമ്പിൽ കിടക്കുന്ന ശൊഭയുള്ള പട്ടണവും ദെവാ
ലയവും നൊക്കീട്ടു ശിഷ്യന്മാർ പ്രത്യെകം അവനൊ
ടു അണഞ്ഞു ഇത എപ്പൊൾ ഉണ്ടാകുമെന്നും നി
ന്റെ വരവിന്നും യുഗസമാപ്തിക്കും അടയാളം എ
ന്തെന്നും ഞങ്ങളൊടു പറക എന്നു ചൊല്ലിയതിന്നു
യെശു ഉത്തരമായി അവസാനകാലത്തിൽ ദെവരാജ്യ
ത്തിന്റെ വൎദ്ധനയും തികവും ഇന്നത് എന്നു അറിയിച്ചു.
മത്താ. ൨൪.

൨. മത്താ. ൨൫. — ഈ പ്രവാചകങ്ങളൊടു യെ
ശുവിന്റെ പത്തു കന്യകമാരുടെ ഉപമയെയും ദാ
സന്മാൎക്കു യജമാനൻ ഏല്പിച്ച താലന്തുകളുടെതിനെ
യും ചെൎത്തു അവസാനന്യായവിധിയെ വിവരിക്കയും ചെ
യ്തു. അതിൽ പിന്നെ അവൻ ശിഷ്യന്മാരൊടുകൂടെ
തനിക്കു ശെഷിച്ച രണ്ടു ദിവസങ്ങളെ കഴിക്കെണ്ടു
തിന്നു പട്ടണത്തിൽനിന്നു വിട്ടു പൊയതു. അതിന്നിടയി
ൽ അവന്റെ ശത്രുക്കൾ കയഫാ എന്നുള്ള മഹാപു
രൊഹിതന്റെ അരമനയിൽ വന്നുകൂടി യെശുവെ
ഉപായംകൊണ്ടു പിടിച്ചു കൊല്ലുവാൻ നിശ്ചയിച്ചു
എങ്കിലും ജനത്തിൽ കലഹം ഉണ്ടാകായ്വാൻ പെരു
നാളിൽ മാത്രം അരുത് എന്നു പറഞ്ഞു. മത്താ. ൨൬,
൧-൫. പെരുനാളിന്റെ അവസാനത്തൊളം താമസി
ച്ചാൽ തങ്ങൾക്കു ഉപകാരം എന്നറിഞ്ഞുവെങ്കിലും
കൊപജ്വാലയെ അമൎത്തിവെപ്പാൻ അവൎക്കു കഴിഞ്ഞില്ല.

ഇങ്ങിനെ അവർ സ്വന്തബുദ്ധിക്കവിരൊധമായി ദൈ
വത്തിന്റെ ആലൊചനയെ നിവൃത്തിച്ചു എന്നുതാൻ
എന്നെക്കും മരിയായ പെസഹാകുഞ്ഞാടു തന്നെ ആക
ന്നം എങ്ങും പ്രസിദ്ധമാകെകൊണ്ടത്രെ അവൻ പെസഹാ
പെരുന്നാളിൽ തന്നെ മരിക്കെണ്ടിയതു.

### ൭ാം അ. പെസഹാഭക്ഷണവും യെ
### ശുവിന്റെ അവസാന ഉ
### പദെശങ്ങളും

൭. മത്താ. ൨൬, ൧൭ — മാർക്ക. ൧൪, ലൂക്ക. ൨൨
യൊഹ. ൧൩. — പുളിപ്പില്ലാത്തതിന്റെ ഒന്നാം നാ
ളിൽ [വ്യാഴാഴ്ച നീസാൻ ൧൪ാം൹] യെശു പെത്രൊ
നെയും യൊഹന്നാനെയും പെസഹാഭക്ഷണം ഒരുക്കെ
ണ്ടതിന്നു നിയൊഗിച്ചു ഭക്ഷണസമയം വന്നു ക
ർത്താവു പന്തിരുവരൊടു കൂടെ ചാരിയിരിക്കുമ്പൊ
ൾ യഹൂദമര്യാദപ്രകാരം കാൽ കഴുകുവാൻ ആ
വശ്യമായിരുന്നു. ശിഷ്യന്മാരിൽ ആരുക്കും ആ പണി
എടുപ്പാൻ വെണ്ടുന്ന താഴ്മ ഇല്ലായ്കകൊണ്ടു അവൻ
താൻ എഴുനീറ്റു അവരുടെ ലജ്ജെക്കായിട്ടും താഴ്മ
യുടെ ദൃഷ്ടാന്തത്തിന്നായിട്ടും എല്ലാവരുടെ കാൽ
കഴുകി പെത്രന്റെ അടുക്കൽ വരുമ്പൊൾ അവൻ
നാണിച്ചു വിരൊധം കാട്ടുകയാൽ കർത്താവു അവ
നൊടു പറഞ്ഞിതു: ഞാൻ ചെയ്യുന്നതിനെ ഇന്നു
നീ അറിയുന്നില്ല, ഇതിൽ പിന്നെ അറിയും. താൻ ഞാ
ൻ നിന്നെ കഴുകാഞ്ഞാൽ നിനക്കു എന്നിൽ പങ്കി
ല്ല എന്നതിന്നു പെത്രൻ കർത്താവെ എൻ കാലുകൾ
മാത്രമല്ല കൈകളും തലയും കൂടെ എന്നു പറഞ്ഞു.

യെശു അവനൊടു കുളിച്ചിരിക്കുന്നവന്നു കാലു
കൾ അല്ലാതെ കഴുകുവാൻ ആവശ്യമില്ല സൎവ്വാം
ഗം ശുദ്ധനാകുന്നു നിങ്ങളും ശുദ്ധരാകുന്നു എല്ലാവ
രും അല്ലതാനും എന്നു അൎത്ഥമാക്കി പറഞ്ഞു. യൊ
ഹാന. ൧൩. — ൧൦.

൨. മത്താ. ൨൬, ൨൯. — മാൎക്ക. ൧൪, ലൂക്ക. ൨൨, യൊ
ഹ. ൧൩. പിന്നെ പെസഹായുടെ രാത്രിക്കു
കൊണ്ടുവന്ന ഭക്ഷണം തുടങ്ങുമ്പൊൾ യെശു ശിഷ്യ
ന്മാരൊടു പറഞ്ഞിതു: കഷ്ടപ്പെട്ടും മുമ്പെ ഈ പെ
സഹ നിങ്ങളൊടു കൂടെ ഭക്ഷിപ്പാൻ ഞാൻ വാഞ്ഛ
യൊടെ ആഗ്രഹിച്ചു എങ്ങിനെ എന്നാൽ അതു
ദൈവരാജ്യത്തിൽ പൂൎണ്ണമാകുവൊളം ഞാൻ ഇനി
അതിൽനിന്നു ഭക്ഷിക്കയില്ല. പിന്നെ ഉത്സവമൎയ്യാ
ദപ്രകാരം പാനപാത്രം എടുത്തു ശിഷ്യന്മാരൊടു
അതിനെ തങ്ങളിൽ പങ്കിട്ടുകൊൾവാൻ കല്പിച്ചു ലൂ
ക്ക. ൨൨, ൧൭. ദൈവരാജ്യം വരുവൊളത്തിന്നു ഞാൻ മു
ന്തിരിയുടെ പിരപ്പിൽനിന്നു കുടിക്കയില്ല നിശ്ചയം
എന്നും ചൊല്ലി പറഞ്ഞു. അവർ ഭക്ഷിക്കുമ്പൊൾ യെ
ശു ശിഷ്യന്മാരൊടു ആമെൻ ഞാൻ നിങ്ങളൊടു
പറയുന്നിതു: നിങ്ങളിൽ ഒരുവൻ എന്നെ കാണി
ച്ചുകൊടുക്കും എന്നു ചൊല്ലി ആ ദൊഷം ചെ
യ്വാനുള്ളവൻ ആർ എന്നു തമ്മിൽ ചൊദിക്കെ
കൊണ്ടവൻ അറികെ എങ്ങിനെ എന്നാൽ അപ്പഖണ്ഡം എടുത്തു
മുക്കിട്ടു ഇസ്കരക്കാരനായ യഹൂദാവിന്നു കൊടു
ത്തു അവനൊടു നീ ചെയ്യുന്നതു അതിവെഗത്തിൽ ചെ
യ്ക എന്നു പറകയും ചെയ്തു. യഹൂദാ ആ ദുഷ്ടകൂട്ടം ചെ

ല്ലാൻതിച്ചുക്കതന്റെമനസ്സിൽഉറപ്പിച്ചുവപ്പം
വാങ്ങിയശെഷംസാത്താൻഉടനെഅവനിൽപ്ര
വെശിച്ചു. ക്ഷണത്തിൽഅവൻആരാത്രികാല്ല്യ
മായന്ധകാരംനിറഞ്ഞവനായിട്ടുപുറപ്പെട്ടു
പൊകയുംചെയ്തു.

൧. മത്താ. ൨൬,൨൬. — ൨൯. മാർക്ക. ൧൪, ലൂക്ക. ൨൨
യൊഹ. ൧൩,൩൧ കൊറി. ൧൧. യഹൂദാപുറപ്പെട്ടു
പൊയഉടനെയെശുപറഞ്ഞിതു: ഇപ്പൊൾമനു
ഷ്യപുത്രൻതെജസ്കരിക്കപ്പെട്ടുപൈതങ്ങളെഞാ
നിത്രസാരമെനിങ്ങളൊടുഇരിക്കുന്നുള്ളുനിങ്ങ
ൾതമ്മിൽസ്നെഹിക്കെണംഎന്നൊരുപുതിയക
ല്പനനിങ്ങൾക്കുതരുന്നുഞാൻനിങ്ങളെസ്നെഹിച്ചു
തുപൊലെനിങ്ങളുംതമ്മിൽസ്നെഹിക്കഎന്നത്രെ.
നിങ്ങൾക്കഅന്യൊന്യംസ്നെഹംഉണ്ടെങ്കിൽഅതുകൊ
ണ്ടുനിങ്ങൾഎന്റെശിഷ്യർഎന്നെല്ലാവരുംബൊ
ധിക്കും. യൊഹ. ൧൩,൩൫. — ൨൭. അതിന്നിടകി
ൽപെസഹഭക്ഷണംതിന്നപൊകിരുന്നു. എന്നി
ട്ടും. യെശുപിന്നെയുംഅപ്പംഎടുത്തുവാഴ്ത്തിനു
ക്കിഅവൎക്കകൊടുത്തുപറഞ്ഞിതു: നിങ്ങൾവാങ്ങി
ഭക്ഷിപ്പിൻ ഇതുനിങ്ങൾക്കവെണ്ടിനുറുക്കപ്പെടുന്ന
എന്റെശരീരമാകുന്നു. എന്റെഒൎമ്മക്കായിട്ടുഇ
തിനെചെയ്വിൻ. അപ്രകാരമെന്നെപാനപാത്രവും
കൊടുത്തുപറഞ്ഞിതു: ഈപാനപാത്രംഎന്റെര
ക്തത്തിൽപുതിയനിയമമാകി: നിങ്ങൾക്കുംഅനെക
ൎക്കുംവെണ്ടിഒഴിക്കപ്പെടുന്നഎന്റെരക്തമാകുന്നു
ഇതിനെകുടിക്കുമ്പൊഴെല്ലാംഎന്റെഒൎമ്മക്കായിട്ടുചെ

ക്കിൽ.

൰. യൊഹ. ൧൪, — ൧൭. ഈവിശുദ്ധഖണ്ഡങ്ങളെ
ആട്ടെ യെശു പിന്നെ തന്റെ ശിഷ്യന്മാൎക്കൊടു
ത്തു ആശ്വാസവാക്കുകളെ ചെൎത്തു. അവന്റെ മാ
ൎവ്വിടത്തിൽ ചാരികിരുന്ന ശിഷ്യനായ യൊഹ
നാൻ അവന്റെ സൎവ്വവിശ്വാസികൾക്കു രക്ഷിതാ
വിന്റെ മരണപത്രികയായിട്ടു എഴുതിവെച്ചതു
അത്ര സ്നെഹവും സാരവും നിറഞ്ഞ വചനങ്ങൾ മ
നുഷ്യപുത്രന്റെ ഹൃദയത്തിൽ നിന്നു മാത്രം നിറ
ഞ്ഞുകൂട്ടും. അവറ്റിന്നു പ്രത്യെകം ആചെകവൎപ
റഞ്ഞതു കൊള്ളും. യൊഹ. ൭, ൪൬. ഈത്തുളെ
പൊലെ മനുഷ്യൻ ഒരു നാളും സംസാരിച്ചിട്ടില്ല
എന്നുള്ളതത്രെ. താൻ പിതാവിന്റെ അടുക്കെ
പൊകുന്നതു തനിക്കുള്ളവൎക്കു വാസസ്ഥലങ്ങളെ
ഒരുക്കെണ്ടതിന്നത്രെ. യൊഹ. ൧൪. എന്നും ദെ
ഹപ്രകാരം തനിക്കുള്ളവരെ വിട്ടു പൊയാലും അ
ന്യൊന്യം ഒരുനാളും അറ്റുപൊകാത്ത ആത്മസം
ബന്ധം ഉണ്ടു. യൊഹ. ൧൫. എന്നും താൻ പൊകാ
ലും തനിക്കു പകരം ശിഷ്യന്മാരെ സകലസത്യത്തി
ലെക്കു വഴിനടത്തുന്ന കാൎയ്യസ്ഥനെ അയക്കും. യൊ
ഹ. ൧൬. എന്നും പറഞ്ഞു അവരെ ആശ്വസി
പ്പിച്ചശെഷം എന്നെക്കും പിതാവിന്റെ മാൎവ്വിട
ത്തിൽ തനിക്കുണ്ടായ മഹത്വത്തിൽ എല്ലാ വിശ്വാസി
കൾക്കും അവകാശം ഉണ്ടാകും എന്ന വാഗ്ദത്തം ചെയ്തു
നാപുരൊഹിതപ്രാൎത്ഥനയെ കൊണ്ടു യൊഹ. ൧൭.
തന്റെ ഉപദെശവെലയെ സമാപിക്കയും ചെയ്തു.

## ൧൭൭. ഗെത്സെമനയിലെ പൊരാട്ട വും യെശുശത്രുക്കളിൽ അകപ്പെട്ടതും

൧. മത്താ. ൨൬, ൩൦.—൩൫. മാൎക്ക. ൧൪. ലൂക്ക. ൨൨. ഭക്ഷണം തീൎന്നതിന്റെശെഷം ശിഷ്യന്മാരൊടുകൂടപുറപ്പെട്ടു ഗെത്സെമന [എണ്ണച്ചക്ക്] തൊട്ടത്തിലെക്കപൊയി. അത് ഒലിവുമലമെൽ യെശു അറിയുന്നൊരു ഫലവൃക്ഷ പറമ്പായിരുന്നു. യെശുപലപ്പൊഴും അങ്ങൊട്ടുപൊയാറുണ്ടെന്നു ഇസ്ക്കരക്കാരനായ യഹൂദാവും അറിഞ്ഞു അവിടെ എത്തുമ്പൊഴെക്ക യെശു തനിക്ക അടുത്തുവരുന്ന സങ്കടങ്ങളെ ഒൎത്തു ശിഷ്യന്മാരൊടു ഈ രാത്രിയിൽ നിങ്ങൾ എല്ലാവരും എന്നിൽ ഇടറിപൊകും എന്നു പറഞ്ഞു. അതിന്നു പെത്രൻ തന്റെ ബലഹീനതയെ വിചാരിയാതെ യെശുവിൽ തനിക്കുള്ള സ്നെഹവും വിശ്വാസവും മാത്രം ഒൎത്തു പറഞ്ഞിതു: എല്ലാവരും നിന്നിൽ ഇടറിപൊയാൽ ഞാൻ ഒരുനാളും ഇടറുകയില്ല: പിന്നെ കൎത്താവു ഈ രാത്രിയിൽ കൊഴി രണ്ടുവട്ടം കൂകും മുമ്പെ നീ മൂന്നുവട്ടം എന്നെ തള്ളിപറയും എന്നു പറഞ്ഞതിന്റെശെഷവും പെത്രൻ ബഹുശക്തിയിൽ ഉറപ്പിച്ചു നിന്നൊടുകൂടെ മരിക്കെണ്ടിവന്നാലും നിന്നെ തള്ളിപറകയില്ല എന്നുരെച്ചു അതിന്നൊത്തവണ്ണം എല്ലാശിഷ്യരും പറഞ്ഞു.

൨. മത്താ. ൨൬, ൩൬.—൪൬. ഗെത്സെമന തൊട്ടത്തിൽ യെശു പെത്രനെയും സബദിപുത്രരിരുവരെയും

കൂട്ടികൊണ്ടു ദുഃഖിച്ചും വലഞ്ഞും പൊയാൽ തുട
ങ്ങിയാറെ എൻറെ ദെഹി മരണത്തൊളം ത
ന്നിട്ടു ദുഃഖിതമായിരിക്കുന്നു ഇവിടെ പാർത്തു എ
ന്നൊടു കൂടെ ഉണർന്നിരിപ്പിൻ എന്നു അവരൊ
ടു പറഞ്ഞു അല്പം മുമ്പൊട്ടു ചെന്നു മുഖം കവിണ്ണു
വീണു എൻ പിതാവെ കഴിയുന്നു എങ്കിൽ ഈ പാ
നപാത്രം എന്നിൽ നിന്നു നീങ്ങി പൊക എങ്കിലും
ഞാൻ ഇച്ശിക്കും പൊലെ അല്ല നീ ഇച്ശിക്കും പൊ
ലെ അത്രെ ആക എന്നു പ്രാർത്ഥിച്ചു പൊന്നു പി
ന്നെ ശിഷ്യരുടെ അടുക്കെ വന്നു അവർ ഉറങ്ങുന്നതു കണ്ടു
പെത്രനൊടു പറയുന്നു: ഇങ്ങിനെയൊ എന്നൊടു
കൂടെ ഒരു നാഴികയും ഉണർന്നിരിപ്പാൻ കഴിഞ്ഞില്ല
യൊ പരീക്ഷയിൽ അകപ്പെടായ്വാൻ ഉണർന്നും പ്രാ
ർത്ഥിച്ചും കൊൾവിൻ ആത്മാവു മനഃപൂർവ്വമുള്ളതു സ
ത്യം ജഡം ബലഹീനമത്രെ · പിന്നെ രണ്ടാമതും
പൊയി എൻ പിതാവെ ഇതു ഞാൻ കുടിക്കാതെ
നീങ്ങിക്കൂടാ എങ്കിൽ നിൻറെ ഇഷ്ടം ഭവിക്കെ വെ
ണ്ടും എന്നു പ്രാർത്ഥിച്ചു · അനന്തരം വന്നു അവർ പി
ന്നെയും ഉറങ്ങുന്നതു കണ്ടു അവരെ വിട്ടു മൂന്നാമ
തും ചെന്നു ആ വചനത്താൽ തന്നെ പ്രാർത്ഥിച്ചു പി
ന്നെ അവൻ അത്യാസന്നത്തിലായി അതിശ്രദ്ധയൊ
ടെ പ്രാർത്ഥിച്ചു അവൻറെ വിയർപ്പു നിലത്തു വീഴുന്ന
വലിയ ചൊരത്തുള്ളികൾ കണക്കെ ആയിച്ചമഞ്ഞു
സ്വർഗ്ഗത്തിങ്കന്നു ഒരു ദൂതനും ഉരക്കു കൂട്ടുവാൻ അ
വന്നു കാണായ്വന്നു · ലൂക്ക. ൨൨, ൪൩. ൪൪. പിന്നെയും
തൻറെ ശിഷ്യരുടെ അടുക്കെ വന്നു പറയുന്നു ശെഷം

ത്തക്കളെന്നിഉറങ്ങി ആശ്വസിച്ചുകൊൾവിൻ. ഇ
താനാഴികന്നെരം മനുഷ്യപുത്രൻ പാപികളുടെക
യ്യിൽ എല്പിക്കപ്പെടുകയും ചെയ്യുന്നു എഴുനില്പി
ൻ നാം പൊക കണ്ടാലും എന്നെ കാണിച്ചുകൊ
ടുക്കുന്നവൻ അണഞ്ഞുവന്നു.

൩. മത്താ. ൨൬. ൪൭. മാൎക്ക. ൧൪. ൪൩. ലൂക്ക. ൨൨. ൪൭.
യൊഹ. ൧൮. ൩. യെശുശിഷ്യന്മാരെ ഉണൎത്തി അ
വരൊടു സംസാരിച്ചുകൊണ്ടിരിക്കുമ്പൊൾ തന്നെ
ഇഷ്കരക്കാരനായ യഹൂദാവും സുനെദ്രിയസം
ഘം അയച്ചു വലിയ കൂട്ടവും വാൾ വടികളുമായി
ഒന്നിച്ചുവന്നു കൂടി. തന്റെ മെൽ വരുന്നതെല്ലാം
അറിഞ്ഞിട്ടു യെശു ധൈൎയ്യത്തൊടും ശാന്തതയൊ
ടും കൂടെ അവരെ എതിരെ ചെന്നു ആരെ തിരയുന്നു
എന്നു ചൊദിച്ചതിന്നു നചറായക്കാരൻ യെശുവെ
എന്നവർ ഉത്തരം ചൊല്ലിയാറെ ഞാൻ ആകുന്നു
എന്നവൻ പറഞ്ഞവാക്കിന്റെ ഗൌരവത്താലും
അതിനെ ഉച്ചരിച്ചു ക്രുദ്ധനെ പെടിച്ചിട്ടും അവരു
ധപാണികൾ പിൻവാങ്ങി നിലത്തു വീണു. യഹൂദാ
വൊ സാത്താന്റെ ധൈൎയ്യം ഉണ്ടാകീട്ടു യെശുവി
ന്റെ നെരിട്ടു വന്നു ശത്രുക്കളൊടു നിശ്ചയിച്ച പ്രകാരം
തന്നെ രക്ഷിവാഴുക എന്നു പറഞ്ഞു അവനെ ചുംബി
ച്ചു അതിനെ കണ്ടിട്ടു ചെകവൎക്കും യെശുവിനെ പി
ടിപ്പാൻ ധൈൎയ്യം വന്നു. പെത്രൊ മാം സംതൻ
ഭ്രമമാക്കി വാളൂരി മഹാപുരൊഹിതന്റെ ദാസ
നായ മല്ക്കനെ വെട്ടി അവന്റെ കാതറുത്തു. അതി
ന്നു യെശു ഇത്രൊടം വിടുവിൻ എന്നു ചൊല്ലിയു

യവന്റെ ചെവി തൊട്ടു സൌഖ്യം വരുത്തി പെത്രു
നൊടു വാൾ ഉറയിൽ ഇടുക വാൾ എടുക്കുന്നവനൊ
ക്കെയും വാളാൽ നശിച്ചു പൊകും. [illegible] അ
ല്ല, ഞാൻ ഇപ്പൊൾ എന്റെ അച്ഛനൊടു പന്ത്ര
ണ്ടു ലെഗ്യൊൻ ദൂതരിലും അധികം നിറുത്തണ്ടതി
ന്ന് അപെക്ഷിച്ചു കൂടാ എന്നു നിനക്കു തൊന്നുന്നുവൊ. എ
ന്നാൽ തിരുവെഴുത്തുകൾക്കു എങ്ങിനെ നിവൃത്തി വരും
ഇപ്രകാരം സംഭവിക്കെണ്ടുന്നതുണ്ടല്ലൊ എന്നു പ
റഞ്ഞു പിന്നെ ചെകവർ ശിഷ്യന്മാരെയും പിടിപ്പാ
ൻ ഭാവം കൂട്ടിയപ്പൊൾ അവർ എല്ലാവരും അവ
നെ വിട്ടു മണ്ടിപ്പൊയി. [illegible] യായിട്ടു വന്ന ഒരു യുവാ
വു പുടവ പുതച്ചും കൊണ്ടു അനുഗമിക്കുന്നതു കണ്ടു അ
വനെ ചെകവർ പിടിക്കുന്നെരം അവൻ പുടവയി
ട്ടു നഗ്നനായി അവൎക്കു തെറ്റി മണ്ടിപ്പൊയി; അവൻ
പക്ഷെ മൎക്കനായിരുന്നതു. മാൎക്ക. ൧൪, ൫൧. ൫൨.

൬൭ വകു. സുനെദ്രിയ സംഘത്തിൽ
വിസ്താരം, പെത്രൻ,
യഹൂദാ എന്നവരുടെ അനു
താപം

൨൭. മത്താ. ൨൬, ൫൭. — മാൎക്ക. ൧൪, ൫൩. — ലൂക്ക.
൨൨, ൫൪. — യൊഹ. ൧൮, ൧൩. — ഭൃത്യന്മാർ യെ
ശുവെ പിടിച്ചു കെട്ടി ആദ്യം ആ വൎഷത്തെ പുരൊ
ഹിതന്റെ ശ്വശുരനായ ഹന്നാ എന്നവന്റെ അടുക്ക
ൽ കൊണ്ടുപൊയി. അവിടെ നിന്നു പിന്നെ കയ
ഫാവിന്റെ അരമനയിൽ തന്നെ എത്തിച്ചു അ
വിടെ അവന്റെ വിസ്താരം ഉണ്ടാകും എന്നറി

ത്തിട്ടും സുനെദ്രിയ സംഘക്കാർ മിക്കവാറും വന്നുകൂ
ടിയിരിക്കയാകിരുന്നു· എന്നാറെ മഹാപുരൊഹിതൻ
യെശുവൊട്ടു അവന്റെ ശിഷ്യന്മാരെയും ഉപദെശ
ത്തെയും കുറിച്ചു ചൊദിച്ചപ്പൊൾ യെശു താൻ രഹസ്യ
ത്തിൽ ഒന്നും ചെയ്യാതെ അനെക യഹൂദന്മാർ കൂ
ടിവരുന്ന പള്ളികളിലും ദെവാലയത്തിലും എപ്പൊഴും
ഉപദെശിച്ചു തന്റെ ഉപദെശങ്ങൾ ഇന്നവ എന്നറി
യെണ്ടതിന്നു കെട്ടവരൊട്ടു ചൊദിക്കണമല്ലൊ എന്നു പ
റഞ്ഞു· എന്നെറെ അവർ ഇസ്സാരത്തിന്നൊരുക്കിയ സാ
ക്ഷികളെ കൊണ്ടുവന്നു എങ്കിലും അവരുടെ സാക്ഷ്യം
ഒത്തുവരായ്ക കൊണ്ടു തെളിവൊന്നും ഉണ്ടായില്ല.. പി
ച്ചെക്ക രണ്ടു സാക്ഷിക്കാർ എഴുനീറ്റു യെശു മുമ്പെ
യൊഹ. ൨. ൧൯. പറഞ്ഞ വാക്കിനെ വഷളാക്കിക
ളഞ്ഞു· എന്നിട്ടും അവരുടെ സാക്ഷ്യവും ഒക്കായ്കയാ
ൽ യെശു ഉത്തരം ഒന്നും പറയാതെ അടങ്ങിപാർത്തു
എന്നാറെ മഹാപുരൊഹിതൻ അവനൊട്ടു നീ ദെ
വപുത്രനായ മശിഹാ തന്നെയൊ എന്നു ഞങ്ങളൊ
ടു പറയെണ്ടതിന്നു ഞാൻ ജീവനുള്ള ദെവത്താണ നി
ന്നൊട്ടു ചൊദിക്കുന്നു എന്നതിന്നു യെശു അവനൊ
ട്ടു നീ പറഞ്ഞുവല്ലൊ ഞാൻ ആകുന്നു. മനുഷ്യപുത്രൻ
ശക്തിയുടെ വലഭാഗത്തിരിക്കുന്നതും വാനത്തിൻ മെ
ഘങ്ങളൊടെ വരുന്നതും നിങ്ങൾ കാണും എന്നു പ
റഞ്ഞപ്പൊടെ മഹാപുരൊഹിതൻ തന്റെ വസ്ത്രങ്ങ
ളെ കീറി ഇനി സാക്ഷികളെ കൊണ്ടു നമുക്ക് എന്താ
വശ്യം ഇതാ അവന്റെ ദൂഷണം· ഇപ്പൊൾ കെട്ടുവ
ല്ലൊ നിങ്ങൾക്കു എന്തു തൊന്നുന്നു എന്നു പറഞ്ഞതിന്നു

അവൻ മരണയൊഗ്യനാകുന്നു എന്നുത്തരം ചൊ
ല്ലി. അപ്പൊൾ അടുത്തുനില്ക്കുന്ന ചെകയർ യെശുവി
നെ തുപ്പുകയും അവന്റെ മുഖം മൂടി കുത്തുകയും അ
വനൊടു പ്രവചിക്ക എന്നു ചൊല്ലുകയും ചെയ്തു. ഉ
ടഞ്ഞി ചിലർ കന്നെച്ചും തച്ചും കൊണ്ടിരുന്നു. ഇപ്ര
കാരം ഒന്നാമത്തെ വിസ്താരം തീൎന്നു.

൨. മത്താ. ൨൬, ൬൯. — മാൎക്ക. ൧൪, ൬൬. —
ലൂക്ക. ൨൨, ൫൫. — യൊഹ. ൧൮, ൧൫. — കൎത്താ
വിനെ പിടിച്ചുകൊണ്ടു പൊയവരുടെ കൂട്ടത്തിൽ
നിന്നു അല്പം അകന്നു പെത്രൻ പിഞ്ചെന്നു മഹാ
പുരൊഹിതന്റെ അരമനയിലെക്ക പ്രവെശിപ്പാ
ൻ യൊഹന്നാൻ അവന്നായിട്ടു അനുവാദം ചൊ
ദിച്ചുകിട്ടുകയും ചെയ്തു. വിസ്താരം നടക്കുമ്പൊൾ പെ
ത്രൻ ഭൃത്യന്മാരൊടു കൂടെ നടുമുറ്റത്തു നിന്നു തീ കാഞ്ഞു
കൊണ്ടിരുന്നു. അവന്റെ ഹൃദയത്തിലുള്ള ശങ്കട
വും ഭയവും മുഖത്തും കൂടെ കാണായ്വന്നതിനാൽ അ
ടുത്തുനില്ക്കുന്നവൎക്ക അവനെക്കൊണ്ടു സംശയം ജനി
ച്ചിട്ടു ഒരു ബാല്യക്കാരത്തി അണഞ്ഞു അവനൊടു
പക്ഷെ നീയും ആ മനുഷ്യന്റെ ശിഷ്യരിൽ കൂടി
യവനൊ എന്നു പറഞ്ഞതിന്നു പെത്രൻ കൎത്താവി
ന്റെ വചനവും താൻ കൊടുത്ത വാഗ്ദത്തങ്ങളും ഒന്നും
ഒൎക്കാതെ നീ പറയുന്നതറിയുന്നില്ല എന്നു ചൊ
ല്ലി പടിപ്പുരയിലെക്ക പുറപ്പെട്ടപ്പൊൾ കൊഴി ഒന്നു
കൂകി. അതും അവന്നു ഒൎമ്മവരുത്തുവാൻ പൊരാ
യ്കയാൽ മറെറാരു ബാല്യക്കാരത്തി മുമ്പെത്തവളെ
പൊലെ ഒന്നു പറഞ്ഞാറെ അവൻ തന്റെ കൎത്താ

യിനെ രണ്ടാമതും തള്ളിപറഞ്ഞു. പിന്നെ അടുത്തു
നില്ക്കുന്നവർ അവനെ ബുദ്ധിമുട്ടിച്ചു നീ ഗലീലക്കാര
നല്ലയൊ നിന്റെ ഉച്ചാരണം കൂടെ ഒക്കുന്നു നീയും
അവനൊടു കൂടെ തൊട്ടത്തിൽ ഉണ്ടായില്ലയൊ എ
ന്നൊരൊന്നു പറഞ്ഞതിന്നു പെത്രൻ നിങ്ങൾ പറ
യുന്ന മനുഷ്യനെ അറിയുന്നില്ല എന്നു ചൊല്ലി പ്രാ
കുവാനും സത്യം ചെയ്വാനും തുടങ്ങി ഉടനെ കൊഴി
രണ്ടാമതും കൂകി. കൎത്താവു തിരിഞ്ഞു പെത്രനെ ഒന്നു
നൊക്കിയാറെ തന്നൊടു മുമ്പെ ചൊല്ലിയ വാക്കി
നെ പെത്രൻ ഓൎത്തു പുറപ്പെട്ടു പൊയി കൈപ്പൊടെ
കരകയും ചെയ്തു.

൯. മത്താ. ൨൭, ൧. — മാൎക്ക്. ൧൫, ൧. — ലൂക്ക്.
൨൨, ൬൬. — ഉഷസ്സായപ്പൊൾ സുനെദ്രിയ സംഘം
പിന്നെയും കൂടി യെശുവിനെ വരുത്തി നീ ദൈവപു
ത്രനായ മശീഹാ തന്നെയൊ എന്നു എല്ലാവരും
ചൊദിച്ചതിന്നു നിങ്ങൾ പറയുന്നുവല്ലൊ ഞാൻ
ആകുന്നു എന്നു ചൊല്ലിയപ്പൊൾ അവർ മുമ്പെ
ആ വിധിയെ ഉറപ്പാക്കി എങ്കിലും ജീവഹാനി വരു
ത്തുവാനുള്ള അധികാരം അവരിൽ നിന്നു നീങ്ങി
രൊമരുടെ കൈക്കലാക്കി പൊയതിനാൽ അവ
നെ പൊന്തിപിലാത്തൻ എന്ന രൊമനാട്ടുവാഴിക്കി
ൽ ഏല്പിച്ചു തന്റെ ദൊഷത്തിന്നു ഉഗ്രസങ്കടമുള്ള
ഫലങ്ങൾ വൎദ്ധിച്ചുണ്ടാകും എന്നു യഹൂദാ വിചാരിച്ചി
ല്ല അതു മുപ്പതു ശെക്കലിനെ മഹാപുരൊഹിതൎക്കും
മൂപ്പന്മാൎക്കും മടക്കി ഞാൻ കുറ്റമില്ലാത്ത രക്തത്തെ
ഏല്പിച്ചു കൊടുക്കയാൽ പിഴച്ചു എന്നു പറഞ്ഞു. അതി

ന്ന അവര്‍ അവനെ നിരസിച്ചു കളഞ്ഞതെയുള്ളു·
അത് ഞങ്ങള്‍ക്കു എന്തു? നീ തന്നെ നൊക്ക എന്നു പറ
ഞ്ഞാറെ അവന്‍ മരണത്തിന്നുള്ള അനുതാപം ഉ
ണ്ടായിട്ടു ആ പണങ്ങളെ ദെവാലയത്തില്‍ എറി
ഞ്ഞു കളഞ്ഞു വാങ്ങി പൊയി കെട്ടി ഞാന്നു മരിച്ചു·
മഹാപുരൊഹിതരൊ ആ പണങ്ങളെ എടുത്തു
രക്തവിലയാകയാല്‍ കാഴ്ചഭണ്ഡാരത്തില്‍ ഇട്ടുകൂ
ടാ എന്നു പറഞ്ഞു പിന്നെ കൂടി നിരൂപിച്ചു അവ
കൊണ്ടു പരദെശികളുടെ ശ്മശാനത്തിന്നായി കുശവ
ന്റെ നിലത്തെ കൊണ്ടു ജക· ൧൧, ൧൨· എഴു
തിക്കിടക്കുന്ന പ്രവാചകവാക്കിന്നു നിവൃത്തി വരുത്തു
കയും ചെയ്തു·

## ൪൬൨· പിലാതന്റെ മുമ്പാകെയുള്ള വിസ്താരം

൧· യൊഹ· ൧൮, ൨൮· — മത്താ· ൨൭, ൨· — മാര്‍ക്·
൧൫· ലൂക്· ൨൩, ൧· — സുനെദ്രിയസംഘം യെശു
വെ ദൈവദൂഷണക്കാരനാക്കി കളഞ്ഞു എങ്കിലും അ
ജ്ഞാനിയായ നാട്ടുവാഴിയുടെ മുമ്പാകെ കൊണ്ടു ദൊ
ഷത്തിന്നു തങ്ങള്‍ ആഗ്രഹിച്ചു ശിക്ഷ വരിക ഇല്ല എ
ന്നറിഞ്ഞു അവര്‍ അവന്റെ മശീഹാസ്ഥാനം രാജ
ദ്രൊഹമാക്കുവാന്‍ വിചാരിച്ചു ഇവന്‍ ക്രിസ്തനാകു
ന്ന രാജാവു എന്നു ചൊല്ലി കൊണ്ടു ജാതിയെ
മറിച്ചു കളകയും കൈസര്‍ക്കു കരം കൊടുക്കുന്നതു വി
രൊധിക്കയും ചെയ്യുന്ന പ്രകാരം ഞങ്ങള്‍ കണ്ടു എ
ന്നു കുറ്റം ചുമത്തി തുടങ്ങി എന്നാറെ പിലാതന്‍ അ
വനൊടു നീ യഹൂദന്മാരുടെ രാജാവായവനൊ എന്നു ചൊ

ദിച്ചതിന്നു യെശു ഉത്തരം ചൊല്ലിയത്: ഇതു നീ സ്വ
യമായി പറയുന്നുവൊ മറ്റുള്ളവർ എന്നെകൊണ്ടു
നിന്നൊടു ബൊധിപ്പിച്ചിട്ടൊ പിലാതൻ നിരസത്തൊ
ടു ഞാൻ യെഹൂദനൊ നിന്റെ ജനവും മഹാപുരൊ
ഹിതരും നിന്നെ എങ്കൽ എല്പിച്ചു നീ എന്തു ചെ
യ്തു എന്നു എതിരെ പറഞ്ഞപ്പൊൾ യെശു ഉത്തരം
ചൊല്ലിയത്: എന്റെ രാജ്യം ഈ ലൊകത്തിൽ
നിന്നുള്ളതല്ല എന്നതിന്നു പിലാതൻ അവനൊ
ടു നീ രാജാവല്ലൊ എന്നു പറഞ്ഞാറെ യെശു ഉത്ത
രം ചൊല്ലിയത്: നീ പറയുന്നു ഞാൻ രാജാവാകുന്നു
സത്യം. സത്യത്തിന്നു സാക്ഷ്യം നില്ക്കെണ്ടതിന്നു ഞാ
ൻ ലൊകത്തിൽ വന്നിരിക്കുന്നു സത്യത്തിൽ നിന്നു
ള്ളവരെല്ലാം എന്റെ ശബ്ദം കെൾക്കുന്നു അതിന്നു പി
ലാതൻ ലഘുബുദ്ധിക്കാരനായിട്ടു സത്യം എന്ത് എ
ന്നു പറഞ്ഞു യഹൂദരുടെ അടുക്കെ പുറത്തു പൊയി അ
വനിൽ ഞാൻ കുറ്റം ഒന്നും കാണുന്നില്ല എന്നു പ
റഞ്ഞു. അവരൊ എറ്റം അധികം കുറ്റം ചുമത്തിയതി
നാൽ ഗലീല നാട്ടു ക്രിസ്തന്റെ ജന്മദെശമായ പ്രകാ
രം പിലാതൻ കെട്ടതാൽ ആ കാൎയ്യത്തിൽ നിന്നുമു
ഴുവനും ഒഴിഞ്ഞു പൊവാൻ ഭാവിച്ചു പെരുനാളിന്നു
യരുശലെമിൽ വന്ന ഗലീലവാഴിയായ ഹെരൊദെസ അ
ന്തിപ്പാവിന്നു യെശുവിനെ അയച്ചുകളഞ്ഞു. ആ
ക്രൂദ്ധന്റെ മുമ്പാകെ അവൻ അടയാളം ഒന്നും കാ
ണിക്കാതെയും അനെക നിസ്സാര ചൊദ്യങ്ങൾക്കു ഉത്ത
രം പറയാതെയും ഇരുന്നതിനാൽ ഹെരൊദാ തന്റെ
പടയാളികളുമായി അവനെ പരിഹസിച്ചു നിസ്സാര

നാക്കി രാജത്വം ആഗ്രഹിക്കുന്നവൎക്കു ചെയ്യുന്നതു
പൊലെ ശുഭ്രവസ്ത്രം ഉടുപ്പിച്ചു പിലാതന്റെ അരികെ
അയച്ചുവിട്ടു. പിലാതനും ഹെരൊദാവും മുമ്പെ
ദ്വെഷ്യം പകഭാവിച്ചുവന്നശെഷം അന്നു ഇണങ്ങി
സ്നെഹിതരായ്തീൎന്നു.

൨. അതിന്റെ ശെഷം പിലാതൻ പിന്നെയും
ഒരൊന്നു പറഞ്ഞു യഹൂദരുടെ കൊപം ശമിപ്പിപ്പാ
ൻ നൊക്കി മൎയ്യാദപ്രകാരം ജനത്തിന്നു പെരു
ന്നാളിൽ തടവുകാരിൽ ഒരുവനെ വിട്ടുകൊടുക്ക
ണ്ടു ഇരിക്കയാൽ കുലപാതകനും രാജദ്രൊഹിയു
മായ ബറബ്ബാവെയും യെശുവെയും അവൎക്കു കൊണ്ടു
വന്നു കാണിച്ചു ഈ ഇരുവരിൽ അവർ കുലപാതക
നെ ദൊഷത്തിന്നു തക്കശിക്ഷെക്കു വിട്ടു യെശുവിനെ
തെരിഞ്ഞെടുക്കണമെന്നു വിചാരിച്ചു. എങ്കിലും ആ
കൌശലവും വ്യൎത്ഥമാക്കി. ഞങ്ങൾക്കു ബറബ്ബാവെ വിട്ടുത
രെണം യെശുവിനെ ക്രൂശിക്ക, ക്രൂശിക്ക എന്നൊക്ക
ത്തക്കന്നു ആൎത്തുവിളിച്ചതുമല്ലാതെ ന്യായാസനത്തിൽ
ഇരുന്നപ്പൊൾ പിലാതന്റെ ഭാൎയ്യ ആളയച്ചു നീയും ആ
നീതിമാനായി ഇടപ്പെടരുതെ, അവൻ നിമിത്തം ഞാ
ൻ ഇന്നു സ്വപ്നത്തിൽ വളരെ പാടുപെട്ടുപൊയി സ
ത്യം എന്നു പറയിച്ചു ഭൎത്താവിനെ ഭ്രമിപ്പിക്കയും ചെ
യ്തു. പിന്നെ പിലാതൻ താൻ ഒന്നും സാധിക്കുന്നില്ല
എന്നും ആരവാരം അധികമാകുന്നു എന്നും കണ്ടു
വെള്ളം വരുത്തി പുരുഷാരത്തിന്റെ മുമ്പാകെ കൈ
കളെ കഴുകി ഈ നീതിമാന്റെ രക്തത്തിൽ എനിക്കു
കുററം ഇല്ല, നിങ്ങൾ തന്നെ നൊക്കുവിൻ എന്നു പറഞ്ഞു.

ജനംഒക്കയും ഉത്തരംപറഞ്ഞിതു: അവന്റെരക്തം
ഞങ്ങളുടെമെലും ഞങ്ങൾ്മക്കളുടെമെലും വരിക. കു
റ്റമില്ലാത്തവന്റെനെരെ ജനങ്ങൾ്ക്കു ഉപലഭിച്ചുകെ
ളുവിനെവിട്ടുപിരെക്കണ്ടതിന്നു പിലാതൻപിന്നെയും
ഒരുകൊറശലം പ്രയൊഗിച്ചു അവനെ കൂട്ടിക്കൊണ്ടു
വാറടിഏല്പിക്കയുംചെയ്തു. സെവകർമുള്ളുകൾകൊ
ണ്ടുകിരീടംമെടഞ്ഞു അവന്റെതലയിൽ ഞെക്കിധരി
ച്ചു ചുവന്നുള്ളപുതപ്പും ഇട്ടു വലത്തെകയ്യിൽ ഒരുചൂര
ക്കൊലുമാക്കി പരിഹസിച്ചു അവനിൽ തുപ്പി ചൂരൽകൊ
ണ്ടുതലയിൽ അടിക്കയുംചെയ്തു. അങ്ങിനെതന്നെ
പിലാതൻ അവനെ ജനസമൂഹങ്ങൾ്ക്കു പുറത്തു
കൊണ്ടുപൊയികാണിച്ചു ഈമനുഷ്യൻ ഇതാ എ
ന്ന് അവരൊടു അപെക്ഷയാക്കിട്ടുപറഞ്ഞതെല്ലാം
വ്യർത്ഥമാക്കി; ക്രൂശിക്ക, ക്രൂശിക്ക എന്നുള്ളശബ്ദം അ
ല്ലാതെ ഒന്നു ക്രൂരന്മാരിൽനിന്നു ഒന്നും കെൾ്പാൻ ഉണ്ടാ
യില്ല. പിന്നെ മഹാപുരൊഹിതൻ പിലാതന്റെമെ
ൽ കൈസരുടെസന്നിധിയിൽ അന്യായം ബൊധി
പ്പിപ്പാൻ തക്കവാക്കുകളെ പറയുമെന്നൊർത്തു നാടുവാഴി
ഭ്രമിച്ചു ന്യായാസനത്തിൽ ഇരുന്നു യെശുവിന്റെ ക്രൂ
ശിലെ മരണം എന്നുള്ള വിധിയെ കല്പിക്കയും ചെ
യ്തു

## ൪൦-ാമത. ക്രിസ്തന്റെ ക്രൂശാരൊഹണം

൧. മത്താ. ൨൭, ൩൧. — മാർക്ക. ൧൫, ൨൦—ലൂക്ക. ൨൩,
൨൬. — യൊഹ. ൧൯, ൧൬. — വധസ്ഥലത്തെക്കപൊ
കുന്നവഴിയിൽ യെശുതന്റെ ക്രൂശിനെ ചുമക്കുന്നി

വന്നു എങ്കിലും പട്ടണത്തിന്റെ പുറത്തു എത്തിയശെ
ഷം അവൻ വളരെ ക്ഷീണിച്ചു പൊയതിനാൽ ആ
യുധപാണികൾ നാട്ടിൽനിന്നു വരുന്ന ശീമൊൻ എ
ന്നൊരു കുരെനക്കാരനെ പിടിച്ചു യെശുവിന്റെ ക്രൂ
ശ് ചുമത്തി വെച്ചു അവനെ വഴിയെ നടക്കുമാറാക്കി.
പിന്നാലെ വലിയ ജനസമൂഹവും അവനെ ചൊ
ല്ലി തൊഴിച്ചു മുറയിട്ടുന്ന സ്ത്രീകളും നടന്നു. അവരു
ടനെ യെശു തിരിഞ്ഞു യരുശലെം പുത്രിമാരെ
എന്നെ അല്ല, നിങ്ങളെയും നിങ്ങളുടെ മക്കളെയും
ചൊല്ലി കരവിൻ. കാരണം പച്ചമരത്തിൽ ഇവ
ർ ചെയ്താൽ ഉണങ്ങിയതിൽ എന്തുണ്ടാകുമെന്നു
പറഞ്ഞു. തലയൊട്ടിടം എന്നർത്ഥമുള്ള ഗൊല്ഗഥ
കുന്നിൽ എത്തിയപ്പൊൾ അവർ അവനെയും വെ
റെ രണ്ടു ദുഷ്പ്രവൃത്തിക്കാരെയും ക്രൂശിച്ചു. വെദനശാ
ന്തിക്ക അവനെ മദ്യം കുടിപ്പിപ്പാൻ ഭാവിച്ചപ്പൊൾ
മരണത്തെ ഒക്കിപ്പാനുള്ള വീരനായവൻ ലഹരി
ക്കിൽ അല്ല സുബൊധത്തൊടെ തന്നെ മരണത്തി
ന്റെ ഭയങ്കരത്വങ്ങളെ എല്ലാം അനുഭവിപ്പാൻ
മനസ്സുണ്ടായിട്ടു ആ കള്ള ആശ്വാസത്തെ നിരസിച്ചു
കളഞ്ഞു. ആയുധക്കാർ തങ്ങളുടെ പണി എല്ലാം ചെ
യ്തുതീർത്തതിന്റെ ശെഷം ക്രൂശിൽ തൂങ്ങിയവന്റെ
ഒന്നാം വചനം തന്നെ ക്രൂശിച്ചവൎക്ക വെണ്ടിയ പ്രാൎത്ഥ
നം അത്രെ: പിതാവെ ഇവർ ചെയ്യുന്നത് ഇന്നതെ
ന്ന് അറിയായ്ക്ക കൊണ്ടു അവൎക്ക ക്ഷമിച്ചു വിടെ
ണമെ എന്നിതു തന്നെ. പിലാതൻ ഇവൻ യഹൂദ
ന്മാരുടെ രാജാവു എന്നു യവന, രൊമ, എബ്രായ

ഈ മൂന്നക്ഷരങ്ങൾകൊണ്ടു ഒരു മെലെഴുത്തു
വരെച്ചു ക്രൂശിൽ തലെക്കൽ തറെപ്പിച്ചു യെഹൂദന്മാൎക്ക
ദെവും നീരസം ജനിപ്പിച്ചു എങ്കിലും സൎവ്വലൊകത്തി
ന്നു നിവൃത്തിച്ചു രക്ഷയെ മൂന്നു മുഖ്യമായ ഭാഷകളി
ൽ താനറിയാതെ സുവിശെഷിക്കൊണ്ടിരുന്നു. അ
തിന്റെ ശെഷം ആയുധപാണികൾ ക്രൂശിച്ചവരു
ടെ വസ്ത്രങ്ങളെ എടുത്തു തങ്ങളിൽ ചീട്ടിട്ടു. സങ്കി.
൨൧, ൧൯. എന്ന. പദത്തെ നിവൃത്തിക്കയും ചെയ്തു.

൨. മത്താ. ൨൭, ൩൫. — മാൎക്ക. ൧൫, ൨൪. — ലൂക്ക.
൨൩, ൩൪. — യൊഹ. ൧൯, ൨൩. — അങ്ങിനെ ത
ന്നെ ദെവപുത്രനും ലൊകരാജാവുമായവൻ ആകാ
ശഭൂമികളുടെ മദ്ധ്യത്തിങ്കൽ ലൊകത്തിൻ പാപങ്ങ
ളെ ചുമന്നൊടുക്കുന്ന ദൈവത്തിൻ കുഞ്ഞാടാകിട്ടി
നതയും വെദനകളും നിറഞ്ഞു ക്രൂശിന്റെ മരമാകു
ന്ന പീഠത്തിന്മെൽ ഹൊമിപ്പാൻ വഹിച്ചു ആടുകണ
ക്കനെ തൂങ്ങിയിരുന്നു എന്നിട്ടും പിതാവു അവൎക്കു
ടിപ്പാൻ കൊടുത്തതു അന്നു മുഴുവനും ഇപ്രകാ
രം പറഞ്ഞു കൂടാ കടന്നു പൊകുന്നവർ അവനെ പല
പ്രകാരം ദുഷിച്ചു പുരൊഹിതരും ശാസ്ത്രികളും കൂര
മാക്കി പരിഹസിച്ചു തന്നൊടു കൂടെ ക്രൂശിച്ച രണ്ടു ക
ള്ളന്മാരിലും ഒരുവൻ അവനൊടു കൂടെ നിന്ദിക്കുമ്പൊ
ൾ മറ്റവൻ അവനെ ശാസിച്ചിട്ടു യെശുവൊടു കൎത്താ
വെ നിന്റെ രാജ്യത്തിൽ നീ വരുമ്പൊൾ എന്നെ
ഓൎക്കണമെ എന്നു അപെക്ഷിച്ചതിന്നു യെശു അവ
നൊടു ആമെൻ ഞാൻ നിന്നൊടു ചൊല്ലുന്നിതു: ഇന്നു
നീ എന്നൊടു കൂടെ പറുദീസായിൽ ഇരിക്കും എന്ന വാ

കയും ചെയ്തു. പിന്നെ അവൻ വളരെ വാത്സല്യ
ത്തോടു ക്രൂശിന്മീതിൽ നില്ക്കുന്ന തന്റെ അമ്മ
യെ കണ്ടു ശിമ്യൊൻ മുമ്പെ പറഞ്ഞ വാൾ അന്ന അ
വളുടെ ഹൃദയത്തിൽ കടന്നതു. അടുക്കെ നില്ക്കുന്ന
യൊഹന്നാനെ തൊട്ടു സ്ത്രീയെ കണ്ടാലും നിന്റെ
മകൻ എന്നും യൊഹന്നാനൊടു കണ്ടാലും നിന്റെ അമ്മ
എന്നും പറഞ്ഞു അന്നാഴിക മുതൽ യൊഹന്നാൻ
അവളെ തന്റെ വീട്ടിൽ ചേൎത്തുകൊൾകയും ചെ
യ്തു.

## ൨൭൫. യേശുവിന്റെ മരണം

മ. മത്താ. ൨൭,൪൬. — മാൎക്ക. ൧൫,൩൩. — ലൂക്ക. ൨൩,൪൪. — യൊഹ. ൧൯,൨൮. — ആറാം മണിമു
തൽ ഒമ്പതു [൬ — ൯] മണി വരെ ആ ദേശത്തി
ൽ ഒക്കയും അന്ധകാരം ഉണ്ടായി സൂൎയ്യൻ ഇരുണ്ടു
പ്പോയി യേശു മരണത്തോടു പൊരാടുന്നതു കാണ്മാൻ ത
ന്റെ വെളിച്ചത്തെ കാട്ടാതെ ആ ഭയങ്കര കാ
ഴ്ച മെലെ മറച്ചു കളകെ ഉണ്ടായതിന്നു മുഖം മൂടി നി
ന്നതു എന്നു വെളുത്ത വാവാക കൊണ്ടു സൂൎയ്യഗ്രഹണം
ആകുന്നതും എന്നു വിചാരിപ്പാൻ പാടില്ല. ആ സ
മയമല്ലാം കെട്ടു ഒന്നും കാണാതെ ക്രൂശിൽ തൂങ്ങി
കിടന്നവൻ എങ്കിലും മരണം അടുത്തതിന്റെ നിൎബ്ബ
ന്ധമായ ആത്മാവിൻ വ്യസനവും വെദനയും നിറഞ്ഞ ശരീ
രത്തിൽ നിന്നു വിട്ടുപൊകും മുമ്പെ പിന്നെയും ഒരി
ക്കൽ പരമവും ഭയങ്കരമായ കൊൎക്കൊപൊൾ അവ
നൊടണഞ്ഞു മരണത്തിന്റെ ഭയങ്കരത്വങ്ങളെ
ല്ലാം അവന്റെ മെൽ വീണു. സൎവ്വലൊകപാപങ്ങളു

ടെ ക്രൂശിയെന്നവൻ ഒരു സഹായവും ആശ്വാസ
വും കൂടാതെ തന്റെ സകല കഷ്ടപ്പാടുകളോടെ
ആസ്വദിക്കേണ്ടിവന്നാറെ അവൻ മഹാസങ്കടത്തിൽ
നിന്ന് തന്റെ ആലാപവാക്കുകളെക്കൊണ്ടു ദൈവത്തോ
ടു തന്റെ സങ്കടങ്ങളെ അറിയിച്ചു: എൻ ദൈവമെ,
എൻ ദൈവമെ നീ എന്നെ കൈവിട്ടതെന്ത് എന്നു
വിളിച്ചതിനെ കേട്ട് അടുക്കൽ നില്ക്കുന്ന പരിഹാസക്കാർ
ക്രൂശിച്ചു അവൻ ഏലിയായെ വിളിക്കുന്നു എന്നു
വിചാരിച്ചു എനിക്കു ദാഹിക്കുന്നു എന്നവൻ പറ
ഞ്ഞപ്പോൾ ഒരുത്തൻ ഒരു സ്പോങ്ങ് കാടികൊണ്ടു നിറച്ചു ഈ
സോപ്പിൻ തണ്ടിന്മേൽ ആക്കി അവനെ കുടിപ്പി
ച്ചു. ആ ആശ്വാസം അവൻ അനുഭവിച്ചതിന്റെ
ശേഷം നിവൃത്തിയായി പിതാവെ നിന്റെ കൈക
ളിൽ എൻ ആത്മാവെ ഏല്പിക്കുന്നു എന്നു മഹാശബ്ദ
ത്തോടെ ക്രൂശിൽ തല ചായ്ച്ചു ആത്മാവിനെ ഏല്പി
ക്കയും ചെയ്തു.

൨. മത്താ. ൨൭ അ. — മാർക്ക. ൧൫ അ. — ലൂ
ക്ക. ൨൩ അ. — ഇങ്ങിനെ ദുഷ്ടലോകത്തെ നാശ
ത്തിൽ നിന്നു രക്ഷിക്കേണ്ടതിന്നു പിതാവു നിശ്ചയിച്ച
ഏറ്റാലെ ലോകസ്ഥാപനത്തിന്നു മുമ്പെ നിശ്ചയി
ച്ചതും നാലായിരം സംവത്സരങ്ങളോളം ഒരുക്കി
വെച്ചതും ഏകദേശം ഈരായിരം സംവത്സരം
ഇസ്രയേൽ ജനം ദൈവാലയത്തിലെ പലവക ശുശ്രൂ
ഷകളിലും ബലികളിലും നിഴലാക്കി കാണി
ച്ചതും നിവൃത്തിയായി. അപ്പോൾ തന്നെ
ദൈവാലയത്തിലെ തിരശ്ശീല രണ്ടായി ചീന്തിപ്പോയി

വൎഗ്ഗം കൃപാസനത്തിന്മുമ്പിൽ വരുവാൻ സമ്മതം ഉ-ണ്ടെന്നു കാണിക്കയും ചെയ്തു. എന്നെക്കും മറിയാ-യ ദൈവപുത്രന്റെ ബലി നിവൃത്തിയായി ദൈവാല-യ സെവകളും ഇസ്രായെലിന്റെ ആരാധനയും എ-ല്ലാം അന്നു മുതൽ ഒരൎത്ഥമില്ലാത്തകളും ആയ്ത്രെ. എതിനെ എല്ലാം സൃഷ്ടിജാലങ്ങൾ ഈറ്റുനൊവൊ-ടെ ഭരിക്കയും ആദി മുതൽ സന്ന്യാസികൾ എല്ലാ-വരും നൊക്കിപാൎക്കയും ചെയ്ത നിവൃത്തിയായി-ട്ടത്രെ കൊണ്ടന്നു ഭൂമികുലുങ്ങി, പാറകൾ പിള-ൎന്നു, താറകളും തുറന്നു, നിദ്രപ്രാപിച്ച വിശുദ്ധരുടെ ഉടലുകൾ പലതും ഉണൎന്നുവരികയും അവന്റെ ഉ-യിൎപ്പിൽ പിന്നെ താറകളെ വിട്ടു വിശുദ്ധനഗരത്തി-ൽ പ്രവെശിച്ചു പലൎക്കും കാണാകയും ചെയ്തു. ത-ന്നൊന്നിയായ ശതാധിപനും അവന്റെ കൂടെ-യുധപാൎക്കാളും ഉണ്ടായ അടയാളങ്ങളെ കണ്ടു ഭ്രമിച്ചു ഇവൻ ദൈവപുത്രനായത് സത്യം എന്നു സാക്ഷ്യം പറഞ്ഞു. ആ കാഴ്ചെക്ക് കൂടിയ പുരുഷാ-രങ്ങളും എല്ലാം സംഭവിച്ചവ നൊക്കി കൊണ്ടു മാ-റത്തടിച്ചു മടങ്ങി പൊകയും ചെയ്തു.

൭ — ൩൩. ക്രിസ്തന്റെ ശവസംസ്കാരം

മത്താ. ൨൭, ൫൭. — മാൎക്ക. ൧൫, ൪൨. — ലൂക്ക. ൨൩, ൫൦. — യൊഹ. ൧൯, ൩൮. — ആദിവസത്തിലെ വൈകുന്നെരം തന്നെ ശബ്ബത്തനാൾ ആരംഭിച്ചു കൊണ്ടു യഹൂദന്മാർ ശവങ്ങളെ ക്രൂശുകളിൽ നിന്നെടുപ്പാൻ ആഗ്രഹിച്ചു. ആവരും മരിച്ചു എന്നു നിശ്ചയം വരുത്തെണ്ടതിന്നു പിലാതന്റെ അടുക്ക

ൽ ചെന്നു അവരുടെ കാലുകളെ ഒടിപ്പാൻ യുദ
ക്കാരെ അയക്കെണമെന്നു അപെക്ഷിച്ചു പിലാ
തൻ സമ്മതിക്കയും ചെയ്തു. ആ ക്രൂരപണിക്കു നിശ്ചയി
ച്ചു യുദയപാണികൾ യെശുവിന്റെ അടുക്കൽ വ
ന്നു അവൻ മരിച്ചപ്രകാരം കാണ്കകൊണ്ടു അവ
ന്റെ കാലുകൾ ഒടിക്കാതെ ൧൯മാ. അദ്ധ്യാ. ൩൪. സെവ
കരിൽ ഒരുത്തൻ കുന്തം കൊണ്ടു അവന്റെ വിലാവു
ത്തു കുത്തിക്കുക. അദ്ധ്യാം. ഉടനെ രക്തവും വെള്ളവും
പുറപ്പെടുകയും ചെയ്തു. അനന്തരം യെശുവിന്റെ ശി
ഷ്യൻ എങ്കിലും യഹൂദരെ ഭയം ഹെതുവായി മറഞ്ഞി
രുന്ന അരിമത്യക്കിലെ യൊസെപ്പ എന്നൊരു സു
ന്ദ്രിയസംഘക്കാരൻ പിലാതനൊടു യെശുവിൻ
ഉടൽ എടുപ്പാൻ ചൊദിച്ചു പിലാതൻ അനുവദിക്ക
യാൽ അവൻ വന്നു പണ്ടു രാത്രിയിൽ യെശുവിന്നടു
ക്കെ വന്ന നിക്കൊദെമനുമായി വിശുദ്ധശവം എടുത്തു
താൻ വെട്ടിച്ച കല്ലറയിൽ ആരും ഒരിക്കലും കിടന്നി
ട്ടില്ലാത്ത സ്ഥലത്തു സ്ഥാപിച്ചു യശാ. ൫൩. ൯. കല്ലറയു
ടെ വാതില്ക്കൽ വലിയ കല്ലു ഉരുട്ടിവെച്ചു പൊകയും ചെ
യ്തു. മഗ്ദലക്കാരത്തി മറിയയും യൊസെയിൻ അമ്മയും വ
ന്നു കല്ലറയും അവന്റെ ഉടൽ വെച്ച പ്രകാരവും നൊ
ക്കുകയും ചെയ്തു. പിറ്റെന്നാൾ പുരൊഹിതർ പിലാത
ന്റെ അടുക്കൽ ചെന്നു യെശുവിന്റെ ശിഷ്യന്മാർ
വന്നു ഉടലിനെ മൊഷ്ടിച്ചു അവൻ മരിച്ചവരിൽ
നിന്നു ഞാൻ വന്നു എന്നു പറവാൻ കഴിയാതിരിക്കെ
ണ്ടതിന്നു നാലാം ദിവസത്തൊളം കബറിസമീപത്തു കാ
വൽ നില്പാൻ ചില യുദയപാണികളെ അപെക്ഷി

ച്ചു. അതിന്നു പിലാത്തൻ നിങ്ങൾക്കു കാവൽക്കൂട്ടം ഉ
ണ്ടാകപൊവിൻ എന്നു പറഞ്ഞിട്ടു അവർ ചെന്നു
കല്ലിനെ മുദ്രയിട്ടു കുഴിയെ കാവൽക്കൂട്ടം കൊണ്ടു
രക്ഷിക്കയും ചെയ്തു.

### ൧൭൩ാമത. യെശുവിന്റെ പുനരുത്ഥാനം, മഗ്ദലക്കാരത്തി മറിയ

൧. മത്താ. ൨൮, ൧. — ഞായറാഴ്ച രാവിലെ ആദിത്യൻ ഉദിക്കും മുമ്പെ മഗ്ദലക്കാരത്തി മറിയ, ശലൊമ എന്നിവർ അവനെ അഭ്യംഗം ചെയ്യെണ്ടതിന്നു സുഗന്ധവർഗ്ഗങ്ങളെ എടുത്തു കല്ലറയ്ക്കു പുറപ്പെട്ടു എങ്കിലും അവർ എത്തും മുമ്പെ കർത്താവു ഉയിർത്തെഴുനീറ്റ പ്രകാരം ആകാശഭൂമികൾ സാക്ഷ്യം കൊടുത്തിരുന്നു. വലിയൊരു ഭൂകമ്പം ഉണ്ടാകി കർത്താവിന്റെ ദൂതൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്നു കല്ലിനെ ഉരുട്ടി നീക്കി അതിന്മേൽ ഇരുന്നിരുന്നു. അവന്റെ കാഴ്ച മിന്നലൊത്തതും അവന്റെ ഉടുപ്പു ഹിമം പൊലെ വെളുത്തതും തന്നെ. കാക്കുന്നവർ അവങ്കലെ ഭയം നിമിത്തം കലുങ്ങി മരിച്ചവരെ പൊലെ ആകി.

൨. മത്താ. ൨൮, ൫. — മാർക്ക. ൧൬, ൧. — ലൂക്ക. ൨൪, ൧. — യൊഹ. ൨൦, ൧. — മഗ്ദലക്കാരത്തി മറിയ ശെഷം രണ്ടു സ്ത്രീകൾ മുതലായവർ കല്ലറക്കൽ എത്തി അതിന്റെ വാതുക്കൽ ഉരുട്ടിവെച്ച കല്ലു നീങ്ങി കല്ലറ ഒഴിഞ്ഞ പ്രകാരം കണ്ടു ഭ്രമിച്ചു ചെന്നൊരു വഴിയായി ഒടി പെത്രൻ, യൊഹന്നാൻ എന്ന ശിഷ്യന്മാരൊടു താൻ കണ്ടത അറിയിച്ചു. അതിന്റെ ഇടയിൽ മറെറ രണ്ടു സ്ത്രീകളും

കല്ലറക്കൽ എത്തിയതിൽ കിഴിഞ്ഞു ചെന്നതെന്നു
ഷിന്റെ ഉയിർത്തെഴുനീറ്റതും അവൻ മുമ്പെ ഗലീലക്ക്
പൊവാനുള്ള യാത്രകൊണ്ടു പ്രവചിച്ചതും ചൊല്ലാഷി
ച്ചു ദെവദൂതനെയും കണ്ടു. മഗ്ദലക്കാരത്തി മുതലായ
കളെ കേട്ടു ഉടനെ പെത്രൊസും യൊഹനാനും ശ്മ
ശാനത്തിന്നാക്കി പുറപ്പെട്ടു കർത്താവിനെ കാണ്മാനുള്ള
ആഗ്രഹം കൊണ്ടു വെഗത്തിൽ ഓടിയ യൊഹനാൻ
ആദ്യം എത്തി. പെത്രൊസൊ താൻ ചെല്ലുദൊഷങ്ങ
ളെ ഒത്തു സങ്കടപ്പെട്ടു പത്രൊസ കടന്നു യൊഹനാ
ൻ എത്തിയശെഷം ഇരുവരും കിഴിഞ്ഞു അവസ്ഥ
യെ കണ്ടു മടങ്ങി പൊയി ഉടനെ മഗ്ദലക്കാരത്തി രണ്ടാ
മതും തനിച്ചു കല്ലറക്കൽ വന്നു കരഞ്ഞു കൊണ്ടു അ
തിനകത്ത് നൊക്കി നില്ക്കുമ്പൊൾ വെളുത്ത വസ്ത്രം ധരി
ച്ചു രണ്ടു ദൂതരെ കണ്ടു. എന്തിന്നു കരയുന്നു എന്നുള്ള
ചൊദ്യത്തിന്നു അവരൊടു എന്റെ കർത്താവിനെ ആരൊ എടു
ത്തു കൊണ്ടു പൊകയാലും അവനെ വെച്ചസ്ഥലം അ
റിയായ്കയാലും എന്നു പറഞ്ഞു പിന്നൊക്കം തിരിഞ്ഞു
യെശു നില്ക്കുന്നതു കണ്ടു തൊട്ടക്കാരൻ എന്നു നിരൂ
പിച്ചു യജമാന, അവനെ നീ ചുമന്നു പൊയതു എ
ന്നുവരികിൽ അവനെ വെച്ചസ്ഥലം പറഞ്ഞുതരിക
എന്ന് അവനൊടു പറഞ്ഞ ഉടനെ യെശു അവൾ തന്നെ
അറിഞ്ഞൊല്ഹ ശബ്ദത്തൊടെ മറിയെ എന്നു പറഞ്ഞ
ത് കെട്ടു അവൾ സന്തൊഷപരവശയായിട്ടു റബ്ബൂനി
എന്നു ക്രൂക്കി അവനെ പിടിപ്പാൻ പുറപ്പെട്ടു. യെശു
വൊ അവളെ വിലക്കി പറഞ്ഞതു: എന്നെ പിടിച്ചു കൊ
ള്ളല്ല, കാരണം ഞാൻ ഇത്വരെ പിതാവിന്നടു

ക്കെകരെറിപൊകില്ല എങ്കിലും എന്റെസഹൊദ
രന്മാരെചെന്നു കണ്ടു എന്റെപിതാവും നിങ്ങളു
ടെപിതാവും, എൻദൈവവും നിങ്ങളുടെദൈവവും
ആയവന്നടുക്കെകരെറിപൊകുന്നു എന്നുപറക.
ശെഷം രണ്ടുസ്ത്രീകളും മടങ്ങിപൊകുംവഴിക്കിൽ യെ
ശു അവൎക്ക കാണാകി ഗലീലക്കുള്ള യാത്രയെകൊ
ണ്ടുവെണ്ടുന്നതുരെകട്ടീക്കയും ചെയ്തു. പുരൊഹിതർകാ
വല്ക്കാരിൽനിന്നു ഈ ഉണ്ടായത കെട്ടപ്പൊൾ അവ
ൎക്ക കൈക്കൂലികൊടുത്തു ശിഷ്യന്മാർ രാത്രിക്കിൽ
വന്നുതങ്ങൾ ഉറങ്ങിയസമയം യെശുവിന്റെഉടലി
നെമൊഷ്ടിച്ചപ്രകാരം അവരെപറകിച്ചു കഴിയുന്നെ
ടത്തൊളം അതുകളവുനാട്ടിൽ പരത്തുകയും ചെയ്തു.

൪ ാം സന്ധി. എമ്മാവുസ്യരും പന്തിരു
വരും

൧. മാൎക്ക. ൧൬, ൧൨. — ലൂക്ക. ൨൪, ൧൩. — ഉച്ചക
ഴിഞ്ഞിട്ടു ശിഷ്യരിൽ രണ്ടുപെർ യരുശലെമിൽനി
ന്നു നാഴികവഴിദൂരത്തിരിക്കുന്ന എമ്മാവുസ് ഊരി
ലെക്കപുറപ്പെട്ടു കഴിഞ്ഞദിവസങ്ങളിൽ സംഭവി
ച്ചവകൊണ്ടു സംസാരിച്ചുപൊന്നു അവരിൽ ഒരു
വന്നു ക്ലെയൊപാ എന്നപെർ. സംസാരിച്ചുകൊണ്ടി
രിക്കുമ്പൊൾ യെശു അണഞ്ഞു അവരൊടുചെൎന്നു സ
ഞ്ചരിച്ചു അവനെ അറിയാതിരിപ്പാൻ അവരുടെക
ണ്ണുകൾ അടക്കിപിടിക്കപ്പെട്ടിരുന്നു. അവർ സംസാ
രിച്ചവിശെഷങ്ങളിൽ അവനും ചെൎന്നു അവറ്റി
ന്റെപൊരുൾ ഇന്നതെന്നു ഗ്രഹിച്ചുകൂടാത്തപ്രകാരം
കെട്ടു അവരൊടുപറഞ്ഞിതു: അല്ലയൊ പ്രവാചകൻ

ഉരച്ചതെല്ലാം വിശ്വസിക്കുന്നതിന് ഹൃദയമാന്ദ്യ
വും ബുദ്ധികെട്ടും ഉള്ളൊരെ മശിഹാ ഈവക കഷ്ട
പ്പെട്ടിട്ടത്രെ തന്റെ തെജസ്സിൽ പ്രവെശിക്കെണ്ടതാകി
ല്ലയൊ. പിന്നെ അവൻ മൊശ തുടങ്ങി സകല പ്രവാച
കന്മാരെയും എടുത്തു തന്നെക്കുറിച്ചുള്ളത അവൎക്കു വ്യാ
ഖ്യാനിച്ചുകൊടുത്തു. എമ്മവുസിൽ എത്തീട്ടു തങ്ങളൊ
ടുകൂടെ പാൎപ്പാൻ അവർ അവനെ മുട്ടിച്ചിരുന്നു
എല്ലാവരും ഭക്ഷണത്തിന് ചാരി ഇരിക്കുമ്പൊൾ
അവൻ അപ്പം എടുത്തു അനുഗ്രഹിച്ചു അവൎക്കു കൊ
ടുത്തു ഉടനെ അവരുടെ കണ്ണുകൾ തുറന്നു വന്നു അവ
നെ അറിഞ്ഞു അവൻ അവരിൽ നിന്ന മറകയും ചെ
യ്തു. അവൻ വഴിക്കിൽ നമ്മൊടു പറഞ്ഞുകൊണ്ടു തി
രുവെഴുത്തുകളെ തെളിയിക്കുമ്പൊൾ നമ്മുടെ ഉള്ളിൽ
ഹൃദയം കത്തിവന്നില്ലയൊ എന്നു തമ്മിൽ ചൊല്ലി അ
നാഴികക്കു എഴുനീറ്റു യരുശലെമിലെക്കു തിരികെ പൊ
ന്നു പതിനൊന്നുവരെ കണ്ടെത്തി വഴിക്കിൽ സംഭവി
ച്ചതു വിവരിച്ചു പറകയും ചെയ്തു.

൨. ലൂക്ക്. ൨൪ അ. — യൊഹ. ൨൦ അ. — ഇങ്ങി
നെ അവർ പറകയിൽ യെശുതാൻ അവരുടെ ന
ടുവിൽ നിന്നു നിങ്ങൾക്കു സമാധാനമുണ്ടാക എന്നു പ
റഞ്ഞു അവർ ഞെട്ടി ഭയപ്പെട്ടു പ്രെതം ആകുന്നു എ
ന്നു പ്രകാരം നിരൂപിക്കുമ്പൊൾ അവൻ അവൎക്കു
കൈകാലുകളെയും കാണിച്ചുകൊടുത്തു അവർ കാ
ണ്കെ വറുത്ത മീനും തെൻകട്ടയും വാങ്ങി തിന്നുകയും ചെ
യ്തു. അതിൽ പിന്നെ അവൻ രണ്ടാമതും അവരൊടു
പറഞ്ഞിതു: നിങ്ങൾക്കു സമാധാനം ഉണ്ടാക പിതാവു എ

ന്നെ അയച്ചപ്രകാരം ഞാനും നിങ്ങളെ അയക്കുന്നു
എന്നു ചൊല്ലി അവരുടെ മെൽ ഊതി പറഞ്ഞിതു:
വിശുദ്ധാത്മാവിനെ കൈക്കൊൾവിൻ ആരെങ്കിലും
നിങ്ങൾ പാപങ്ങളെ മൊചിച്ചാൽ അവൎക്ക മൊ
ചിക്കപ്പെടുന്നു ആരെങ്കിലും പിടിപ്പിച്ചാൽ അവ
ൎക്ക പിടിപ്പിക്കപ്പെട്ടിരിക്കുന്നു. അന്ന തൊമാ അവ
രൊടു കൂടെ ഉണ്ടായിരുന്നില്ല പിന്നെ മറെറ ശിഷ്യന്മാർ
ഞങ്ങൾ കൎത്താവിനെ കണ്ടു എന്ന് അവനൊടു പറ
ഞ്ഞാറെ അവന്റെ കൈകളിൽ ആണികളുടെ
പഴുതു കണ്ടും ആണി പഴുതിൽ എൻ വിരൽ ഇട്ടും വി
ലാപുറത്തിൽ എൻ കയ്യിട്ടും കൊണ്ടല്ലാതെ ഞാൻ
വിശ്വസിക്കയില്ല എന്ന് അവനൊടു പറഞ്ഞു. എട്ടു
നാൾ കഴിഞ്ഞിട്ടു ശിഷ്യന്മാർ പിന്നെയും തൊമാവുമാ
യി അകത്തു കൂടി ഇരുന്നു വാതിലുകൾ പൂട്ടികിടക്കെ
യെശു വന്നു നടുവിൽ നിന്നു കൊണ്ടു നിങ്ങൾക്കു സമാ
ധാനം ഉണ്ടാക എന്നു പറഞ്ഞു തൊമായിനൊടു
നിന്റെ വിരൽ ഇങ്ങൊട്ടു നീട്ടി എന്റെ കൈകളെ
കാണ്ക നിന്റെ കൈയും നീട്ടി എന്റെ വിലാപുറത്തി
ട്ടുക അവിശ്വാസിയല്ല വിശ്വാസിയാകീടുക എന്നു
പറഞ്ഞതു കെട്ടു തൊമാവിന്റെ സംശയങ്ങളൊ
ക്കെ തീൎന്നു സന്തൊഷം നിറഞ്ഞവനായി അവൻ എൻ
കൎത്താവും എൻ ദൈവവുമായുള്ളൊവെ എന്നു ഉച്ച
ത്തിൽ ഉത്തരമായി. യെശു അവനൊടു നീ എന്നെ കാ
ണ്ടുകൊണ്ടു വിശ്വസിക്കുന്നു കാണാതെ വിശ്വസി
ക്കുന്നവർ ധന്യന്മാർ എന്നു പറഞ്ഞു.

൭-ാം നമ്പ്ര. പെത്രന്റെ പുനർവിളിക്കും

## തിരുസ്ഥാനത്തിന്റെ പ്രധാനത്വം

—൨— യോഹ. ൨൧, ൧. — പെസഹപെരുന്നാ
ൾ ഉള്ളതു ആഴ്ചവട്ടം കഴിഞ്ഞു ശിഷ്യന്മാർ യെശുവിൻ
മുമ്പെയുള്ള കല്പനപ്രകാരം തങ്ങളുടെ ജന്മദേശമാ
യ ഗലീലക്ക മടങ്ങിച്ചെന്നതിബെരിയ കടപ്പുറത്തു യെ
ശു പെത്രനെ ഒന്നാമതു മനുഷ്യപ്പിടിക്കാരനാവാൻ വി
ളിച്ച സ്ഥലത്തുതന്നെ അവനെ രണ്ടാമതും ആയവി
ഷയത്തിൽനിന്നു വിളിച്ചു അപൊസ്തലസ്ഥാനത്തി
ലാക്കുകയും ചെയ്തു. യോഹന്നാൻ, യാക്കോബ്, തൊ
മ്മാ, നഥാനിയേൽ എന്നിവരൊടുകൂടെ പെത്രൻ മീൻപി
ടിപ്പാൻ പോകി രാത്രി മുഴുവനും ഒന്നും കിട്ടാതെ വെ
റുതെ അദ്ധ്വാനിച്ചു. രാവിലെ യെശു കടല്ക്കരയിൽ
നിന്നു അവർക്കു പ്രത്യക്ഷനായി എങ്കിലും അവർ അവ
നെ അറിഞ്ഞില്ലതാനും. അവന്റെ കല്പന അനുസ
രിച്ചു അവർ പിന്നെയും ഒരിക്കൽ പടകിന്റെ വല
ഭാഗത്തു വല വീശി മീനുകളുടെ പെരിപ്പം ഹേതുവാ
യി വല വലിപ്പാൻ പിന്നെ കഴിഞ്ഞതുമില്ല. ഇതു
കണ്ടു യോഹന്നാൻ പെത്രനൊടു കർത്താവാകുന്നു
എന്നു പറഞ്ഞ ഉടനെ പെത്രൻ പടകിൽനിന്നു ക
രയിൽ എത്തേണമെന്നു വെച്ചു അങ്കിയെ ഉടുത്തു
കടലിൽ ചാടി കരയക്കു നീന്തുകയും ചെയ്തു. പടകിൽ ഉ
ള്ളവരും പിന്നീടു കരെ കർത്താവു അവരെ സല്ക്കരി
ച്ചു ഭക്ഷണം കഴിഞ്ഞതിന്റെ ശേഷം പെത്രൻ മൂന്നുപ്രാ
വശ്യം കർത്താവിനെ മറുത്തു പറഞ്ഞതിനൊക്കുംപ്ര
കാരം യെശു അവനൊടു മൂന്നു പ്രാവശ്യം യോനാ
വിൻ ശീമൊനെ നീ എന്നെ സ്നേഹിക്കുന്നുവൊ എന്നു

ചൊദിച്ചു. അതിന്നു പെത്രൊൻ മുതലായ ശ്ലീഹ-
ന്മാരെല്ലാം കളഞ്ഞു താഴ്മയൊടു കൂടെ തന്റെ സ്നെ-
ഹം മാത്രം സമ്മതിച്ചു ഉത്തരം പറഞ്ഞിതു: കൎത്താ-
വെ നീ സകലവും അറിഞ്ഞിരിക്കുന്നു എനിക്കു നിന്നിൽ
പ്രെമം ഉള്ളതു ശൊധിക്കുന്നവനല്ലൊ എന്നതു കെ-
ട്ടു കൎത്താവു എന്റെ ആട്ടുകളെ മെയ്ക്ക എന്നു പറഞ്ഞു
അവനെ വീണ്ടും കൈക്കൊണ്ടു ഇനിമെലാൽ സഭക്കു
വെണ്ടി അദ്ധ്വാനിക്ക മാത്രമല്ല മരണം സഹിക്കയും
ചെയ്യെണ്ടിവരുമെന്നറിയിച്ചതു.

൨. അതിന്റെ ശെഷം കൎത്താവു ഗലീലനാട്ടിൽ
ഒരു മലമുകളിൽ തന്നെ അഞ്ഞൂറ്റുപെരായ ശിഷ്യാ-
ന്മികളുടെ സംഘത്തിന്നു കാണാകി ചെകൊറി ചെന്നു
ന്നു. അവരൊടു വിടവാങ്ങിന്നു കാശഭൂമികളുടെ
നാഥനായിട്ടു അപ്പൊസ്തലന്മാരെ സൎവ്വലൊക-
ത്തിലെക്കു സുവിശെഷ പ്രസംഗത്തിന്നു നിയൊഗി-
ച്ചു സ്വൎഗ്ഗരാജ്യത്തിലെക്കു വെണ്ടുന്ന പുനൎജ്ജന്മത്തി-
ന്നടയാളമായിട്ടു ജ്ഞാനസ്നാനം സ്ഥാപിച്ചു പറഞ്ഞി-
തു: സ്വൎഗ്ഗത്തിലും ഭൂമിയിലും സകല അധികാരം എ-
നിക്കു നല്കപ്പെട്ടിരിക്കുന്നു ആകയാൽ നിങ്ങൾ പുറ-
പ്പെട്ടു പിതാ, പുത്രൻ, പരിശുദ്ധാത്മാവു എന്നീ നാമ-
ത്തിലെ ജ്ഞാനസ്നാനം ഏല്പിച്ചു ഞാൻ നിങ്ങളൊടു കല്പി-
ച്ചവ ഒക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദെശി-
ച്ചും ഇങ്ങിനെ സകല ജാതികളെയും ശിഷ്യരാ-
ക്കിക്കൊൾവിൻ വിശ്വസിച്ചും സ്നാനപ്പെട്ടും ഉള്ളവൻ
രക്ഷിക്കപ്പെടും വിശ്വസിക്കാത്തവൻ ശിക്ഷാവി-
ധിക്കു അകപ്പെടും. ഇതാ ഞാൻ എന്നാളും യുഗസ-

മാപ്തിയൊളം എല്ലാനാളും ഞാൻ നിങ്ങളൊടുകൂടെ
ഉണ്ടു എന്നുള്ള വാഗ്ദത്തം അവൎക്കു കൊടുത്തരുളുകയും
ചെയ്തു.

൪ -ആമത. ക്രിസ്തുവിന്റെ സ്വൎഗ്ഗാരൊഹണം

൧. മാൎക്ക. ൧൬ അ.-- ലൂ. ൨൪, ൫൦.-- അ. പ്ര. ൧. ൪. മരിച്ച
വരിൽനിന്ന ഉയിൎത്തെഴുനീറ്റിട്ട ശെഷം നാല്പതു ദി
വസത്തൊളം കൂടക്കൂടെ ശിഷ്യന്മാൎക്ക ജീവനൊടെ ത
ന്നെ കാണിച്ചശെഷം ഭൂമതടവുകൾ ഒക്കെയും വി
ട്ടെച്ചു ലൊകം ഉണ്ടാകും മുമ്പെ പിതാവൊടുകൂടെ
തനിക്കുണ്ടായ തെജസ്സിലെക്ക മടങ്ങിപ്പൊകെണ്ട
തിന്നു സമയം വന്നു. [പഞ്ചാശത്തിന്നു] പെന്തകൊസ്ത
പെരുന്നാളിന്ന അല്പം മുമ്പെ പതിനൊന്നു ശിഷ്യന്മാ
ർ പക്ഷെ കൎത്താവിന്റെ കല്പനപ്രകാരം തന്നെ ഗലീ
ലനാട്ടും തങ്ങളുടെ തൊഴിലും വിട്ടു വിശുദ്ധാത്മാവി
ന്റെ ദാനത്തിന്നായി സുഖെന കാത്തിരിക്കെണ്ടതി
ന്നു യരുശലെം പട്ടണത്തിൽ കൂടി വന്നു. തന്റെ താ
ഴ്ചകളും മരണവും കടങ്ങളും സാക്ഷികളായ സ്ഥലത്തു ത
ന്നെ തന്റെ തെജസ്സരണത്തിന്നും സാക്ഷികളാക്കിത്തി
ൎക്കണമെന്നു വെച്ചു യെശു അവരെ ബെഥന്യാഗ്രാ
മസമീപത്തുള്ള ഒലീവമലമെൽ കൂടി വരുത്തി ദൈവരാ
ജ്യത്തിന്റെ വഴ്ചനയെ തൊട്ടു തെളിവില്ലായ്കകൊണ്ടു
അവർ അവനൊടു കൎത്താവെ നീ ഇസ്രയെലിന്നു ഈ
കാലത്തിൽ രാജ്യത്തെ യഥാസ്ഥാനപ്പെടുത്തികൊ
ടുക്കുന്നുവൊ എന്നു ചൊദിച്ചതിന്നു അവൻ പറഞ്ഞി
തു: പിതാവു തന്റെ അധികാരത്തിൽ വെച്ച കാലങ്ങ
ളെയൊ സമയങ്ങളെയൊ അറിയുന്നതു നിങ്ങൾക്കുള്ള

തല്ലവിശുദ്ധാത്മാവു നിങ്ങളുടെ മെൽ വന്നപ്പൊൾ ശ
ക്തി ലഭിച്ചിട്ടു നിങ്ങൾ യെറുശലെമിലും സകല യഹൂദ
യിലും ശമറിയായിലും ഭൂമിയുടെ അതിരൊളവും എനി
ക്കു സാക്ഷികൾ ആകും താനും എന്നിവ ചൊല്ലീട്ടു തന്റെ
കൈകളെ ഉയൎത്തി അവരെ അനുഗ്രഹിച്ചു അവർ
നൊക്കിക്കൊണ്ടിരിക്കെ മെലൊട്ടു കരെറി മനുഷ്യകണ്ണു
കൾക്കു നൊക്കുവാൻ കഴിയാത്ത മഹത്വത്തെ മൂടി വെ
ക്കുന്ന ഒരു മെഘം അവനെ മറച്ചുകളകയും ചെയ്തു
അവൻ പൊകുന്നെരം അവർ വാനത്തെക്കു ഉറ്റുനൊ
ക്കുമ്പൊൾ ഇതാ വെള്ള വസ്ത്രത്തൊടെ രണ്ടു പുരുഷ
ന്മാർ അവരുടെ അടുക്കെ നിന്നു ഗലീല്യ പുരുഷന്മാ
രെ നിങ്ങൾ വാനത്തെക്കു നൊക്കി നില്ക്കുന്നതെന്തു നി
ങ്ങളിൽ നിന്നു സ്വൎഗ്ഗത്തെക്കു എടുക്കപ്പെട്ട ഈ യെ
ശു ഇങ്ങിനെ വരും അവൻ സ്വൎഗ്ഗത്തെക്കു പൊകുന്ന
തു നിങ്ങൾ കണ്ട പ്രകാരം തന്നെ എന്നു പറകയും ചെ
യ്തു. പിന്നെ ശിഷ്യന്മാർ ഒലിവു മലയെ വിട്ടു യെരുശ
ലെമിലെക്കു മടങ്ങി പൊന്നു.

൨. സ്വൎഗ്ഗാരൊഹണം കൊണ്ടു മനുഷ്യപുത്രനും
ദൈവപുത്രനുമായ ക്രിസ്തൻ പ്രവെശിച്ചു സ്ഥലവും ക്രി
യയും തൊട്ടു ദൈവവചനം മത്താ. ൨൬, ൬൪. അപൊ. പ്ര
വൃ. ൭, ൫൫. എഫെ. ൧, ൨൦. — അവൻ ദൈവത്തിന്റെ
വലഭാഗത്തിരിക്കുന്നു എന്നു പറഞ്ഞു ലൊകത്തിൽ തു
ടങ്ങിയ പ്രവൃത്തിക്കു അവൻ വിസ്താരവും തികവും വ
രുത്തുന്ന പ്രകാരം അറിയിക്കുന്നു. പ്രവാചകനായിട്ടു
അവൻ വചനം കൊണ്ടും ആത്മാവു കൊണ്ടും സഭയെ
ശിക്ഷിക്കുന്നു. രാജാവായിട്ടു അവൻ സൎവ്വലൊക

ത്തിന്മെൽവാഴ്ച കഴിച്ചു സഭക്കു തലയായിരിക്കുന്നു. പു
രൊഹിതനായിട്ടാ ചൊൽക്കുറികളെകൊണ്ടുതാൻ
മരണ, പുനരുത്ഥാനങ്ങളാൽ സമ്പാദിച്ച അനുഗ്രഹ
ശക്തികളെ സഭക്ക വിഭാഗിച്ചുകൊടുത്തു ദൈവ
ത്തിന്റെ വലഭാഗത്തിങ്കൽ നമുക്ക വെണ്ടി പക്ഷവാ
ദം ചെയ്തുകൊണ്ടിരിക്കുന്നു. എബ്രാ. ൯, ൨൪. രൊമ. ൮,
൩൪. ൧ യൊഹ. ൨, ൧.

## രണ്ടാം അദ്ധ്യായം

### അപൊസ്തലരുടെ രക്ഷാഘൊഷണവും ക്രിസ്തു ഈ കാലത്തിന്റെ അൎത്ഥവും നിയൊഗവും

൨. രൊമ. ൫, ൨൧. എഫെ. ൧, ൧൦. രക്ഷിതാ
വായ യെശുവിൽ ലൊകരക്ഷ സമ്പാദിതമായി
വന്നു. തന്റെ മരണത്താൽ അവൻ സൎവ്വലൊക
പാപങ്ങൾക്കു വെണ്ടി നിത്യവും മതിയുമായ പ്രായശ്ചി
ത്തബലിയെ കഴിച്ചു. പുനരുത്ഥാനത്താൽ സകലവും
പുതുതാക്കുവാനുള്ള നിത്യജീവന്റെ ശക്തികളെ വെ
ളിച്ചത്താക്കുകയും ചെയ്തു. എന്നാൽ എത്രൊടം മ
നുഷ്യവംശം ഈ രക്ഷയെ കൈക്കൊണ്ടു അനുഭവി
ക്കാതിരിക്കുന്നു, അത്രൊടം തന്നെ അതു മനുഷ്യൎക്കു
ഉപകാരവും പ്രയൊജനമില്ലാത്തതുമായൊരു വസ്തുവ
ത്രെ ആകുന്നു. ദൈവരാജ്യം ഏറെയും നശിച്ചുപൊ
കാതെ ശീഘ്രത്തൊടെ വൎദ്ധിച്ചുവരെണ്ടതിന്നു പ്രവാ
ചകന്മാർ അറിയിച്ചതും യൊയെ. ൨, ൨൮. മത്ത. കൎത്താ
വായ യെശു വാഗ്ദത്തം ചെയ്തതും യൊഹ. ൧൪, ൧൬.

—ചന്ന, ൭. ആയവിശുദ്ധാത്മദാനം സകലജ്ഞാനത്തി
ന്മെൽപകൎന്നുകൊടുക്കുന്നുവസ്തുവാകിരുന്നു. മനു
ഷ്യരൊരക്ഷാനുഭവത്തിന്നുതങ്ങളെമുഴുവനുംസ
ന്തൊഷത്തൊടും പ്രാഗത്ഭ്യത്തൊടും കൂടഅതിലെ
ക്കെല്പിക്കുന്നവിശ്വാസം കാണിക്കെണമെന്നുമെ
ഴുതിക്കിടക്കു. വിശ്വാസംകെള്വിയിൽ നിന്നുളവാകു
ന്നു. രക്ഷയെഅറിയാതിരുന്നാൽ അതിലെക്കുതാ
ന്നെല്പിച്ചുകൊടുക്കെണ്ടതിന്നുആൎക്കും കഴികാ
യ്കകൊണ്ടുയെശുതന്റെശിഷ്യന്മാരൊടുസകല
സൃഷ്ടിക്കും രക്ഷാപൊരുൾ ആകുന്ന സുവിശെഷ
ത്തെ ഘൊഷിച്ചറിയിപ്പാൻ കല്പിക്കയും ചെയ്തു.

൨. കെള്വി, ദെവവചനത്തിൽ നിന്നാകുന്നു. ദിവ്യകാൎയ്യ
ങ്ങളുടെമൎമ്മങ്ങളെദൈവത്തിന്നുമാത്രം നിശ്ചയ
മാകും. വിശ്വസിപ്പാൻ തക്കവണ്ണവും അറിയിച്ചുകൂ
ടും. അതുകൊണ്ടു ക്രിസ്തീയഉപദെശങ്ങളിൽ നിന്നു
തെറ്റുകളെ അകറ്റുവാനും രക്ഷാമാൎഗ്ഗം പ്രത്യക്ഷമാ
യി അറിയിപ്പാനും അപൊസ്തലന്മാൎക്കവിശുദ്ധാത്മാ
വിന്റെവെളിപ്പാട് ആവശ്യമാകിരുന്നു. യെശു അ
വരൊടുകൂടഇരിക്കുമ്പൊൾ പലഉപദെശങ്ങൾ വിത്ത്
പൊലെ അവരുടെ ഹൃദയങ്ങളിൽ വീണെങ്കിലും അ
വറ്റിൽനിന്നുസുവിശെഷജ്ഞാനത്തിന്റെ മുള
ഫലങ്ങൾ ഉണ്ടാകെണ്ടതിന്നു യെശു അവൎക്കായ
പ്പാൻ വാഗ്ദത്തം ചെയ്തവിശുദ്ധാത്മാവിന്റെ സഹാ
യം വെണ്ടിവന്നു. പല വചനങ്ങൾ തങ്ങൾ അറിയാത്ത
നിധിയെ പൊലെ അവരുടെ ഉള്ളിൽ കിടന്നു, അ
വറ്റിന്റെസാരം അവൎക്കുഅറിയിച്ചുകൊടുപ്പാൻവി

ശുദ്ധാത്മാവു ബുദ്ധികളെ തുറക്കെണ്ടിവന്നു. പലവി
ശെഷങ്ങളെ അവൎക്കവഹിപ്പാൻ കഴിയായ്കകൊണ്ടു
കൎത്താവുതാൻ അവരൊടുകൂടെ ഇരിക്കുമ്പൊൾ അ
റിയിച്ചുകൊടുപ്പാൻ കഴിവുണ്ടാകില്ല. പരിശുദ്ധാത്മാ
വമാത്രം അവരെ സകലസത്യത്തിലെക്കവഴിനടത്തി
ക്കൊണ്ടിരുന്നു. പിന്നെ ആ മൊഴിയാൽ അവർ ഘൊ
ഷിച്ചുള്ള സുവിശെഷവചനത്തിന്നമാത്രമല്ല. എഴു
ത്തുകൊണ്ടു അവർ അറിയിച്ചതിന്നും കൂടെ ആത്മാവി
ന്റെതുണ ആവശ്യമാകും. വാക്കാലെ ഘൊഷിച്ചതി
ൽ അവന്റെ സഹായം അവൎക്കുണ്ടാകില്ലെങ്കിൽ
ക്രമത്താലെ ഒരൊരൊ മാനുഷവെപ്പുകൾ കലൎന്നുവ
ന്നശുദ്ധസത്യത്തെ മറിച്ചുകളവാൻ ഹെതു ഉണ്ടാകിരു
ന്നു. സുവിശെഷങ്ങളെ എഴുതിവെച്ചതു ശുദ്ധാത്ത
തലമുറക്കാകിമാത്രമല്ല അവസാനത്തൊളം ഉണ്ടാ
വാനുള്ള മനുഷ്യവംശത്തിന്നാകും. ആകകൊണ്ടു ശു
ദ്ധാത്മാവിന്റെ വെളിപ്പാടു തിരുവെഴുത്തുകളെ
തികഞ്ഞതാകി അവൎക്കുതൊന്നിച്ചുകൊടുക്കെണ്ടിവ
ന്നു. ഇങ്ങിനെ അപൊസ്തലരുടെ കാലത്തിൽ നട
ക്കെണ്ടിയവെല ക്രിസ്തീയവിശ്വാസത്തിന്റെ ആധാര
മാകുന്ന പുതിയനിയമത്തെ ജനിപ്പിച്ചു സൂക്ഷിക്കെന്ന
തായിരുന്നു.

൩. അതിനൊടു ചെൎന്നിട്ടു മറെറാരു പ്രവൃത്തി ആശ്ര
യത്തിൽ നടപ്പാൻ ആവശ്യമാകിരുന്നു, അത് ക്രിസ്തു
സഭയുടെ സ്ഥാപനം തന്നെ. സഭയാകട്ടെ വെള്ള
ത്തിൽനിന്നും ആത്മാവിൽനിന്നും പുതുതാകി ജനി
ച്ചു ക്രിസ്തന്റെ അവയവങ്ങളാകിയ മനുവിശുദ്ധ

ത്മാവിന്റെ വ്യാപാരത്താൽ സർവ്വലൊകത്തിൽനു
വിശെഷം പരത്തി സകലജാതികളെയും വിളിച്ചു
കൂട്ടി ചെർത്തിപ്പൊരു ദൈവവചനത്തെയും ദിവ്യജീവ
നെയും സൂക്ഷിച്ചു ചൊൽക്കുറികളാൽ ദിവ്യകരുണ
കളെ എല്ലാ അവയവങ്ങൾക്കും പകുത്തു കൊടുത്തു കൊ
ണ്ടിരിക്കുന്ന ക്രിസ്തുവിന്റെ ദെഹമത്രെ. എല്ലാ നൂറ്റാണ്ടു
കളിൽ ക്രിസ്തു സഭയെ പൊറ്റി വളർത്തുന്നത് ഏതു പ്രകാ
രം അപ്രകാരം തന്നെ സഭയുടെ പ്രബൊധനവും വിശു
ദ്ധാത്മാവിന്റെ വെലയാകുന്നു. അതിന്റെ നിവൃ
ത്തിക്കായി അവൻ അപൊസ്തലന്മാരെ തെരിഞ്ഞെ
ടുത്തു പല വിധമായ കൃപാവരങ്ങളെക്കൊണ്ടു പ്രാപ്ത
ന്മാരാക്കുകയും ചെയ്തു.

൪ ഏനഃ. പെന്തക്കൊസ്തു പെരുനാൾ

൨. അപൊ. പ്രവൃ. ൨, ൧൩ — കർത്താവു സ്വർഗ്ഗാ
രൊഹണം ചെയ്തശെഷം നൂറ്റിരുപതാളൊളം വർദ്ധി
ച്ച ശിഷ്യസംഘം അവന്റെ നിയൊഗപ്രകാരം ഐ
കമത്യപ്പെട്ടു യരുശലെമിൽ പാർത്തു പ്രാർത്ഥനയൊ
ടു കൂട വാഗ്ദത്തം ചെയ്ത വിശുദ്ധാത്മാവിന്റെ ദാനത്തി
ന്നായി കാത്തുകൊണ്ടിരുന്നു. മശിഹാരക്ഷയെ പന്ത്ര
ണ്ടു ഇസ്രയെൽ ഗൊത്രങ്ങൾക്കു ഘൊഷിച്ചറിയിക്കെണ്ടു
തിന്നു ഇഷ്കർക്കാരന പകരം മറ്റൊരുവനെ നിയമി
ച്ചു ൧൨ എന്നുള്ള സംഖ്യയെ തികെക്കെണ്ടി വന്നു.
കർത്താവിന്റെ നിയൊഗത്താൽ അപൊസ്തലരിൽ ന
ലവനായി വന്ന പെത്രൻ അതിന്നു മട്ടം കൂട്ടി ആദിമു
തൽ അവസാനത്തൊളം അവരൊടു കൂട നടന്നു യെ
ശുവിന്റെ വാക്കുകൾക്കും ക്രിയകൾക്കും സാക്ഷികളായവ

രുഷന്മാരിൽ നിന്ന യുസ്തൻ എന്ന മറുനാമം ഉള്ള
ബർശബാ യൊസെഫിനെയും; മത്ഥിയാവെയും കൊ
ണ്ടുനിറുത്തി പ്രാൎത്ഥനയൊടും കൂടെ അവൎക്ക ചീട്ടുകളെ
ഇട്ട ചീട്ടു മത്ഥിയാവിന്ന വന്നു അവൻ അപൊസ്ത
ലന്മാരുടെ എണ്ണത്തിൽ ചെൎക്കപ്പെടുകയും ചെയ്തു.

൨. അപ. പ്രവൃ. ൨. ൧. — അതിന്നിടയിൽ പെന്ത
കൊസ്തദിവസം അടുത്തുവന്നു. ശിഷ്യന്മാർ മെല്ലാദ
പ്രകാരം ഒരു സ്ഥലത്ത് [പരീക്ഷാശാലൊകമൊ മണ്ഡപ
ത്തിൽ അപ. പ്രവൃ. ൧. ൧൩.] പ്രാൎത്ഥിച്ചുകൊണ്ടു
ഒരുമിച്ചിരിക്കുമ്പോൾ പെട്ടന്നതകത്ത ഊത്തളി
വരുന്നപൊലെ വാനത്തിങ്കന്നു ഒരു മുഴക്കമുണ്ടാക്കി
അവർ ഇരുന്നിരിക്കുന്ന വീടെല്ലാം നിറെച്ചു വഹ്നിയൊ
ടു വെളിച്ചം അവരുടെ മീതെ അനുവസിച്ചു പല ഭാഷ
ങ്ങളാക്കി വണ്ടിച്ചു പൊകിട്ടു വിടന്ന നാവുകളുടെ
കണക്കനെ ഒരൊരുവൻ മെൽ ഒരൊന്നിരുന്നു
പാൎത്തു എല്ലാവരും വിശുദ്ധാത്മാവ നിറഞ്ഞുവന്നി
ട്ടു ആത്മാവ അവൎക്ക ഉച്ചരിപ്പാൻ കൊടുക്കും പ്രകാരം
മറുഭാഷകളാൽ പറഞ്ഞു തുടങ്ങി. ഈ അതിശയവി
ശെഷങ്ങൾ ഉണ്ടായാറെ പെരുന്നാളിന്നായി പലനാ
ട്ടുകളിൽ നിന്നു കൂടിവന്ന ജനങ്ങൾ കൂട്ടം കൂടി ഒരൊ
രുവൻ താന്താന്റെ ഭാഷാഭെദത്താൽ വിദ്യ ഒന്നും
പഠിക്കാത്ത ഗലീലർ ദൈവത്തിൻ വങ്കിയകളെ ഉരെ
ക്കുന്നതു കെട്ടിട്ടു അമ്പരന്നു പൊകി ഭ്രമിച്ചു ആശ്ചൎയ്യ
പ്പെട്ടു ഇതാകുന്നതെന്തു പൊൽ എന്നു പറഞ്ഞു. മറ്റെ
വർ ഇവർ മധുരമദ്യം നിറഞ്ഞവരത്രെ എന്നു പരിഹ
സിച്ചു പൊകയും ചെയ്തു. പിന്നെ പെത്രൻ ഒന്നാമതെ

സൃഷ്ടിശെഷം ഘൊഷകനാകി എഴുനീറ്റു പറകയു
ന്നു: അവർ ലഹരി ഉള്ളവരല്ല യോയെൽ പ്രവാച
കൻ എല്ലാ ജഡത്തിന്മെൽ വരുവാനുള്ള ആത്മപകർച്ച
യെ കൊണ്ടു പ്രവചിച്ചതു ഇത്രെ നിവൃത്തിയായി എന്നും
യഹൂദന്മാർ ക്രൂശിച്ചും ദൈവം മരിച്ചവരിൽ നിന്നു എ
ഴുനീല്പിച്ചും ദാവിദിൻ മൊഴിപ്രകാരം [സങ്കീ. ൧൧
൦,൧.] തന്റെ വലഭാഗത്തിരുത്തിയ
മശിഹാവായ യെശുക്രിസ്തു മാനുഷരമെൽ തന്റെ ആ
ത്മാവിനെ പകർന്നുകൊടുത്തു എന്ന വിവരമായി പ
റഞ്ഞതു കെട്ടു അവർ ഹൃദയത്തിൽ കുത്തുകൊണ്ടു ആ
ഗ്രഹത്തൊടു കൂട സഹോദരന്മാരായ പുരുഷന്മാരെ ഞ
ങ്ങൾ എന്തു ചെയ്യെണ്ടും എന്നു ചൊദിച്ചാറെ പെത്രൻ
അവരൊടു പറഞ്ഞിതു: നിങ്ങൾ മനന്തിരിഞ്ഞു ഒരൊ
രുത്തൻ പാപമൊചനത്തിന്നാകി യെശുക്രിസ്തുവിന്റെ
നാമത്തിൽ സ്നാനം ഏല്ക്കുക, എന്നാൽ വിശുദ്ധാത്മാ
വാകുന്ന ദാനം ലഭിക്കും. കാരണം ഈ വാഗ്ദത്തം നി
ങ്ങൾക്കും നിങ്ങളുടെ മക്കൾക്കും നമ്മുടെ ദൈവമായ കർത്താ
വ് വിളിച്ചുകൂട്ടിക്കുന്നം എണ്ണത്തൊളം സകലദൂരസ്ഥ
ന്മാർക്കും ഉള്ളതാകുന്നു. അതുകൊണ്ടു അവന്റെ വാക്കു
മനസ്സൊടെ കൈക്കൊണ്ടു സ്നാനം ഏറ്റവർ മൂ
വായിരത്തൊളം ദെഹികൾ ചെൎന്നുകൊള്ളപ്പെട്ടു.

## ൧൪൦. യരുശലെമിലെ ആദ്യസഭ യുടെ അവസ്ഥ

൧. അപ. പ്രവൃ. ൨ അ.— ൪൨. ൪൭ വ.— ആ വിശ്വാ
സികൾ അപൊസ്തലരുടെ ഉപദെശത്തിലും കൂട്ടായ്മ
യിലും അപ്പം നുറുക്കുന്നതിലും പ്രാൎത്ഥനകളിലും ഉ

ദുകൊണ്ടിരുന്നു. അപൊസ്തലന്മാർ മഹാശക്തിയൊ
ടെ കൎത്താവായ യെശുക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്നു സാ
ക്ഷ്യം ഒപ്പിച്ചു പെരിയ അത്ഭുതങ്ങളെയും അടയാളങ്ങളെ
യും പ്രവൃത്തിച്ചു. കൎത്താവൊ രക്ഷപ്പെടുന്നവരെ ദിനമ്പ്ര
തി സഭയൊടു ചെൎത്തുകൊണ്ടിരുന്നു. വിശ്വസിച്ചവരു
ടെ കൂട്ടത്തിന്നൊ ഹൃദയവും മനസ്സും ഒന്നത്രെ. തനിക്കു
ള്ളതൊന്നും സ്വന്തമെന്ന് ആരും പറകയില്ല സകലവും
അവൎക്ക് സാധാരണമായിരുന്നതെ ഉള്ളു. അവരിൽമി
ക്കവാറും പ്രപഞ്ചദ്രവ്യം ഇല്ലാത്ത ദരിദ്രരായിരുന്നാലും
മുട്ടുള്ളവൻ ആരും അവരിൽ ഇല്ല. എങ്ങിനെ എന്നാ
ൽ നിലങ്ങളെയൊ, വീടുകളെയൊ ഉടയവർ കുപ്രദ്വീപി
ലെ ലെവ്യനായ യൊസെഫ് ബൎന്നബാ ചെയ്തതു പൊലെ
അവയെ വിറ്റു വിലയെ കൊണ്ടുവന്നു അപൊസ്തലരുടെ
കാല്ക്കൽ വെക്കും. പിന്നെ അവനവന്നു ആവശ്യമുള്ള
തിൻവണ്ണം പകുത്തുകൊടുക്കും. വിശ്വാസികൾ ദിനമ്പ്ര
തി ഒരുമനപ്പെട്ടു ദെവാലയത്തിൽ ഉററിരുന്നു. വീട്ടി
ൽ അപ്പം നുറുക്കിക്കൊണ്ടും ഉല്ലാസവും ഹൃദയമാൎജ്ജ
വും പൂണ്ടു സ്നെഹവിരുന്നു കഴിക്കയും ദൈവത്തെ
സ്തുതിക്കയും സകലജനത്തൊടും കൃപ അനുഭവിക്ക
യും ചെയ്യും.

൨. അപ. പ്രവൃ. ൫, ൧—൧൧. മെൽപറഞ്ഞ മ
ഹത്വമുള്ള ക്രിസ്തീയഭാവങ്ങളൊടും നടപ്പൊടും കൂടെ ആ
ദികാലത്തു തന്നെ അസത്യവും ഡംഭഭക്തിയും സഭ
യിൽ പ്രവെശിച്ചു തുടങ്ങി: ഹനന്യാ എന്ന പെരുള്ളൊ
രു പുരുഷൻ സഹൊദരന്മാരിൽ ധൎമ്മിഷ്ഠൻ എന്നൊരു
പെർ തെടെണം എന്നിച്ഛിച്ചു ഭാൎയ്യയായ സഫീരയൊടു കൂടെ

ൻറെ അവകാശം വിറ്റു വിലയിൽ ഒരംശം അപൊ
സ്തലന്മാൎക്കു കൊണ്ടുവന്നു വിക്രയവിലമ്പൂൎണ്ണം എന്നു
പറഞ്ഞാറെ പെത്രൻ അതിലുള്ള കപടം അറിഞ്ഞു
അവനൊടു പറഞ്ഞിതു: ഹനന്യാവെ നീ പരിശുദ്ധാത്മാ
വിനൊടു ഭൊഷ്കു പറഞ്ഞു നിലത്തിൻ വിലയിൽ
നിന്നു വട്ടിക്കാനാക്കി സാത്താൻ നിൻറെ ഹൃദയം നിറ
ച്ചത് എന്തിന, അതു വില്ക്കാതിരുന്നാൽ നിണക്കിരുന്നു
വല്ലൊ; വിറ്റശെഷവും നിൻറെ കൈവശത്തിലായതെ
ല്ലൊ, മനുഷ്യരൊടല്ല ദൈവത്തൊടത്രെ ഭൊഷ്കു പറഞ്ഞ
തു എന്നുള്ള വാക്കുകളെ കെട്ടിട്ടു ഹനന്യാ വീണു വീൎപ്പു മു
ട്ടി. അല്പനെരം ചെന്ന ശെഷം ഭാൎയ്യയും വന്നു അവ
നൊടു സമമുള്ള കള്ളങ്ങളും പറകയാൽ സമമുള്ളതായ ശി
ക്ഷയും അനുഭവിച്ചു. സഭക്കാരൊക്കയും ഇവകെ
ട്ടവൎക്കെല്ലാവൎക്കും മഹാഭയം സംഭവിക്കയും ചെയ്തു

൩. അപ. പ്രവൃ. ൫, ൧൨—൧൬. സഭയിലെ ക്രമവെ
ശിഷ്ട മറെറാരു സങ്കടം ഒക്കിച്ചു നീക്കുവാൻ ആവശ്യ
മായ്വന്നു. സഭക്കാരെല്ലാവരും മുമ്പെ യഹൂദന്മാരാ
യതിനാൽ രക്ഷകന്റെ ജ്ഞാതികളുമെന്നൊരു വി
ധമായി വിചാരിച്ചു. യവനരാജ്യത്തിൽ കുടിയെറിയ
യഹൂദരിൽ നിന്നു വന്ന വിശ്വാസികളെയും താണവ
രെന്നു വിചാരിച്ചു അവരുടെ വിധവമാരെ ദിനമ്പ്രതി
യുള്ള ശുശ്രൂഷയിൽ ഉപെക്ഷാഭാവം കാണിച്ചു പൊ
രുകകൊണ്ടു ആ കൂട്ടക്കെബ്രായക്കാരുടെ നെരെ
പിറുപിറുപ്പു ഉണ്ടാക്കി. ആവകയെ വിരൊധിച്ചില്ലാതാ
ക്കെണ്ടതിന്നു അപൊസ്തലർ യവനയഹൂദക്രിസ്ത്യാന
രിൽ നിന്നു എഴു ശുശ്രൂഷക്കാരെ തെരിഞ്ഞെടുത്തു ഹസ്താ

ഷ്ടംകൊണ്ടു ദരിദ്രരുടെ സെവക്കായി നിയൊഗി
ക്കയും യഹൂദമാൎഗ്ഗത്തിന്റെ കെട്ടുകളെ ഒരൊന്നഴി
ക്കുകയും ചെയ്തു.

൪. ൩൪ — ൬. സഭയുടെ ഉപദ്രവ
ങ്ങൾ

൩. അപ. പ്രവൃ. ൩. പെത്രനും, യൊഹന്നാനും
യെശുവിന്റെ നാമത്തിൽ ദെവാലയവാതുക്കൽ ഇരു
ന്നു ഭിക്ഷയാചിക്കുന്ന മുടന്തനെ അതിശയവഴിയായി
സൌഖ്യമാക്കിയത് കണ്ടു ജനസമൂഹങ്ങൾ അപൊ
സ്തലന്മാരുടെ അടുക്കെ വന്നുകൂടി. സുവിശെഷ ഘൊഷ
ണത്തിന്നു ഇതു നല്ല തക്കമെന്നു വിചാരിച്ചു പെത്രൻ
ക്രൂശിച്ചും മരിച്ചും ഉയിൎത്തെഴുനീറ്റുമിരിക്കുന്ന യെശു
വെ അവൎക്ക് അറിയിച്ചു അവന്റെ ദിവ്യശക്തികൊണ്ട
ത്രെ ഈ ദീനക്കാരനെ സൌഖ്യമാക്കി. എന്നും എല്ലാ
പ്രവാചകന്മാരും ഇവരെകൊണ്ടു പ്രവചിച്ചു അവൻ ത
ന്നെ മാനസാന്തരപ്പെട്ടു വിശ്വസിക്കുന്നവൎക്കു പാപ
മൊചനവും നിത്യജീവനും കൊടുപ്പാൻ പ്രാപ്തിയുള്ളവ
ൻ യെശു ആകുന്നു എന്നും ഘൊഷിച്ചു ഉപദെശിക്കയും ചെ
യ്തു. ഈ പ്രസംഗത്തിൽനിന്നു വളരെ ഫലമുണ്ടായി. കെ
ട്ടവരിൽ പലരും വിശ്വസിക്കകൊണ്ടു സഭയുടെ സംഖ്യ
സ്ത്രീകളും കുട്ടികളും ഒഴികെ ൫൦൦൦ത്തൊളം വൎദ്ധിച്ചു
വന്നു. എങ്കിലും അപൊസ്തലന്മാർ ജനങ്ങളെ ഉപദെ
ശിച്ചുതീരും മുമ്പെ മൂപ്പസഭ നിയൊഗിച്ചയച്ച കാവൽ
കൂട്ടം വന്നു അവരെ പിടിച്ചുകൊണ്ടുപൊയി. പിറെറ
നാൾ രാവിലെ സുനെദ്രിയസംഘം അവരെ വരുത്തി വി
സ്തരിപ്പാൻ തുടങ്ങുമ്പൊൾ അപൊസ്തലന്മാർ ധൈൎയ്യ

നങ്ങൾക്കറിയിച്ചതയെല്ലത്തൊടുകൂടെ മൂപ്പന്മാരൊ
ടും അറിയിച്ചു. അവരുടെ വാക്കാവിതു: നിങ്ങളെല്ലാ
വരും ഇസ്രായെൽ ജനത്തിന്നൊക്കെയും അറിയാകി
വരെണ്ടുന്നതിത്രെ. നിങ്ങൾ ക്രൂശിച്ചും ദൈവം മരിച്ചവരി
ൽനിന്നുണർത്തിയുമുള്ള നചറയ്യനായ യെശുക്രിസ്തു
ന്റെ നാമത്തിൽ തന്നെ ഇവൻ നിങ്ങളുടെ മുമ്പാകെ
സ്വസ്ഥനായി നില്ക്കുന്നതെന്നത്രെ. വീടുപണിയുന്ന
നിങ്ങൾ നികൃഷ്ടമാക്കി കളഞ്ഞിട്ടും കോണിൽ തല
യാകിവന്നൊരു കല്ല് ഇവനത്രെ. വിശെഷിച്ചു മറെറാ
രുത്തനിലും രക്ഷയില്ല. നാം രക്ഷപ്പെടുവാൻ മനുഷ്യരി
ൽ കൊടുക്കപ്പെട്ടവെറൊരു നാമവും വാനത്തിൻകീ
ഴിൽ ഇല്ല. സൌഖ്യം വന്ന മനുഷ്യൻ അവരൊടുകൂ
ടനില്ക്കുന്നതു കണ്ടൊക്കെന്നൊടും എതിർ പറവാൻ മൂപ്പ
ന്മാർക്കൊന്നും ഇല്ലാഞ്ഞു. യെശുനാമം ആശ്രയിച്ചു ഒട്ടും
ക്രിയാട്ടുകയും ഉപദെശിക്കയും അരുതെന്നുമാ
ത്രം ആജ്ഞാപിച്ചു. അതിന്ന് അപൊസ്തലർ ഉത്ത
രം ചൊല്ലിയതു: ദൈവത്തെക്കാൾ അധികം നിങ്ങളെ
ക്കുചെവിക്കൊള്ളുന്നതു ദൈവത്തിന്മുമ്പാകെ ന്യായ
മൊ എന്നു വിസ്തരിപ്പിൻ. ഞങ്ങളൊ കണ്ടും കെട്ടും ഉള്ള
വ ഉരെക്കാതിരിപ്പാൻ കഴിയുന്നതല്ല. എന്നാറെ അവ
രെ ഭീഷണിവാക്കുകൂട്ടി അടിപ്പിച്ചു വിട്ടു. പിന്നെ അവ
ർ വിശ്വാസികളുടെ അടുക്കെ ചെന്നു സുനെന്ദ്രിയസംഘം
പറഞ്ഞതെല്ലാം അറിയിച്ചു. കെട്ടു അവർ ഒരുമനെ
പ്പെട്ടു പ്രാർത്ഥിച്ചു സുവിശെഷവചനം എല്ലാം പ്രാഗത്ഭ്യ
ത്തൊടുകൂടെ പറവാൻ വരം നല്കേണ്ടതിന്നു കർത്താ
വാകുന്നവനെ അപെക്ഷിച്ചുടനെ അവർ കൂടി ഇരിക്കുന്ന സ്ഥലം

കലങ്ങിഎല്ലാവരുംവിശുദ്ധാത്മാവുനിറഞ്ഞവരാ
കിഎഴുന്നില്ക്കയുംചെയ്തു.

൨. അപ. പ്രവൃ. ൫, ൧൨. — ൪൨. അതിന്നിടക്കിൽ
സഭവളരെവർദ്ധിച്ചുഅപൊസ്തലന്മാർപലഅടയാ
ളങ്ങളുംഅത്ഭുതങ്ങളുംചെയ്തതുകൊണ്ടുജനംഅവ
രെമഹത്വീകരിച്ചുപെത്രൻനടക്കുമ്പൊൾഅവന്റെ
നിഴൽപൊലുംവല്ലവരിലുംപരെണമെന്നുരൊഗി
കളെവീഥിതൊറുംപുറത്തുകൊണ്ടുവന്നുവിരിപ്പുകളി
ലുംകട്ടിലുകളിലുംകിടത്തും. ചുറ്റുമുള്ളഊരുകളിലെപു
രുഷാരവുംരൊഗികളെയുംഅശുദ്ധാത്മാക്കളുടെവി
ഷയുള്ളവരെയുംകൊണ്ടുവന്നുയരുശലെമിൽകൂട്ടുക
യുംആയവർഎല്ലാവരുംസ്വസ്ഥരാകയുംചെയ്യും. അ
ത്രപെരുവാകിസുനെദ്രിയസംഘക്കാരുടെകൊപംവ
ന്നെയുംജ്വലിച്ചുഅവർഅപൊസ്തലരെപിടിച്ചു
തടവിൽആക്കിഎങ്കിലുംആരാത്രിയിൽതന്നെക
ർത്താവിൻദൂതൻവന്നുകാരാഗൃഹവാതിലുകളെതുറ
ന്നുഅപൊസ്തലരെവിട്ടുവിച്ചുദെവാലയത്തിലെക്കാ
ചെന്നുജനങ്ങൾക്കുഉപദെശിക്കെണമെന്നുകല്പിക്കയും
ചെയ്തു. പിറെറനാൾരാവിലെമൂപ്പസഭകൂടിച്ചുകൂട്ടി
അപൊസ്തലരെവിസ്താരത്തിന്നുകൊണ്ടുവരുവാൻ
കാരാഗൃഹത്തിലെക്കഭൃത്യന്മാരെഅയച്ചു. ആയവ
ർചെന്നുകാരാഗൃഹവാതിലുകൾപൂട്ടിയിരിക്കുന്നതുംകാവ
ല്ക്കാർഅതിന്റെമുമ്പാകെനില്ക്കുന്നതുംകണ്ടു. അകത്തു
കടന്നുപ്രവെശിക്കുമ്പൊൾഅപൊസ്തലന്മാർഇല്ലാതാ
യി. അവർമടങ്ങിചെന്നുസുനെദ്രിയസംഘത്തൊടു
അവസ്ഥഅറിയിച്ചു. അവർബുദ്ധിമുട്ടിഇല്ലായ്മയാൽ

ഒരുവൻവന്നു അപൊസ്തലർ ദെവാലയത്തിൽ നിന്നു
കൊണ്ടു ജനത്തിന്നു ഉപദെശിക്കുന്നു എന്നു അവരൊ
ടു ബൊധിപ്പിച്ചു. അപ്പൊൾ പടനായകനും മററുംര
പാകിന്നവരെ കൂട്ടിക്കൊണ്ടുവന്നു സുനെദ്രിയത്തി
ൽ നിറുത്തിയാറെ മഹാപുരൊഹിതൻ സംഘത്തിൽ
കല്പനയെ ലംഘിച്ചത് എന്തിന് എന്നു ചൊദിച്ചതിന്നു
അവർ ചൊല്ലിയതു: മനുഷ്യരെക്കാൾ എററം ദൈ
വത്തെ വഴിപ്പെടെണ്ടത്. നമ്മുടെ പിതാക്കന്മാരുടെ
ദൈവം, നിങ്ങൾ മരത്തിൽ തൂക്കി വധിച്ചു യെശുവിനെ
ന ഉന്നത്തിങ്ങു യവനെ നായകനും രക്ഷിതാവുമാക്കി
ട്ടു തന്റെ വലത്തു കൈക്കൽ ഉയർത്തി ഇസ്രായെലിന്നു
മാനസാന്തരവും പാപമൊചനവും കൊടുപ്പിച്ചു ഞാ
ങ്ങളൊ ഈ വസ്തുതകൾക്കു സാക്ഷികൾ ആകുന്നു എന്നെ
ത്രെ കെട്ടു അവർ ഉള്ളം പിളർന്നു അവരെ ഒടുക്കിക്കളവാ
ൻ മന്ത്രിക്കുമ്പൊൾ ഗമാലിയെൽ എന്ന പെരായ മാ
നവും ശ്രുതിയുമുള്ളൊരു ശാസ്ത്രി എഴുനീററു അപൊ
സ്തലക്കു വെണ്ടി പക്ഷവാദം പറഞ്ഞു കുറയമുമ്പെ ഉ
ണ്ടായ ചില കള്ള പ്രവാചകരുടെ ഉയൎച്ചയും വീഴ്ചയും
കൊണ്ടു സംഘത്തിന്നു ത്രുന്നുവരുത്തി ആകാട്ടും മുമ്പ
ടം ദൈവത്തിൻ ശക്തിലെക്ക ഭരമെല്പിപ്പാൻ തന്റെ
അഭിപ്രായം കൊടുത്തു ഈ ആലൊചനയൊ കാൎയ്യ
മൊ മനുഷ്യരിൽ നിന്നു എന്നു വരികിൽ അഴിഞ്ഞു
പൊകും, ദൈവത്തിൽ നിന്നു എങ്കിലൊ അതു നിങ്ങ
ൾക്കു അഴിച്ചു കൂടാ ദൈവമാററാന്മാരായി കാണപ്പെടരു
തല്ലൊ എന്നു പറഞ്ഞതിന്നു സുനെദ്രിയം അനുസരിച്ചു
അപൊസ്തലരെ വരുത്തി തല്ലിച്ചു യെശുനാമത്തെ

അടിപ്പിച്ചു ഇനിപറയരുത എന്നു ആജ്ഞാപിച്ചു
വിട്ടയച്ചു. അവരും ആ നാമത്തിന്നു വെണ്ടി അപമാനം
സഹിപ്പാൻ പാത്രങ്ങളായതകൊണ്ടു സന്തോഷിച്ചു
സുനെദ്രിയത്തിൻ മുമ്പിൽ നിന്നു പുറപ്പെട്ടുപൊയി
നാൾതൊറും ദെവാലയത്തിലും വീട്ടിലും വിടാതെ ഉപ
ദെശിച്ചും മശീഹാ ആകുന്ന യെശുവെ സുവിശെഷി
ച്ചും കൊണ്ടിരുന്നു

### ൭ — ാം. സ്തെഫാനൻ

അപ. പ്രവൃ. ൬, ൭. — ക്രിസ്തസഭ ആദിയിൽ മൊ
ശയധൎമ്മം സൂക്ഷ്മം ആയിട്ടു അനുസരിച്ചതകൊണ്ടു യഹൂദ
ന്മാരിൽ നിന്നു അപമാനവും സങ്കടവും ഒന്നും അനുഭ
വിക്കെണ്ടിവന്നില്ല. ക്രിസ്തമാൎഗ്ഗം സാധാരണമായ മാൎഗ്ഗ
മായി എല്ലാ ജാതികളിലും വ്യാപിച്ചു പൊകും എന്നു
ള്ള നിശ്ചയം സഭയിൽ വൎദ്ധിക്കുംതൊറും നിന്ദയും വിദ്വെ
ഷവും വൎദ്ധിച്ചുവന്നു. ക്രിസ്തമാൎഗ്ഗം സാധാരണമാൎഗ്ഗം അ
തിനെ അനുസരിക്കുന്നവർ മൊശധൎമ്മത്തിന്റെ നുക
ത്തിൻ കീഴിൽ ഉള്ളവരല്ല എന്നു പ്രമാണിച്ചു ഉപദെ
ശിച്ചവരിൽ മുഖ്യമായവൻ സ്തെഫാനൻ എന്ന ആ
എഴു ശുശ്രൂഷക്കാരിൽ ഒരുവൻ തന്നെ. അവൻ കരു
ണയും ശക്തിയും നിറഞ്ഞവനായി ജനത്തിൽ വലിയ
അത്ഭുതങ്ങളും അടയാളങ്ങളും ചെയ്യുന്നതകൊണ്ടു
യവന്യ യഹൂദശാസ്ത്രികളിൽ ചിലർ എഴുനീറ്റു അവ
നൊടു തൎക്കിച്ചു എതിർനില്പാൻ കഴിയായ്കകൊണ്ടു
ചില നിസ്സാരന്മാരെ വശീകരിച്ചു സ്തെഫാനൻ മൊശ
ക്കും ദൈവത്തിന്നും നെരെ ദൂഷണമൊഴികൾ ഉരെ
ച്ചു പ്രകാരം കള്ളസാക്ഷികളെകൊണ്ടു ഉറപ്പിച്ചു

അവനെ സ്യുനെദ്രിയസംഘത്തിന്റെ മുമ്പാകെ കൊ
ണ്ടുവന്നു നിറുത്തുകയും ചെയ്തു. എസ്തെഫാനൻ ശുദ്ധാ
ത്മാവു നിറഞ്ഞവനായി ദെവദൂതനെ പൊലെ ശൊഭി
ക്കുന്ന മുഖത്തൊടു കൂടെ സ്യുനെദ്രിയത്തിൻ മുമ്പിൽ നി
ന്നു മൊശെയൊടെ ഇസ്രായെലരുടെ ചരിത്രം ആ
ദി മുതൽ കഥിച്ചു കൊണ്ടു തനിക്കു ദൈവത്തിൻ വെ
ളിപ്പാടുകളിൽ വിശ്വാസമുള്ള പ്രകാരവും ഇസ്രായെ
ൽക്കൂടക്കൂട ദെവവിരൊധികളും മനഃകാഠിന്യമുള്ള
വരുമാകുന്നു എന്ന പ്രകാരവും കാണിച്ചതു കെട്ടാറെ അവ
ർ, ഹൃദയങ്ങൾ പിളൎന്നു അവന്റെ നെരെ പല്ലു കടിച്ചു
അവനൊ സ്വൎഗ്ഗത്തെക്കു ഉറ്റുനൊക്കി ദെവതെജസ്സും
ദൈവത്തിൻ വലത്തുഭാഗത്തു യെശു നില്ക്കുന്നതും കണ്ടു
ഇതാ സ്വൎഗ്ഗങ്ങൾ തുറന്നിരിക്കുന്നതും മനുഷ്യപുത്രൻ
ദൈവത്തിൻ വലത്തു നില്ക്കുന്നതും ഞാൻ കാണുന്നു എ
ന്നു പറഞ്ഞു. അവർ മഹാശബ്ദത്തൊടെ കൂക്കി ചെ
വികൾ പൊത്തിക്കൊണ്ടു അവനെ നഗരത്തിന്നു പുറത്താ
ക്കി കളഞ്ഞു കല്ലെറിവാൻ തുടങ്ങി. രക്തസാക്ഷികളുടെ
സൈന്യത്തിൽ ഒന്നാമനായ എസ്തെഫാനൻ കൎത്താവാ
യ യെശുവെ എന്റെ ആത്മാവിനെ കൈക്കൊള്ളെ
ണമെ എന്നു വിളിച്ചു മുട്ടുകുത്തി കൎത്താവെ അവൎക്കു ഈ പാ
പം നില്പിക്കൊല്ലാ എന്നും പ്രാൎത്ഥിച്ചു നിദ്രപ്രാപിക്ക
യും ചെയ്തു.

൫-ാമതു. ശമൎയ്യരുടെ മാനസാന്തര
വും, ആഭിചാരക്കാര
നായ ശീമൊനും, കൂശ്യമ
ന്ത്രിയും

൪. അപ. പ്രവൃ. ൮, ൧൪. സ്തെഫാനൊസിന്റെ വ
ധം സഭയുടെ സാധാരണമായൊരു ഉപദ്രവത്തി
ന്നാരംഭമായ്തീൎന്നു. അതിൽ പ്രത്യെകം ഉത്സാഹം
കഴിച്ചവൻ ശൌൽ തന്നെ. അവൻ വീടുതൊറും ചെ
ന്നു ക്രിസ്ത്യാനരെ അന്വെഷിച്ചു പുരുഷന്മാരെയും
സ്ത്രീകളെയും പിടിച്ചിഴെച്ചു തടവിൽ ഏല്പിക്കയും ചെ
യ്തു. ഇങ്ങിനെ യരുശലെമ്യസഭ അല്പകാലത്തെക്കു ചി
തറിപൊകെണ്ടിവന്നു, അപൊസ്തലർ മാത്രം പട്ടണ
ത്തെ വെടിയാതെ പാൎത്തു. ആ ഉപദ്രവം കൊണ്ടു സു
വിശെഷം കെട്ടു വിശ്വസിക്കെണ്ടതിന്നു അനെകൎക്കു
സംഗതിവന്നു. ചിതറിപൊയവർ യഹൂദ്യ, ശമൎയ്യ പട്ട
ണങ്ങളിൽ എങ്ങും ചെന്നു വചനം ഘൊഷിച്ചു. ക
ൎത്താൻ ശമൎയ്യയിൽ യൊഹ. ൪, വിതച്ചവിത്തിൽ നി
ന്നു ഫിലിപ്പൻ എന്നൊരു സുവിശെഷക്കാരന്നു നല്ല കൊ
യ്ത്തുകാലം ഉണ്ടാകി. ആ നാട്ടിൽ ശിമൊനെന്നൊരു
ആഭിചാരക്കാരൻ ഉണ്ടു. ഫിലിപ്പൻ ചെയ്യുന്ന അതിശ
യങ്ങളെ കണ്ടിട്ടു അവനും സുവിശെഷവചനം ദൈവ
ച്ചൊൽ എന്നു ബൊധിച്ചു സ്നാനം ഏറ്റു സഭയൊടു
ചെൎക്കയും ചെയ്തു. അനന്തരം യരുശലെമിലെ അ
പൊസ്തലന്മാർ ശമൎയ്യ, ദൈവവചനം കൈക്കൊണ്ട
പ്രകാരം കെട്ടാറെ പെത്രനെയും യൊഹനാനെയും
അങ്ങൊട്ടയച്ചു. ആയവർ വിശ്വാസികൾ്ക്കു വിശുദ്ധാ
ത്മാവുലഭിക്കെണ്ടതിന്നു അവൎക്കായി പ്രാൎത്ഥിച്ചു അ
വരുടെ മെൽ കൈകളെ വെക്കുകയും ചെയ്തു. ആയത്
ശിമൊൻ കണ്ടു ദ്രവ്യം കൊണ്ടുവന്നു ഹസ്താൎപ്പണം
കൊണ്ടു വിശുദ്ധാത്മാവെ കൊടുപ്പാനുള്ള പ്രാപ്തി

യെന്ന പൊസ്തലരൊടു കിലകൊടുത്തു വാങ്ങുവാൻ
ഭാവിച്ചാരെ പെത്രൻ അവനൊടു ദൈവത്തിൻെറ
സമ്മാനം കിലകൊടുത്തു വാങ്ങുവാൻ തൊന്നുകകൊ
ണ്ടു നീയുമാകി നിൻെറ പണം നാശത്തിൽ ആകി പൊ
ക എന്നു ചൊല്ലി സത്യാനുതാപം ചെയ്യെണ്ടതിന്ന
ബൊധിപ്പിച്ചു ഉടനെ കെട്ടു ശീമൊൻ മാനസാന്തരത്തി
ൻെറ ഭാവം കാണിച്ചു എങ്കിലും അതിൻെറ ശെഷ
വും മുഴുവെ പ്രവൃത്തിയെന്ന നടത്തുകകൊണ്ടു അവ
ൻെറ വിശ്വാസം സഫലമാകിയ പ്രകാരം വിചാ
രിപ്പാൻ സംഗതി ഇല്ല.

൨. അപ. പ്രവൃ. ൮. ൨൰൬.— ദൂതനിയൊഗം ഉണ്ടാ
കിട്ടു ശുശ്രൂഷക്കാരനായ ഫിലിപ്പൻ യരുശലെമി
ൽ നിന്നു ഘസെക്കു പൊകുന്ന വഴി കിലെക്കതെ
ക്കൊട്ടു യാത്രയാകി. കന്തക്ക എന്ന എഥിയൊപ്യ
രാജ്ഞിയുടെ ഒരധിപതി യരുശലെമിൽ കുമ്പിടുവാ
ൻ ചെന്ന ശെഷം തിരിച്ചു പൊന്നതെരിൽ ഇരുന്നു
പക്ഷെ യഹൂദനാകകൊണ്ടു യശായ പ്രവാചക
നെ വായിക്കുന്നത് കണ്ടു ഫിലിപ്പൻ വിശുദ്ധാത്മാവി
നെ അനുസരിച്ചു അടുത്തു ചെന്നു ഈ വായിക്കുന്നതു
ബൊധിക്കുന്നുവൊ എന്നു ചൊദിച്ചതിന്നു ഒരുത്തനും
വഴി കാട്ടാഞ്ഞാൽ അതു എനിക്ക എങ്ങിനെ കഴി
യും എന്നു അവൻ ചൊല്ലി ഫിലിപ്പൻ കയറി വന്നു
തന്നൊടു ഇരിക്കെണമെന്നു കല്പിച്ചു. [അവൻ വായി
ക്കുന്നതു യശായ ൫൰൩. അദ്ധ്യായം തന്നെ.] പിന്നെ ഫി
ലിപ്പനൊടു പ്രവാചകൻ ആരെകൊണ്ടു പറയുന്നു
തന്നെകൊണ്ടൊ മറെറാരുത്തനെകൊണ്ടൊ എ

ന്ന ചൊദിച്ചതിന്ന ഫിലിപ്പൻ ആ എഴുത്തിൽനി
ന്നതുടങ്ങി അവനൊട്ടു യെശുവെ സുവിശെഷിച്ചു
അങ്ങിനിടക്കിൽ അവർ ഒരു വെള്ളത്തിൽ എത്തീട്ടു
അധിപതി വെള്ളം ഇതാ ഞാൻ സ്നാനം എല്ക്കുന്നതി
ന്ന എന്തു വിരൊധം എന്നു പറഞ്ഞു. ഫിലിപ്പൻ നി
ൎവ്വൃണ്ണ ഹൃദയത്തൊടെ വിശ്വസിക്കുന്നു എങ്കിൽ ന്യാ
യം ഉണ്ടു. അതിന്ന അവൻ സന്തൊഷത്തൊടെ യെ
ശുക്രിസ്തൻ ദെവപുത്രനാകുന്നു എന്നു ഞാൻ വിശ്വ
സിക്കുന്നു എന്നു പറഞ്ഞു തെർ നിറുത്തുവാൻ കല്പിച്ചു ഫി
ലിപ്പൻ അവന്ന സ്നാനം എല്പിക്കയും ചെയ്തു. വെള്ള
ത്തിൽനിന്ന കെറിയ ഉടനെ കൎത്താവിൻ ആത്മാവു
ഫിലിപ്പനെ പറിച്ചെടുത്തു. അധിപതി അവനെ പി
ന്നെ കാണാഞ്ഞിട്ടും സന്തൊഷിച്ചുകൊണ്ടു തന്റെ
വഴിക്ക പൊയി ഫിലിപ്പനൊ അശ്ദൊദിൽ എത്തി
പിന്നെ കൈസരയ്യയിലെക്ക പൊകുന്ന വഴിയിൽ
എല്ലാ പട്ടണങ്ങളിൽ സുവിശെഷിച്ചുകൊണ്ടു കട
ന്നു പൊരുകയും ചെയ്തു.

## ഽ൨൧൮. പൌലിന്റെ മാനസാ
## ന്തരം

൧. ശൌൽ എന്ന യഹൂദനാമം ധരിച്ച പൌൽ
കിലിക്യയിലെ തൎസ്സു പട്ടണത്തിൽ ജനിച്ചു. അവ
ന്റെ മാതാപിതാക്കന്മാർ എബ്രയരിലെ ബെന്യാമി
ൻ ഗൊത്രക്കാരും (൨ കൊറി. ൧൧, ൨൨. ഫിലി. ൩,
൫.) രൊമപൌരത്വമുള്ളവരും (അ. പ്ര. ൨൨,
൨൭. ൨൮.) ആകിരുന്നു. തങ്ങളുടെ മകൻ ധൎമ്മശാ
സ്ത്രിയാകിരിക്കെണമെന്നു വെച്ചു അവർ അവനെ ബാ

ല പ്രായത്തിൽ തന്നെ യരുശലെമിലെ ചൊൽകൊ
ണ്ട പറീശനായ ഗമലിയെലിന്റെ അടുക്കൽ അയ
ച്ചു അന്നുള്ള മൎയ്യാദപ്രകാരം അവൻ വിദ്യകളൊ
ടു കൂട കൂടാരപ്പണി എന്നൊരു കൈതൊഴിലും പഠി
ച്ചു മുഴുമനസ്സു കൊണ്ടു പറീശമതം അംഗീകരിച്ചതിനാ
ൽ ക്രിസ്തമതത്തിന്റെ പ്രാണശത്രുവായിത്തീൎന്നു. അതി
ന്റെ അനുസരിച്ചവരെ കഴിയുന്നെടത്തൊളം ഹിംസി
ച്ചു സന്തൊഷത്തൊടു കൂട സ്തെഫാനന്റെ വധത്തിൽ
സാക്ഷിയായി പാൎത്ത ശെഷം ക്രിസ്ത്യാനരെ എങ്ങും
അന്വെഷിച്ചു തടവുകളിൽ എല്പിച്ചു പുരൊഹിതരു
ടെ അധികാരത്തൊടു കൂട [൩൦. ക്രി. അ.] ക്രിസ്തമാൎഗ്ഗ
സംഹാരത്തിന്നായി ദമസ്കിലെക്ക യാത്രയായി.

൯. അപ. പ്രവൃ. ൯, ൧-൧൯.— ൨൨, ൬.— ൨൬ യാത്ര
യിൽ തന്നെ അവനെക്കാൾ ഊക്കുള്ളവന്റെ കൈ
അവനെ പിടിച്ചു: ദമസ്കിനൊടു സമീപിക്കുമ്പൊൾ
പെട്ടന്ന ആകാശത്തിൽ നിന്ന വെളിച്ചം അവന്റെ ചു
റ്റും മിന്നി അവൻ സഹയാത്രക്കാരൊടു കൂടിയ കൎത്താ
വിനെ കണ്ടു (൧ കൊരി. ൯, ൧. ൧൫, ൮.) നിലത്തു
വീണു ശൌലെ, ശൌലെ നീ എന്നെ ഹിംസിക്കുന്ന
തെന്തു നീ ഹിംസിക്കുന്ന യെശു ഞാൻ ആകുന്നു
മുള്ളുകളുടെ നെരെ ഉതെക്കുന്നതു നിണക്കു കടിയ
തത്രെ എന്ന തന്നൊടു പറയുന്ന ശബ്ദം കെട്ടു ഭ്രമി
ച്ചും വിറെച്ചും കൊണ്ടു കൎത്താവെ നിണക്ക, ഞാൻ
എന്തു ചെയ്വാൻ മനസ്സാകുന്നു എന്ന പറഞ്ഞതിന്ന
കൎത്താവു അവനെ ദമസ്കിലെക്ക അയച്ചു ചെയ്യെണ്ടി
യത് അവിടെ കെൾക്കും എന്നറിയിച്ചു. പിന്നെ പെരൽ

എഴുനീറ്റു സ്പഷ്ടിയതെജസ്സിൻെറ വെളിച്ചത്താൽ അ
ന്ധനായിത്തീൎന്നതുകൊണ്ടു പ്രയാണത്തിൽ കൂടിയുള്ള
വർ കൈക്താങ്ങി അവനെ കൂട്ടിക്കൊണ്ടുപൊയി. അ
ന്നയെ ശൌലിൻെറ സ്വന്തശക്തിയും ജ്ഞാനവും അശെ
ഷം നശിച്ചു പ്രാൎത്ഥനയൊടും ഉപവാസത്തൊടും കൂട
അവൻ മൂന്നുദിവസം അന്ധനായി ദമസ്കിൽ പാൎത്ത
ശെഷം കൎത്താവു ആ പട്ടണത്തിൽ കുടിയിരുന്ന ശിഷ്യ
നായ ഹനന്യാവെ അവനെ അന്വെഷിപ്പാൻ നിയൊ
ഗിച്ചു. ആയവൻ ശൌലിൻെറ മുമ്പെത്തെ വൈരം അ
റിഞ്ഞിട്ടു അല്പം ശങ്കിച്ചതുകൊണ്ടു കൎത്താവ് അവനൊ
ടു പറഞ്ഞു: ഇവൻ എൻെറ നാമം ജാതികൾക്കും രാജാ
ക്കന്മാൎക്കും ഇസ്രായെൽപുത്രന്മാൎക്കും മുമ്പിൽ വഹിപ്പാൻ
തെരിഞ്ഞെടുത്തൊരു പാത്രമാകിം എനിക്കുണ്ടാകയാ
ൽ പൊയ്ക്കൊൾ്ക. എൻെറ നാമത്തിന്നു വെണ്ടി അവൻ എ
ത്തെല്ലാം അനുഭവിക്കെണ്ടത് എന്നു ഞാൻ അവന്നു
കാണിക്കും സത്യം. എന്നാറെ ഹനന്യാ പൊയി ശൌ
ലെ കണ്ടു അവൻെറ മെൽ കൈകളെ വെച്ചു ഉടനെ
കണ്ണുകളിൽ നിന്നു ചെതുമ്പു പൊലെ വീണു അവൻ
കാഴ്ച പ്രാപിച്ചു എഴുനീറ്റു സ്നാനം എല്ക്കുകയും ചെയ്തു.
[൪൦. ക്രി. അബ്ദം.]

൯. അ. ൧൯. ൨൨. — അല്പം ചില ദിവസങ്ങ
ൾ ചെന്ന ശെഷം ശൌൽ അവിടത്തെ പള്ളികളിൽ
ചെന്നു യെശു എന്നവൻ ദൈവപുത്രൻ ആകുന്നു എന്നു
ഘൊഷിച്ചു തുടങ്ങുമ്പൊൾ കെട്ടവർ എല്ലാവരും ആ
വൻ ഇന്ന കാൎയ്യത്തിന്നു ദമസ്കിലെക്ക വന്നവനല്ലൊ എന്നി
കകൊണ്ടു പരിഭ്രമിച്ചു. ശൌലൊ ഏറെ ശക്തിപ്പെട്ടു

ഇവൻ മശിഹാ ആകുന്നു എന്ന ഉറപ്പുണ്ടാക്കി ദമസ്കിൽ
കുടിയിരിക്കുന്ന യഹൂദന്മാരെ കലക്കിക്കളഞ്ഞു. അവ
ൻ ദമസ്കിൽ താമസിച്ച മൂന്ന സംവത്സരങ്ങളുടെ ഇ
ടയിൽ സുവിശെഷ ഘൊഷണത്തിന്നായി അറബി
ദെശത്തെക്കും ഗലാ. ൧, ൧൭ പ്രയാണം ചെയ്തു. ദമ
സ്കിൽ ഉള്ള യഹൂദന്മാരൊ അവനെ കൊല്ലുവാൻ മന്ത്രി
ച്ചു രാവും പകലും നഗരവാതിലുകളെ കാത്തിരി
ക്കുമ്പോൾ ശിഷ്യന്മാർ രാത്രിയിൽ അവനെ ഒരു കൊ
ട്ടയിൽ ആക്കി മതിൽ വഴിയായി ഇറക്കിവിടുകയും ചെ
യ്തു. ഇങ്ങനെ അവൻ [൩൯. ക്രി. ആണ്ടും] യരുശലെ
മിലെക്ക മടങ്ങി ചെന്ന അവിടെ എത്തിയാറെ ശിഷ്യ
ന്മാർ അവൻ വിശ്വാസി എന്ന വിശ്വസിക്കാതെ അ
വനെ പെടിച്ചു നിന്നു. ബൎന്നബാ മാത്രം അവനെ കൈപി
ടിച്ചു അപൊസ്തലരുടെ അടുക്കെ കൊണ്ടു ചെന്ന അവ
ന്റെ മാനസാന്തരചരിത്രവും മറ്റും അറിയിക്കയും ചെ
യ്തു. യരുശലെമിലും അവൻ സുവിശെഷം ഘൊഷി
പ്പാൻ തുടങ്ങിയാറെ യഹൂദന്മാർ അവനെ കൊല്ലുവാൻ
വട്ടം കൂട്ടി. അത സഹൊദരന്മാർ അറിഞ്ഞു അവ
നെ കൈസര്യയിലെക്ക കൂട്ടിക്കൊണ്ടുപൊയി, പിന്നെ
തൎസ്സിലെക്ക അയച്ചിടുകയും ചെയ്തു. അവൻ അന്നു പതി
ദിവസം മാത്രം യരുശലെമിൽ പാൎത്തു അപൊസ്തല
രിൽ പെത്രൻ, യാക്കൊബ് എന്നിരുവർ മാത്രം അവി
ടെ ഉണ്ടായിരുന്നു. ഗലാ. ൧, ൧൮. ൧൯.

## ൨൧൬. പെത്രന്റെ അതിശയങ്ങളും
## കൊൎന്നല്യന്റെ
## വിശ്വാസവും

൭. അവ. പ്രൂ. ൯, ൩൧. — യഹൂദ, ഗലീല, ശമ
ര്യദെശങ്ങളിൽ ഉള്ള സഭകൾ ചില സംവത്സരത്തൊ
ളം സമാധാനത്തൊടെ പാൎത്തു ഉള്ളും പുറവും വൎദ്ധിച്ചുവ
ന്നു. അക്കാലത്തു പെത്രൻ സഭകളെ കാണ്മാൻ യാത്ര
പുറപ്പെട്ടു യരുശലെം, യൊപ്പ നഗരങ്ങളുടെ നടുവിൽ
ഉള്ള ലൊദിൽ ചെന്നു വിശുദ്ധരെ കണ്ടു എട്ടു സംവത്സ
രത്തൊളം പക്ഷവാതക്കാരനായി കിടന്ന ഐനെ
യാ എന്നൊരു രൊഗിയെ സൌഖ്യമാക്കി. യൊപ്പകി
ൽ വെച്ചു പെടമാൻ എന്നൎത്ഥമുള്ള തബീഥ എന്ന
പെരായ ശിഷ്യ ഉണ്ടായിരുന്നു. അവൾ ദരിദ്രന്മാൎക്ക
പല ഉപകാരങ്ങളെയും ചെയ്തശെഷം ദീനം പിടിച്ചു മരി
ച്ചു. ആയത് പെത്രൻ കെട്ടു പല വിശ്വാസികളുടെ അ
പെക്ഷ അനുസരിച്ചു അങ്ങൊട്ടു ചെന്നു മരിച്ചവളെ
ഉയിൎപ്പിക്കയും ചെയ്തു. ഈ രണ്ടതിശയങ്ങളുടെ
വൎത്തമാനം ദെശത്തിൽ എങ്ങും പ്രസിദ്ധമായി പലരും
വിശ്വസിച്ചു സഭയൊടു ചെരുവാൻ സംഗതി വരുത്തു
കയും ചെയ്തു. പെത്രൻ പിന്നെ കുറയനാൾ തൊല്ക്കൊല്ല
നായ ശീമൊന്റെ പക്കൽ യൊപ്പകിൽ പാൎക്കുമാറായി.

൮. അവ. പ്രൂ. ൧൦, ൧. — കൈസര്യ പട്ടണത്തി
ലെ, രൊമ പട്ടാളത്തിലെ ശതാധിപനായ കൊൎന്നല്യ
ൻ യഹൂദമാൎഗ്ഗാവലംബിയും ഭക്തനും ധൎമ്മിഷ്ഠനുമായി
പാൎത്തു. ഒരു ദിവസം അവൻ ഉപവസിച്ചു പ്രാൎത്ഥിക്കെ
യാൽ ദൎശനത്തിൽ ഒരു ദെവദൂതൻ അരികത്തു വന്നു
പ്രാൎത്ഥനകളും ഭിക്ഷകളും ഒൎക്കപ്പെട്ടുവാൻ ദൈവത്തി
ന്മുമ്പിൽ കയറി വന്നതിനാൽ ചെയ്യെണ്ടുന്നത് അറിയി
പ്പാൻ യൊപ്പകിൽ പാൎത്തു വരുന്ന പെത്രനെ ആളയച്ചുവ

ആത്തെണ്ണൎമ്മന്നു അവനൊടു പറഞ്ഞു മറകയും ചെയ്തു·
ഉടനെ കൊൎന്നെല്യൻ പെത്രുനെ വിളിക്കെണ്ടതിന്നു
ഭൃതന്മാരെ യൊപ്പയിലെക്കയച്ചു· അതിന്നിടക്കിൽ
കൎത്താവു പെത്രുനെയും അഞ്ഞാനികളുടെ അടുക്കൽ
പൊകെണ്ടതിന്നു ഒരുക്കിവെച്ചു· അതെങ്ങിനെ എ
ന്നാൽ പെത്രുൻ പുരമെൽ പ്രാൎത്ഥിപ്പാൻ കയറി പിന്നെ
വിശപ്പു വന്നിട്ടു ഭക്ഷിപ്പാൻ ഭാവിക്കുമ്പൊൾ ഒരു ദൎശന
ത്തിൽ വാനം തുറന്നിരിക്കുന്നതും വലിയൊരു തുപ്പട്ടി
പൊലെ ഒരു പാത്രം നാലു അറ്റങ്ങളിലും കെട്ടീട്ടു ഇറ
ക്കിവിട്ടു ഭൂമിയിൽ കിഴിഞ്ഞു വരുന്നതും കണ്ടു· ആയതു
പലവക അശുദ്ധ മൃഗങ്ങൾ നിറഞ്ഞതായിരുന്നു· ഒരു
ശബ്ദം അവനൊടു പെത്രു എഴുനീറ്റു അറുത്തു തിന്നുക
കാൎക്ക എന്നു പറഞ്ഞാറെ പെത്രുൻ പറഞ്ഞു അതരുതെല്ലൊ
കൎത്താവെ തീണ്ടലൊ അശുദ്ധിയൊ ഉള്ളതൊന്നും
ഞാൻ ഒരു നാളും തിന്നിട്ടില്ലല്ലൊ· ആ ശബ്ദം പിന്നെയും
അവനൊടു ദൈവം ശുദ്ധീകരിച്ചവ തീണ്ടലാക്കൊല്ലാ
എന്നുള്ളത് മൂന്നുകുറി സംഭവിച്ചശെഷം തുപ്പട്ടി മെ
ലൊട്ടു കയറുകയും ദൎശനം തീരുകയും ചെയ്തു· പെത്രുൻ
അതിന്റെ അൎത്ഥം എന്തുപൊൽ നമമാ· ഏവൽ·—ന്നു·
എന്നു തന്നിൽ തന്നെ ബുദ്ധിമുട്ടി ധ്യാനിച്ചു കൊണ്ടു ഇരി
ക്കുമ്പൊൾ കൊൎന്നെല്യന്റെ ഭൃതന്മാർ എത്തി തന്നെ
കൊണ്ടു ചൊദിക്കുന്നതു കെട്ടാറെ വിശുദ്ധാത്മാവു അവ
രൊടു കൂടെ യാത്രയാവാൻ അവനൊടു കല്പിച്ചു· കൊൎന്നെ
ല്യനൊ അതിന്നിടക്കിൽ തന്റെ സംബന്ധക്കാരെയും
ചങ്ങാതികളെയും വിളിച്ചു കൂട്ടി വീട്ടിൽ കാത്തിരുന്നു· പെ
ത്രുൻ എത്തിയാറെ കൊൎന്നെല്യൻ ഉണ്ടായ ദൎശനവും ഭൃത

ന്നിയൊഗവും മരണവും ഭവിച്ചശെഷം പെത്രൻ യാക്കൊ
ബന്നു പറഞ്ഞിതു: ദൈവം മുഖപക്ഷക്കാരനല്ലം എല്ലാ
ജാതികളിലും അവനെ ഭയപ്പെട്ടു നീതിയെ പ്രവൃത്തിക്കു
ന്നവൻ അവന്നു ഗ്രാഹ്യൻ എന്നു ഞാൻ ഉണ്മയിൽ ഗ്ര
ഹിക്കുന്നു. പിന്നെ അവൻ ക്രൂശിൽ നിന്നു മരിക്കയും
മരിച്ചവരിൽ നിന്നു ഉയിൎത്തെഴുനീല്ക്കയും ചെയ്തയെശു
ക്രിസ്തനെ അവൎക്കു പ്രസംഗിക്കുമ്പൊൾ തന്നെ വചനം
കെട്ടവർ എല്ലാവരുടെ മെലും പരിശുദ്ധാത്മാവു വീണു അ
തു അവർ ഭാഷകളാൽ ഉരെച്ചു ദൈവത്തെ മഹത്വീ
കരിക്കുന്നതു കെൾക്കയാൽ പെത്രൻ ഒരുമിച്ചു വന്നവരൊ
ടു നമുക്കെന്ന പൊലെ ഇവൎക്കും പരിശുദ്ധാത്മാവു കിട്ടിയ
ശെഷം സ്നാനം വരാതവണ്ണം വെള്ളത്തെ വിലക്കുവാ
ൻ കഴിയുന്നവൻ ആർ എന്നു ചൊദിച്ചു അവരെ കൎത്താ
വിൻ നാമത്തിൽ സ്നാനം കഴിപ്പാൻ നിയൊഗിക്കയും
ചെയ്തു. അതിന്റെ വൎത്തമാനം യരുശലെമിൽ എത്തി
യാറെ ചില യഹൂദക്രിസ്ത്യാനർ നിരസമുണ്ടായിട്ടു പെ
ത്രനൊടു തൎക്കിച്ചു പിന്നെ അവൻ ഉണ്ടായതൊക്കെയും വി
വരമായി അറിയിച്ചതിന്റെ ശെഷം അവർ അടങ്ങി
എന്നിട്ടു ദൈവം ജാതികൾക്കും ജീവങ്കലെക്കാമാനസാന്ത
രത്തെ നല്കിവെച്ചു എന്നു ചൊല്ലി ദൈവത്തെ സ്തു
തിക്കയും ചെയ്തു.

## ൭൪ന്നു. അന്ത്യൊഖ്യസഭയും യാക്കൊ
## ബിൻ വധവും
## പെത്രന്റെ രക്ഷയും

൫൭. അപ. പ്രവൃ. ൧൧, ൧൨. — സ്തെഫനന്റെ
വധം കൊണ്ടുതുടങ്ങിയ ഉപദ്രവത്തിൽ നിന്നു തെറ്റിപൊ

യവൻ സുവിശെഷവചനത്തെ ബൊധിപ്പിച്ചു, കുപ്രുസ
അന്ത്യൊഖ്യ നാടുകളിൽ എങ്ങും പരന്നിരിക്കയാലും അ
വർ യഹൂദന്മാരൊടല്ലാതെ മറ്റാരൊടും അതിനെ
അറിയിച്ചില്ലതാനും. ചില യവന്യ യഹൂദക്രിസ്ത്യാ
നർ മാത്രം അന്ത്യൊഖ്യയിലെ പുറജാതിക്കും വചനം
ഘൊഷിച്ചു തുടങ്ങി കർത്താവിന്റെ സഹായത്താൽ പല
രും വിശ്വസിക്കയും ചെയ്തു. യരുശലെമ്യസഭക്കാ
ർ കെട്ടാറെ ആത്മാവും വിശ്വാസവും നിറഞ്ഞ ശിഷ്യ
നായ ബർന്നബാവെ [൪൩. ക്രി. അബ്ദം] അങ്ങൊട്ടു നി
യൊഗിച്ചയച്ചു. അവൻ സന്തൊഷത്തൊടു കൂടപു
തുസഭയുടെ വിശ്വാസവും വർദ്ധനയും കണ്ടു ശിഷ്യന്മാ
രെ ദൈവകരുണയിൽ ഉറപ്പിച്ചു ശെഷം തുവലിയവെ
ലക്കാകി പൌലെ കൊണ്ടുവരെണ്ടതിന്നു തർസ്സിലെക്ക
ചെന്നു. പിന്നെ ഇരുവരും ഒരു സംവത്സരം മുഴുവൻ അ
ന്ത്യൊഖ്യയിൽ തന്നെ പാർത്തു. ആ നാളുകളിൽ യരുശ
ലമിൽ നിന്നു പ്രവാചകന്മാർ അന്ത്യൊഖ്യയിലെക്ക
വന്നു. അവരിൽ അഗാബ് എന്ന പെരുള്ള ഒരുവൻ
പ്രപഞ്ചത്തിൽ എങ്ങും മഹാക്ഷാമം ഉണ്ടാകും എന്നു
ആത്മാവിനാൽ സൂചിപ്പിച്ചു അതു ക്ലൌദ്യൻ കൈസരു
ടെ കാലത്തിൽ ഉണ്ടാകയും ചെയ്തു. അതു കൊണ്ടു വിശ്വാ
സികൾ യരുശലെമിലെ ദരിദ്രന്മാരായ സഹൊദരന്മാൎക്കു
ധൎമ്മം ചെയ്യെണമെന്നു നിശ്ചയിച്ചു അവനവന്നു മുതൽ
പൊരുത്തത്തൊളം പണം ശെഖരിച്ചു [൪൫. ക്രി. അ
ബ്ദം] ബർന്നബാ, പൌൽ എന്നവരുടെ കയ്യിൽ മൂപ്പ
ന്മാൎക്കു കൊടുത്തയക്കയും ചെയ്തു. അപ. പ്രവൃ. ൧൧.
ഷ്ട.

൪൪

൨. അപ. പ്രവൃ. ൧൨. എട്ടുസംവത്സരത്തൊളംസഭെക്കസ്വസ്ഥത ഉണ്ടായശേഷം ഒന്നാം ഹെരൊദാ അഗ്രിപ്പ ജനരഞ്ജനത്തിന്ന കലഹിക്കണമെന്നുവെച്ചു [൪൦ ക്രി. അബ്ദം] ഉഗ്രമായൊരുപീഡനത്തെ തുടങ്ങിക്കയും ചെയ്തു. യരുശലെമ്യസഭയിൽ അവൻ പലരെയും ദണ്ഡിപ്പിച്ചതല്ലാതെ യൊഹന്നാന്റെ സഹോദരനായ യാക്കൊബിനെ വാൾകൊണ്ടുകൊല്ലിച്ചു പെത്രനെയും കൈക്കൽ ആക്കി പെസഹാ കഴിഞ്ഞിട്ടു കൊല്ലുവാൻ ഭാവിച്ചു. നിശ്ചയിച്ച ദിവസത്തിന്റെ മുമ്പെത്തെ രാത്രിയിൽ തടവിൽ കിടന്ന പെത്രന്നു ദൈവദൂതൻ പ്രത്യക്ഷനായി വെളിച്ചം അകത്തു പ്രകാശിച്ചു ഉടനെ അവന്റെ ചങ്ങലകൾ കൈകളിൽനിന്നു വീണുപൊയി. അതിൽ പിന്നെ ദൂതൻ അവനെ രണ്ടു കാവൽകൂട്ടങ്ങളിലും പട്ടണത്തിൽ ചെല്ലുന്ന ഇരിമ്പുവാതിലിലും കൂടി പുറപ്പെടിച്ചു നിരത്തുവഴിക്കലാക്കി മറകയും ചെയ്തു. പിന്നെ പെത്രന്നു ഉണ്ടായത് ദർശനം മാത്രമല്ല, യഹൂദരുടെ കയ്യിൽനിന്നു കർത്താവു തനിക്ക കാണിച്ച വലിയൊരു ഉദ്ധാരണം ആകുന്നു എന്നു ബൊധിച്ചു മാർക്കൻ എന്നു നാമമുള്ള യൊഹന്നാന്റെ അമ്മയായ മറിയയുടെ വീട്ടിൽ ചെന്നു അവിടെ പ്രാർത്ഥനെക്ക കൂടിയിരിക്കുന്നവർക്ക തനിക്കുണ്ടായ രക്ഷയെ അറിയിച്ചു യരുശലെമിൽനിന്നു ഓടിപ്പൊയി അല്പകാലം കഴിഞ്ഞിട്ടു ഹെരൊദാ മരിച്ചതുകൊണ്ടു സഭെക്കു സ്വസ്ഥത വരികയും ചെയ്തു.

൭ — ൪൫. പൌൽ, ബർന്നബാ എന്നവരുടെ
ഒന്നാം പ്രസംഗയാത്ര

൭. അവ. പ്രവൃ. ൧൩, ൧. — പൌലുസും ബർന്നബാവും ഒരു സംവത്സരത്തൊളം അന്ത്യൊഖ്യ പട്ടണത്തിൽ പാർത്തു സുവിശെഷ വെല ചെയ്ത ശെഷം വിശുദ്ധാത്മാവിന്റെ നിയൊഗവും സഭക്കാരുടെ ഹസ്താർപ്പണവും പ്രാപിച്ചിട്ടു [൪൫ ക്രി. അബ്ദം] സുവിശെഷഘൊഷണത്തിന്ന യാത്രയായി. ബർന്നബാവിന്റെ മരുമകനായ മാർക്കൊസെന്നും ചെൎത്തുകൊണ്ടുപൊയ. അവർ കപ്പൽ കയറി ബർന്നബാവിന്റെ സ്വദെശമായ കുപ്രദ്വീപിലെക്ക പുറപ്പെട്ടു. ആ ദ്വീപിലെ പ്രധാനസ്ഥലമായ പാഫൊനഗരത്തിൽ സെർഗ്ഗ്യ പൌൽ നാടുവാഴി ദൈവവചനം കെൾപ്പാൻ ആഗ്രഹിച്ചു. അതിന്ന അഭിചാരക്കാരനും കള്ളപ്രവാചകനുമായ ബർയെശു എന്നൊരു യഹൂദൻ വിരൊധം കാട്ടി അവരൊടു എതിർത്തുനിന്നു നാടുവാഴിയെ വിശ്വാസത്തിൽനിന്ന മറിച്ചുകളവാൻ ശ്രമിച്ചുകൊണ്ടിരുന്നു. അന്ന പൌൽ വിശുദ്ധാത്മാവു നിറഞ്ഞുവന്നിട്ടു ബർയെശുവിനെ ഉഗ്രമായി ശാസിച്ചു ഒരു സമയത്തെക്ക അന്ധത വരുത്തിയതു കണ്ടു നാടുവാഴി അത്ര ദൈവവിരലും അപൊസ്തലർ ഘൊഷിക്കുന്ന സുവിശെഷത്തിന്ന ഒരു സാക്ഷ്യവും ആകുന്നു എന്ന ബൊധിച്ചു വിശ്വസിക്കയും ചെയ്തു. കുപ്രദ്വീപിൽനിന്ന അവർ കപ്പൽ കയറി ചിറദാസ്യദെശത്തെക്കൊടി പംഫുല്യനാട്ടിലെ പെർഗ്ഗപട്ടണത്തിൽ എത്തിയാറെ മാർക്കൊസ അവരെ വിട്ടു യരുശലെമിലെക്ക മടങ്ങിപ്പൊകയും ചെയ്തു.

൮. അവ. പ്രവൃ. ൧൩, ൧൪. — അവിടെനിന്ന അവർ പുറപ്പെട്ടു പിസിദ്യയിലെ അന്ത്യൊഖ്യ പട്ടണത്തിൽ ചെന്നു

ശബ്ബത്തുനാളിൽ യഹൂദപള്ളികളിലെ ചെന്നു പള്ളിമൂ
പ്പന്മാരുടെ അനുവാദത്തൊടെ പൌൽ എഴുനീറ്റു ദൈ
വം ഇസ്രായെലെ തെരിഞ്ഞെടുത്ത സംഗതിയിൽ
നിന്നു ആരംഭിച്ചു യഹൂദന്മാർ യരുശലെമിൽ കൊ
ല്ലുകയും ദൈവം മരിച്ചവരിൽനിന്നു ഉയിൎത്തുകയും ചെയ്ത
ദായിദ്പുത്രനായ യെശുക്രിസ്തുതന്നെ വാഗ്ദത്തം
ചെയ്ത മശിഹാ ആകുന്നു എന്നു കാണിച്ചു കെട്ടവരി
ൽ പലരും സമ്മതിച്ചതിനാൽ പള്ളിമൂപ്പർ പൌ
ലൊടു പിറെറ ശബ്ബത്തിൽ ഈ വൃത്തിയ ഉപദെശം വി
വരമാക്കി തെളിയിക്കെണ്ടതിന്നു അപെക്ഷിച്ചു അ
ന്നു പറഞ്ഞത് പ്രത്യെകം സഭയിൽ കൂടിയ അന്യജാ
തികൾ ബൊധിച്ചതുകൊണ്ടു ആ ആഴ്ചവട്ടത്തിൽ അ
പൊസ്തലന്മാർ പലരൊടും സുവിശെഷം ബൊ
ധിപ്പാൻ സംഗതിവന്നു ശബ്ബത്തുനാളിൽ പട്ടണ
വാസികൾ മിക്കവാറും ദൈവവചനം കെൾപ്പാൻ വ
ന്നു കൂടി ആയത് യഹൂദന്മാർ കണ്ടു അസൂയ ഭാവിച്ചു
പൌൽ പറയുന്നത് എതിർ ഇടുകയും ദൂഷിക്കയും
ചെയ്തു: അപൊസ്തലന്മാർ അവരുടെ നിരസം കണ്ടു
ധൈര്യത്തൊടെ എല്ലാവരും കെൾക്കെ പറഞ്ഞിതു:
ദൈവവചനം മുമ്പെ നിങ്ങളൊടു ചൊല്ലുന്നത് ആവ
ശ്യമായിരുന്നു എന്നാൽ അതിനെ നിങ്ങൾ തള്ളി
ക്കളഞ്ഞു നിങ്ങളെ തന്നെ നിത്യജീവന്നു അപാത്രരെ
ന്നു വിധിച്ചുകഴിഞ്ഞാൽ കണ്ടാലും ഞങ്ങൾ ജാതിക
ളിലെക്ക് തിരിഞ്ഞുകൊള്ളുന്നു എന്നിട്ടു ജാതികൾ
കെട്ടു സന്തൊഷിച്ചും കൎത്താവിൻ വചനത്തെ സ്തു
തിച്ചും ഇരുന്നു സുവിശെഷം ആ നാട്ടിൽ എങ്ങും വ്യാപി

ക്കയുംചെയ്തു. യഹൂദന്മാരൊ പട്ടണത്തിൽ മുതലാ
ളികളെയും മറ്റും ഇളക്കി പൌറൽ, ബൎന്നബാ എന്ന
വരുടെനെരെ ഹിംസ തുനിച്ചിച്ചു അവരെ തങ്ങ
ളുടെ അതിർ കടത്തിക്കളകയും ചെയ്തു.

൩൪൪. പ്രവൃ. ൧൪, ൧. — അനന്തരം അവർ
ലുക്കവൊന്യ നാട്ടിൽ ഉള്ള ഇകൊന്യ പട്ടണത്തി
ലെക്ക ചെന്നു യഹൂദപള്ളിയിൽ പ്രവെശിച്ചു വചനം
ഘൊഷിക്കയാൽ പല യഹൂദരും യവനരും വിശ്വസി
ച്ചു കൎത്താവു അവരുടെ കൈകളാൽ അടയാളങ്ങ
ളും അത്ഭുതങ്ങളും നടത്തിക്കൊണ്ടു വചനത്തിന്നു സാ
ക്ഷിനില്ക്കയും ചെയ്തു. എന്നാറെ അവിശ്വാസികളായ
യഹൂദർ അവിടെയും ഒരു കലഹം ഉണ്ടാക്കി അപൊ
സ്തലരെ കല്ലെറിവാൻ ഭാവിച്ചു ഇതു കെട്ടു അവർ പ
ട്ടണം വിട്ടു ലുസ്ത്രയിലെക്ക ചെന്നു. അവിടെ അമ്മയു
ടെ ഗൎഭം മുതൽ മുടന്തനായൊരു മനുഷ്യനെ സൌഖ്യ
മാക്കിയത് കൊണ്ടു പുരുഷാരങ്ങൾ, ദെവന്മാർ
മനുഷ്യൎക്കു തുല്യരായി ഇറങ്ങിവന്നു എന്നു വിചാരി
ച്ചു ബൎന്നബാവെ ഇന്ദ്രനെന്നും പൌറൽ പ്രത്യെകം വാ
ചാലൻ ആകയാൽ ബുധൻ എന്നും സങ്കല്പിച്ചു; ഇന്ദ്ര
പൂജാരികൾ കാളകളെയും പൂമാലകളെയും കൊണ്ടു
വന്നു ബലികഴിപ്പാൻ ഭാവിച്ചു. ആയത് അപൊസ്തല
ർ കെട്ടു ജനസമൂഹങ്ങളിലെക്കൊടി കള്ള ദെവക
ളെ വിട്ടു ആകാശഭൂമികളെ ഉണ്ടാക്കിയ ജീവനുള്ള
ദൈവത്തിങ്കലെക്ക തിരിയെണം എന്നു സുവിശെ
ഷിച്ചു പൂജ നിൎത്തുകയും ചെയ്തു. അല്പകാലം കഴിഞ്ഞി
ട്ടു അന്ത്യൊഹ്യ, ഇകൊന്യ പട്ടണങ്ങളിൽ നിന്നു യഹൂ

ദന്മാർവന്നു കൂടി സമൂഹങ്ങളെ സമ്മതിപ്പിക്കയാൽ
പൌലിനെ കല്ലെറിഞ്ഞു കൊന്നു മരിച്ചു എന്നു വി
ചാരിച്ചു പട്ടണത്തിന്നു പുറത്തെക്ക് ഇഴെച്ചുകളഞ്ഞു
ശിഷ്യന്മാർ അവനെ ചുറ്റിനിന്നാറെ അവൻ എ
ഴുനീറ്റു നഗരത്തിൽ ചെന്നു പിറെറനാൾ ബൎന്നബാ
വൊടുകൂടെ ദെൎബ്ബെക്കു പൊയി അവിടെയും ഒരു സഭയെ
സ്ഥാപിച്ച ശെഷം തിരിച്ചു ലുസ്ത്ര, ഇക്കൊന്യ, അ
ന്ത്യൊഹ്യ പട്ടണങ്ങളിൽ കൂടി കടന്നു ശിഷ്യരെ വിശ്വാ
സത്തിൽ ഉറപ്പിച്ചു സഭതൊറും അവൎക്ക മൂപ്പന്മാരെയ
ഠിച്ചു കൊടുത്തു പിന്നെ പിസിദ്യ, പംഫുല്യ നാടുകളി
ൽ കൂടി ചെന്നു കപ്പൽ വഴിയായി സുറിയ ദെശത്തിലെ
അന്ത്യൊഹ്യ നഗരത്തൊളം [൪൮. ക്രി. അബ്ദം] അ
വിടെ എത്തുകയും ചെയ്തു.

## ൫ാം ൪൯. യരുശലെമിലെ അപൊസ്തല സംഘം

അപ. പ്രവൃ. ൧൫, ൧. ഗലാ. ൨, ൧. — ൫൦. പൌ
ൽ, ബൎന്നബാ എന്നിരുവരും അന്ത്യൊഹ്യ പട്ടണത്തി
ൽ പിന്നെയും ചില കാലം സുവിശെഷവെലയെ നട
ത്തിയശെഷം യരുശലെമിൽനിന്നു യഹൂദക്രിസ്ത്യാ
നരായ പരീശവൈരാഗികൾ ചിലർ അവിടെ വന്നു ജാ
തികളിൽനിന്നു വന്ന വിശ്വാസികൾ മൊശയുടെ വെ
പ്പിൻപ്രകാരം പരിച്ഛെദന കഴിക്കുന്നില്ലെങ്കിൽ രക്ഷയെ
ട്ടുകൂടാ എന്നു പഠിപ്പിച്ചു പൊന്നു ഇടച്ചലും അപൊസ്ത
ലന്മാൎക്കവൎക്കും വിവാദവും ഉണ്ടാക്കിയശെഷം സഭ
ക്കാർ പൌൽ, ബൎന്നബാ മുതലായ ചിലരെ അപൊ
സ്തലന്മാരെയും മൂപ്പന്മാരെയും കണ്ടു ചൊദിപ്പാൻ യരു

ശലെമിലെക്കനിയൊഗിച്ചയച്ചു. [൫൦. ക്രി. അബ്ദം] യ
രുശലെമ്യ അപൊസ്തലസംഘത്തിലും പറീശശിഷ്യ
ന്മാർ തൎക്കം പറഞ്ഞശെഷം പെത്രൻ എഴുനീറ്റു
ദൈവംതന്നെ ആ ചൊദ്യം തീൎത്തുകളഞ്ഞപ്രകാരം
ശക്തിയുള്ളവചനങ്ങളെക്കൊണ്ടുറപ്പിച്ചു മൊശധ
ൎമ്മം ആചരിച്ചുനടന്നതിനാൽ സഹൊദരന്മാരിൽ
മാനമെറിയയാക്കൊബ് അപൊസ്തലനും പെത്രൻ
പറഞ്ഞതു സമ്മതിച്ചു ജാതികളിൽനിന്നുവരുന്നവി
ശ്വാസികൾക്കു മൊശധൎമ്മം വെണ്ടാ. ഒന്നാമതുണ്ടായ
നാലുകല്പനകൾ മതി എന്നു നിശ്ചയിച്ചു വിഗ്രഹങ്ങ
ളുടെ എച്ചിലുകളെയും പുലയാട്ടും ശ്വാസംമുട്ടിച്ചതും
രക്തവും വൎജ്ജിച്ചുനില്പാൻ കല്പിക്കെണമെന്നുള്ള അ
ഭിപ്രായം സംഘം മുഴുവനും അനുസരിച്ചു അപൊസ്ത
ലസംഘത്തിന്റെ ഈ തീൎപ്പുകളെ ഒരു കത്തെഴുതി
പൌൽ, ബൎന്നബാ എന്നവരൊടുകൂടനിയൊഗിച്ച
ബൎസ്സാബാ യൂദാ, സീല എന്നവരുടെ കൈയാൽ അ
ന്ത്യൊഖ്യസഭെക്ക അയച്ചു ഒരുമവരുത്തുകയും ചെ
യ്തു.

## ൭ -ാം. പൌൽ അപൊസ്തലന്റെ
## രണ്ടാം ഘൊഷണ
## യാത്ര, ഫിലിപ്പിപട്ടണം

൧. അ. പ്രവൃ. ൧൫, ൩൬. കുറയകാലം കഴിഞ്ഞ
ശെഷം [൫൧. ക്രി. അബ്ദം] ബൎന്നബാവൊടുകൂടമുമ്പെ
ത്തയാത്രയിൽ സഭകളെ സ്ഥാപിച്ച നാട്ടുകളിലെ
ക്കു പിന്നെയും പൊവാൻ പൌൽ മനസ്സായിരുന്നു
എങ്കിലും മുമ്പെ അവരിൽനിന്നു പിരിഞ്ഞുപൊയമാ

ക്കനെയിന്നെയും ചെത്തുകൊള്വാൻ പിരൊഥിച്ചത
കാണ്ടു താനും ബൎന്നബാവും തങ്ങൾ അല്പം ബാധാരമു
ള്ളാരാശെഷം ബെൎന്നബാമാക്കനെ ചെത്തു കൊണ്ടു കല്ല്
ഷീഷിഅ പുറപ്പെട്ടു. പൌൽ സിലാവെയും അപൊസ്തൊ
ലപ്രവൃത്തികളെ എഴുതിയ ലൂക്കായെയും തെരിഞ്ഞെ
ടുത്തു കൊണ്ടു സുറിയനാട്ടിൽ ക്രുടി ഷിറൊന്ത്യദെശ
ങ്ങൾ യാത്രയായി സഭകളെ എണ്ണം വൎദ്ധിപ്പിച്ചു
നടന്നു. ലുസ്ത്രയിൽ എത്തിയാറെ ബുദ്ധിയും വിശ്വാസ
വും നിറഞ്ഞ തിമൊത്യൊൻ എന്നൊരു ബാല്യക്കാര
നെ ചെൎത്തു. ആയവൻ മുത്താച്ചിയായ ലൊയിസിൽ
നിന്നും അമ്മയായ യുനിക്കയിൽ നിന്നും ചെറുപ്പത്തിൽ
തന്നെ സുവിശെഷം കെട്ടു വിശ്വസിക്കയും ചെയ്തു. ൨.
തിമ. ൧, ൫. ആയാത്രയിൽ പൌലിന്നു ആസിയാന്ത്യയി
ൽ മാത്രം സുവിശെഷം ഘൊഷിപ്പാൻ മനസ്സുണ്ടായി
ട്ടു ഫ്രുഗ്യ, ഗലാത്യ, മിസിയ, ബിത്തിനിയ നാട്ടുകളിൽ ക്രുടെ
സഞ്ചരിച്ചു. എങ്കിലും ദൈവം അവന്നു അധികം വി
ശാലമായ പ്രവൃത്തിയെ കാണിപ്പാൻ നിശ്ചയിച്ചതി
നാൽ ത്രൊവാസ്സ് പട്ടണത്തിൽ പാൎക്കുമ്പൊൾ തന്നെ
പൌലിന്നു ഒരു ദൎശനം കാണായി: മക്കെദൊന്യനായ
ഒരു പുരുഷൻ അരികെ നിന്നിട്ട് മക്കെദൊന്യെക്കു കട
ന്നുവന്നു ഞങ്ങൾക്കു സഹായിക്ക എന്നു പ്രബൊധിപ്പിച്ചത
പൌൽ കെട്ടു ഉടനെ അതു കൎത്താവിന്റെ വിളി തന്നെ
എന്നു നിശ്ചയിച്ചു ത്രൊവാസ്സിൽ നിന്നു കപ്പൽ കയറി
യുരൊപഖണ്ഡത്തെ കടക്കുകയും ചെയ്തു.

൫. അപ. പ്രവൃ. ൧൬, ൧൫. ഒരാമർക്കടിയെറിയ
ഫിലിപ്പിനഗരത്തിൽ അവൻ യഹൂദപള്ളിയിൽ ചെ

ന്നു കൂടിയിരുന്ന സ്ത്രീകളൊടു വചനം പറഞ്ഞു. അവ
രിൽ തുയതൈര പുരിയിൽനിന്ന രക്താംബരവ്യാ
പാരിണിയായ ലുദിയ എന്ന പെരൊടെ ദെവഭക്തി
യുള്ളൊരു സ്ത്രീ വചനം കെട്ടപ്പൊൾ കർത്താവ അവളു
ടെ ഹൃദയം തുറന്ന വിശ്വാസം ജനിപ്പിക്കയും ചെയ്തു.
അവളും കുഡുംബവും സ്നാനപ്പെട്ടനാൾമുതൽ അവ
ളുടെ വീടു അവിടെയുള്ള സഭെക്ക മൂലസ്ഥാനമാക്കി
ന്നു. ആ പട്ടണത്തിൽ വെളിച്ചപ്പാടാത്മാവുള്ളൊരു
ബാല്യക്കാരത്തി ഉണ്ടു. അവൾ നിത്യം പൌൽമുതലാ
യവരെ പിഞ്ചെന്ന അവരുടെ പ്രവൃത്തിയെ കൊണ്ടു
ഒരൊന്ന പറഞ്ഞു സ്തുതിക്കയാൽ പൌൽ പിശാചി
ന്റെ സ്തുതി വെണ്ടാ എന്നു വെച്ചു തിരിഞ്ഞു യെശുനാ
മത്തിൽ ദുരാത്മാവെ അവളിൽനിന്ന പുറത്താക്കുക
യും ചെയ്തു. ബാല്യക്കാരത്തിയുടെ യജമാനന്മാൎക്ക അ
ത്രവരെയും ഉണ്ടായ ലാഭമെല്ലാം പൊയെന്നു കണ്ടു
ജനങ്ങളെ കലക്കി പൌൽ മുതലായവരെ പിടിച്ചു
അടിപ്പിച്ചു അകത്തെ തടവിൽ ആക്കി കാലുകളെ ആ
മത്തിൽ ഇട്ടുപൂട്ടുകയും ചെയ്തു. അന്ന രാത്രിയിൽ പൌ
ലും സീലാവും പ്രാൎത്ഥിച്ചു ദൈവത്തെ തന്നെ സ്തുതിക്ക
മ്പൊൾ പൊടുന്നനവെ ഒരു ഭൂകമ്പം ഉണ്ടാകിട്ടു കാരാ
ഗൃഹവാതിലുകൾ തുറന്നു എല്ലാവൎക്കും ചങ്ങലകൾ
അഴിഞ്ഞു വീണതു കണ്ടു കാരാഗൃഹരക്ഷി തടവുകാർ
എല്ലാം മണ്ടിപ്പൊയ്ക്കളഞ്ഞു എന്നു നിനച്ചു വാളൂരി ത
ന്നത്താൻ ഒടുക്കുവാൻ ഭാവിച്ചു. അപ്പൊൾ പൌൽ അ
വനെ വിലക്കി തടവുകാർ എല്ലാവരും ഉണ്ടെന്നും കാ
ണിച്ചു. അവൻ പിന്നെ ഒരു വിളക്കെ കൊളുത്തി അക

ത്തക്ക ചാടി വിറെച്ചും കൊണ്ടു അപൊസ്തലൎക്കു മുമ്പി
ൽ വീണ ശെഷം അവരെ പുറത്തു കൊണ്ടുവന്ന കൎത്താ
ക്കന്മാരെ രക്ഷപ്പെടുവാൻ ഞാൻ എന്തു ചെയ്യെണം
എന്ന പറഞ്ഞു, അവരും കൎത്താവായ യെശു ക്രിസ്തനി
ൽ വിശ്വസിക്ക എന്നാൽ നീയും നിന്റെ ഗൃഹവും രക്ഷ
പ്പെടും എന്ന പറഞ്ഞു കൎത്താവിൻ വചനം അവനൊടും
വീട്ടുകാരൊടും അറിയിച്ചു എല്ലാവരെയും സ്നാനം എല്പി
ക്കയും ചെയ്തു. പിറെറന്നാൾ രാവിലെ അധികാരികൾ
പൌലിന്നു രൊമപൌരത്വം ഉണ്ടെന്ന കെട്ടു അടിപ്പി
ച്ചതുകൊണ്ടു വളരെ ഭയപ്പെട്ടു അവരെ സമാധാന
ത്തൊടെ പട്ടണത്തിൽനിന്ന വിട്ടയക്കയും ചെയ്തു.

൧൭-ാം. തെസ്സലനിക്ക, ബെരൊയ,
അഥെന

൧. അപ. പ്രവൃ. ൧൭. ൧. ഫിലിപ്പിയിൽനിന്ന അ
വർ തെസ്സലനിക്ക പട്ടണത്തിലെക്ക പൊയി. അവിടെ
പൌൽ മൂന്ന ശബ്ബത്തനാളുകൾ യെഹൂദപള്ളിയിൽ
ചെന്നു സുവിശെഷം ഘൊഷിച്ചു യവനജാതിയിൽ
നിന്ന ഒരു സംഘത്തെ ക്രിസ്തിൽ ചെൎക്കയും ചെയ്തു. അവിശ്വാ
സികളായ യെഹൂദർ അവിടെയും ഒരു കലഹം ഉണ്ടാ
ക്കി അപൊസ്തലരെ കൈക്കൊണ്ടു പാൎപ്പിച്ച യാസൊ
നെ ഹിംസിച്ചതുകൊണ്ടു പൌൽ മുതലായവർ പട്ടണ
ത്തിൽനിന്ന വിട്ടു പൊകെണ്ടിവന്നു. ബെരൊയ പട്ടണത്തി
ലും അവർ യെഹൂദന്മാൎക്ക വചനം ഘൊഷിച്ചു ആയവർ
ഒട്ടും വിരൊധം കൂടാതെ കെട്ടു സൂക്ഷ്മത അറിവാൻ
ദിനം പ്രതി തിരുവെഴുത്തുകളെ വിസ്തരിച്ചു നൊക്കും.
അതുകൊണ്ടു യെഹൂദരിൽ നിന്നും യവനരിൽ നിന്നും

ചലനവും വിശ്വസിച്ചു സഭയാകി കൂട്ടുകയും ചെയ്തു. തെസ്സല
നിക്കയിൽനിന്നു യഹൂദന്മാർ വന്നു ശിഷ്യന്മാരുടെ നെരെ
ജനങ്ങളെ കലഹിപ്പിച്ചപ്പൊൾ മാത്രം പൌൽ അട്ടുത്ത
വന്നതുകത്തിൽനിന്നു തെറ്റി അഥെനയിലെക്കു ചെ
ന്നു. സീലാ, തിമൊത്ഥ്യൻ എന്നിവർ ബെരൊയയിൽ ത
ന്നെ താമസിച്ചു.

൨. അവ. പ്രവൃ. ൧൭. ൧൬-൩൪. യവനവിദ്യകൾക്കും മാർഗ്ഗ
ത്തിന്നും മൂലസ്ഥാനമായ അഥെനയിൽ പൌൽ ദി
വസെന ചന്തെക്കും പള്ളിക്കും ചെന്നു വചനം ഘൊ
ഷിച്ചു അത്രകൊണ്ടു വിദ്യജ്ഞന്മാരിൽ ഒരുത്തു ശാസ്ത്രം
ജനിപ്പിച്ചു ഈ പുതുമാർഗ്ഗം വിവരമാകി തെളിയിക്കെണ്ടു
തിന്നു അവർ പൌലിനെ പിടിച്ചു നിത്യം പുതുമകളെ പ
റവാനും കെൾപാനും ആഗ്രഹമുള്ള മടിയന്മാർ അരെ
യൊപാഗകുന്നിമെൽ കൊണ്ടുപൊകി നിറുത്തി. അതിന്നു
മുമ്പെ പൌൽ പട്ടണത്തിൽ കൂടി കടന്നു ചെന്നു പൂജാസ്ഥാ
നങ്ങളെ നൊക്കുമ്പൊൾ അറിയാത്ത ദെവന്നു എന്നു മെ
ഴുതിയൊട്ടു ഒരു വെദികല്ലും കണ്ടതുകൊണ്ടും തൊട്ടു അ
വൻ ഘൊഷിപ്പാൻ തുടങ്ങി പറഞ്ഞിതു: നിങ്ങൾ അറി
യാതെ പൂജിക്കുന്നവനെ തന്നെ ഞാൻ നിങ്ങളൊടു അ
റിയിക്കുന്നു. ലൊകസ്രഷ്ടാവായ ദൈവം സ്വർഭൂമി
കൾക്കും കർത്താവാകുന്നു. അവൻ ഒരു രക്തത്തിൽനിന്നു മനു
ഷ്യജാതി ഒക്കയും ഉളവാക്കി ഭൂതലത്തിൽ എങ്ങും കുടി
യിരിക്കുമാറാക്കി നിശ്ചയിച്ച സമയങ്ങളെയും അവരു
ടെ കുടിയിരിപ്പിൻ അതിരുകളെയും നിശ്ചയിച്ചത് ജാ
തികളും അവനെ അന്വെഷിപ്പാൻ തന്നെ പക്ഷെ അവ
നെ തപ്പിനൊക്കി കണ്ടെത്തുമൊ എന്നു വെച്ചത്രെ അവൻ

മനുഷ്യരൊടുത്തകലെനില്ക്കുന്നവനല്ല. എല്ലാവരും
ജീവിപ്പും ചരിപ്പും വസിപ്പും ഇരിക്കുന്നതു അവനിൽ ആ
കുന്നു. നിങ്ങളിലെ കവികളിൽ ചിലർ [ക്ലെ
യന്തർ, അരാത്തൻ] വാക്കാൽ നാം അവന്റെ വം
ശം എന്നു മൊഴിഞ്ഞുവല്ലൊ. ഇപ്പൊഴൊ ദൈവം
അറിയായ്മയുടെ കാലങ്ങളെ കടക്കൊള്ളാതെ എ
ല്ലാടവും മനംതിരിയെണമെന്നു എല്ലായവരൊടും ആ
ജ്ഞാപിക്കുന്നു. കാരണം അവൻ ഒരാളെക്കൊണ്ടു
പ്രപഞ്ചത്തിന്നു നീതിയാൽ ന്യായം വിധിപ്പാൻ ഒരു ദി
വസത്തെ നിശ്ചയിച്ചു അതിന്നാക്കി നിയമിച്ച പുരുഷ
നെ മരിച്ചവരിൽനിന്നു എഴുനീല്പിച്ചതിനാൽ എല്ലാ
വൎക്കും അതിന്റെ പ്രമാണം എത്തിക്കുന്നു എന്നു പ
റഞ്ഞപ്പൊൾ മരിച്ചവരുടെ എഴുനീല്പിനെ കുറിച്ചു കെ
ട്ടു ചിലർ പരിഹസിച്ചു ചിലർ ഇതിനെ തൊട്ടു പിന്നെ
യും നിന്നെ കേൾക്കും എന്നു പറഞ്ഞു. അറിയൊപാഗ
സ്ഥാനിയായ ദ്യൊനുസ്യൻ, ദമരിനാമമുള്ള സ്ത്രീ
മുതലായ മററു ചിലർ പൌലനൊടു പററികൊണ്ടു വി
ശ്വസിച്ചു. ഇങ്ങിനെ ജ്ഞാനികളായ ജാതിക്കൽ
നിന്നു അപൊസ്തലവചനത്താൽ ഒരു ഫലവും ക്രിസ്തു
ശരീരത്തിൽ ഒരവയവമായ സഭയും ജനിച്ചുണ്ടാക
യും ചെയ്തു.

൫൩. കൊരിന്തപട്ടണം, തെസ്സ
ലനീക്യലെഖനങ്ങൾ

൧. അപ. പ്രവൃ. ൧൮, ൧. — [ദെ. ക്രി. അബ്ദം]
പൌൽ അഥെനക്കിൽനിന്നു കൊരിന്തിലെക്കു ചെ
ന്നു. അത്യധനാധിക്യം, കച്ചവടം, വിദ്യാവിശെഷങ്ങൾ

നിറഞ്ഞപട്ടണമായതിനാൽനിവാസികൾപലവക
ദൊഷങ്ങളിൽശീലമുള്ളവരായിരുന്നു.അവി
ടെപൌൽപൊന്ത്യയഹൂദനായഅക്കില്ലാഎന്ന
വനൊടുകൂടപാൎത്തുകൂടാരപ്പണിക്കാരനായിഒരുമി
ച്ചുവെലചെയ്തുകൊണ്ടിരുന്നു.ക്ലൌദ്യൻകൈസർ
യഹൂദന്മാരെല്ലാവരെയുംരൊമക്കിൽനിന്നുപുറത്താ
ക്കിയതിനാൽഅക്കില്ലാവുംഭാൎയ്യയായപ്രിസ്കില്ല
യൊടുകൂടങ്ങുപട്ടണംവിട്ടുപൊരെകെണ്ടിവന്നു.കൊ
രിന്തിൽവെച്ചുസീലാവുംതിമൊത്ത്യൊസുംപിന്നെയും
പൌലിനൊടുചെൎന്നുവന്നശെഷംമൂവരുംയഹൂ
ദപള്ളിയിൽതാല്പൎയ്യത്തൊടെവചനംഅറിയിച്ചുപ
ള്ളിമൂപ്പനായക്രിസ്പനെയുംഅവന്റകുഡുംബ
ത്തെയുംപലയഹൂദയവനന്മാരെയുംസുവിശെഷത്തി
ന്റെഅനുസരണത്തിലെക്കവരുത്തികൎത്താവി
ന്നുനെടുകയുംചെയ്തു.ശെഷംയഹൂദന്മാർഎതിർ
പറഞ്ഞുംദുഷിച്ചുംപൊകയാൽപൌൽവസ്ത്രങ്ങ
ളെകുടഞ്ഞുനിങ്ങളുടെരക്തംനിങ്ങളുടെതലമെ
ൽആകഞാൻശുദ്ധൻഇനിമെൽജാതികളുടെഅ
ടുക്കെപൊകുംഎന്നുഅവരൊടുപറഞ്ഞു.അന്നു
മുതൽയുസ്തൻഎന്നൊരുദെവഭക്തന്റെവീട്ടി
ൽപാൎത്തുഉപദെശിക്കയുംസഭദിവസെനവൎദ്ധിച്ചു
വരികയുംഒരുരാത്രിയിൽകൎത്താവുദൎശനത്തിൽ
പൌലിന്നുവെലക്കിൽധൈൎയ്യവുംഉത്സാഹവുംജ
നിപ്പിക്കയുംചെയ്തു.യഹൂദന്മാരൊഅവിടെയുംഐ
കമത്യപ്പെട്ടുനാടുവാഴിയായഗല്ലിയൊന്റെമുമ്പാ
കെപൌലിനെകുററംചുമത്തിയത്നകളാൽഎന്നു

പെൎപിരിച്ചു· എങ്കിലും ഗല്ലിയെയാൻ അവരുടെ അ
ന്യായം കെളാക്കെകൊണ്ടു എല്ലാം അസാദ്ധ്യമാകി
പൊകി· പൌൽ ഒന്നരസംവത്സരത്തൊളം കൊ
രിന്തിൽ പാൎത്തുകൊണ്ടിരിക്കയാൽ രണ്ടു പ്രാവശ്യം
തെസ്സലനീക്യസഭയെകൊണ്ടു തിമൊത്ഥ്യൻ മുത
ലായവരാൽ വൎത്തമാനങ്ങളെ കെട്ടു നടപ്പിലും ഉപ
ദെശത്തിലും വ്യാജൊപദെഷ്ടാക്കളെ കെട്ടു അ
ല്പം പിഴച്ചുപൊയതിനാൽ പൌൽ അസ്സഭെക്ക
പുതിയനിയമത്തിൽ കാണുന്ന രണ്ടു ലെഖനങ്ങളെ എ
ഴുതി അയച്ചു ക്രമം വരുത്തുകയും ചെയ്തു·

൨· അപ· പ്രവൃ· ൧൮, ൧൯· ഗലാ· ൨· ൧· ൧൮· ഇ
ങ്ങിനെ പൌൽ വളരെ അനുഗ്രഹമുള്ള വെല നടത്തി
കൃതാൎത്ഥനായിട്ടു നസ്സീർ നെൎച്ച കഴിച്ചശെഷം [൫൪
ക്രി· അബ്ദം] യരുശലെമിലെക്ക യാത്രയായാൽ പു
റപ്പെട്ടു· ഫിറദൊന്ത്യദെശത്തെക്ക ചെന്ന അക്കുവില്ല,
പ്രിസ്കില്ല എന്നവരൊടുകൂടം എഫെസുപട്ടണത്തി
ൽ എത്തി അവിടെയുള്ള യഹൂദന്മാർ സന്തൊഷ
ത്തൊടുകൂട അവനെ കൈക്കൊണ്ടു കുറയകാലം ത
ങ്ങളുടെ ഒരുമിച്ചു പാൎക്കണം എന്നപെക്ഷിച്ചൻ
പൌൽ കൂട്ടാക്കാതെ പെന്തകൊസ്ത പെരുന്നാളിന്ന
യരുശലെമിൽ എത്തെണമെന്ന നിശ്ചയിച്ചു പുറ
പ്പെടുകയും ചെയ്തു· ബൎന്നബാ, തീതൻ എന്നവരൊടുകൂ
ടെ അവൻ യരുശലെമിൽ എത്തി പെത്രൻ, യാക്കൊബ്,
യൊഹന്നാൻ ഈ മൂന്ന് അപൊസ്തലരെ ചെന്നുകണ്ടു
ചിലകള്ളസഹൊദരന്മാർ തന്റെ പ്രവൃത്തിക്കെതി
രെ പറഞ്ഞതിനാൽ പൌൽ തനിക്കും അപൊസ്തല

സ്ഥാനം ലഭിച്ചപ്രകാരം കാണിച്ചു. മെൽപറഞ്ഞ അ
പൊസ്തലർ മൂവരും അതിനെ സമ്മതിച്ചു പൌലൊസി
ന്നും ബൎന്നബാസിന്നും വലങ്കൈ കൊടുത്തു അവർ
ജാതികളിലും തങ്ങൾ യെഹൂദരിലും വചനം ഘൊഷി
പ്പാൻ നിശ്ചയിച്ചു യെരുശലെമ്യസഭക്കു പൌൽ യവ
നസഭകളൊടു ധൎമ്മം ശെഖരിച്ചു അയക്കണം എ
ന്നു അപെക്ഷിക്കയും ചെയ്തു. അതിന്റെ ശെഷം
പൌൽ അന്ത്യൊഖ്യയിലെക്കു ചെന്നു അല്പകാലം
കഴിഞ്ഞിട്ടു പെത്രനും അവിടെ വന്നു ആദ്യം മൊ
ശധൎമ്മം വിചാരിയാതെ ജാതികളിൽനിന്നുണ്ടായ
വിശ്വാസികളൊടു കൂട ഭക്ഷിച്ചു എങ്കിലും ചില യെ
ഹൂദക്രിസ്ത്യാനർ യെരുശലെമിൽനിന്നു വന്നെത്തി
യാറെ അവരെ ഭയപ്പെട്ടു ജാതികളിൽനിന്നുണ്ടാ
യ ക്രിസ്ത്യാനരെ വിട്ടുനടന്നതിനാൽ ശെഷം അ
ന്ത്യൊഖ്യ, യെഹൂദക്രിസ്ത്യാനരും ബൎന്നബാവും കൂടെ അ
വൻ കാണിച്ച ദൃഷ്ടാന്തം അനുസരിച്ചു വെഷധാരി
കളായി നടക്കുമ്പൊൾ പൌൽ എഴുനീറ്റു ഇതിന്നു
മായമാനുഷഭംഗം ഹെതുവായി എല്ലാവരുടെ മു
മ്പാകെ ശാസിക്കയും ചെയ്തു. അവന്റെ ശാസനവാ
ക്കുകളെ പെത്രൻ എങ്ങിനെ കൈക്കൊണ്ടനുസരി
ച്ചു എന്നു വെദത്തിൽ കാണുന്നില്ല എങ്കിലും അവ
ൻ താണിച്ചു അനുതാപം ചെയ്തു എന്നു വിചാരിപ്പാൻ
സംഗതി ഉണ്ടു.

൯. അപ. പ്രവൃ. ൧൫,൩൬. പൌൽ അപൊസ്തല
ൻ രണ്ടാമതും എഫെസ്യപട്ടണത്തൊളം നടന്നുവന്ന
അകിലാവും പ്രിസ്കില്ലായും അതിൻ ഇടയിൽ അപ്പൊ

ല്ലൊൻ എന്നൊരു അലക്ഷന്ത്രിയ യഹൂദനൊടുകൂട
കൊരിന്തിലെക്ക തിരിച്ചു ചെന്നു. അവൻ യെശുമശീ
ഹ ആകുന്നു എന്നു സമ്മതിച്ചു പെന്തെകൊസ്തപെരുനാ
ളിന്നു മുമ്പെ നടപ്പായ യൊഹന്നാന്റെ സ്നാനം മാത്രം
അറിഞ്ഞു. എങ്കിലും താൻ അറിയും പ്രകാരം വളരെ
വാചാലനായി ദൈവവചനത്തിന്റെ സൂക്ഷ്മം അറി
വൊടുകൂട എങ്ങും ഘൊഷിച്ചു നടക്കുന്നതിനാൽ അവർ
അവനെ തങ്ങളൊടുകൂട പാർപ്പിച്ചു സുവിശെഷമാർഗ്ഗം
അധികം വെടിപ്പൊടെ പഠിപ്പിക്കയും ചെയ്തു. കൊരി
ന്തപട്ടണത്തിൽ വെച്ചു അപ്പൊല്ലൊൻ പൌലിന്റെ
വെലതന്നെ എടുത്തു നടത്തി യെശുമശീഹ ആകുന്നു എ
ന്നു എഴുത്തുകളാൽ കാണിച്ചു കൊണ്ടു യഹൂദരൊടു
പരസ്യമായി വാദിച്ചു കടുമയൊടെ മടക്കിക്കളകയും
ചെയ്തു.

൫൪—൫൮. പൌൽ അപൊസ്തലന്റെ
മൂന്നാം പ്രയാണയാ
ത്ര, എഫെസുപട്ടണം, ഗലാ
ത്യക്കും, തിമൊത്ഥ്യന്നും, കൊരിന്ത്യ
ക്കും, തീതന്നും എഴുതിയ ലെ
ഖനങ്ങൾ

൫൪. അപ. പ്രവൃ. ൧൮, ൧൯. പൌൽ അന്ത്യൊ
ഖ്യപട്ടണത്തിൽ വളരെ കാലം താമസിക്കാതെ
[൫൪. ക്രി. അബ്ദം] ലൂക്കാൻ, തീതൻ, തിമൊത്ഥ്യൻ ഇവ
രൊടുകൂട മൂന്നാം യാത്രെക്കു പുറപ്പെട്ടു നിശ്ചയിച്ചു
പൊരുന്ന ക്രിസ്ത്യന്റെ സ്നെഹത്തെ അനുസരിക്കയും
ചെയ്തു. ഗലാത്യ, ഫ്രുഗ്യ നാടുകളിൽ കൂടി കടന്നു എഫെ

ൽപത്തിൻ അവിടെ നെപ്പൊല്ലൊനെ പൊലെ യൊ
ഹന്നാന്റെ സ്നാനം മാത്രം പരിഗ്രഹിച്ചു വിശുദ്ധാത്മ
പകളെ കൊണ്ടും ഒന്നും അറിയാത്ത പന്ത്രണ്ടു ശിഷ്യ
ന്മാർ ഉണ്ടു അവർ യെശുവിൻ നാമത്തിൽ അവൎക്കു
സ്നാനവും ഹസ്താൎപ്പണവും കഴിച്ചാറെ അവർ വി
ശുദ്ധാത്മാവു നിറഞ്ഞവരായ്തീൎന്നു. അതിന്റെ ശെഷം
അവൻ മൂന്നുമാസത്തൊളം തടവുകൂടാതെ യഹൂദ
പള്ളിയിൽ സുവിശെഷം ഘൊഷിച്ചു അതിൽ പി
ന്നെ യഹൂദരിൽ നിന്ന ഒരൊ വിരൊധങ്ങൾ ഉണ്ടായ
പ്പൊൾ അവൻ രണ്ടു സംവത്സരത്തൊളം ഖ്യാതനായ
ജ്ഞാനിയായ തിറന്നന്റെ വിദ്യാശാലയിൽ ഉപദെ
ശിച്ചു പൊന്നു. ഇങ്ങിനെ എഫെസുപട്ടണത്തിൽ വ
ലിയൊരു സഭയെ സ്ഥാപിച്ചു അതിൽ നിന്ന ഫിദര
ന്ത്യദെശത്തിൽ എങ്ങും വ്യാപരിക്കയും ചെയ്തു. അവ
നാൽ നടന്നുവന്ന അതിശയശക്തികളെ കൊണ്ടു ദൈ
വം അവന്റെ ഉപദെശത്തിന്നു സാക്ഷിയാകിനിന്നു.
അവന്റെ തൊലൊട്ടുപറ്റിയ ഉറുമാലുകളും മെലാട
കളും രൊഗികളുടെ മെൽ ഇടുകയും വ്യാധികൾ അവ
രെ വിട്ടുമാറുകയും ദുരാത്മാക്കൾ പുറപ്പെടുകയും ചെയ്തു.
ഈ ആശ്ചൎയ്യങ്ങളുടെ ഫലം കണ്ടിട്ടു സ്കെവാ എന്ന മഹാ
പുരൊഹിതനായ യഹൂദന്റെ മക്കൾ എഴുവരും എ
പൌലെ പൊലെ യെശുനാമം ചൊല്ലി ദുരാത്മാക്കളെ
പുറത്താക്കുവാൻ തുനിഞ്ഞപ്പൊൾ ദുരാത്മാവുള്ള മനു
ഷ്യൻ അവരെ കൊള്ളെ ചാടിവന്നു ഇരുവരെയും കീ
ഴടക്കി മിട്ടുമ കാട്ടുകയാൽ അവർ നഗ്നരായും മുറിവെ
റ്റും അവന്റെ വീട്ടിൽ നിന്നു മണ്ടിപ്പൊക്കി. അതിന്നുപ

എഫെസിൽ പാൎക്കുന്ന യഹൂദരെല്ലാവൎക്കും ഭയം തട്ടി വി
ശ്വസിച്ചവരിൽ അനെകരും വന്നു ദുഷ്ടവൃത്തികളെ
ഏറ്റുപറഞ്ഞു, ക്ഷുദ്രക്കാർ പലരും പുസ്തകങ്ങളെ കൊ
ണ്ടുവന്നു എല്ലാവരും കാണ്കെ ചുട്ടുകളകയും ചെയ്തു.

൨. അപ. പ്രവൃ. ൰൯, ൨൰ അതിന്റെ ഇടയിൽ പൌ
ൽ മക്കദൊന്യയിലെക്കും അഖായയിലെക്കും യാത്ര
യാവാൻ വട്ടം കൂട്ടി താൻ പുറപ്പെട്ടും മുമ്പെ തിമൊത്ഥ്യ
നെ അയച്ചതിന്റെ ശെഷം അവൻ എഫെസുപട്ട
ണത്തിൽ തന്നെ വസിക്കെ ഒരു ഉപദ്രവം സങ്കടവും സം
ഭവിച്ചു: അവിടെ അൎത്തമിദെവിയുടെ ക്ഷെത്രരൂ
പങ്ങളെ വെള്ളി കൊണ്ടുതീൎക്കുന്ന ദെമെത്രിയൻ എ
ന്നൊരുത്തൻ തൊഴില്ക്കാൎക്കുള്ളൊരു ലാഭം വരുത്തി
യൻ പൌലിന്റെ ഘൊഷണത്താൽ ആ ക്ഷെത്ര
രൂപങ്ങളുടെ വില താണു ജനങ്ങൾക്കു അനാവശ്യമാകി
തൊന്നിയതിനാൽ അവിടത്തെ തട്ടാന്മാർ എല്ലാവ
രും ഒന്നിച്ചുകൂടി നീചന്മാരെ ചെൎത്തു പൌൽ അപൊ
സ്തലൻ ദിയാനദെവിയെ ദുഷിക്കുന്നവൻ എന്നു പ
റഞ്ഞു ഒരു കലഹം ഉണ്ടാക്കി മതഭ്രാന്തന്മാരായിട്ടു പ
ട്ടണത്തിൽ കൂടി പാഞ്ഞു പൌലിന്റെ ആളുകളിൽ ചി
ലരെ പിടിച്ചിട്ടു രണ്ടുമണിക്കൂറൊളം എഫെസ്യരു
ടെ അൎത്തമി വലിയവൾ എന്നാൎത്തുകൊണ്ടിരുന്നു.
നഗരമെനൊൻ പ്രയാസെന ഭ്രാന്തു പിടിച്ച പുരു
ഷാരത്തെ അമൎത്തി വെപ്പാൻ കഴിവുണ്ടായതു. അതി
ന്റെ ശെഷം പൌൽ മുമ്പെ നിശ്ചയിച്ച മക്കദൊന്യ
യാത്രെക്കു പുറപ്പെട്ടുപൊകയും ചെയ്തു. എഫെസുപട്ട
ണത്തിൽ അവൻ മൂന്നു സംവത്സരത്തിന്നകം ഒരൊ

രൊമസംഗതികളുണ്ടായിട്ടു മെലെഴുത്തിൽ പറഞ്ഞ
ലെഖനങ്ങളെ എഴുതി അതതിന്റെ സഭകൾക്കും ആ
ളുകൾക്കും അയക്കകയും ചെയ്തു.

## ൬ -ാം അദ്ധ്യായ ഖണ്ഡത്തിൽ
## പൌലിന്റെ വ്യാപാരവും, യ
## രുശലെമിലെക്കുള്ള യാത്രയും,
## കൊറിന്തർക്കും, രൊമർക്കും എഴു
## തിയ ലെഖനങ്ങൾ

൧. അ. പ്ര. വൃ. ൨൦-൧. അനന്തരം പൌൽ മക്ക
ദൊന്യസഭകളെ ചെന്നു കണ്ടു ഇല്ലുൎയ്യദെശത്തൊ
ളം വചനം ഘൊഷിച്ചു നടന്നു. രൊമ. ൧൫, ൧൯.
പിന്നെ അവൻ മൂന്നു മാസം യവനരാജ്യത്തിൽ പാ
ൎത്തു കൊരിന്തപട്ടണത്തിൽ പ്രത്യെകം ചെന്നതിന്റെ
ശെഷം മക്കദൊന്യരാജ്യത്തിൽ കൂടി കടന്നു സിറാ
സ്യദെശത്തെക്ക യാത്രയാകയും ചെയ്തു. മക്കദൊന്യ
കിൽ വെച്ചു തീതൻ, അപൊസ്തലനൊടു ചെൎന്നു കൊ
രിന്ത സഭയിൽ നിന്നു നല്ല വൎത്തമാനങ്ങളെ കൊണ്ടു
വന്നതിനാൽ അവൻ ആ സഭെക്കു രണ്ടാം ലെഖനം
എഴുതി അയച്ചു. അതിന്റെ ഫലം എന്താകും എ
ന്നറിയെണ്ടതിന്നു ഇല്ലുൎയ്യകിൽ അല്പം താമസിച്ച
ശെഷം കൊരിന്തിലെക്ക ചെന്നു മൂന്നു മാസത്തൊളം
പാൎക്കയും ചെയ്തു. അവിടെ നിന്നു തന്നെ അവൻ രൊ
മസഭെക്ക ഒരു ലെഖനം എഴുതി കെങ്ക്രയ സഭയിലെ
ശുശ്രൂഷക്കാരിയായ ഫൊയ്ബ്ബയുടെ കയ്യിൽ കൊടുത്ത
യച്ചു. രൊമസഭ ജനിച്ചുണ്ടായത് ഒരു അപൊസ്തല
ന്റെ ശുശ്രൂഷകൊണ്ടല്ല എന്നു തൊന്നുന്നു. അ. പ്ര.

൨, ൪൦. രൊമ. ൧൫, ൧൮. ൧൯. അത യഹൂദരിൽനിന്നും
ജാതികളിൽനിന്നും ഉണ്ടാകുന്നത്. ആ സഭക്കാരത്ര
വരെയും അപൊസ്തല ഉപദെശം ഒന്നും ഉണ്ടാകില്ല
ന്നറിഞ്ഞു പൌൽ അതിന്റെ കാരവുതിക്കൊണ്ടതി
ന ക്രിസ്ത്യാപദെശസംഗ്രഹമാകുന്ന ലെഖനത്തെ
ചമച്ചു ക്രിസ്തസഭക്കാരതിനെക്കൊണ്ടെ പറഞ്ഞുകൂടാ
ത്ത ഉപകാരവും അനുഗ്രഹവും വരുത്തിയത്.

൨൧. അപ. പ്രവൃ. ൨൧, ൪. ത്രൊവാസിൽ വെച്ചു പൌ
ൽ തനിക്കുവെണ്ടി അവിടെ കാത്തിരിക്കുന്ന
വരൊടുകൂടെ എഴു ദിവസം പാൎത്തു പുറപ്പെട്ടുവാ
ൽ നിശ്ചയിച്ചു മുമ്പെത്തെ രാത്രിയിൽ സഭവചനം ഒ
ക്കുവാൻ കൂടിയിരിക്കുമ്പൊൾ തന്നെ കിളിവാതില്ക്കൽ
മൂന്നാം തട്ടിൽനിന്നു താഴെ വീണു ചത്തവനായി
എടുക്കപ്പെട്ട യൂത്തുകൻ എന്നൊരു യുവാവെ ജീവി
പ്പിച്ചു പിന്നെ അവിടെനിന്നു മിലക്കയനദ്വീപുക
ളെ കണ്ടു വചനം ഘൊഷിപ്പാൻ പുറപ്പെട്ടു ആയതി
നെ നിവൃത്തിച്ചശെഷം മിലെത്തിൽ വന്നു എപെസു
സഭയിലെ മൂപ്പന്മാരെ വരുത്തി യരുശലെമിൽ ച
ങ്ങലകളും സങ്കടങ്ങളും തനിക്കായിട്ടു കാത്തിരിക്കുന്നു
എന്നു അറിഞ്ഞു കണ്ണുനീരൊടുകൂടെ വിടവാങ്ങി മുട്ടു
കുത്തി അവരുടെ ഒരുമിച്ചു പ്രാൎത്ഥിച്ചശെഷം കപ്പ
ൽ കയറി താനും കൂട്ടുയാത്രക്കാരും കൈസര്യ്യക്കി
ലെക്ക ഓടി അവിടെ എത്തുമ്പൊൾ അഗാബ് എന്നൊ
രു യഹൂദ്യപ്രവാചകൻ പൌലിന്റെ അരക്കെട്ടിനെ
എടുത്തു തന്റെ കൈകാലുകളെയും കെട്ടികൊണ്ടു
പറഞ്ഞിതു: ഈ അരക്കെട്ടുടയവനെ യരുശലെമിൽ

യഹൂദന്മാർ ഇപ്രകാരം കെട്ടി ജാതികളുടെ കൈക
ളിൽ ഏല്പിക്കും എന്നറിഞ്ഞു ദുഃഖാർത്തന്മാരായി ചമ
ഞ്ഞു. ഈ വാക്കുകളെ കെട്ടാറെ സഹൊദരന്മാർ ഊ
ർശലെമ്യാത്രയെ ഉപെക്ഷിപ്പാൻ പൌലൊടു
വളരെ അപെക്ഷിച്ചു എങ്കിലും അവരുടെ ഉത്സാ
ഹം അസാദ്ധ്യമായി. അവൻ ഉത്തരം ചൊല്ലിയത്: നി
ങ്ങൾ കരഞ്ഞു എൻ ഹൃദയം ഞെരിച്ചും കൊണ്ടു ചെ
യ്യുന്നതു എന്തു. കർത്താവായ യെശുവിൻ നാമത്തിന്നു
വെണ്ടി കെട്ടപ്പെട്ടുവാനല്ലാതെ ഊർശലെമിൽ മരി
പ്പാനും ഞാൻ ഒരുങ്ങിനില്ക്കുന്നവനല്ലൊ. പിന്നെ എ
ല്ലാവരും കർത്താവിൻ ഇഷ്ടം നടക്കട്ടെ എന്നു ചൊല്ലി
അടങ്ങിനിന്നു.

## ൭൰൫. ഊർശലെമിൽ വെച്ചു പൌ
## ൽ ശത്രുക്കളിൽ
## അകപ്പെട്ടത്

൧. അപ. പ്രവൃ. ൨൧, ൧൭. പൌൽ ഊർശ
ലെമിലെക്ക പൊയതു പിറദാശ്ശ്യ, യവനസഭകളിലെ
ധനവാന്മാരിൽ നിന്നു ശെഖരിച്ച ധർമ്മവണ്ണം ദരിദ്രന്മാ
രായ വിശ്വാസികൾക്ക ഏല്പിക്കെണ്ടതിന്നു തന്നെ. ൧൮
മ. ൨൮, ൨൯. അവൻ ഊർശലെമിൽ എത്തിയ ഉട
നെ അപൊസ്തലനായ യാക്കൊബെയും സഭാമൂപ്പ
ന്മാരെയും ചെന്നുകണ്ടു തന്റെ ശുശ്രൂഷയാൽ ദൈവം
ജാതികളിൽ സാധിപ്പിച്ചതു വിസ്തരമായി അറിയിച്ചാ
റെ അവർ സന്തൊഷിച്ചു കർത്താവിനെ സ്തുതിച്ചു എ
ങ്കിലും ഊർശലെമ്യ, യഹൂദ ക്രിസ്ത്യാനരിൽ പലരും
പൌലിന്നു വിരൊധികളാകകൊണ്ടു നല്ലതിനെ

ച്ചുയുള്ളനാലുദരിദ്രരായയഹൂദക്രിസ്ത്യാനരൊടു
ചെൎന്നനെൎച്ചക്കവെണ്ടുന്നചെലവിന്നസഹായി
ക്കെണമെന്നഅവനൊടുമൂപ്പച്ചുചൊല്ലിച്ചതിനാൽ
പൌൽഅപൊസ്തലസ്ഥാനത്തിന്നവിരൊധമായ
തൊന്നുംഅതിൽകാണായ്കകൊണ്ടുഅവരുടെവാ
ക്കുഅനുസരിച്ചുനെൎച്ചകഴിക്കയുംചെയ്തു.

൨. ഏഴുദിവസങ്ങൾതികവാറാകുമ്പൊൾആസ്യ
യിൽനിന്നപെരുനാളിന്നുവന്നയഹൂദർഅവനെ
ദെവാലയത്തിൽകണ്ടിട്ടുപുരുഷാരത്തെഒക്കയും
കലക്കിവെച്ചുഅവന്റെമെൽകൈകളെവെച്ചുകൂ
ക്കിക്കൊണ്ടിതു: ജനത്തെയുംധൎമ്മത്തെയുംഈസ്ഥാ
നത്തെയുംഎല്ലാടത്തുംതാഴ്ത്തിപറഞ്ഞുഎല്ലാവൎക്കും
ഉപദെശിക്കുന്നമനുഷ്യൻഇവൻതന്നെ. ഇപ്പൊ
ൾദെവാലയത്തിൽയവനന്മാരെയുംകടത്തിഈവി
ശുദ്ധസ്ഥലത്തെതീണ്ടിച്ചുംകളഞ്ഞുഎന്നചൊല്ലി
ജനങ്ങളൊടുകൂടിപൌലിനെപിടിച്ചുദെവാലയ
ത്തിന്നപുറത്തെക്കഇഴെച്ചുകൊല്ലുവാൻശ്രമിക്കു
മ്പൊൾപട്ടാളത്തിന്റെസഹസ്രാധിപൻഅവസ്ഥ
യെകെട്ടുഅടുത്തുവന്നുഅവനെപിടിച്ചുരണ്ടുചങ്ങ
ലകൊണ്ടുകെട്ടികൊട്ടയിലെക്കകൊണ്ടുപൊവാൻ
കല്പിച്ചു. അവിടെഎത്തിയപ്പൊൾസഹസ്രാധിപ
ന്റെഅനുവാദത്തൊടുകൂടെപൌൽപടികളുടെമെ
ൽനിന്നുതിങ്ങിവിങ്ങിവന്നജനസമൂഹങ്ങൾക്കഎബ്രാ
യഭാഷയിൽതന്റെനടപ്പുവിശെഷങ്ങളെതെളി
യിപ്പാൻതുടങ്ങിതാൻപരദെശനായിവളൎന്നുവന്നിട്ടുമു
മ്പെക്രിസ്ത്യാനരെഉപദ്രവിച്ചതാകുംസംഭവിച്ചു

നശിപ്പിച്ചപ്രകാരവും അതിന്നായി ദമസ്കിലെക്കാ
യാകുന്നവഴിയിൽ തനിക്കസംഭവിച്ചതും ജാതിക
ളുടെ അപ്പൊസ്തലനെന്നുള്ള നാമവും സ്ഥാനവും
കർത്താവു തനിക്കനല്കിയപ്രകാരം ഒരൊന്നായി
വരമായിട്ട അറിയിച്ചു· ആദിയിൽ പുരുഷാരം വി
രൊധം കൂടാതെ അവനെ കെട്ടു എങ്കിലും ജാതി
കളിൽ തന്റെ അപ്പൊസ്തലവെലയെ വർണ്ണിപ്പാൻ
തുടങ്ങിയ ഉടനെ എല്ലാവരും ഇങ്ങിനെ ഉള്ളവനെ
ഭൂമിയിൽനിന്നകളക അവൻ ജീവിച്ചിരിക്ക
ന്നതു യൊഗ്യമല്ലാതു എന്നു നിലവിളിച്ചു പറഞ്ഞു വസ്ത്ര
ങ്ങളെ ചാടിതള്ളി ആകാശത്തിൽ പൂഴി എറിഞ്ഞു
കൊള്ളുമ്പൊൾ സഹസ്രാധിപൻ ഈ ദെഷ്യത്തി
ന്റെ സംഗതി ഒന്നും ഗ്രഹിക്കാതെ ചമ്മട്ടിപ്രയൊ
ഗം കൊണ്ട തെളിവു വരുത്തുവാൻ നിശ്ചയിച്ചു എ
ങ്കിലും പൌലിന്റെ രൊമപൌരത്വം ഉണ്ടെന്നറ
കെട്ടപ്പൊൾ ഭയപ്പെട്ടു അന്ന്യായമായ ശിക്ഷയെ ഒഴി
ച്ചുകൊള്ളുകയും ചെയ്തു· അപ· പ്രവൃ· ൨൧, ൨൨.

൯· അപ· പ്രവൃ· ൨൩,൩൫· പിറെറ ദിവസം സഹസ്രാ
ധിപൻ തടവുകാരനെ വിസ്താരത്തിന്നായി സുനെ
ദ്രിയസംഘത്തിന്റെ മുമ്പാകെ നിറുത്തി എങ്കിലും
വിസ്താരത്തിന്റെ ആരംഭത്തിൽ തന്നെ പൌൽമ
ഹാപുരൊഹിതനായ ഹനന്യാവിന്റെ ക്രൂരതയെ
കണ്ടപ്പൊൾ ശാന്തനായിരിക്കാഞ്ഞു· വിചാരിക്കാ
ഞ്ഞതിന്നു കുറ്റക്കാരനെന്നില്ലകിലും ഉല്ലംഘനം
ഹിച്ചു സുനെദ്രിയത്തിലെ പരിശപക്ഷത്തെയും സദുകായപക്ഷം
എട്ടുക്കൊണ്ടെന്നുവെച്ചു സഹൊദരന്മാരായ പുരുഷ

മാരെ ഞാൻ പറീശൻ, പറീശന്റെ മകൻ തന്നെ· പ്ര
ത്യാശയും മരിച്ചവരുടെ ഉത്ഥാനവും ചൊല്ലി എ
ന്നെക്കു വിസ്താരം നടക്കുന്നു എന്നു പറഞ്ഞ ഉടനെ പ
റീശർ അവന്റെ പക്ഷം എടുത്തു ഈ മനുഷ്യനിൽ
നാം ഒരു ദോഷവും കാണുന്നില്ല· ഒരാത്മാവെങ്കിലും
ദൂതൻ എങ്കിലും അവനോടു ഉരിയാടി എന്നു വരികി
ലൊ നാം ദൈവമാറ്റാന്മാരാകിയെ പൊകൊല്ല എന്നു
പറഞ്ഞു· അതിന്നു ചദുക്യർ വളരെ വിരോധം കാട്ടു
കകൊണ്ടു കൂട്ടം ചിതറി ഇടച്ചിൽ വർദ്ധിച്ച ശേഷം സ
ഹസ്രാധിപൻ ആവതില്ലെന്നു കണ്ടു പൌലിനെ അവ
രിൽ നിന്നു പറിച്ചെടുത്തു കൊട്ടിലകത്തിൽ കടത്തു
ന്നു കല്പിക്കയും ചെയ്തു· പിറ്റെ രാത്രിയിൽ കർത്താവു
പൌലിന്റെ അടുക്കെ നിന്നു ധൈര്യത്തോടിരിക്കി
എന്റെ വഴി ചൊല്ലി യരുശലെമിൽ സാക്ഷ്യം ഉറപ്പി
ച്ചവണ്ണം തന്നെ റോമയിലും സാക്ഷ്യം ഏ
ല്ക്കേണ്ടതാകുന്നു· ഏ പൌലിനെ കൊല്ലുവാൻ ന്യായമു
ള്ളവഴി ഒന്നും കാണായ്കകൊണ്ടു യെഹൂദന്മാരിൽ നാ
ല്പതാൾ അന്യായമാക്കി സാദ്ധ്യം വരുത്തുവാൻ നി
ശ്ചയിച്ചു അവനെ കൊന്നു കളവൊളം തിന്നുകയും
കുടിക്കയും ഇല്ല എന്നു ചൊല്ലി തങ്ങളെ തന്നെ ശപി
ച്ചു അങ്ങു കലനിവൃത്തിസ്ഥാനുള്ളവഴിയെ പൌലിന്റെ പെ
ങ്ങളുടെ മകൻ കേട്ടു പൌലൊടു വന്നറിയിച്ചു· അ
യവൻ ഉടനെ ആ രഹസ്യം തെളിയിക്കകൊണ്ടതിന്നു അവ
നെ സഹസ്രാധിപന്റെ അടുക്കൽ അയച്ചു യെഹൂദന്മാ
രുടെ കൌശലം നിഷ്ഫലമാക്കി· എങ്ങിനെ എന്നാൽ
സഹസ്രാധിപൻ പൌലിനെ യെഹൂദ്യാരാജ്യകടകത്തിൽ

നിന്നഅയിട്ടുപിച്ചുവഴിയിൽവെച്ചുഅനത്ഥം ഒന്നും
സംഭവിക്കാതിരിക്കെണ്ടതിന്നആയുധപാണികളെ
ളൊട്ടുകൂടെകെസഷ്യയിലെക്ക പെലിക്സ്നാട്ടുവാഴി
ക്കഏല്പിച്ചയക്കകയുംചെയ്തു.

## ൨൰൫൫. പെലിക്സ, പെസ്തൻ, അഗ്രിപ്പ
## ഇവരുവരുടെമുമ്പാകെ
## പൌലിനുണ്ടായവ്യവഹാരം

൫൮. അവ. ക്രിസ്തു. വ. ൫൮. മഹാപുരൊഹിതന്റെ
അനുഗ്രഹംപൌൽഅപൊസ്തലൻകൈക്കൽവ
രെണമെന്നത്രെആകിരുന്നതു. അത്കൊണ്ടു
അവൻഅഞ്ചുദിവസംകഴിഞ്ഞശെഷംതെൎത്തുല്ല
ൻഎന്നൊരുവക്കീലൊട്ടുകൂടെകെസഷ്യയിലെ
ക്ക ഇറങ്ങിച്ചെന്നഅനുഗ്രഹത്തിന്നതക്കവണ്ണംഅ
വസ്ഥഎല്ലാംസുനെദ്രിയത്തിന്റെകീഴിലായനു
ലയപാലകക്കഅറിയിച്ചു. അവരുടെതലവനായ
ളുദെയമനാട്ടുവാഴിതന്നെ. പൌലൊ കാഴ്ചയിൽ
ൻറസ്വത്ത്രംചുരുക്കമായുംതെളിവായുംവിവരിച്ചുക
റമില്ലാത്തവനെന്നനാട്ടുവാഴിക്കനല്ലവണ്ണംബൊ
ധിച്ചുഎങ്കിലുംകൈക്കൂലികിട്ടെണംഎന്നാഗ്രഹി
ച്ചിട്ടുഅവൻപൌലിന്റെസ്നെഹിതന്മാക്കഅവ
നവന്നകാണെണ്ടതിന്നസമ്മതിച്ചുഅവനെതടവി
ൽനിന്നവിട്ടുവിച്ചില്ലതാനും. അപൊസ്തലന്റെവാ
ക്കുകളെകൊണ്ടുനാട്ടുവാഴിക്കുടെഹൃദയംഅല്പംഉ
ലകിപ്പൊയതിനാൽഅവൻഅവനെപലപ്പൊഴും
വിളിപ്പിച്ചുക്രിസ്തുവിലെവിശ്വാസംതൊട്ടുഅവ
നൊടുസംഭാഷിച്ചുഎങ്കിലുംഉപദെശിച്ചതപൊലെവാഴി

ന്ത്അസാദ്ധ്യമാക്കിവെച്ചു. ഒരിക്കൽപൌൽ
നാട്ടുവാഴിക്കും ഒന്നാം അഗ്രിപ്പാരാജാവിന്റെമ
കളും ഫെലിക്സിനെ വെൾവാൻ വെണ്ടി മുമ്പെത്തഭൎത്താ
വിനെ ഉപെക്ഷിച്ചു നാട്ടുവാഴിയുടെ ഭാൎയ്യയുമായ
ദ്രുസില്ലക്കും വചനം ഘൊഷിച്ചതിൽ നീതി, ഇന്ദ്രിയ
ജയം, വരുവാനുള്ള ന്യായവിധി എന്നിവകൊണ്ടു
സംസാരിക്കയാൽ ഫെലിക്സ് ഭീതനാകി തല്ക്കാലത്തു
പൊക, തക്കം കിട്ടിയാൽ നിന്നെ വിളിപ്പിക്കാം എ
ന്നുത്തരം പറഞ്ഞു. രണ്ടു സംവത്സരം കഴിഞ്ഞിട്ടു ഫെ
ലിക്സ് സ്ഥാനത്തിൽനിന്നു നീങ്ങി പൊൎക്ക്യൻ ഫെ
സ്തൻ അവന്നു പകരം നാട്ടുവാഴിയായ്‌വരികയും ചെ
യ്തു.

൬. യഹൂദരുടെ അപെക്ഷപ്രകാരം പൌലി
നെ സുനെദ്രിയത്തിന്റെ മുമ്പാകെ വിസ്തരിപ്പാൻ
ഫെസ്തൻ മനസ്സുള്ളപ്രകാരം പൌൽ കണ്ടാറെ
യഹൂദന്മാരുടെ കൌശലങ്ങളൊക്കയും വെരുപ്പാൻ
തനിക്കുണ്ടായ രൊമപൌരത്വം പ്രയൊഗിച്ചു ഇ
നിക്കു വിസ്താരം വരെണ്ടുന്നതു കൈസരുടെ ന്യായാ
സനത്തിന്മുമ്പിൽ ഞാൻ നില്ക്കുന്നു എന്നു പറഞ്ഞു
കൈസരെ അഭയം ചൊല്ലുകയും ചെയ്തു. ചില ദി
വസം കഴിഞ്ഞശെഷം രണ്ടാം അഗ്രിപ്പാരാജാ
വു സഹൊദരിയായ ബെരനിക്കയൊടു കൂട പുതിയ
നാട്ടുവാഴിയെ സല്ക്കരിക്കെണ്ടതിന്നു കൈസര്യപട്ട
ണത്തിൽ വന്നു. ഫെസ്തൻ പൌലിന്റെ വ്യവഹാരം
എല്ലാം വിവരമാകി ഉണൎത്തിച്ചാറെ രാജാവു തടവു
കാരനെ കാണ്മാൻ വളരെ ആഗ്രഹമുള്ളപ്രകാരം അറി

ച്ചുള്ളതു കൊണ്ടു പെസ്സൻ പിറെറ ദിവസത്തിൽ പൌ
ലിനെ ന്യായമണ്ഡപത്തിൽ വരുത്തി രാജാ
വിന്റെ മുമ്പിൽ നിറുത്തിയ ശെഷം പൌൽ ശിശു
പ്രായം തുടങ്ങി ഇതുവരക്കും താൻ ചെയ്തതും അനു
ഭവിച്ചതും എല്ലാം വിവരിച്ചു യെശുവിന്റെ രക്ഷാ
മരണവും പുനരുത്ഥാനവും കൊണ്ടു ചിലതു ചെൎത്തു
പറഞ്ഞതു പെസ്സൻ കെട്ടു മഹാശബ്ദത്തൊടെ
പൌലെ നിനക്കു ഭ്രാന്തായി ശാസ്ത്രപെരിപ്പം നി
ന്നെ ബുദ്ധിഭ്രമത്തിലാക്കുന്നു എന്നു പറഞ്ഞു. അവ
നൊടു പറഞ്ഞിതു: ഉത്തമ പെസ്സ എനിക്കു ഭ്രാന്തി
ല്ല സത്യവും സുബൊധവും ഉള്ള മൊഴികളെ ഉച്ചരി
ക്കുന്നുള്ളു. പിന്നെ അഗ്രിപ്പാരാജാവിനൊടു ക്രി
സ്തുവിന്റെ കഷ്ടമരണങ്ങളെയും പുനരുത്ഥാനത്തെ
യും ഉദ്ദെശിച്ചു പറഞ്ഞ പ്രവാചകന്മാരുടെ ഉക്തിക
ളെ വിശ്വസിക്കുന്നുവൊ എന്നു ചൊദിച്ചപ്പൊൾ
ചലച്ചുബുദ്ധിക്കാരൻ അല്പനെരം ചെന്നാൽ എ
ന്നെ ക്രിസ്ത്യാനനാവാൻ നാല്ലത്തിപ്പിക്കുന്നു എന്നു ക
ളിച്ചു കൊണ്ടു പറഞ്ഞതും പൌൽ മരണത്തിനും കെ
ട്ടുകൾക്കും യൊഗ്യമായത് ഒന്നും ചെയ്യായ്കകൊണ്ടും ഇ
കൈസരെ അഭയം ചൊല്ലീട്ടില്ലെങ്കിൽ അഴിച്ചു വിട്ടു
വിടുവാൻ സംഗതി ഉണ്ടാകിരുന്നു എന്നു പെസ്സനും
അഗ്രിപ്പായും സമ്മതിക്കെണ്ടിവന്നു.

൭൦-ാം ഇന്നു. റൊമായിൽ പൌലിന്നുണ്ടായ
തടവും, ഹെബ്രെയർക്കും,
കൊലൊസ്സർക്കും, പിലമൊനും, പിലിപ്യ
ക്കും എഴുതിയ ലെഖനങ്ങളും

൬. അവ. പ്രപ്പ. ൨൪ ൬. അല്പകാലം കഴിഞ്ഞശെ
ഷം പൌലിനെയും വെറെ തടവുകാരെയും പട്ടാളക്കാ
യല്ക്കാരൊടു കൂടെ രൊമായിലെക്ക അയപ്പാൻ നാട്ടുവാഴി
ക്കവെഴി ഉണ്ടായത് ആ യാത്രയിലും ലൂക്കാനും പൌലിയെ
ൻ ശുശ്രൂഷക്കാരിൽ വെറെ ചിലരും ഒരുമിച്ചു പൊ
യത്രെ. എല്ലാവരും ഒരു കച്ചവട കപ്പലിൽ കയറി. അദ്രാ
ന്ത്യായിലെ പ്ലൂരുറമുഖത്തെക്കൊടി. അവിടെനിന്ന
ശീതകാലത്തിൽ ഏറവും ഭീഷണമുള്ള സമുദ്രയാത്ര
ക്ക പൌലിയെൻ ബുദ്ധിവാക്കുകളെ കെൾക്കാതെ പുറപ്പെ
ട്ടു. അല്പം ചില ദിവസം ചെന്ന ശെഷം കാറ്റുകൾ പ്ര
തികൂലമാകകൊണ്ടു സങ്കടം ഒരൊന്നു തുടങ്ങി കപ്പലി
ൽ ഉള്ളവർക്കെല്ലാവർക്കും ജീവഹാനി വരും എന്നുള്ള
വിചാരവും ഭയവും ജനിച്ചു പൌലിന്നുമാത്രം ദൈവവച
നം കൊണ്ടു നിശ്ചയം ഉണ്ടായത്രെ: പൌലെ ഭയപ്പെടാ
ക്കനീ കെസരുടെ മുമ്പിൽ നില്ക്കെണ്ടത് കണ്ടാലും നി
ന്നൊടു കൂടെ ഒട്ടുന്നവരെ ഒക്കയും ദൈവം നിനക്കു സ
മ്മാനിച്ചിട്ടും ഉണ്ടു എന്നുള്ള ദെവവാക്കതിനിക്കണ്ടാ
യപ്രകാരം പൌൽ ശെഷമുള്ളവരൊടു അറിയിച്ചു
തിനാൽ എല്ലാവർക്കും അല്പം ഒരു ധൈര്യം വന്നു. ഇങ്ങി
നെ അവർ ദുഃഖെന മല്ത്താ ദ്വീപിന്നരികിൽ കരെക്കിറങ്ങു
വാൻ ഭാവിച്ചാറെ കാറ്റു കപ്പലെ പാറമെൽ ചാടിത്ത
കർത്തുകളഞ്ഞു. അതിൽ ഉള്ളവരൊ ചലവിധെന കാക്കി
ൽ എറി നാശത്തിൽനിന്നു തെറ്റിപ്പൊകയും ആ ദ്വീ
പുവാസികളുടെ സ്നെഹം അനുഭവിക്കയും ചെയ്തു. കുറ
ച്ചുയാ പൌൽ അനെകിക്കാട്ടി കൊണ്ടു ദ്വീപുകാർക്കു അവ
നെകലപാതകനെന്നും ശീതിയെ ദെവമിയുടെ ഭാഗികെയന്നും

ഭവിച്ചുക്ഷണത്തിൽവീങ്ങുചാകുമെന്നുംവിചാരിച്ചു
നില്ക്കുമ്പൊൾപൌൽശ്ലീഹാഅതിനെതീയിൽകുടഞ്ഞു
കളഞ്ഞുതിന്മഒന്നുംസംഭവിക്കാത്തപ്രകാരംകണ്ടിട്ടു
മനസ്സുഭെദിച്ചുഅവൻദെവനെന്നുപറഞ്ഞുപൊക്കി·
അന്നുദ്വീപുവാഴിയായപുബ്ലിയൻപൌലിനെചെത്തു
കൊണ്ടുതിരിച്ചിസല്ക്കാരംചെയ്തു· പുബ്ലിയന്റെഅ
ച്ഛൻപൌലിന്റെപ്രാൎത്ഥനയാൽപനിനീങ്ങി
സൌഖ്യംവന്നതിനാൽക്രമത്താലെദ്വീപിലെദീന
ക്കാർപലരെയുംകൊണ്ടുവന്നഎല്ലാവൎക്കുംരൊഗ
ശാന്തിഉണ്ടാകയുംചെയ്തു· മൂന്നുമാസംകഴിഞ്ഞശെ
ഷംഅവർപിന്നെയുംകപ്പൽകയറിഇതല്യക്ക്ഓടി
താമസംകൂടാതെപുത്തിയൊലിയിൽഅണഞ്ഞുഅ
വിടത്തെസഭയൊടുകൂടഏഴുദിവസംപാൎത്തു· പി
ന്നെരൊമയിൽനിന്നുചിലസഭക്കാർരണ്ടുദിവസ
ത്തവഴിയിൽപൌലിനെഎതിരെല്പാൻപുറപ്പെട്ടു·
ഇങ്ങിനെഅവൻഅന്നുള്ളമഹാ[illegible]ത്തിൽഎ
ത്തുകയുംചെയ്തു·

൬· അവ· ക്രിസ്തു· ൬൧ൽ· രൊമയിൽഎത്തിയാ
ദെശത്യാഗിയവൻ [ഏകദെശം ൬൨·ാം ക്രി· അബ്ദം] പെ
പൌലിനെകൈസരുടെഅകമ്പടിപട്ടാളത്തിന്റെ
പടനായകനിൽഏല്പിച്ചു· ആയവൻപക്ഷെകല്പ
ദദെശത്തിലെനാട്ടുവാഴിയിൽനിന്നുതടവുകാരനു
അനുകൂലമായആജ്ഞാപത്രംലഭിച്ചിട്ടുഅവനു
കാവൽഉള്ളഒരുസെവകനൊടുകൂടവെറിട്ടുവസി
പ്പാനുംസുവിശെഷംഘൊഷിപ്പാനുംഅവകാ
ശംതന്നു· ചിലദിവസംകഴിഞ്ഞിട്ടുപൌൽരൊമയി

ലെ യഹൂദക്രിസ്ത്യാനരെ വിളിച്ചുകൂട്ടി തന്റെ അന്ന്യാ
യത്തിന്റെ അവസ്ഥയും സുവിശെഷവചനവും അറി
യിച്ചു എങ്കിലും അവരിൽ മിക്കവാറും ഉദാസീനരായിരു
ന്നു ചിലൎക്കമാത്രം സത്യാനുതാപവും വിശ്വാസവും
ജനിച്ചുണ്ടായതു. പൌലിന്റെ അന്ന്യായം തീൎക്കുന്ന
തിന്നു ചില സംവത്സരത്തോളം താമസം വന്നു. അ
തിന്റെ ഇടയിൽ അവൻ ഒരു തടവുംകൂടാതെ ശുഷ്കാ
ന്തിയൊടും സന്തൊഷത്തൊടും കൂടെ സുവിശെഷം ഘൊ
ഷിക്കയും പിരദാന്ന്യ മുതലായ ദെശങ്ങളിൽ താ
ൻ സ്ഥാപിച്ച സഭകൾക്കു ലെഖനങ്ങളെ എഴുതി പുതി
യശിഷ്യരിൽ സ്ഥിരത വരുത്തുകയും ചെയ്തു.

ദൃഷ്ടാന്തം: രൊമതടവിന്റെ ആരംഭത്തിങ്കൽ തന്നെ
പൌൽ എഫെസ്സു, കൊലസ്സു, ഫിലിപ്പിപട്ടണങ്ങളി
ലെ സഭകൾക്കും കൊലസ്സക്കാരനായ ഫിലമൊൻ എ
ന്നൊരു വിശ്വാസിക്കും ലെഖനങ്ങളെ എഴുതി അ
യച്ചു. ഇന്നു സകല എഴുത്തുകളിലും അവൻ തനിക്ക
ബദ്ധൻ എന്ന പെർ വിളിക്കകൊണ്ടു തടവിൽ നിന്ന
തന്നെ എഴുതി എന്ന അറിയാം. ഈ ലെഖനങ്ങൾ എ
ഴുതിയതിന്റെ കാരണം എന്തെന്നാൽ: പിരദാ
ന്ന്യ ദെശങ്ങളിലെ സഭകൾക്ക അന്ന്യ യഹൂദക്രിസ്ത്യാന
രിൽ നിന്നു പുറപ്പെട്ട ഉപദെഷ്ടാക്കളായി നടന്ന വ്യാ
ജക്കാരുടെ വ്യാപാരം കൊണ്ടു പല പരീക്ഷകളും ബു
ദ്ധിമുട്ടുകളും ഉണ്ടായതു. ആ വ്യാജൊപദെഷ്ടാക്ക
ൾ പൌൽ ഘൊഷിച്ച രക്ഷാവഴിയെ വിരൊധിച്ചു
വിശ്വാസത്താൽ അത്രെ ദെവനീതി സാധിക്കുന്നു എ
ന്ന ഉള്ള മൂലൊപദെശം നീക്കി അതിന്റെ സ്ഥാനത്തു

യച്ഛവെപ്പുകളെയും ക്രിയകളെയും പലപ്രകാരമുള്ളവെ
ജ്യൊതിശ്ശാസ്ത്രാദി നടപ്പുകളെയും കള്ളതാഴ്മയെയും ജ്ഞാ
നസ്വപ്നങ്ങളെയും ഇട്ടു ഒരു വക യഹൂദമതം സ്ഥാപി
പ്പാൻ ശ്രമിക്കയും ചെയ്തു. ഈ വ്യാജങ്ങളെ തടുത്തു സഭ
കളിൽനിന്നു നീക്കിക്കളയെണ്ടതിന്നു പൌൽ എല്ലാ സഭ
കളിൽ വായിച്ചറിയിപ്പാൻ തക്കവണ്ണം രണ്ടു ലെഖനങ്ങ
ളെഴുതി എഫെസ്സ, കൊലൊസ്സ പട്ടണങ്ങളിലെ സഭകൾക്കു
അയക്കയും ചെയ്തു. ഫിലമൊന്നെഴുതിയ ലെഖനത്തി
ൽ പൌൽ എത്രയും വാത്സല്യത്തൊടും കൂടെ ഒനെസിമൻ
എന്നൊരു അടിമക്കാരന്നു വെണ്ടി അപെക്ഷിക്കുന്നു. ഇവൻ
മുമ്പെ ഫിലമൊന്റെ കയ്യിൽനിന്നു ഓടിപ്പൊയി രൊമ
യിലെക്ക വന്ന പൌലിന്റെ ശുശ്രൂഷയാൽ ശിഷ്യനാ
യ്തീർന്നു മുമ്പെത്ത യജമാനന്റെ അടുക്കൽ തിരിച്ചുപൊ
കുന്നതു നന്നെന്നു വിചാരിച്ചു പൌൽ അവനെ ഫിലമൊ
ന്നു മടക്കി അയച്ചു. മെൽ പറഞ്ഞ മൂന്നു ലെഖനങ്ങളെ അ
പൊസ്തലൻ തന്നൊടുകൂടെ പാർത്ത തുഖിക്കനെക്കൊണ്ടു
സഭകൾക്കു കൊടുത്തയച്ചു. ഫിലിപ്പിയിലെ സഭ ആദി മുത
ൽ പൌലൊടു വളരെ ചെർച്ചയും സ്നെഹവും കാണിച്ചു എ
പഫ്രൊദിതനെക്കൊണ്ടു അവന്റെ അഹൊവൃത്തിക്കു സഹാ
യമായി ധൎമ്മപണം മുമ്പെ പല പ്രാവശ്യം അയച്ചിരുന്നു.
൨ കൊരി. ൧൧, ൯. ഫിലി. ൪, ൧൫. ൧൬. രൊമയി
ൽനിന്നു എപഫ്രൊദിതൻ ദീനം പിടിച്ച പ്രകാരം കെട്ടിട്ടു
സഭക്കാർ സങ്കടപ്പെട്ടതിനാൽ സൌഖ്യം വന്ന ഉടനെ
പൌൽ അവനെ സഭെക്കെഴുതിയ ലെഖനത്തൊടുകൂട
ഫിലിപ്പിപട്ടണത്തിലെക്ക അയച്ചു; ലെഖനത്തിൽ അ
വരെ പ്രത്യെകം വിശ്വാസത്തിൽ സ്ഥിരമായി നില്പാനും

ള്വാജ്ഞൊപദെശങ്ങളിൽനിന്നു സൂക്ഷിച്ചുകൊണ്ടു നടപ്പാനും പ്രബൊധിപ്പിച്ചു.

## ൭൧൫. എബ്രായക്കും, തിമൊത്യൊന്നും എഴുതിയ ലെഖനങ്ങൾ

രണ്ടു സംവത്സരം കഴിഞ്ഞതിന്റെ ശെഷം അപൊസ്തലന്റെ തടവു അധികം തടവായി പൊയി. അത്രൊടം അവൻ അനെഷിതന്മാരായവരിൽ ചിലർ അവനിൽനിന്നു വാങ്ങി; ഫിലിപ്പി. ൪, ൧൦. ൧൪. ൧൮. യെരുശലെമിൽ സഭക്കടെ മൃദ്ധമാകെ അവന്റെ ഒന്നാം പ്രത്യുത്തരത്തിൽ ഒരുവനും തുണനില്ക്കാതെ എല്ലാവരും അവനെ കൈവിട്ടിട്ടും ഒന്നും ഉണ്ടാകില്ല താനും. അല്പകാലം പിന്നെ അവൻ തിമൊത്യൊന്നു രണ്ടാം ലെഖനം എഴുതിയതാൽ രക്തസാക്ഷിയാകുമെന്നു അവനും എന്നറിഞ്ഞിട്ടു അവനൊടു വെഗം രൊമയിൽ വന്നു തന്നെ കാണെണം എന്നു കല്പിച്ചു. ൨ തിമൊ. ൪, ൬. ൯. ൨൧. എരെര കൊല്ലത്തിൽ [൬൪. ക്രി. അബ്ദം] തന്നെ മരണശിക്ഷ വന്നപ്പൊൾ വാളാൽ മരിക്കയും ചെയ്തു. അല്പകാലം ചെന്നശെഷം നെരൊ കൈസരുടെ കാലത്തിൽ തന്നെ ക്രിസ്തസഭക്ക വിരൊധവും ക്രൂരമായ ഉപദ്രവം രൊമയിൽനിന്നു ആരംഭിച്ചു അതിൽ പെത്രനും തന്റെ ജീവനെ ബലിച്ചു കൊടുക്കെണ്ടിവന്നു.

സൂചകം: എബ്രായരുടെ ലെഖനം എഴുതിയവൻ ആരെന്നു നിശ്ചയത്തൊടു പറവാൻ പാടില്ല. അതിനെ വാങ്ങിയ കിഴക്കെ സഭകൾ അതു പൌലപ്പൊസ്തലന്റെ എഴുത്തു തന്നെ എന്നു ഒട്ടൊഴിയാതെ പ്രമാണിച്ചിരുന്നു. പടിഞ്ഞാറെ സഭകൾക്കു കുറെ

സംശയം ഉണ്ടായതു. അതിന്റെ പൊരുളെ നൊക്കി
വിചാരിച്ചാൽ അജ്ഞാതികളുടെ അപൊസ്തലനായ
പൌലിൽനിന്നുദിച്ചുള്ള പ്രകാരം തൊന്നുന്നു; ഭാഷാ
വിശെഷങ്ങളെ പരീക്ഷിച്ചു നൊക്കിയാൽ അതു
പൌലിന്റെ വെദലെഖനങ്ങളിൽനിന്നു അല്പം ഭെദം
ഉള്ള പ്രകാരം കാണുന്നു. എങ്ങിനെ ആയാലും അതു
അപൊസ്തലന്റെ കാലത്തിൽ തന്നെ ഉണ്ടായതു. പ
ക്ഷെ അവന്റെ ശിഷ്യന്മാരിൽ അപൊല്ലൊൻ ആ
കട്ടെ, ബൎന്നബാ ആകട്ടെ ഒരുവൻ അവന്റെ അറിവൊ
ടുകൂടെ എഴുതിയതു.

### ൫൦ – ൭൦. ശെഷം അപൊസ്തലന്മാ
### രുടെ ഒടുക്കത്തെ വ്യാപാരം
### പെത്രൻ

എല്ലാ അപൊസ്തലന്മാരുടെ ശിഷ്ടവെലയെ വിവ
രിപ്പാൻ നമ്മുടെ കയ്യിൽ വൎത്തമാനങ്ങൾ മതിയാ
കുന്നില്ല. പെത്രൻ, യൊഹന്നാൻ, യാക്കൊബ് ഇമ്മൂ
വരുടെ അവസ്ഥയെ മാത്രം അല്പം അറിയുന്നു. പെ
ത്രൻ നെരൊ കൈസരുടെ കാലത്തിൽ കൎത്താവു അവ
നൊടു അറിയിച്ച പ്രകാരം യൊഹ. ൨൧, ൧൮. ൧൯.
രൊമയിൽ വെച്ചു [൬൪. ക്രി. അബ്ദം] രക്തസാക്ഷിയാ
യിട്ടു ക്രൂശിൽ നിന്നു മരിച്ച പ്രകാരം ഒരു പുരാണവൎത്ത
മാനം ഉണ്ടു. ഒന്നാമത്തെ അപൊസ്തലസംഘം ഉണ്ടായ
തു മുതൽ അവന്റെ മരണത്തൊളം ഗലാ. ൨, ൭. ൯. വി
വരിച്ച കാൎയ്യമല്ലാതെ അവനെക്കൊണ്ടു സൂക്ഷ്മമായ
വൎത്തമാനം ഒന്നും ഇല്ല. അപൊസ്തലവെലക്കുടെ ആ
രംഭത്തിൽ തന്നെ അവൻ കനാൻ, സുറിയദെശ

ത്തിന്റെ അവസാനത്തിൽ ഉള്ള വെളിപ്പാടുണ്ടായ
ത്. വെളി. ൨൧. അ. ആ ഉപദ്രവകാലം തീൎന്നതിന്റെ
ശെഷം അവൻ എപെസു പട്ടണത്തിലെക്ക മടങ്ങി
ചെന്നു ത്രയാൻ കൈസരുടെ കാലത്തൊളം ഏ
കദെശം നൂറു സംവത്സരം ഇരുന്നു സഭക്കു ഉപ
കാരമായിട്ടു സുവിശെഷ വെല ചെയ്തു നടത്തി കൊണ്ടി
രുന്നു. വാൎദ്ധക്യത്തിൽ തന്നെ അവൻ തന്റെ സു
വിശെഷത്തെയും ലെഖനങ്ങളെയും എഴുതിയത
ല്ലാതെ ആ കാലത്തിൽ നിന്നു അവനെ കൊണ്ടു വെ
റെ ചില വൎത്തമാനങ്ങളും ഉണ്ടു. അവൻ ഒരു ബാല്യ
ക്കാരനെ പഠിപ്പിച്ചതിന്നും വളൎത്തുവാനും വെണ്ടി ഒരു അ
ദ്ധ്യക്ഷന്റെ കയ്യിൽ ഏല്പിച്ചു കൊടുത്തു. അദ്ധ്യക്ഷ
ൻ അവനെ വെണ്ടും വണ്ണം നൊക്കാഞ്ഞിട്ടൊ മറ്റു
വല്ല സംഗതി ഉണ്ടായിട്ടൊ ബാല്യക്കാരൻ പൊക്കള്ള
ന്നു ആ ദെശത്തിൽ എല്ലാവൎക്കും ഭയം വരുത്തിയ പി
ടിച്ചുപറിക്കാൎക്ക തലവനായി തീൎന്നു. ആയത യൊഹന്നാ
ൻ കെട്ടു ഏററവും ദുഃഖിച്ചു എങ്കിലും കിഴവനായിട്ടു
ബാല്യക്കാരനെ അന്വെഷിപ്പാൻ മരുഭൂമിക്കൽ ചെ
ന്നു കൎത്താവിന്റെ സഹായത്താൽ അവനെ കണ്ടു സ
ത്യാനുതാപം ജനിപ്പിച്ചു തിരിച്ചു കൊണ്ടു വന്നു സഭ
യൊടു ചെൎത്തു രക്ഷിക്കയും ചെയ്തു. ദെഹബലമില്ലാത
നിമിത്തം നടപ്പാൻ ശക്തി ഇല്ലാഞ്ഞപ്പൊൾ സഹൊ
ദരന്മാർ അവനെ എടുത്തു സഭ കൂടി വരുന്ന ദിക്കിലെ
ക്ക കൊണ്ടു പൊകും. വളരെ വാക്കു പറവാൻ പ്രാപ്തി
ഇല്ലായ്കകൊണ്ടു അവൻ പൈതങ്ങളെ അന്യൊ
ന്യം സ്നെഹിപ്പിൻ എന്നു മാത്രം പറകയും. ഒരു സമയം

കല്പിപ്പാൻ പൊകുമ്പൊൾ അവൻ ഹുമനായ ഫിലെ
ത്തൻ എന്നൊരു വ്യാജൊപദെഷ്ടാവൊടു ചെൎന്നു
വന്നു. ഇപ്രകാരമുള്ളവരൊടുകൂടെ ഒട്ടും നില്ക്കാതെ
അവെച്ചു അവൻ പൊടുന്നനവെ ആ ദിക്കിൽനിന്നു
പൊയ്ക്കളഞ്ഞു, ൨ കൊറി. ൧, ൧൦. ൧൧. ക്രിസ്തശത്രു
ക്കളൊടുള്ള ചെൎച്ച അശെഷം അറുക്കയും ചെയ്തു.

൭ാന്നും. തുടൎച്ച.— യാക്കൊബ്, യൂദാ

തിരുമാതും കൎത്താവിന്റെ സഹൊദരൻ എന്ന
പെർ ലഭിച്ചവനുമായ യാക്കൊബ് യരുശലെമിലെ
അപൊസ്തലസംഘത്തിൽ ഒരു പ്രധാനിയും ഗലാ. ൨,
൯. പൌൽ പറഞ്ഞ പ്രകാരം സഭയുടെ തൂണെന്നു
വിളിച്ചവരിൽ ഒരുവനുമായിരുന്നു. പുതിയനിയ
മത്തിൽ കാണുന്ന യാക്കൊബിന്റെ ലെഖനം എഴു
തിയവൻ അവൻ തന്നെ. അവൻ പ്രത്യെകം ഇസ്ര
യെൽ ജനത്തൊടു സുവിശെഷം ഘൊഷിച്ചു യരു
ശലെം പട്ടണത്തിൽ പാൎത്തു യഹൂദക്രിസ്ത്യാനൎക്കു ത
ലവനായി വ്യാപരിച്ചു യഹൂദരുടെ കയ്യാൽ സാക്ഷി
മരണം പ്രാപിക്കയും ചെയ്തു. പൌൽ അപൊസ്ത
ലനെ പിടിച്ചു കൊല്ലുവാൻ ഭാവിച്ചു കലഹത്തിൽ
മതഭ്രാന്തരായിരുന്ന യഹൂദന്മാർ യാക്കൊബെ
കൈക്കലാക്കി ദെവാലയത്തിന്റെ മുകളിൽ കൊ
ണ്ടുപൊയി അവിടെനിന്നു ക്രിസ്തനെ ശപിക്കെണ
മെന്നു നിൎബ്ബന്ധിക്കുമ്പൊൾ അവൻ തന്റെ വിശ്വാ
സം ഉറച്ചു പറഞ്ഞു കൎത്താവിന്നു ഉറപ്പും നല്ല സാ
ക്ഷ്യം കൊടുത്തതിനാൽ അവർ അവനെ കീഴ്പൊ
ട്ടു ചാടിക്കല്ലെറിഞ്ഞു കൊല്ലുകയും ചെയ്തു. യൂദായി

ന്റെ ലെഖനം എഴുതിയവൻ ഈയാക്കൊബി
ന്റെ സഹൊദരൻ തന്നെ. യൂദാ. ൧. മത്താ. ൧൩,
൫൫. മാൎക്ക. ൬, ൩. അവൻ യാക്കൊബിൻ യൂദാ
എന്ന പെരുള്ള അപൊസ്തലനൊ ആകുന്നു എ
ന്നു നിശ്ചയിപ്പാൻ സംശയിക്കൊരാ. അപൊസ്ത
ലപ്രവൃത്തിയെക്കൊണ്ടു അവന്റെ ചെറിയ ലെഖ
നമല്ലാതെ മറ്റൊന്നും അറിയുന്നില്ല.

## ൪൦ാം. നാലു സുവിശെഷങ്ങളും
## അപൊസ്തലപ്രവൃത്തികളും
## ജനിച്ചുണ്ടായ പ്രകാരം

യെശുവിന്റെ ക്രിയകൾക്കും ഉപദെശങ്ങൾക്കും സാ
ക്ഷികളായവർ മരണത്താൽ സഭയിൽനിന്നു നീ
ങ്ങിയശെഷം ക്രിസ്തസഭ വൎദ്ധിച്ചു പൊകുന്തൊറും
കൎത്താവിന്റെ ജീവാവസ്ഥകളെ പറ്റി അപൊ
സ്തലന്മാരുടെ വിവരപ്രകാരം എഴുതി സഭെക്കു അ
വസാനത്തൊളം സൂക്ഷിപ്പാൻ ആവശ്യമായി വന്ന
ത. ഇങ്ങിനെ തന്നെ മത്തായി, മാൎക്ക, ലൂക്കാ എന്നീ മൂവ
രുടെ സുവിശെഷങ്ങൾ ഉണ്ടായതു. ഈ മൂവരിൽ
മത്തായി താനൊർ അപൊസ്തലൻ ആകകൊണ്ടു
അന്യമനുഷ്യരുടെ സഹായം കൂടാതെ കെട്ടുകണ്ടവ
റ്റെ എഴുതി വെപ്പാൻ പ്രാപ്തൻ ആകുന്നു. മാൎക്ക
ൻ, ലൂക്കാ ഈ ഇരുവർ തങ്ങളുടെ സുവിശെഷങ്ങളെ
എഴുതിയതു; പെത്രൻ, പൌൽ അപൊസ്തലന്മാരു
ടെ സഹായത്താൽ തന്നെ. ഈ മൂന്നു സുവിശെഷങ്ങ
ൾ എഴുതിയിട്ടും സഭയിൽ അറിയാറായ ശെഷം ക
ൎത്താവു സ്നെഹിച്ച ശിഷ്യനായ യൊഹന്നാൻ വിശുദ്ധാ

ത്മാവിന്റെ സഹായത്താൽ ഹൃദയത്തിന്റെ അകത്തു
ത്തിൽതന്നെ സൂക്ഷിച്ചുകിടക്കുന്ന യെശുവിന്റെ വി
വിശെഷങ്ങളെ നാലാമതൊരു സുവിശെഷത്തി
ൽ ചെർത്തെഴുതി സഭക്കും ഒരു വിലയുള്ള മുത്തുമാ
ലയെ കാത്തു രക്ഷിപ്പാൻ തുനിഞ്ഞു. സുവിശെഷങ്ങൾ
നാലും ചില കാൎയ്യങ്ങളിൽ തമ്മിൽ ഭെദിച്ചു കിടക്കുന്ന
പ്രകാരം നൊക്കിയാൽ ദൈവവും മനുഷ്യനുമായ
വന്റെ അവസ്ഥ എല്ലാം തെറ്റുകൂടാതെ ചെ
ർത്തെഴുതെണ്ടതിന്നു ഒരാൾക്കു പ്രാപ്തി ഇല്ലായ്കകൊണ്ടു സു
വിശെഷകന്മാർ നാലരും വിശുദ്ധാത്മാവുടെ
രുത്തൽ ഗ്രഹിപ്പിക്കുമളവിൽ ആവശ്യമായ വി
ശെഷങ്ങളിൽ ഒരൊരുത്തൻ ഒരൊരംശം എഴുതി
വെച്ചതുകൊണ്ടാകുന്നു. എങ്കിലും സുവിശെഷങ്ങൾ നാ
ലും ചെർത്തു നൊക്കിയാലെ പൂൎണ്ണമായ സുവിശെഷം ഒ
ന്നെയുള്ളു എന്നറിയാം. ഈ സുവിശെഷം തന്നെ
നമ്മുടെ വിശ്വാസത്തിന്നു അടിസ്ഥാനവും ൧ കൊ.
൧൫, ൧-൪. സ്നെഹത്തിന്നു ശക്തിയും ൧ യൊഹ.
൪, ൧൯. നടപ്പിന്നു ദൃഷ്ടാന്തവും ൧ പെ. ൨, ൨൧.
ആയിരിപ്പാൻ രക്ഷിതാവിന്റെ തികഞ്ഞ രൂപം
കാണിച്ചുകൊടുക്കുന്നു. ലൂക്കാ തന്റെ സുവിശെഷ
ത്തിന്റെ തുടൎച്ചയാകിട്ടു എഴുതിയ അപൊസ്തലപ്രവൃ
ത്തികൾ സകല സത്യത്തിലെക്കു വഴി നടത്തുന്ന വിശുദ്ധാ
ത്മാവിന്റെ വ്യാപാരവും കൎത്താവിന്റെ വെലയിൽ അ
പൊസ്തലരുടെ സന്തൊഷസന്താപങ്ങളും ആദ്യസ
ഭയുടെ പലവിധമായ [illegible] അവസ്ഥകളും കാണിച്ചുത
രുന്നു.

# മൂന്നാം അദ്ധ്യായം

## സഭയിലെ രക്ഷയുടെ അംഗീകരണം

### ൧-ാം ന. ഈ കാലങ്ങളിന്റെ ഭാവവും ഉദ്യോഗവും

൧. രക്ഷ നിവൃത്തിയായിരിക്കുന്നു. അതിനെ അം
ഗീകരിച്ചു അനുഭവിപ്പാൻ വേണ്ടുന്ന വഴികളും ഉണ്ടു. ക്രി
സ്തന്റെ പുണ്യമരണത്താൽ ദൈവനീതിക്കു നിവൃത്തിയൊ
ക്കം തൃപ്തിവന്നു. അവന്റെ പുനരുത്ഥാനത്താൽ ജീവ
നും കെടായ്മയും വിളങ്ങി കാണുന്നു. ചൊൽകുറികൾ
സ്ഥാപിതങ്ങളായി സകലസത്യത്തിലേക്കു വഴിനട
ത്തുന്ന വിശുദ്ധാത്മാവു പകർന്നുവന്നിരു സഭ ജനി
ച്ചു ദൈവവചനം എല്ലാം എഴുതിക്കിടക്കുന്നു. ഇനി ആ
വശ്യമായിരിക്കുന്നതു ഈ രക്ഷാമാർഗ്ഗം ഭൂമിയിൽ വ
സിക്കുന്ന എല്ലാ ജാതികൾക്കും ജാതികളിൽ വെച്ചെ
റെങ്ങളുകൾക്കും അറിയിക്കും എന്നും കേൾക്കുന്നവരെല്ലാ
വരും ഈ രക്ഷയെ നിരസിക്കാതെ പാപമോചനം നി
ത്യജീവൻ എന്നിവറ്റിന്റെ ലബ്ധിക്കായിട്ടു അതിനെ
വിശ്വസിച്ചു അംഗീകരിക്കും എന്നും ഉള്ളതത്രെ. രക്ഷാ
വിശേഷങ്ങൾ പുളിമാവു കണക്കനെ മത്താ. ൧൩,
൩൩. മനുഷ്യവംശമെങ്ങും വ്യാപിച്ചു ഒരോ ജീവ
നോടു സംബന്ധിച്ചു അവസ്ഥകൾ ഒക്കയും ശുദ്ധീകരി
ച്ചു പുളിതാക്കുക തന്നെ ഈ കാലത്തിന്റെ ഉദ്യോഗം
ആകുന്നു.

൪൫൦

൨. അപ്പൊസ്തലരുടെ കാലത്തിൽ മേൽപറഞ്ഞ

കലത്തിൻ നല്ലാരംഭം ഉണ്ടായതു, അവരുടെ കാ
ലം മുതൽ ആദ്യ സഭയുടെ തുടൎച്ച മാത്രം നടക്കക്കൊ
ണ്ടു രണ്ടു കാലങ്ങൾക്കു തമ്മിൽ സമത്വം ഉണ്ടെങ്കി
ലും രണ്ടിന്നു സമമായ ഉദ്യോഗത്തിൽ അവ തമ്മിൽ ഭേ
ദിച്ചു പൊയ പ്രകാരവും കാണുന്നു. എങ്ങിനെ എന്നാ
ൽ അപൊസ്തലരുടെ കാലത്തിൽ സുവിശെഷ വെ
ല സ്ഥാപിച്ചു നടന്നതു അതിനെ നടത്തുന്നവൎക്ക ലഭിച്ച
വെളിപ്പാടുകൾ, അതിശയ ശക്തികൾ മുതലായ വരങ്ങ
ളെ കൊണ്ടു തന്നെ. സുവിശെഷ വചനം അന്നു എഴുതി
ക്കിടക്കായ്കയാൽ വിശുദ്ധാത്മാവിൻ്റെ പ്രത്യേകമുള്ള
സഹായം കൊണ്ടു മാത്രം അതിനെ ഘോഷിക്കുന്ന
വൎക്ക അറിവാറാകുന്നതു. എന്നെ സഭെക്ക ഉറപ്പുള്ള അ
ടിസ്ഥാനം വെണമെങ്കിൽ ഘോഷിച്ച വചനത്തി
ന്നു പിന്തുടരുന്ന അടയാളങ്ങളാൽ ഉറപ്പുവരുത്തുവാ
ൻ ആവശ്യമായിരുന്നു.

൨. അപൊസ്തലരുടെ മരണകാലം മുതൽ വിശു
ദ്ധാത്മാവു വ്യാപരിക്കുന്നതു വചനം കൊണ്ടും ചൊൽ
ക്കുറികളെ കൊണ്ടും തന്നെ. രക്ഷയുടെ പാറമെൽ സ
ഭ സ്ഥാപിച്ചു നില്ക്കയാൽ ആദികാലത്തുണ്ടായ അതി
ശയവരങ്ങളെ കൊണ്ടു ഇപ്പൊൾ ആവശ്യമില്ല. വച
നത്തിൻ്റെ ഉറപ്പിന്നു പുറമെയുള്ള അടയാളങ്ങൾ
വെണ്ടാത്ത യുക്തികളെ പാപമരണങ്ങളിൽ നിന്നു
ജീവിപ്പിച്ചു പുതുതാക്കുന്ന അത്ഭുതം അപൊസ്തലരുടെ
കാലത്തിൽ നടന്ന എല്ലാ അതിശയങ്ങളെക്കാൾ വലി
യ സാക്ഷ്യം ആകുന്നു [illegible]. പുതിയ വെളിപ്പാടുകളെ
കൊണ്ടും ഇപ്പൊൾ [illegible]വും ഇല്ല. ദൈവത്തിൻ

ങ്ങളുള്ളാട്ടുകൾ എല്ലാം എഴുതി കിടക്കുന്നു. ചൊൽ
കുറികളുടെ പകുതിയും സുവിശെഷ വെല നടത്തുന്ന
വരുടെ കയ്യിൽ ഉണ്ടല്ലൊ. പിന്നെ അപൊസ്തലരു
ടെ കാലത്തിൽ നടന്ന അതിശയങ്ങളിൽ അത്യന്തം
വലിയവ ഇപ്പൊഴും സഭയിൽ നടക്കുന്നു: പാപിക
ളുടെ അനുതാപം, വിശ്വാസം മുതലായതിൽ ക്രമെണ നീതി
ക്കും ശുദ്ധിയും സാധിപ്പിക്കുന്ന വഴിയിലെക്ക വരുത്തുന്നതും
ക്രമത്താലെ ലൊകം മുഴുവനും മാറ്റിയുണ്ടാക്കുന്നതും
വിശ്വാസികളുടെ പ്രാൎത്ഥനകളെ ദൈവം കെട്ടനു
സരിക്കുന്നതും മറ്റും വിചാരിച്ചാൽ വിശ്വാസക്കണ്ണുള്ള
വനു ഇതൊക്ക ദീനങ്ങളെ ചികിത്സിക്ക, ദെഹമരണം
നീക്കുക മുതലായതിനെക്കാൾ വലിയ അത്ഭുതങ്ങൾ ത
ന്നെ ആകുന്നു. ക്രിസ്തമാൎഗ്ഗം തന്റെ ഉള്ളിലെ ദൈവശക്തി
യാകുന്ന വിശ്വാസംകൊണ്ടു ലൊകത്തെ ജയിക്കുന്നു
ത്. ൧ യൊഹ. ൫, ൪. രക്ഷയുടെ അംഗീകരണത്തിന്നു
ആവശ്യമായതൊക്കയും തയ്യാറാക്കി കിടക്കുന്നതാൽ
മുതൽ അതിശയങ്ങളെ കൊണ്ടു കെൾക്കുന്നവരെ വിശ്വ
സിപ്പാൻ നിൎബ്ബന്ധിക്കെണ്ടതിന്നു ഒരാവശ്യവും ഇല്ല.

൭ എന്നത. രക്ഷയെ പരിഗ്രഹിപ്പാനു
ള്ള ആയുധങ്ങൾ
[ദൈവവചനം]

ഈ കാലത്തിന്റെ ഉദ്യൊഗം നിവൃത്തിപ്പാൻ വി
ശുദ്ധാത്മാവിന്റെ വ്യാപാരം സഭയുടെ കയ്യിൽ ഉള്ള
കൃപാവരങ്ങളൊടു ചെൎന്നു നടക്കുന്നു. രക്ഷക്കുള്ള ദാ
നത്തിന്നും ഘൊഷണത്തിന്നും ഉപകാരങ്ങളിൽ പ്രധാ
നമായത് ദൈവവചനം തന്നെ. അതിൽ വ്യാപരിക്കു

ന വിശുദ്ധാത്മാവിന്റെ ശക്തി പാപികളെ തന്റെ
രാജ്യത്തിലെക്ക വിളിച്ചു അവരുടെ ഹൃദയത്തിൽ വിശ്വാ
സം ജനിപ്പിച്ചു മാനസാന്തരവും രക്ഷാഗ്രഹവും ഉള്ള
വൎക്കു നീതികരണവും അറിയിച്ചു നീതിമാന്മാരാകിയ
വൎക്കു ശുദ്ധജീവന്നുള്ള വഴിയെ കാട്ടികൊടുക്കയും ചെ
യ്യുന്നു. അപൊസ്തലപ്രവൃത്തി ൨൬. ൧൮. ൨ തി
മൊ. ൩, ൧൫. മത്താ. ൨൮, ൧൯. യൊഹ. ൨൦, ൨൧.
൨ കൊരി. ൫, ൨൦. ൨൧. ദൈവവചനത്തെ ജനിപ്പി
ച്ചുന്നതായുവായിച്ചു കെൾക്കുന്നവരുടെ ആത്മാക്ക
ളിൽ അതിന്റെ സാക്ഷ്യം നില്ക്കയും ചെയ്യുന്നു. യശാ.
൫൫, ൧൦. ൧൧. എബ്ര. ൪, ൧൨. യിര. ൨൩, ൨൯. ൧ തി
മൊ. ൩, ൧൬. ൧൭. യൊഹ. ൫, ൩൯. അതുകൊണ്ടു
ദൈവവചനം തന്നെ ഉപദെശത്തിന്നും, ആക്ഷെപി
ക്കും ഉദ്ധാരത്തിന്നും, ശിക്ഷക്കും ഒരു നാളും തീരാത്ത
കാത്ത ഉറവും നിത്യജീവന്നു വഴികാട്ടിയും സകല സ്ഥാ
നങ്ങളിലും കാലങ്ങളിലും വയസ്സിലും ഉള്ളവൎക്ക നടപ്പു
കളെ ക്രമത്തിലാക്കുന്ന കാന്തലും ആകുന്നു. അ
ത് വിദ്വാന്മാൎക്ക അളന്നുകൂടാത്ത ആഴത്തൊടും ബുദ്ധി
ഹീനൎക്ക എളുപ്പത്തിൽ ഗ്രഹിപ്പാൻ തക്ക തെളിവൊ
ടും കൂടിയതാകുന്നു. ആദിമുതൽ ഇതുവരെയും ഒരൊ
രൊന്നു രാജ്യങ്ങൾ അതിന്റെ ആഴത്തിൽനിന്നു ദിവ്യ
ജ്ഞാനത്തിന്റെ നിക്ഷെപങ്ങളെ കഴിച്ചെടുത്തു ക്രി
സ്തീയ ജീവനും ദൈവരാജ്യത്തിന്റെ പ്രകടനത്തിന്നും
വെണ്ടി സമ്പാദിച്ചിരിക്കുന്നു, ഇനിമെലാലും ക
ല്പിക്കയും ചെയ്യും.

൪൨൫. ആ [illegible] ദ്ധ്യായം]

ദൈവം തന്നെള്ളാട്ടു സംസാരിച്ചു തന്റെ ഹിതവും
ലോകരക്ഷക്കായിട്ടുള്ള ആലോചനയും ഭാഷി
ച്ചു നിത്യജീവന്റെ അനുഭവത്തിന്ന ക്ഷണിക്കയും ചെ
യ്യുന്ന വചനം ക്രിസ്ത്രീയവേദത്തിൽ അടങ്ങിയിരിക്ക
ന്നു. ആയതിനോടു ചേൎന്നു വന്ന കരുണയെ ലഭിപ്പാ
ൻ അനുഗ്രഹവും ഉപായവും അറിയിക്കുന്നത. പ്രാൎത്ഥ
നയാകട്ടെ ദൈവവചനത്തെ എതിരേറ്റു കണ്ടുകിട്ടുന്ന
ഉത്തരവും മനുഷ്യഹിതം ദൈവേഷ്ടത്തോടു ചേൎത്തു
കൊള്ളുന്ന യത്നവും അത്രെ. എങ്കിലും യേശുവി
ൻ നാമത്തിലും വിശുദ്ധാത്മാവിന്റെ ശക്തിയാലും ക
ഴിച്ചുവരുന്ന പ്രാൎത്ഥനമാത്രം ദൈവത്തിൽ നിന്നു വ
രുന്ന കൃപാവരങ്ങളിൽ ഒന്നാകുന്നു. യേശുനാമത്തി
ലെ പ്രാൎത്ഥനയോ ആ പുത്രനാമവും ശക്തിയും പുണ്യ
വും വെടിപ്പും നിവൃത്തിച്ച രക്ഷയിൽ ആശ്രയിച്ചും
ക്രിസ്തന്റെ കല്പനപ്രകാരവും അവന്റെ ശരീരത്തിൽ
ഒരവയവമായിട്ടു കഴിച്ചുകൂള്ളുന്നതത്രെ. അങ്ങിനെയു
ള്ള പ്രാൎത്ഥന വിശുദ്ധാത്മാവിന്റെ ശക്തികൊണ്ട
ത്രെ കഴിപ്പാൻ കഴികയും; ആയവൻ വിശ്വാസികളെ
പ്രാൎത്ഥിപ്പാൻ വശീകരിക്കയും ഉണൎത്തുകയും അവരുടെ അപെ
ക്ഷകളെ ക്രിസ്തന്റെ പ്രാൎത്ഥനകളോടു ഒപ്പിക്കയും ചെ
യ്യുന്നു. രോമ. ൮, ൧൫. ൨൬. യാതൊരു പ്രാൎത്ഥന ദൈ
വപുത്രന്റെ പുണ്യത്തിൽ ആശ്രയിച്ചു വിശുദ്ധാത്മാ
വിന്റെ ശക്തിയിൽ നിന്നു ഹൃദയത്തിൽ ജനിച്ചുവന്നാ
ൽ അതിന്നു സ്വൎഗ്ഗസ്ഥപിതാവിന്റെ ഉത്തരവും നി
ശ്ചയവും വരാതിരിക്കയില്ല. യോഹ. ൧൪, ൧൩.
൧൬. ൨൩, ൨൪. അൎത്ഥ [illegible] പ്രാൎത്ഥനയെല്ലാ

മനുഷ്യപ്രകൃതം ദൈവസ്വഭാവത്തോടു ചെൎന്നുകൊള്ളുന്നു.
അതുകൊണ്ടു ഈ ഭത്തിൽ അവൎക്കു പുത്രസ്വാതന്ത്ര്യ
വും ദൈവശക്തിയോടു തുല്യമായ അധികാരവും ധാരാ
ളം കൊടുത്തിരിക്കുന്നു. മാൎക്ക. ൧൬, ൧൭. ൧൮. മത്താ. ൧൦,
൨൦. ൧൯; ൨൦. മാൎക്ക. ൩, ൧൫.

൭-ാമതു തുടൎച്ച — [ചൊൽക്കുറികൾ]

ക്രിസ്തൻ ചൊൽക്കുറികളെ സ്ഥാപിച്ചതു, നാം
അവറ്റെക്കൊണ്ടു തന്നോടു ജീവസംബന്ധവും വള
ൎച്ചയും ഉള്ളവരായിത്തീരേണ്ടതിന്നത്രെ. ദേഹജീവ
ന്നു ജനനം, ആഹാരം ഇവ രണ്ടുംകൊണ്ടു കഴിവുണ്ടാകു
ന്നതു എത്ര പ്രകാരം അപ്രകാരം തന്നെ ക്രിസ്തനിൽ
പുതിയ ജീവൻ അവറ്റെക്കൊണ്ടു സ്ഥിരതവരികയാ
ൽ ചൊൽക്കുറികൾ രണ്ടേയുള്ളു: പുനൎജ്ജന്മത്തെ ഉള
വാക്കുന്ന സ്നാനവും പുതുതായി ജനിച്ചവന്നു ആഹാരം
നല്കുന്ന തിരുവത്താഴവും തന്നേ. ഇതിൽനിന്നു മറ്റെ രണ്ടു
കാൎയ്യവും തെളിയുന്നു: സ്നാനം ഒരിക്കലെ വേണ്ടു; തി
രുവത്താഴം കൂടക്കൂടെ ആവശ്യമുള്ളതു തന്നേ.
ചൊൽക്കുറികൾ ദൃശ്യമായ സാധനങ്ങളിൽ അദൃശ്യ
മായൊരാത്മവരം നല്കി ദൈവകല്പനയോടു സംബ
ന്ധിച്ചു കാൎയ്യങ്ങൾ ആകുന്നതു.

൮-ാം തുടൎച്ച. — [തിരുസ്നാനം]

തിരുസ്നാനമാകട്ടെ, പരിശുദ്ധാത്മാവിനാലെ പുന
ൎജ്ജന്മവും, നവീകരണവും ആകുന്ന കുളിയത്രെ. തീത.
൩, ൫. അതുകൊണ്ടു നാം ക്രിസ്തന്റെ മരണത്തിലും ജീ
വനിലും ഓഹരിക്കാരാ[illegible] രോമ. ൬, ൩. ൪. ദൈവപുത്രത്വ
വും നിത്യജീവന്റെ [illegible]വും പ്രാപിച്ചുവരുന്നു. രോമ

൫, ൨൦. ൩. ആദത്തിൽനിന്നു ജന്മമായി ജനിച്ച പഴയ മ
നുഷ്യനിൽ ദൈവവചനവും വാഗ്ദത്തവും കൂടിയ സ്നാന
വെള്ളത്തിൽ ആത്മാവായ പുത്രമനുഷ്യൻ ആത്മാ
വായി ജനിച്ചു വരുന്നതു. യോഹ. ൩, ൫. ഇങ്ങിനെ
സ്നാനം ഏറ്റവരെല്ലാം പുത്രരായി ജനിച്ചു ദിവ്യ
സുതരുടെ സ്ഥിതിയായി. അമ്മയച്ഛന്മാരിൽനിന്നു ജനിച്ചു
കൊണ്ടു ആദാമിന്റെ സദൃശമായ പഴയമനുഷ്യനെ
യും വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും പുത്രരാ
യി ജനിച്ചതിനാൽ ക്രിസ്തന്റെ സദൃശമായ പുത്രമനുഷ്യ
നെയും ധരിക്കൊണ്ടിരിക്കുന്നു. ഈ ജീവകാലത്തി
ന്റെ ഉദ്യോഗമൊ പലപരീക്ഷകളെയും ശിക്ഷകളെ
യും കൊണ്ടു തിരുസ്നാനം മൂലം ദൈവത്തിൽനിന്നു പു
തിയ ജീവനെ ക്രിസ്തന്റെ നിറവുള്ള പ്രായത്തിൻ
അളവോളം എത്തിക്കുന്നതും. എഫെ. ൪, ൧൩. അതി
ന്ന പഴയമനുഷ്യന്റെ മേൽ ജയം നല്കി വിശുദ്ധിയും
മാധുര്യവും വരുത്തി അതിന്റെ മൂലനാശത്തോളം ഭ്രാ
വരിക്കുന്നതും ആകുന്നു. എഫെ. ൪, ൨൨. കൊല. ൩, ൯. നി
ത്യജീവന്റെ ലക്ഷ്യമാകിയ സ്നാനം മൂലം പുത്രരായി ജ
നിച്ചാൽ പെരുന്ന ആഹാരവും ശിക്ഷാവലച്ചുകളും അ
നുഭവിക്കാത്ത പുതിയ സൃഷ്ടികൾ ആയവരെല്ലാവരും
കരഞ്ഞും മെലിഞ്ഞും കൊണ്ടു ഒടുക്കിൽ ചാകുമല്ലൊ.

൪൭൩. ഉടച്ച [തിരുവത്താഴം]

തിരുവത്താഴം സ്നാനം ഏറ്റവനിൽ പുത്രരായി ജ
നിച്ച മനുഷ്യനു വേണ്ടുന്ന ആഹാരം നല്കുന്നു. ഒർ അമ്മ
തന്റെ കുട്ടിയെ സ്വന്ത രക്തങ്ങളിൽനിന്നു
ജനിച്ചുണ്ടാകുന്ന പാൽ കൊടുത്തു പോറ്റുന്നതു പോലെ

അമ്മയുടെ സ്നെഹത്തിൽ അത്യന്തം ശക്തിയുള്ളര
ക്ഷിതാവിൻ നിത്യ സ്നെഹം ഖശാ. ൧൩ ൭ ഉ. ക്രിസ്തൊ
ൻറ അമ്മയിൽനിന്ന ജനിച്ച വിശ്വാസികളെല്ലാവ
രിലും ക്കളെ അയച്ചു ൭ ൨. ൨൧. ന്യായാനുഗ്രഹങ്ങ
ങ്ങളെകൊണ്ടു പൊററിവളൎക്കുന്നു. അവരെല്ലാവരും
തികഞ്ഞ പുരുഷത്വത്തൊടും ക്രിസ്തൊൻറ നിറവുള്ള
പ്രായത്തിൻ അളവൊടും എത്തിക്കൊണ്ടിരിക്കുന്നു.
൨൦൦. ൧൩, ൭ ൨. വൎഷത്തിലും നമ്മുക്കതുല്യനായി ത്തീ
രെണ്ടതിന്ന ക്രിസ്തൻ പാപമരണങ്ങളെകൊണ്ടു മുഷി
ച്ചുപൊയ നമ്മുടെ ഉപകാരങ്ങളെ കൈകൊണ്ടതു
പൊലെ നാം സകലത്തിലും അവനു തുല്യരായി ചമയെ
ണ്ടതിന്ന നമുക്ക വെണ്ടി മരണത്തിൽ ഒളിച്ചും, പുനരു
ത്ഥാനംകൊണ്ടതിനെ ജയിച്ചും, സ്വൎഗ്ഗാരൊഹണ
ത്താൽ നിത്യമഹത്വം പൂൎണ്ണമായി അനുഭവിച്ചും ഒന്നും
വന്നിച്ചു കൊണ്ടു ദിവ്യസ്വഭാവമുള്ള അവൻറ ഉപ
കാരങ്ങളെ കൈക്കൊണ്ടനുഭവിക്കുന്നതു അത്യാവ
ശ്യം തന്നെ. ഈ അത്ഭുത ഭക്ഷണം നമ്മുടെ ദൈവി
കമായ ഉപസ്വഭാവത്തൊടു ചെൎന്നുവരുവാനും അ
തിൻറ അനുഗ്രഹത്തിനു നമുക്കു നിശ്ചയം ഉണ്ടാ
വാനും വെണ്ടി അവൻ അതിനെ സകല ഭൊജനത്തി
ൻറ ആകാരത്തിന്ന തികഞ്ഞ സാദൃശ്യമുള്ളതിൽ അപ്പത്തി
ൽ അടക്കി മറക്കയും ചെയ്തു.

൭ ൨. അദ്ധ്യാ. രക്ഷയെ പ്രാപിക്കുന്നതിന്ന

൧. ചൊൽകുറികളെ കാണുന്ന വിശ്വാസിയിൽ ഫലങ്ങ
ളെ കൊടുക്കുന്ന പുതിയ ജീവനെ പൊററിവളൎക്കുന്നതു
സഭയുടെ വെലതന്നെ [illegible] കുന്നു. ദൈവവാക്യം ന

കാര്യങ്ങളിലും ശക്തിയും വിസ്താരവും കൂട്ടാൻവെണ്ടി
വരങ്ങളാകയും വളരെ ഫലം ഉണ്ടാകമാറു വർദ്ധിപ്പിക്കുന്ന
ചന്ത്രർകൊണ്ടു വ്യാപരിക്കയും ചെയ്യുന്ന ഈ സഭയുടെ വി
ശുദ്ധ ഉദ്യോഗങ്ങൾക്കു. അതിന്റെ നിവൃത്തിക്കാർ
സഹായിക്കുന്ന സഭാസാമാനികന്മാരല്ലാതെ തങ്ങളാലെ
യും ഒരൊ പ്രാപ്തികളെക്കും ലഭിച്ചു ക്രിസ്തുശരീരത്തിൽ അവ
യവങ്ങളാക്കിതീൎന്നവരെല്ലാവരും തലയും രാജാവുമാ
യവൻറെ സൎവ്വശക്തിയുള്ള പരിപാലനം അനുഭവി
ച്ചുകൊണ്ടു ക്ലെശങ്ങളിൽനിന്നു പുണ്യൊദയത്തിലെക്കും
തെജസ്സിലെക്കും വ്യാകുലബലഹീനതകളിൽനിന്നു ബ
ലസത്വങ്ങളിലെക്കും സഭയെ നടത്തുന്ന വിശുദ്ധാത്മാ
വിൻറെ വെളിച്ചത്തിൽ നടന്നുംകൊണ്ടു സന്തൊഷിച്ചാ
ൽകൂടുകയുണ്ടു.

൨. ക്രിസ്തസഭയൊ ഭൂമിയിങ്കലുള്ള സകലജാതി
കളും ഭാഷക്കാരും ചെരെണ്ടിയിരിക്കയാൽ അതി
നു സാധാരണസഭ എന്ന പെർ. അതിന്റെ തലയാ
യ ക്രിസ്തൻ ഏകനാകുന്നതുപൊലെ സഭയും ഒന്നത്രെ.
ഇതു ഒരു കാലത്തും സാധാരണസഭയിലെ അംശങ്ങളാകി
പിരിഞ്ഞുപൊയെങ്കിലും ഐക്യത്തിലെ ഏകതലയെ
കൊണ്ടും വചനചൊൽകുറികളാൽ വ്യാപരിക്കുന്ന ഏ
കാത്മാവുകൊണ്ടും വെവ്വെറെ സഭകൾക്കുള്ളിൽ അ
ന്യൊന്യസംബന്ധം ഉണ്ടാകമൂലം സഭയുടെ സാധാര
ണത്വവും ഒരുമയും കെട്ടുപൊകയില്ലതാനും. മാനുഷ
ദൊഷങ്ങളും ബലഹീനതകളുംകൊണ്ടു ഈ സമയത്തു
ശുദ്ധമായും കറവായ്കയുമുള്ള ഒരുമയിൻ കാലത്തൊളം
ടിപ്പായും തികഞ്ഞതായും [illegible] ഒന്നാകത്തിന്നു പ്രതിബന്ധമാ

ഷ്യം വരും. വെവ്വെറെ സഭക്കാർ തങ്ങളുടെ ഉള്ളിൽനി
ന്നു യാതൊന്നും ഭ്രഷ്ടുമാക്കുന്നതിന്ന് ശുദ്ധിയും സത്യ
വും സ്ഥാപിക്കയിൽ സഭയുടെ തികഞ്ഞരൂപം
തിവരുന്നവരല്ലൊ വരും. അങ്ങിനിരിക്കിൽ മനുഷ്യരു
ടെ കാര്യങ്ങളിൽനിന്നു ജനിച്ച സഭയുടെ പിരിച്ചിൽ ദൈ
വാത്മാവു സഫലമാക്കിതീൎക്കുന്നു. വെവ്വെറെ സഭക
ൾ എല്ലാ ക്രിസ്തീയ ഗുണവിശെഷങ്ങളിൽ തമ്മിൽ മ
ത്സരമായി ഒരു മത്സരം ജനിപ്പിച്ചു ഒരൊ സഭാംഗങ്ങ
ളെ മുമ്പിലെക്ക നടത്തുകയാൽതന്നെ.

൬. സുവിശെഷവചനം വെടിപ്പാക്കി വെച്ചാഷി
ച്ചു ചൊൽക്കുറികളെ ദൈവവചനപ്രകാരം പരിപാ
ലിച്ചുവരുന്ന സ്ഥലങ്ങളിൽ എങ്ങും സത്യസഭ നില്ക്കു
ന്നു. സുവിശെഷവചനവും ചൊൽക്കുറികളും ഒട്ടും കൂ
ട്ടാക്കാതെ നിരന്തിച്ചുവരുന്ന ദിക്കിലൊ ഒരു സഭ ഉ
ണ്ടെങ്കിൽ ആ സഭ കള്ളസഭ തന്നെ. എങ്കിലും അല്പ
കാര്യമുള്ള അവസ്ഥായെ ഇപ്പൊൾ ലൊകത്തിലുള്ള
സഭകളിൽ എങ്ങും കാണുന്നില്ല. ആ ശെഷം കളവാ
യിരിക്കുന്ന സഭ ക്രിസ്തുസഭയുടെ പെൎക്കൊള്ളുമുള്ള
തല്ലല്ലൊ. എകമായ ക്രിസ്തുസഭയിൽ ഉള്ള വെവ്വെ
റെ അംശങ്ങൾ തമ്മിൽ ഭെദിച്ചുപൊകുന്നതു ഒന്നു
തികഞ്ഞ സത്യം മറെറാന്നിന്നു തികഞ്ഞ കളവു എന്നൊ
ക്കൊണ്ടല്ല, ക്രിസ്തീയസത്യത്തിലും വെളിച്ചത്തിലും ഒ
ന്നു മറെറാന്നിൽ അധികം സ്ഥിരതയും പ്രാപ്തിയും ഉ
ണ്ടാകകൊണ്ടത്രെ. അതിനാൽ അത്രെ വചനവും ചൊൽക്കുറികളും ഒ
രു സഭയിൽ നടന്നാൽ അതിന്റെ പരിപാലനം തിക
വിൽ [illegible] നടക്കുന്നു സത്യം

യാതൊരു വിശ്വാസിക്കു നല്ലവണ്ണം ചെലവഴി
ച്ചാൽ രക്ഷയെ പ്രാപിപ്പാൻ വക ഉണ്ടാകകൊ
ണ്ടു അങ്ങിനെയുള്ള സഭ സത്യസഭ എന്നപെർ
ഉചിതമായത്. തികഞ്ഞസത്യത്തിൽ നടക്കുന്ന അവ
സ്ഥയെ ഈ ലൊകത്തിൽ എങ്ങും കാണുന്നില്ലല്ലൊ
കാരണം അംശമായമാത്രം നാം അറിയുന്നു, അംശമാ
യി പ്രവചിക്കയും ചെയ്യുന്നു; തികവു വന്നനെരത്തിൽ
അമ്മാത്രം അംശമായുള്ളതിന്നു നീക്കം വരും. ൧ കൊ
രി. ൧൩, ൯. ൧൦.

൭. ൧൩൬. രക്ഷക്കുള്ളക്രമം

[വിളി, ഉണൎച്ച, മാനസാന്തരം]

൧. പാപമൊചനവും ജീവന്റെ പുതുക്കവും നിത്യ
ജീവന്റെ നിശ്ചയവും ലഭിക്കേണ്ടതിന്നു വിശുദ്ധാ
ത്മാവു വചനചൊൽക്കുറികളെ കൊണ്ടു പാപികളെ
ക്രിസ്തന്റെ അടുക്കൽ നടത്തുന്നു; അത്രൊളം ചെല്ലുന്ന
വഴിക്കു രക്ഷക്കുള്ളക്രമം എന്നപെർ. വിശുദ്ധാത്മാ
വു മനുഷ്യഹൃദയത്തിൽ തന്റെ വെലയെ തുടങ്ങു
ന്നതു രക്ഷെക്കായിട്ടുള്ള വിളിയെ കൊണ്ടത്രെ. സു
വിശെഷ ഘൊഷണത്താൽ അവൻ പാപങ്ങളിലും
അക്രമങ്ങളിലും ചത്തുകിടക്കുന്നവനൊടു മനുഷ്യരു
ടെ രക്ഷെക്കായിട്ടു ദൈവത്തിൻ തിരുവാലൊചന
യെ അറിയിക്കയും യെശുക്രിസ്തനിൽ ദൈവത്തൊടു
ഇണങ്ങിവരുവാൻ അവനെ അപെക്ഷിക്കയും ക്രിസ്ത
ൻ സ്ഥാപിച്ച ദെവരാജ്യത്തിന്റെ മഹത്വത്തി
ൽ ഓഹരിക്കാരനായി തീരുവാൻ ഉത്സാഹിപ്പിക്കയും
ചെയ്യുന്നു. ലൂക്ക. ൧൪, ൧൬. ൨ കൊ. ൫, ൨൦.—൧൪

ടിമൊ. ൨. —൨൫. ൨ കൊരി. ൭, ൯. ൧൦. മനുഷ്യ
ൻ ഉൾബുദ്ധി വിളിക്കപ്പെട്ടികളെയും ഹൃദയത്തെയും
അടച്ചുകളയുന്നില്ലെങ്കിൽ ദൈവവചനത്തിൽനിന്നുള്ള
ഒരൊ ഉപദെശങ്ങളെക്കൊണ്ടു അവന്നു ക്രമമെണ്ണ
പാപങ്ങളിൽനിന്നുണ്ടാവരുവാൻ പ്രായശ്ചിത്തിക്ക
അ. ന. ന്താ ദൊഷങ്ങളെയും അരിഷ്ടതയെയും
യെശുക്രിസ്തുനിൽ ദൈവത്തിന്റെ അളന്നു കൂടാത്ത
കരുണയെയും കണ്ടു ഗ്രഹിക്കെണ്ടതിന്നു കാഴ്ച ലഭി
ക്കുന്നത്. പിന്നെയും അതിങ്കൽ അവൻ വർദ്ധിച്ചു പൊ
യാൽ മനന്തിരിവു വരാതിരിക്കയില്ല, അതിന്നു രണ്ടു
വിശെഷങ്ങൾ തന്നെ ആവശ്യം: പാപത്തെ ദ്വെ
ഷിച്ചു വിട്ടു പൊകുന്ന പശ്ചാത്താപവും ദൈവത്തി
ങ്കലെക്ക തിരിഞ്ഞു അവന്റെ കരുണയെ പിടിക്കുന്ന വി
ശ്വാസവും തന്നെ.

൨. പരിശുദ്ധാത്മാവ് അനുതാപം ജനിപ്പിക്കുന്ന
ത്, നമ്മുടെ ദൊഷങ്ങളെയും പൊരായ്മയെയും ദൈവ
നീതിയെയും ശുദ്ധിയെയും അറിയിക്കുന്ന ന്യായപ്ര
മാണത്താൽ അത്രെ. സത്യാനുതാപത്തിന്നു ആവ
ശ്യമായത്, പാപത്തിന്റെ അറിവും സ്വീകാരവും ഖെ.
ദം. സങ്കീ. ൫൧, ൫. ൬. പാപം നിമിത്തമുള്ള ദുഃ
ഖവും അതിന്റെ നെരെയുള്ള ദ്വെഷ്യവും ൨ കൊരി.
൭, ൧൦. കരുണയും പാപമൊചനവും ലഭിപ്പാനുള്ള
അനുഗ്രഹം അപ. പ്രവൃ. ൨൪, ൫. സങ്കീ. ൫൧, ൩. ൪-
൧൨. എന്നിവകൾ തന്നെ. കരുണ ലഭിപ്പാനുള്ള അനു
ഗ്രഹം പിന്നെ അനുത[illegible]ന്നു വിശ്വാസത്തി
ലെക്ക് നടത്തുന്നവാൽ. [illegible] സുവിശെഷവചനം കൊ

ങ്ങ വിശുദ്ധാത്മാവു മെൽപ്രകാരം അനുതപിക്കു
ന്ന മനുഷ്യന്റെ ഹൃദയത്തിൽ രക്ഷെക്കു വെണ്ടുന്ന
വിശ്വാസം ജനിപ്പിക്കുന്നത്. സുവിശെഷത്തിൽ
അല്ലാ എല്ലാ ദൊഷങ്ങളിൽ നിന്നും അരിഷ്ടത
യിൽ നിന്നും ഉദ്ധരിച്ചു രക്ഷിപ്പാൻ ശക്തനായവ
യെശുക്രിസ്തന്റെ പുണ്യ മാഹാത്മ്യം ശൊഭിക്കുന്നത്.
ജീവനും സത്യവുമുള്ള വിശ്വാസത്തിന്നു മുഖ്യമാ
യത് ക്രിസ്തനിൽ ദൈവകരുണയുടെ അറിവും ഹൃദയ
ത്തിന്റെ സമ്മതവും പ്രാഗത്ഭ്യവും എബ്രാ. ൧൦,
൧൭. മത്താ. ൧൫, ൨൮. കരുണയെ ലഭിപ്പാൻ സംശയം
കൂടാതെ ക്രിസ്തന്റെ അടുക്കൽ ചെല്ലുകയെന്നുള്ളതി
നൊടു സമമായ വചനചൊൽക്കുറികളുടെ പ്രയൊ
ഗവും എബ്രാ. ൪, ൧൬. സൌജന്യമായി നല്കുന്ന കരു
ണയെ സന്തൊഷത്തൊടും കൃതജ്ഞതയൊടും കൈ
ക്കൊണ്ടനുഭവിച്ചു ശുദ്ധ ജീവനെകൊണ്ടു കൎത്താ
വിന്റെ നാമം മാനിച്ചലങ്കരിക്കുന്നതും മറ്റും. യാക്കൊ.
൨, ൧൭. മത്താ. ൭, ൧൭.

൭൧൨. ചൊദ്യം. [നീതീകരണം, ശുദ്ധീ
കരണം]

ഉ. പാപമുള്ള മനുഷ്യൻ ഇപ്രകാരം വിശുദ്ധാ
ത്മാവിന്റെ സഹായത്താൽ രക്ഷാഗ്രഹത്തൊടു കൂ
ടെ ദൈവത്തിങ്കലെക്ക തിരിച്ചുവന്നശെഷം ദൈ
വം കൃപാദാനങ്ങളൊടു കൂട അവനെ എതിരെറ്റു
കൈക്കൊള്ളുന്നു. അനന്തരം വിശ്വാസത്തെ
കൊണ്ടു മാത്രം സാ[illegible]ട്ടിട്ടു നീതിശുദ്ധീകരണ
ങ്ങളെകൊണ്ടു ദൈവ[illegible]ന കരുണയാലെ

ചെയ്തുകൊള്ളുന്നത്. നീതീകരണമാകട്ടെ പാപകടങ്ങ
ളിൽനിന്നും പാപശിക്ഷകളിൽനിന്നും ഒഴിഞ്ഞു കുററമി
ല്ലാത്തവനായി വരിക എന്നത്രെ. അതിന്റെ അടിസ്ഥാ
നമൊ പ്രായശ്ചിത്തമാകുന്ന ക്രിസ്തന്റെ കഷ്ടമരണ
ങ്ങൾതന്നെ. അനുതാപവിശ്വാസങ്ങളൊടു കൂടെ കരു
ണങ്ങു ഗ്രഹിക്കുന്ന പാപിക്ക്, ദൈവം ക്രിസ്തന്റെ പു
ണ്യവും നീതിയും കണക്കിട്ടു അവസ്ഥലമായി എല്ലാ കു
ററങ്ങളിൽനിന്നും ശിക്ഷകളിൽനിന്നും അവനെ ഒ
ഴിച്ചു നീതിമാനെന്നും തനിക്കു കൊള്ളുന്നവനെന്നും
തീൎപ്പിക്കുന്നതു. നീതീകരണമുണ്ടാകുന്നതു നമ്മുടെ
സ്വഭാവത്താൽ അല്ല പുണ്യക്രിയകളാലുമല്ല നാം വി
ശ്വസിക്കുന്നതിനിമിത്തവുമല്ല യെശു ക്രിസ്തൻ മൂലം ദൈവ
ത്തിന്റെ ശുദ്ധകരുണയാലും ക്രിസ്തന്റെ പുണ്യമാ
ഹാത്മ്യം മുററും ആശ്രയിച്ചു മുറുകപിടിക്കുന്ന വിശ്വാസ
ത്തിൽനിന്നത്രെ. രൊമ. ൩, ൨൪. ൨൫. ൨൮; ൧൦. രൊമ.
൧,൧൭. ഗലാ. ൧,൨൦.

൨. വിശ്വാസത്തിൽനിന്നുള്ള നീതീകരണത്താൽ ദൈ
വത്തൊടു ഇണങ്ങിവന്ന ഹൃദയം വിശുദ്ധാത്മാവി
ന്റെ ഗുണങ്ങളുണ്ടാക്കിട്ടു ക്രിസ്തൻ കാണിച്ചു ദൃഷ്ടാന്ത
പ്രകാരം ദൈവപ്രസാദം വരുത്തുന്ന ജീവന്റെ പുതു
ക്കം എന്നുള്ള ശുദ്ധീകരണം മുളച്ചു വളരുന്ന നിലമാ
കുന്നു. ശുദ്ധീകരണത്തിന്റെ അടിസ്ഥാനമായത് ഉയി
ൎപ്പും പുത്രനായിതീൎന്നു. ൨ കൊരി. ൫, ൧൭. നിത്യ
ജീവനു അവകാശികളായി വരെണ്ടതിന്നു ക്രിസ്തൻ ത
ന്റെ ശരീരത്തിലെ [illegible] അവയവങ്ങൾക്കു നല്കും. രൊ
മ. ൬,൪. തന്റെ [illegible]ത്തിൽ എല്ലാ നടപ്പി

ശെഷങ്ങളിൽ കാണിക്കയും ചെയ്യുന്നതു വിശുദ്ധാത്മാവി
ന്റെ ശക്തി തന്നെ.

൩. മെൽപറഞ്ഞ വിശുദ്ധാത്മാവിന്റെ വ്യാപാ
രഫലങ്ങൾ ഒരു ദിവസത്തിൽ തികഞ്ഞുവരുന്നതെന്ന
ല്ല, നാം ദെവകരുണകളിലും പുത്രബൊധത്തിലും നിലനി
ന്നു വർദ്ധിച്ചുപൊരെണമെങ്കിൽ വിളിമുതൽ ശുദ്ധീക
രണത്തൊളം അവറ്റിൽ ഒരൊരൊന്നു ദിവസെന നവ
ത്രവിശെഷങ്ങളും ബലവിസ്താരങ്ങളും കൂടിവരെണ്ടു
തു. ഈ ദിനപ്രവൃത്തിയുള്ള നവീകരണം അത്യാവശ്യ
മായിരിക്കുന്നു. നമ്മുടെ ആത്മജീവനൊടു നിത്യം ഒരൊ
ന്നു ശത്രുക്കളുണ്ടു [ജഡമൊഹം, പ്രപഞ്ചലാളനം,
പിശാചിന്റെ പലവക പരീക്ഷകൾ] ബലഹീനതയും
ബുദ്ധിക്കുറവും നിറഞ്ഞവരായ നമ്മെ നാശത്തിലാക്കു
വാൻ ആഗ്രഹിച്ചു വ്യാപരിക്കയാൽ അത്രെ.

൪൭൦. ഈ കാലപ്പകുപ്പിന്റെ വിസ്താ
രവും അതിരും.

ഈ യുഗത്തിന്റെ അവസാനം ഭാവിയിൽ കിടക്കു
ന്നു. സുവിശെഷം സർവ്വലൊകത്തിൽ ഘൊഷിച്ചുകൊ
ണ്ടു രക്ഷയെ വിശ്വസിച്ചു ഗ്രഹിപ്പാൻ എല്ലാ മനുഷ്യ
ക്കും വഴി ഉണ്ടാക്കിയതിന്റെ ശെഷമത്രെ അവസാ
നം വരും. അത്രൊടം കർത്താവിന്റെ വചനപ്രകാരം
ശത്രു വിതച്ച നായ്ക്കല്ല ഗൊതമ്പത്തിന്റെ നടുവിൽ വ
ളർന്നുകൊണ്ടിരിക്കുന്നതു ദെവരാജ്യം എങ്ങും
പരന്നു പൂർണ്ണഫലങ്ങളെ ഉണ്ടാക്കെണ്ടിയതല്ലാതെ ഈ
ലൊകത്തിൽ വാഴ്ച കഴിക്കുന്ന അന്ധകാരപ്രഭുവിന്റെ
രാജ്യവും അതിന്റെ നാശഫലങ്ങളൊടു കൂടെ പക്കും
ന്നു.

പ്രാപിച്ചുനിത്യനാശത്തിന്നടിക്കയുമരുവൊളംവൎദ്ധി
ച്ചുപൊരെണ്ടതാകുന്നു. ഇങ്ങിനെരക്ഷയൊട്ടുകൂടനാ
ശവുംവളൎന്നരണ്ടിന്നതമ്മിൽഉണ്ടാകുന്നയുദ്ധംദി
വസെനഅധികംസൂക്ഷമായിവെളിച്ചത്തുവരുന്നു.
ക്രിസ്തുസഭഈകാലംമുഴുവനുംഅന്ധകാരരാജ്യത്തൊ
ട്ടുപൊരാട്ടംകഴിക്കുന്നുഎങ്കിലുംരക്ഷയുടെപാറയാ
കുന്നക്രിസ്തനിൽസ്ഥാപിച്ചുഇളകാതെനില്ക്കകൊ
ണ്ടുപുറമെയുള്ളഅവസ്ഥക്കൊരൊരൊചഞ്ചലമു
ണ്ടായാലുംചിലപ്പൊൾതൊല്ക്കുന്നപ്രകാരംതൊന്നി
യാലുംഒടുക്കത്തിൽതികഞ്ഞജയംവരാതിരിക്കയില്ല. ഈ
കാലത്തിലുംദൈവംസഭെക്കഅന്ധകാരത്തിന്മെലും
എല്ലാവ്യാജങ്ങളുടെമെലുംപുറമെയുള്ളവ്യാപന
ത്തിന്നുംസ്ഥിരതെക്കുംഅവസാനത്തിൽഉണ്ടാവാ
നുള്ളതികഞ്ഞജയത്തിന്നുമുൻകുറിയായിട്ടുഒരൊജ
യസന്തൊഷങ്ങളെനല്കുന്നു. മറ്റുചിലപ്പൊൾവരാ
ജയവുംപലവകഉപദ്രവങ്ങളുംസഭഉണൎന്നുകൊ
ണ്ടിരിപ്പാനുംദിവസെനപുതിയശക്തിയെധരിച്ചുഉ
റച്ചുനില്പാനുംസംഭവിക്കുന്നത്.

## നാലാം അദ്ധ്യായം

## രക്ഷാസമാപ്തി

### ൭൭. അന്തിമെൻറഅടയാളങ്ങളും
### ഹെതുക്കളും

൧. രക്ഷയുടെ [illegible] കാലംദൈവത്തിന്റെരാജ്യ
നമുള്ളതുവരെയൊ [illegible] ദൈവദൂതൎക്കുംമനുഷ്യ

ൾ ചെരഞ്ഞു കിടക്കുന്നു. മാൎക്ക. ൧൩. അ. ൩൨. വാ. എന്നി
ട്ടും പ്രവാചകന്മാരുമിശ്രുദ്ധപട്ടണത്തിന്റെ കാവൽനി
ല്ക്കുന്നവർ. ഇശായിയശാ. ൬൨. അ. ൬. വാ. സമയങ്ങളുടെ
അടയാളങ്ങളെ ഗ്രഹിച്ചു മത്താ. ൧൬. അ. ൩. കൎത്തൃ
ദിവസത്തിന്റെ വരവിനെ കണ്ടറിവാൻ ഒരൊസ
ഹായങ്ങളെയും അടയാളങ്ങളെയും നല്കി ഇരിക്കുന്ന
തിരുവെഴുത്തുകളിൽ ദൈവം അവസാനസംകടങ്ങ
ളൊടു ചെൎന്ന വിശെഷങ്ങളെയും അതിന്റെ മുമ്പിൽ
വരെണ്ടിയ കാഴ്ചകളെയും കുറികളെയും വെളിവാക്കി ഇരിക്കുന്നു.
അവസാനം സംഭവിക്കും നാഴിക പ്രത്യെകം ദൈവത്തി
ന്റെ ജ്ഞാനവും ശക്തിയും ഉള്ള ഹിതത്തിൽ ഒളിച്ചി
രിക്കുന്നു. അപ. പ്രവൃ. ൧. അ. ൭. വാ. എങ്കിലും ഒരുവിധമായി
അതു മനുഷ്യരുടെ അധികാരത്തിലും ഒളിച്ചു കിട
ക്കുന്നു. അതിന്റെ വെഗതയും താമസവും സുവിശെഷം
സൎവ്വമനുഷ്യവംശത്തിനു ഘോഷിച്ചറിയിപ്പാൻ മ
ത്താ. ൨൪. അ. സഭയുടെ ഉത്സാഹപ്രകാരം തന്നെയു
ക്കുന്നു പിന്നെ അവസാനം വരും. മുമ്പെ മഹാദ്രൊഹനി
വൃത്തി വരെണ്ടിയ പ്രകാരം വെദത്തിൽ കാണുന്നു. രൊമ.
൧൧. അ. ൨൫. വാ. ജാതികളുടെ നിറവു പ്രവെശിച്ചു പി
ന്മാർ മുമ്പരാക്കിതീൎന്നിട്ടു ഇസ്രായെൽ എല്ലാം രക്ഷ
പ്പെട്ടതിന്റെ ശെഷമത്രെ അവസാനം വരും എന്നെ
ഴുതിക്കിടക്കുന്നു.

൮. മെൽ പറഞ്ഞ നിവൃത്തി വന്ന ശെഷം ലൊകാവ
സാനത്തിനു മുമ്പെ തന്നെ ക്രിസ്തുമാൎഗ്ഗം ഇനി ഒരിക്കൽ ത
ന്റെ ശക്തിയുള്ള അനുഗ്രഹങ്ങളെ ഭൂമിയിൽ വരു
ക്കുന്ന എല്ലാവരുടെയും [illegible]ന്ത്രമാക്കി ഞങ്ങ കിരത്താ

ണ്ടവാഴ്ചയിൽ വൎഷിക്കും. വെളി. ൧൩. അപ്രകാരം
തന്നെ അന്ധകാരരാജ്യം വൎദ്ധിച്ചു അല്പകാലത്തെ
ക്കു; തന്നാൽ ആവോളം സഭയെ വിവിഷ്ടിച്ചു മൂല
നാശം വരുത്തുവാൻ ഉത്സാഹിക്കും. വെളി. ൧൨, ൧൩.
മത്താ. ൨൪, ൧൧. അനേക കള്ളപ്രവാചകരും വ്യാജക്രി
സ്തരും എഴുനീറ്റു പലരെയും തെറ്റിക്കും. മത്താ. ൨൪,
൨൪. അന്ധകാരരാജ്യം താനിക്കുള്ള ശക്തി
കളൊക്കയും എതിർക്രിസ്തൻ എന്ന പേരുള്ള തല
വന്മേൽ എല്പിക്കും. ൨ തെസ്സ. ൨, ൯ — ൧൦. പലവക
നാശങ്ങളും പെരുകി യുദ്ധകലഹങ്ങളും ക്ഷാമവ്യാ
ധി ഭൂകമ്പങ്ങളും എങ്ങും വൎദ്ധിച്ചുണ്ടാകും. മത്താ. ൨൪, ൭.
എങ്കിലും ആ സമയത്ത് തന്നെ ആകാശഭൂമികളിൽ
ഭയങ്കരമായ അടയാളങ്ങൾ ഉണ്ടാകിട്ടു മത്താ. ൨൪, ൨൯.
൩൦. മനുഷ്യപുത്രന്റെ വരവിനെ അറിയിക്കും. ന്യായവി
സ്താരവും രക്ഷയും വരുത്തുന്ന ദിവസം ആരും നിനയാ
ത്ത സമയം പെട്ടന്നു വരികയും ചെയ്യും.

൧൭൩. ആയിരത്താണ്ടവാഴ്ച

൧. സഭ പല ക്രൂരസങ്കടങ്ങളെയും യുദ്ധങ്ങളെ
യും അനുഭവിച്ചശെഷം മുമ്പെ ഒരുനാളും ഉണ്ടാകാത്ത
അതിശയങ്ങളെയും കൊണ്ടാടുവാൻ ഒരു കാലം വരും.
ക്രിസ്തമാൎഗ്ഗത്തിന്നു ഈ ലൊകത്തിൽ തന്നെ ഇത്രചെ
ല്ലാനും ഉളവാക്കുവാനും കഴിയും എന്നും കഴിഞ്ഞ സ
ങ്കടങ്ങളും ജയങ്ങളും തല്ക്കാലത്തു ഫലം ഒന്നും കണ്ടി
ല്ലെങ്കിലും വ്യൎത്ഥമാകിപ്പൊകില്ല എന്നും സൎവ്വലൊ
കത്തിൽ കാണായ്വരും. അന്ന് അന്ധകാരപ്രഭുവാ
യവൻ ദേവകലഹത്തിന് [illegible]ത്താട്ടുകൂടെ ആയിരത്താ

ന്നുവരെ കെട്ടീട്ടു അഗാധത്തിൽ എറിഞ്ഞുപൊക
യും അവന്റെ സകല പരീക്ഷകളും കൌശലവ്യാ
പ്തികളും അത്രൊടം സഭയിൽനിന്നു നീങ്ങുകയും ചെ
യ്യും. ആദിമുതൽ അവസാനത്തൊളം ഉണ്ടായ ര
ക്തസാക്ഷികൾ ഉയിൎത്തെഴുനീറ്റു ക്രിസ്തനൊടുകൂ
ടെ ആയിരത്താണ്ടു വാഴും. ഈ വാഴ്ച ദൃശ്യവും പ്രപഞ്ച
വും ഉള്ളതല്ല, അദൃശ്യവും സ്വൎഗ്ഗീയവുമായതത്രെ.
ആകാശഭൂമികൾക്കു അന്നു പൂൎത്തികവരുവന്നും മരണം
നീങ്ങിയും ദുഷ്ടരെയും ശിഷ്ടരെയും വെൎതിരിക്കുന്ന
അന്ത്യന്യായവിധികഴിഞ്ഞും പൊയ പ്രകാരം കാണു
ന്നില്ലെങ്കിലും ആ അദൃശ്യവാഴ്ചയുടെ മാഹാത്മ്യവും
ഫലവും ലൊകത്തിൽ എങ്ങും പ്രസിദ്ധമാക്കലും. ക്രി
സ്തുമാൎഗ്ഗം എല്ലാ രാജ്യങ്ങളിലും ജാതികളിലും സക
ല വിദ്യാവിശെഷങ്ങളിലും കൌശലപ്പണികളിലും
തികഞ്ഞുജയം പ്രാപിച്ചു ഈ ജീവനൊടു സംബന്ധി
ച്ചവിശെഷങ്ങളെപ്പൊലും കൎത്താവിന്റെ മാനമ
ഹത്വങ്ങൾക്കാക്കി നടക്കയും ചെയ്യും. യെശ. ൬൦, ൧൯.

൨. എന്നിട്ടും ഈ സമാപ്തി ഭൌമികമാകകൊണ്ടു
തികവുള്ളതല്ല, ദുഷ്ടൻ നീങ്ങി ദൊഷവും ദുഷ്ടന്മാരും
ഇല്ലതാനും; ആത്മാവിന്നും ജഡത്തിന്നും ലൊകത്തും
രാജ്യമക്കൾക്കും തമ്മിലുള്ള പൊരാട്ടം തീരാതെ ഇരി
ക്കുന്നു, ശുദ്ധന്മാർ ഈ ഭൂമിയിൽ പരദെശികളും അതി
ഥികളുമായി കാഴ്ചയിൽ അല്ല വിശ്വാസത്തിൽ അ
ത്രെ നടക്കുന്നു. മുഖത്തിന്റെ വിയൎപ്പൊടു കൂടിയ പ്രയ
ത്നത്തിന്നും സൃഷ്ടിയുടെ [illegible]ത്തിന്നും അവസാനം വ
രാതെയും മരണത്തി[illegible]ന്നധികാരം നീങ്ങാതെയും

ഇരിക്കുന്നു, എങ്കിലും വിശുദ്ധാത്മാവിന്റെ ധാരാള
മായ ദാനങ്ങൾ സഭയുടെമെലും ഒരൊ വിശ്വാസികളു
ടെമെലും പകരുവരികകൊണ്ടു ആത്മാവിന്നുള്ള ധൎമ്മ
ത്താടും സഭെക്ക ക്രൂശിന്റെ വൈരികളൊടും ഉള്ള
പൊരാട്ടം അശുദ്ധമുള്ളതല്ല. ഈ അനുഗ്രഹസ
മാധാനങ്ങളുടെ കാലം യശായ പ്രവാചകൻ പ്രത്യെ
കം വൎണ്ണിച്ചിരിക്കുന്നു. യശാ. ൩൦, ൨൬. ൬൦; ൧൯. ൨൦
൬൮. ൧൯. അതായിതു: ആദിത്യചന്ദ്രന്മാരുടെ പ്രകാ
ശം അത്യന്തം വൎദ്ധിച്ചുണ്ടാകും. പ്രകൃതിയുടെമെൽ
മനുഷ്യന്നുണ്ടാവാനുള്ള ആദ്യാധികാരം നിമിത്തം
കാട്ടുമൃഗങ്ങളും പക്ഷിഭൂതങ്ങളും അവന്റെ ഇഷ്ടത്തി
ന്നടങ്ങിവരും. മരണത്തിന്റെ അധികാരവും കൂ
ടെ കുറഞ്ഞുപൊകും. കാരണം നാളുകളെപൂരിക്കാ
ത്ത കുട്ടിയും ദിവസങ്ങളെതികെക്കാത്ത വൃദ്ധനും അന്നു
ഉണ്ടാകയില്ല; പൈതങ്ങൾ നൂറുവയസ്സാകി മരിക്കും എ
ന്നുണ്ടല്ലൊ.

### ൪൭൫. അവസാനപൊരാട്ടത്തിന്റെ ചെറിയകാലം

൬. വെളി. ൨൦, ൩. ൭–൯. ആയിരത്താണ്ടുക
ഴിഞ്ഞാറെ സാത്താൻ തന്റെ തടവിൽനിന്നു അ
ഴിച്ചുവിടപ്പെടും. ആയിരത്താണ്ടെയാഴകിൽ ദൊഷ
ശക്തിക്കു മൂലനാശമല്ല നിക്കമെത്രെ ഉണ്ടാകും. അതു
തിന്റ ശെഷം ദൊഷത്തിന്നും ദുഷ്ടന്മാൎക്കും പിന്നെ
യും ഒരു തലവൻ ഉണ്ടാകകൊണ്ടു അകന്നൊടടത്താ
ളം പ്രകടനം കഴിച്ചു ദൈവരാജ്യത്തിന്റെ നാശത്തി
ന്നായി ഭയങ്കരമെ [illegible] തുടങ്ങും എങ്കിലും അതു

കെട്ടുപൊകുന്നഷിശ്രക്കിൻെറ അവസാനമിന്നി
ന്നും ചത്തുപൊകുന്നവരൻെറ ദിവ്യശ്വാസത്തിന്നും
സമം. അന്നു കള്ളമശിഹമാരും കള്ളപ്രവാചക
ന്മാരും എഴുനീറ്റു കഴിയുന്നതിൽ തെരിഞ്ഞെട്ടു
അവരെയും തെറ്റിപ്പാനായി വലിയ അടയാളങ്ങ
ളെയും അത്ഭുതങ്ങളെയും കാട്ടിക്കൊടുക്കും. മത്താ.
൨൪. ൨൪. ലൊകാരംഭം മുതൽ ഇന്നുവരെയും ഇല്ലാ
ത്തതും ഇനിമെൽ ഭവിക്കാത്തതുമാകുള്ള വലിയ
ഉപദ്രവം അന്നുണ്ടാകും സത്യം. ആ ദിവസങ്ങളെ ചു
രുക്കീട്ടില്ലെങ്കിൽ ഒരു ജഡവും രക്ഷപ്പെടുകയില്ല,
തെരിഞ്ഞെടുത്തവർ നിമിത്തം ആ നാളുകൾ ചുരു
ക്കപ്പെട്ടും. മത്താ. ൨൪. ൨൧. ൨൨. എങ്കിലും അധർമ്മം പെ
രുകിയതകൊണ്ടു അനെകരുടെ സ്നെഹം തണുത്തു
പൊകും; അവസാനം വരെ സഹിച്ചു നിന്നവൻ ര
ക്ഷിക്കപ്പെട്ടും താനും. മത്താ. ൨൪. ൧൨. ൧൩. ജാ
തികളിൽ യുദ്ധകലഹങ്ങളും പ്രകൃതിയിൽ ക്ഷാ
മം വ്യാധി ഭൂകമ്പങ്ങളും അന്തടവെതിനാശം
വരുത്തിനടക്കും. മത്താ. ൨൪. ൭. ൮.

൨. ദൈവത്തിന്നു വിരൊധമായ ശക്തികൾ അക്കാ
ലത്തിൽ അത്രെ പ്രബലമായി വർദ്ധിച്ചുണ്ടാകുന്നതു,
എല്ലാ അന്ധകാരപ്രഭുത്വങ്ങൾ ഒരുതലവനെ ചെൻ
നുസരിക്കയായിത്തന്നെ, ആയവനു എതിർക്രിസ്തു
തെന്നവെർ. ൨ തെസ. ൨. ൩. ൪. അവൻ പാ
പമനുഷ്യനും നാശപുത്രനുമായിട്ടു ദെവാലയത്തി
ൽ താൻ ദൈവമെന്നിരുന്നുകൊണ്ടു ദൈവമൊന്നു
ള്ളതൊക്കെ എന്നു ചൊല്ക... ന്നു എല്ലാറ്റിന്നും മീതെ

താൻഉയൎന്നുകൊള്ളും· ആയവന്റെപ്രത്യക്ഷ
തസാത്താന്റെവ്യാപാരത്താൽകള്ളന്റെഎ
ല്ലാശക്തിയോടുംഅത്ഭുതങ്ങളോടുംഅനീതിയുടെ
എല്ലാവഞ്ചനയോടുംനശിച്ചുപോകുന്നവൎക്കുതന്നെ
ഉണ്ടാകും· ൨തെസ്സ·൨·൮·൯·൧൦· ദൈവമക്കളുടെ
സഹ്യപരീക്ഷകളുംഉപദ്രവങ്ങളുംദൈവസഭെക്ക
ക്രൂരപീഡകളുംതാഴ്ചകളുംവരുന്നകാലത്തിന്നഅ
ല്പകാലംഎന്നപെരുണ്ടു· വെളി· ൨൦·൩· ആൾതെരി
ഞ്ഞെടുക്കപ്പെട്ടവൎനിമിത്തംചുരുക്കപ്പെടും· മത്താ·
൨൪·൨൨· പാപമനുഷ്യൻഎല്ലാനരകപ്പിശാചുകളൊ
ടുകൂടെവെളിവായതിന്റെശെഷംകൎത്താവായയെ
ശുതൻവായിൽആത്മാവെകൊണ്ടുഅവനെഒടുക്കി
സ്വപ്രത്യക്ഷതയുടെപ്രകാശനത്താൽനീക്കംവരു
ത്തും· ൨തെസ്സ·൨·൮· വാനങ്ങൾമുഴങ്ങിഒഴിഞ്ഞുംആ
ദിഭൂതങ്ങൾകത്തിഅഴിഞ്ഞുംഭൂമിയുംഅതിലുള്ള
പണികളുംവെന്തുപൊകും· നീതിവസിക്കുന്നപുതുവാ
നങ്ങളുംപുതുഭൂമിയുംഉണ്ടാകും· ൨പെ·൩·൧൦·—൧൩
ജാതികളെഭ്രമിപ്പിക്കുന്നപിശാചൊ, മൃഗവുംകള്ള
പ്രവാചകനുംഉള്ളഗന്ധകത്തീപൊയ്കയിൽതള്ളപ്പെ
ട്ടുയുഗാദിയുഗങ്ങളിലുംരാപ്പകൽപീഡപ്പെട്ടുപൊ
കും· വെളി· ൨൦·൧൦·

## ൪൰൩൬· ക്രിസ്തന്റെപുനൎപ്രത്യക്ഷത

൧· ന്യായവിസ്താരത്തിന്നുംസകലത്തിന്റെസ
മാപ്തിക്കുമുള്ളകൎത്താവിന്റെവരവുവെറെകുറ്റ
പ്രത്യക്ഷതകളൊടുചെൎക്കില്ലാത്തതല്ല; ന്യായലൊ
കചരിത്രത്തിൽകൂടി [illegible]വരവിന്റെ[illegible]

ന്നുകുന്നു· ദൈവത്തിന്റെ വലഭാഗത്തു ഇരിക്കുന്നവ
ലാകയാലിയും ന്യായാധിപനും തന്റെ രാജ്യത്തി
ന്റെ വൎദ്ധനക്കായിട്ടു തനിക്കു ശത്രുക്കളുടെ മെ
ൽ ജയം കൊള്ളുന്നതു കാണുന്നൊടും ക്രിസ്തന്റെ
വരവിനെ കാണുന്നു· നൂററാണ്ടുകൾ ചെല്ലുമളവിൽ
ക്രിസ്തന്റെ വരവു വെളിപ്പെട്ടു· ന്യായവിധിക്കായി വ
രുമ്പൊൾ മുമ്പെത്ത വരവുകളൊക്ക അതിനെക്കൊ
ണ്ടുതന്നെ തികഞ്ഞു പൊകും· ഈ വലിയ വരവിന്റെ
ആരംഭം ക്രിസ്തന്റെ സ്വൎഗ്ഗാരൊഹണം മുതൽ അ
വൻ വന്നു കൊണ്ടിരിക്കുന്നതു അവസാന വരവൊട്ടു
ഭെദമുള്ളത് തീൎച്ചപ്രത്യക്ഷതയുടെ മാതിരിക്കൊ
ണ്ടത്രെ· ഈ രണ്ടു വരവുകളിൽ ഒന്നാമത് വിശ്വാസ
ക്കണ്ണിന്നു മാത്രം തെളിവായി വരുന്ന അദൃശ്യവ്യാ
പാരം, രണ്ടാമത്തെതൊ സൎവ്വലൊകത്തിന്നു കാണ്മാൻ
തക്ക മഹത്വവും ഒന്നാമത് ദെവരാജ്യത്തെ വ്യാ
പിച്ചു വൎദ്ധിപ്പിക്കുന്ന പ്രവൃത്തി രണ്ടാമത് ദെവരാ
ജ്യത്തെ തികവു വരുത്തുന്നതു അത്യന്തം തെജസ്സുള്ള
വരവു അതിന്റെ മുമ്പിൽ ഉണ്ടാവാനുള്ള അടയാ
ളങ്ങളിൽ ഭയങ്കരവും അതിന്റെ വെളിപ്പാടിൽ മ
ഹത്വവും അതിന്റെ ഫലങ്ങളിൽ മഹിമയും ഘൊര
മുള്ളത് തന്നെ.

൨· കൎത്താവിൻ നാൾ ആരും നിനയാത്ത സമയവും
കള്ളൻ വരുമ്പൊലെയും വരും· എന്തെന്നു· ൧ തെ· ൫·
മിന്നൽ കിഴക്കുനിന്നു പടിഞ്ഞാറൊളം വിളങ്ങുമ്പൊ
ലെ തന്നെ മനുഷ്യപുത്രന്റെ വരവു ഭവിക്കും· മത്താ·
൨൪, ൨൭· ഗൎഭിണിക്കു ഈറ്റുനൊവു പൊലെ ക്ഷണ

ത്തിലുള്ള സംഹാരം അവിശ്വാസികൾക്ക അനെകവും അ
വൎക്ക മരിക്കുടുകയുമില്ല. എന്തെന്നാൽ. ൧. ൯. ആകാശഭൂ
മികളിൽ ഭയങ്കര കാഴ്ചകളുണ്ടായിട്ടു ന്യായാധിപ
ൻറ അടുത്ത പ്രത്യക്ഷതയെ അറിയിക്കും. പറഞ്ഞുകൂ
ടാത്ത നൊവും ഭയവും സൎവ്വസൃഷ്ടിയിൽ കൂടിവരക്കും ഞെ
ട്ടലും അസ്ഥിനിലയും ദുഷ്ടന്മാരെ പിടിച്ചു വിശ്വാസി
കൾക്കും കൂട ഭയം നിറഞ്ഞ കാത്തിരിപ്പുണ്ടാകും. സൎവ്വ
സൃഷ്ടിയുടെ അടിസ്ഥാനം ഇളകി പുറഭൂമിയുടെ ജന
നത്തിൽ അമ്മയെ വിറച്ചു പൊകും. ആ ഭയങ്കരദിവസത്തി
ൻറ വിശെഷങ്ങളെ സുവിശെഷത്തിൽ എഴുതിയിരി
ക്കുന്നതാവിതു: ലൂക്ക. ൨൧, ൨൫. ൨൯. സൂൎയ്യ, ചന്ദ്ര, ന
ക്ഷത്രങ്ങളിൽ ലക്ഷണങ്ങളും കടലും ഓളവും മുഴങ്ങി
ഇരിക്കെ ഭൂമിയിലെ ജാതികൾക്ക അസ്ഥിനിലയോടെ
കഷ്ടങ്ങളുണ്ടാകും. സ്വൎഗ്ഗങ്ങളുടെ സൈന്യങ്ങൾ കുലുങ്ങി
പൊകുന്നതിനാൽ മനുഷ്യർ ഭയപ്പെട്ടും പ്രപഞ്ചത്തി
നു തട്ടുന്നവ പാൎത്തുനിന്നും വീൎപ്പുമുട്ടിയിരിക്കും. എങ്കി
ലും ആത്മാവും കാന്തയാകുന്ന ക്രിസ്തുസഭയും യെശുവെ
വരിക എന്ന പറയുന്നു. വെളി. ൨൨, ൧൭. സൂൎയ്യൻ ഇ
രുണ്ടുപൊകയും ചന്ദ്രൻ നിലാവിനെ തരാക്കയും നക്ഷ
ത്രങ്ങൾ വാനത്തിൽ നിന്ന കിഴിക്കയും സ്വൎഗ്ഗങ്ങളുടെ സൈ
ന്യങ്ങൾ കുലുങ്ങിപൊകയുമാം. അപ്പൊൾ മനുഷ്യപു
ത്രൻറെ അടയാളം വാനത്തിൽ വിളങ്ങും. ഭൂമിയിലെ
സകലഗൊത്രങ്ങളും തൊഴിച്ചും കൊണ്ടു മനുഷ്യപു
ത്രൻ വാനത്തിൻ മെഘങ്ങളിന്മെൽ വലിയശക്തി
യൊടും തെജസ്സൊടും കൂടെ വരുന്നതിനെ കാണും.
അവൻ താൻറെ ദൂത[illegible]ന്മാരെ കാഹളധ്വനിയൊടുകൂ

ടെന്തയക്കും. അവരും അവൻ തെരിഞ്ഞെടുത്തവരെ
വാനങ്ങളുടെ അറുതി മുതൽ അറുതിവരെയും നാലു
കാററുകളിൽനിന്നും കൂട്ടിചെൎക്കും. മത്താ. ൨൪. ൩൦.—
൩൧.

൧. തെസ്സ. ൪. ൧൬. കൎത്താവായവൻ
താനല്ലൊ ആൎപ്പിൽ തന്നെ പ്രധാനദൂതന്റെ ഒച്ച
യും ദൈവകാഹളവും പൊണ്ടു സ്വൎഗ്ഗത്തിൽനിന്നി
റങ്ങും. ക്രിസ്തനിൽ മരിച്ചവർ മുമ്പെ തന്നെ എഴു
നീല്ക്കും. പിന്നെ ജീവനൊടെ ശെഷിക്കുന്ന നാം അവ
രൊട് ഒക്കത്തക്ക മെഘങ്ങളിൽ എറിഞ്ഞു കാശത്തി
ൽ കൎത്താവെ എതിരെല്ലാൻ പറിക്കപ്പെട്ടും. ഇങ്ങിനെ
നാം എപ്പൊഴും കൎത്താവിനൊടു കൂടെ ഇരിക്കും. ൨—
പെ. ൩. ൧൦. കൎത്താവിൻ ദിവസമൊ രാത്രിയിൽ ക
ള്ളനെ പൊലെ വരും. അതിൽ വാനങ്ങൾ മുഴങ്ങി
ഒഴിഞ്ഞും ആദിഭൂതങ്ങൾ കത്തി അഴിഞ്ഞും ഭൂമിയും അ
തിലുള്ള പണികളും വെന്തും പൊകും. ആ വലിയ ദി
വസത്തിന്റെ ഭയങ്കരത്വങ്ങളെ യൊഹനാൻ അറി
ശയദൎശനത്തിൽ കണ്ടു വിവരിച്ചതാവിതു: വെളി. ൨൦.
൯. ദൈവത്തിൻ പൊക്കൽ വാനത്തിൽനിന്നു അ
ഗ്നി ഇറങ്ങി ദ്രൊഹികളെ തിന്നുകളഞ്ഞു. പിന്നെ ഞാ
ൻ വലുതായ വെള്ള സിംഹാസനത്തെയും അതിന്മെൽ
ഇരിക്കുന്നവനെയും കണ്ടു. അവന്റെ സന്നിധിയിൽ
നിന്നു ഭൂമിയും വാനങ്ങളും മണ്ടിപ്പൊയി അവററിന്നു
സ്ഥലം കാണായതും ഇല്ല. ചെറിയവരും വലിയവരും
മരിച്ചവർ ആകെ ദൈവത്തിൻ മുമ്പിൽ നില്ക്കുന്നതും ക
ണ്ടു പുസ്തകങ്ങൾ തുറക്ക[illegible]ത്തിൽ എഴുതിക്കിടക്കുന്നവററി

ൽനിന്ന മരിച്ചവൎക്ക അവരുടെ ക്രിയകൾക്കൊത്തവണ്ണം ന്യായവിധി ഉണ്ടാകയും ചെയ്തു. സമുദ്രം തന്നിലെ മരിച്ചവരെ ഒപ്പിച്ചു കൊടുത്തു മരണവും പാതാളവും തന്നിലെ മരിച്ചവരെ കൊടുത്തു. ഏവന്നും ജീവപുസ്തകത്തിൽ പെർ എഴുതി കാണാഞ്ഞാൽ തീപ്പൊയ്കയിൽ തള്ളപ്പെട്ടു. ഞാൻ പുതിയ വാനവും പുതിയ ഭൂമിയും കണ്ടു. സിംഹാസനസ്ഥൻ പറഞ്ഞു: കണ്ടാലും ഞാൻ സകലവും പുതുതാക്കുന്നു.

### ൭൫ാം അ. മരിച്ചവരുടെ പുനരുത്ഥാനവും, ജീവനോടിരിക്കുന്നവരുടെ മാററവും, ആകാശഭൂമികളുടെ നവീകരണവും

൧. ദെഹത്തിന്നും ആത്മാവിന്നും തമ്മിൽ ഉള്ള ചെൎച്ചയെ ഇല്ലാതാക്കുന്ന മരണം പാപത്തിന്റെ കൂലിയാകുന്നു. രൊമ. ൬, ൨൩. മരണത്തിൽ തമ്മിൽ വിട്ടുപൊയ ആത്മദെഹങ്ങളുടെ പുനസ്സംബന്ധമായ പുനരുത്ഥാനമൊ രക്ഷയുടെ ഫലം തന്നെ. ആത്മാവിന്നു ദെഹത്തെ വിട്ടു പൊകാതവണ്ണം ജീവനൊടെ പിടിച്ചുവെപ്പാൻ അധികാരം ഉണ്ടാകില്ല എങ്കിൽ തന്നിൽ നിന്നു വിട്ടും ഭ്രമിച്ചും പൊയ ദെഹത്തെ വീണ്ടും ജീവിപ്പിച്ചു തന്നൊടു ചെൎപ്പാനുള്ള അധികാരം എങ്ങിനെ ഉണ്ടാകും. ഇപ്പൊഴൊ ക്രിസ്തൻ മരിച്ചവരിൽ നിന്നു ഉണൎത്തപ്പെട്ടിട്ടു നിദ്രകൊണ്ടവരുടെ ആദ്യഫലമായിട്ടത്രെ. എന്തെന്നാൽ മനുഷ്യനാൽ മരണം ഉണ്ടാകയാൽ മരിച്ചവരുടെ പുനരുത്ഥാനവും മനുഷ്യനാൽ തന്നെ. ൧ കൊരി. [illegible] ൨൦. ൨൧. ക്രിസ്തൻ നമ്മുടെ

വെണ്ടിമരണത്തെ ജയിച്ചു ജീവകലെക്കുള്ളവഴിയെ
ബൊധിപ്പിച്ചു സ്വശരീരത്തിന്റെ അവയവങ്ങളെല്ലാ
വരെയും തന്റെ പിന്നാലെ വലിച്ചുകൊണ്ടിരിക്കു
ന്നു. ദെഹം ഭ്രമിച്ചു പൊകകൊണ്ടു ൧ മൊ. ൩. ൧൯.
പറഞ്ഞവാക്കിന്നു നിവൃത്തിവന്നു മണ്ണിൽനിന്നെടുത്ത
ത് മണ്ണോടു തിരിച്ചു ചെരുന്നുവല്ലൊ. എങ്കിലും മണ്ണോ
ടു ചെൎന്നു വരുന്ന ദെഹം ജീവനുള്ള പ്രത്യാശയൊടു കൂ
ടെ വിതെച്ചു പൊകുന്ന വിത്താകുന്നു. കെടിൽ വിതെ
ക്കപ്പെട്ടതു കെടായ്മയിൽ ഉണരുന്നു. അപമാനത്തി
ൽ വിതെക്കപ്പെട്ടതു തെജസ്സിൽ ഉണരുന്നു; ബലഹി
നതയിൽ വിതെക്കപ്പെട്ടതു ശക്തിയിൽ ഉണരുന്നു.
പ്രാണമയശരീരം വിതെക്കപ്പെട്ടതു ആത്മികശരീരം
ഉണരുന്നു. പ്രാണമയശരീരവും ആത്മികശരീരവും
ഉണ്ടു. ൧ കൊരി. ൧൫, ൪൨-൪൪. ഭൂമിയിൽ ഇട്ടുവി
ച്ചുപൊയ കൊതമ്പുമണിയിൽനിന്നു ആദിത്യന്റെ
ജീവശക്തിയാൽ ഒരു പുതിയ സസ്യം മുളച്ചു വരുന്ന
തുപൊലെ ഭ്രമിച്ചു പൊകുന്ന പ്രാണമയശരീരത്തിൽ
നിന്നു ജീവിച്ചെഴുനീറ്റ ക്രിസ്തന്റെ ശക്തിയാലെ നശി
ച്ചുപൊകാത്ത ശരീരവും പുറപ്പെട്ടുവരും. ൧ കൊരി.
൧൫, ൩൫-൩൮. ഈ ജീവകാലത്തിൽ ക്രിസ്തൻ
തിരുവത്താഴം മുഖാന്തരം തെജസ്കരിച്ച ദെഹരക്ത
ങ്ങളെ കൊണ്ടു നമ്മെ പൊഷിപ്പിക്കുന്നു. പുനരുത്ഥാ
നത്തിലൊ നമ്മുടെ താഴ്ചയുടെ ശരീരത്തെ തന്റെ
തെജസ്സിൻ ശരീരത്തൊടു അനുരൂപമാവാൻ മറുവെ
ഷമാക്കിത്തീൎക്കും. ഫിലി. ൩, ൨൧.

൮. പുനരുത്ഥാനം സാധാരണമായതു തന്നെ. അ

ത്മരിച്ചവരെക്കല്ലാവൎക്കും ഉണ്ടാകും; എല്ലാവരിലും ശ
മമുള്ളതല്ലതാനും. കല്ലറകളിൽ ഉള്ളവരെല്ലാവ
രും മനുഷ്യപുത്രന്റെ ശബ്ദം കെട്ടു നന്മകൾ ചെയ്യുവ
ൎക്കു ജീവന്റെ പുനരുത്ഥാനത്തിന്നായും, തിന്മകൾ ചെ
യ്യുവർ ന്യായവിധിയുടെ പുനരുത്ഥാനത്തിന്നായും പുറ
പ്പെട്ടുവരുന്നാഴിക വരുന്നു. യൊഹ. ൫. ൨൮. ൨൯.
നിൎദ്ദെവന്മാരും നാശത്തിന്നധികമുണ്ടാവാനായ്ക്കവണ്ണം
ജീവിച്ചെഴുനീല്ക്കെണ്ടിവരും. പുനരുത്ഥാനം അവൎക്ക്
തെജസ്സ്വരൂപമായ്ക്കിരിക്കുന്നില്ല, ഈ ഭൂമിയിൽ അവരുടെ
ദെഹങ്ങൾക്കു ക്രിസ്തനിൽനിന്നു ശക്തി എത്തും വരായ്കയാ
ൽ പുനരുത്ഥാനത്തിലും ക്രിസ്തദെഹത്തിന്റെ ഐക്യം
അവൎക്കു എങ്ങിനെ ഉണ്ടാകും, അവരുടെ ആത്മാക്ക
ളുടെ അവസ്ഥയൊട്ടൊത്തുവരുന്ന ദെഹമത്രെ അവ
ൎക്കു ലഭിക്കും. വിശ്വാസികളുടെ തെജസ്സുള്ള ശരീരം
നിത്യജീവന്റെ അനുഭവത്തിന്നു പാത്രമാകുന്നതു
പൊലെ അവിശ്വാസികളുടെ പുനരുത്ഥാനശരീ
രം നിത്യനാശത്തിന്നു പാത്രമാകും, അവരുടെ പുഴു
ഒടുങ്ങാതെയും തീ കെടാതെയും ഇരിക്കുന്നു മാൎക്ക.
൯. ൪൪. എന്നുള്ള വാക്ക അവരിൽ സമ്പൂൎണ്ണം.

൩. അന്ത്യനാളിൽ ജീവനൊടിരിക്കുന്ന ദെഹങ്ങ
ൾ ദ്രവിച്ചു പൊയിട്ടല്ലതെ തെജസ്സിലെക്ക് കടന്നുപൊ
കും, മാംസരക്തങ്ങൾക്കു ദെവരാജ്യത്തെ അവകാശമാ
ക്കുവാൻ കഴികയില്ല; കെട്ടു കെടായ്മയെയും അവകാ
ശമാക്കുകയും ഇല്ല. പൌൽ അപൊസ്തലൻ പറയു
ന്നിതു: ൧ കൊരി. ൧൫. ൫൦. — ഇതാ മൎമ്മത്തെ ഞാൻ നി
ങ്ങളൊടു പറയുന്നു. നാം എല്ലാവരും അല്ല നിദ്രകൊള്ളും

ക്ഷണംകൊണ്ടു കണ്ണു ഇമെക്കുന്നിടക്കിൽ ഒടുക്കത്തെ
കാഹളനാദത്തിങ്കൽ എല്ലാവരും മാറപ്പെട്ടും താ
നും. കാഹളവും നാദിക്കും സത്യം; ഉടനെ മരിച്ചവർ അക്ഷ
യരായി ഉണർത്തപ്പെട്ടുകയും നാം മാറപ്പെട്ടുകയും
ചെയ്യും. എങ്കിലും പാപത്തിൻ കൂലിയാകുന്ന മരണം സ
കല മനുഷ്യരൊളും പരന്നുവന്നതിനാൽ രൊമ. ൫,
൧൨. പഴയ മനുഷ്യനു മരണനെരത്തിൽ അനുഭവ
മാകുന്ന പീഡയും വ്യസനവും കൂടാതെ ഈ മാറ്റം
ഉണ്ടാകുമെന്നു വിചാരിക്കെണ്ടതല്ല; മരണഭീതിയും നാ
ശം കൊണ്ടുള്ള പീഡയും തെജസ്കരണത്തിൽ നിന്നു
ജനിക്കുന്ന ആനന്ദവും ഈ മൂന്നു മാറ്റം സംഭവിക്കും
നെരത്തിൽ അതിനെ അനുഭവിക്കുന്നവർക്കുണ്ടാകും

൫. ഒടുവിൽ സൃഷ്ടി പലായിരത്താണ്ടുകളൊളം ദൈവ
പുത്രരുടെ വെളിപ്പാടിനെ പ്രതീക്ഷിച്ചു കാത്തിരുന്നിട്ടു പ്ര
തീക്ഷാഫലം അനുഭവിപ്പാനുള്ള സമയം വരും. കാര
ണം സൃഷ്ടിയും കെടിന്റെ ദാസ്യത്തിൽ നിന്നു വിടുവി
ക്കപ്പെട്ടു ദൈവമക്കളുടെ തെജസ്സാകുന്ന സ്വാതന്ത്ര്യ
ത്തൊടു ചെരും. രൊമ. ൮, ൨൧. — സൃഷ്ടിയെ അതി
ന്നുതക്ക വെള്ളത്തിലും തീക്കിലും എത്തിപ്പാൻ മനുഷ്യന്റെ
ഉദ്യൊഗമായിരുന്നു ആയത് അവൻ ഉപെക്ഷിച്ചതി
നൊടുകൂടെ സൃഷ്ടിയെയും നാശത്തിലെക്കും ശാപത്തി
ൻ കീഴിലും വീഴിച്ചു ഞെരുക്കപ്പെടുത്തുകയും ചെയ്തു; മനുഷ്യ
ൻ ഉദാസീനതകൊണ്ടു ചെയ്യാതിരുന്നതും ദൊഷമായി
ചെയ്തതുമെല്ലാം രണ്ടാം ആദാം പുതുതാക്കി ആകാശഭൂമി
കളുടെ തെജസ്കരണംകൊണ്ടു നിറക്കുകയും ചെയ്യും. ഒന്നാം
ആദാം അതിക്രമത്താലെ [illegible]ത്തിയ പ്രകാരം അല്ല,

പാപം കൊണ്ടു അത് കഴിയാത്ത കാൎയ്യമായിരിക്കു
ന്നു. ഒടുവിൽ ഉണ്ടാവാനുള്ള ഭയങ്കരനാശവും ശു
ദ്ധീകരണവും കൊണ്ടത്രെ രണ്ടാം ആദാം ഈ വൃദ്ധി
യവെല നടത്തുവാൻ വഴി ഉണ്ടാകും. ഈ വൃദ്ധിയെ
ലാകത്തിൽ നിന്ന ദൈവവാഗ്ദത്ത പ്രകാരം തീൎത്തിവന്നി
ക്കുന്ന പുനരുത്ഥാനങ്ങളും പുറപ്പെട്ടുവരും. ദാനി. ൭,
൨൭. — ൧൩. യശാ. ൬൫, ൧൭. വെളി. ൨൧, ൧.

§. ൧൧൨. അന്ത്യവിധി

൧. ദൈവരാജ്യം ഈ ഭൂമിയിൽ വൎദ്ധിച്ചുകൊ
ണ്ടിരിക്കുന്ന സമയം വിശ്വാസം, അവിശ്വാസം ഈ ര
ണ്ടിൽ ഒന്നു ധരിച്ചിരിക്കുന്ന മനുഷ്യർ അല്ലാതെ
രണ്ടിന്റെ മദ്ധ്യത്തിൽ ഉള്ള ഉദാസീനത, അസ്ഥി
രത, ചാഞ്ചല്യം, കപടം, സന്ദേഹാദികളുള്ള ഭാവങ്ങ
ളെ ആചരിച്ചു നടക്കുന്നവർ പലരും ഉണ്ടു. അന്ത്യ
വിധി ഈ വകതീൎന്നിട്ടു എല്ലാമനുഷ്യരും വിശ്വാസി
കൾ, അവിശ്വാസികൾ ഇങ്ങിനെ രണ്ടു കൂട്ടമായി വി
ഭാഗിച്ചു വെറായ ശേഷം അത്രെ ഉണ്ടാവാൻ കഴിയും.
അന്ത്യവിധി ന്യായക്കാരോടും പ്രതിക്കാരോടും
ചോദിച്ചു കണ്ടുകിട്ടിയ സത്യാസത്യങ്ങളെ ഉൾക്കിതൊ
ക്കുന്ന വിസ്താരമല്ല, ഓരോരുത്തൻ തന്റെ ജീവകാ
ലത്തിൽ ചെയ്ത ക്രിയാദികളെക്കൊണ്ടു തന്റെ മേൽ
വരുത്തിയ അവസ്ഥാനാവസ്ഥ കൂടെ വെളിപ്പാട്ടുമാ
ത്രം ആകുന്നു. ലോകചരിത്രം തന്നെ ലോകത്തി
ന്റെ ന്യായവിസ്താരവും ആകുന്നു. യോഹ. ൩, ൧൭ –
൨൧. ലോകത്തിന്ന ന്യായം വിധിപ്പാനല്ലല്ലൊ ദൈ
വം തന്റെ പുത്രനെ ലോകത്തിൽ അയച്ചത്, ലോകം

അവനാൽ രക്ഷിക്കപ്പെടുവാനത്രെ. അവങ്കൽ വി
ശ്വസിക്കുന്നവന്നു ന്യായവിധി ഇല്ല, വിശ്വസിക്കാത്ത
വനൊ ദൈവത്തിൻ ഏകജാതനായ പുത്രന്റെ നാ
മത്തിൽ വിശ്വസിക്കാഞ്ഞതിനാൽ ന്യായവിധിവ
ന്നുകഴിഞ്ഞു. ന്യായവിധി എങ്കിലൊ: വെളിച്ചം ലൊ
കത്തിൽ വന്നിട്ടും മനുഷ്യരുടെ ക്രിയകൾ ദൊഷമു
ള്ളവ ആകയാൽ അവർ വെളിച്ചത്തിലും ഏററം ഇ
രുട്ടിനെ സ്നെഹിച്ചത് തന്നെ.

൨. എന്നിട്ടും എല്ലാവരും പിതാവിനെ ബഹുമാ
നിക്കും പ്രകാരം പുത്രനെ ബഹുമാനിക്കെണ്ടതിന്നു
തന്നെ പിതാവു ന്യായവിധി എല്ലാം പുത്രന്നു കൊടു
ത്തിരിക്കുന്നു. യൊഹ. ൫, ൨൨. എന്നുള്ളവാക്കു സത്യം
തന്നെ. അവന്റെ വിസ്താരമൊ അത്രൊളം രഹസ്യ
ത്തിൽ ഇരുന്നത് താൻ വെളിച്ചത്താക്കി ഒരൊരുത്ത
നെ അവനവൻ തെരിഞ്ഞെടുത്തതിലെക്ക് അയക്കു
കയത്രെ ആകുന്നു. ന്യായവിധി എത്രയും അതിശയമാ
യൊരു പിരിച്ചൽ മാത്രം ആകുന്നു. ദൈവപുത്രനി
ൽ വിശ്വസിച്ചു പാപമൊചനവും പുതുജീവശക്തിക
ളും ലഭിച്ചു സൽക്രിയകളിലും സ്നെഹഫലങ്ങളിലും ധന
വാന്മാരായവരും ദൈവപുത്രനിൽ വിശ്വസിക്കാതെ
പാപവഴികളിൽ നടന്നു സൽക്രിയകളും സ്നെഹഫല
ങ്ങളും നിരസിച്ചുകളഞ്ഞ ദരിദ്രന്മാരായവരും അന്നു
തമ്മിൽ പിരിഞ്ഞുപൊകും. അന്ത്യവിധിയിൽ ക്രിസ്തന്റെ
ദാസന്മാർ ദൈവദൂതരത്രെ. മത. ൨൫, ൩൧. അവ
ന്റെ സഹായികളും കൂട്ടുന്യായാധിപന്മാരും ഒന്നാമ
ത്തെ പുനരുത്ഥാനത്തിൽ പങ്കാളികളായ വിശ്വാസി

കല്പനെ. വെളി. വ. ൨൧. മത്താ. ൨൫. വ. ൪൬. ൧. കൊരി
ന്ത്യ. വ. ൧൫.

## ൪൭. ഉഷ. നിത്യജീവനും നിത്യ മരണവും

൧. അന്ത്യവിധി ഈ യുഗത്തിന്റെ അവസാന
വും വരുവാനുള്ളതിന്റെ ആരംഭവും ആകുന്നു. വ
രുവാനുള്ള യുഗത്തിൽ കാലം നിത്യത്വത്തിൽ ലയി
ച്ചുപൊകും. എന്നിട്ടും കാലമാകയാൽ തീരുകയില്ല,
സൃഷ്ടി സൃഷ്ടിയാകയാൽ അവസാനിക്കയില്ലല്ലൊ.
കാലവും സൃഷ്ടിയും വെവ്വെറെയാകുവാൻ കഴിയാത
വണ്ണം തമ്മിൽ ചെൎന്നിരിക്കുന്നു. നിത്യതയൊടുള്ള ചെ
ൎച്ചകൊണ്ടു കാലത്തിന്നു നിത്യത്വത്തിന്റെ ലക്ഷണങ്ങ
ളിൽ ഓഹരി ഉണ്ടാകും. സ്വൎഗ്ഗാരോഹണമായ ശെഷം
ക്രിസ്തന്റെ മാനുഷത്വത്തിന്നു ദിവ്യത്വത്തിന്റെ ലക്ഷ
ണത്തിന്നു ഓഹരി ഉണ്ടാകുന്നതു പൊലെയും നാം അവ
ന്റെ മാനുഷത്വം കൊണ്ടു ദിവ്യസ്വഭാവത്തിന്നു കൂട്ടാ
ളികളാകിത്തീരുന്നതു പൊലെയും തന്നെ. ൨ പെ. ൧. ൪.
ഇങ്ങിനെ സകലത്തിന്റെ ചരിത്രവും വളൎച്ചയും മാറ
വും തീൎന്നു സൃഷ്ടി ആദിയിൽ ദൈവം അതിന്നു നിശ്ചയി
ച്ച അവസ്ഥയെ പ്രാപിച്ചു ദൈവത്തൊടുള്ള സംബ
ന്ധം അനുഭവിക്കും. അല്ലെങ്കിൽ ദെവകരുണയെ കൂടെ
ക്കൂടെ ത്യജിച്ചു മനസ്സു കഠിനമാക്കിയതിനാൽ സം
ബന്ധം വരാതവണ്ണം ദൈവത്തിൽ നിന്നു നീങ്ങിക്കടന്നാ
കിപ്പിരിഞ്ഞു പൊകും. നിത്യജീവനെ പ്രാപിച്ചവർ
ഈ മരണമില്ലാത്ത അവസ്ഥയിൽ നിന്നു തളൎച്ചയും തസ
ക്കെട്ടും ജനിക്കും എന്നു [illegible]ചാരിപ്പാൻ സംഗതിയില്ല,

ദൈവത്തിന്റെ പൂൎണ്ണതയും തെജസ്സും കണ്ടറിഞ്ഞു
സ്തുതിപ്പാനും തികവു പ്രാപിച്ച സൃഷ്ടിക്കു മെൽ തിക
ഞ്ഞ രാജ്യഭാരം ചെയ്വാനും നിത്യം മാത്രം പൊ
രും.

൨. നിത്യസ്ഥിതിയുടെ മഹത്വവും അനുഭവവും
ഗ്രാഹ്യമാക്കി വിചാരിച്ചു വൎണ്ണിപ്പാൻ മനുഷ്യബുദ്ധി
യും ഭാഷയും പോരുന്നില്ല. പറഞ്ഞുകൂടാത്ത മഹ
ത്വം ലഭിച്ച ഭൂമി തന്നെ വിശ്വാസികളുടെ വാസ
സ്ഥലം. വെളി. ൨൧. മനുഷ്യരോടു കൂടിയ ദൈവ
ത്തിൻ കൂടാരമായ പുതിയ യരുശലെം തന്റെ ഭൎത്താ
വിന്നായി അലങ്കരിച്ചിട്ടുള്ള കാന്തയെ പോലെ ദൈ
വത്തിൽ പൊക്കൽ വാനത്തിൽ നിന്നിറങ്ങും. വെ
ളി. ൨൧. അതിൽ പിതാവിന്റെ ഭവനമായതു
പട്ടണത്തിൽ തന്നെ ക്രിസ്തൻ ഒരുക്കുവാൻ പോയ
അനെക പാൎപ്പിടങ്ങളും ഉണ്ടു. യൊഹ. ൧൪, ൨.
അവിടെ തന്നെ ക്രിസ്തൻ എന്നെക്കും ദൈവവും
മനുഷ്യനുമായിട്ടു ദൈവത്തിന്റെ അവകാശികളും
തന്റെ കൂട്ടവകാശികളുമായ സഹോദരന്മാരൊ
ടു കൂടെ സ്വസന്നിധാനത്തിന്റെ സിംഹാസനം പ്രാ
പിക്കും. എബ്രാ. ൧൨, ൨൨. രോമ. ൮, ൧൭. യൊഹ.
൧൭, ൨൪. അവിടെ വിശ്വാസത്തിന്റെ കാഴ്ചയും അറി
വു മുതലായതിന്റെ തികവും സ്നെഹത്തിന്റെ ഒടുങ്ങാ
ത്തും തീരാത്ത പരിപൂൎണ്ണതയും ഉണ്ടാകും. ൧ കൊരി.
൧൩, ൧൦. ൨ കൊരി. ൫, ൭. ൧ കൊരി. ൧൫, ൪൩.
൧൦. സൂൎയ്യനും ചന്ദ്രനും അതിൽ പ്രകാശിപ്പാൻ
പട്ടണത്തിന്നു ആവശ്യം ഇല്ല. ദൈവതെജസ്സല്ലൊ

അതിന്ന വെളിച്ചമുണ്ടാക്കി അതിന്റെ വിളക്കു കുഞ്ഞാ
ടുതന്നെ. വെളി. ൨൧, ൨൩. അതിൽ ദെവാലയമില്ല
കാരണം സൎവ്വശക്ത ദൈവമായ കൎത്താവും കുഞ്ഞാ
ടും തന്നെ അതിന്റെ ആലയമാകുന്നു. വെളി. ൨൧,
൨൨. ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാ
സനത്തിൽനിന്ന പളുങ്കു പൊലെ ശുഭ്രമായ ജീവ
നീർനദിയുറപ്പെട്ടും. പട്ടണത്തിന്റെ വീഥിയുടെ
നടുവിലും നദിക്കിക്കരെയും അക്കരെയും ജീവവൃക്ഷം
തന്നെ ഉണ്ടാകയും ചെയ്യും. വെളി. ൨൨. ൨.

൨. നിത്യ മരണത്തിന്റെ അനുഭവത്തിൽ ഉൾപ്പെട്ട
വരുടെ അവസ്ഥയും വാസസ്ഥലവും കൊണ്ടു പ്രവാ
ചകവചനം അല്പം ചിലതുമാത്രം നമുക്ക അറിയി
ക്കുന്നത: ക്രിസ്തൻ കരുണാളും ചാകാത്ത പുഴുവും കെ
ട്ടുപൊകാത്ത അഗ്നിയും കൊണ്ടും മാൎക്ക. ൯, ൪൪. ൪൬.
മത്താ. ൨൫, ൪൧. പെത്രൻ പറഞ്ഞിട്ടുള്ള ക്രിതി
ട്ടുകൊണ്ടും ൨ പെ. ൨, ൪. ഒരൊന്നു പറയുന്നു. പെ
ത്രൻ അപൊസ്തലൻ നശിച്ചു പൊകുന്നവരുടെ
അവസ്ഥയെ കൊണ്ടു പറയുന്നിതു: ൨ തെ. ൧, ൯.
അവർ കൎത്താവിൻ മുഖത്തിൽനിന്നും അവന്റെ
ഊക്കിൻ തെജസ്സിൽനിന്നും നിത്യസംഹാരമാകു
ന്ന ദണ്ഡനത്തെ അനുഭവിക്കും. യൊഹന്നാൻ ഈ
അവസ്ഥയെ കൊണ്ടു കണ്ട ദൎശനമാകിതു: അവ
ർ ഗന്ധകത്തീപ്പൊയ്ക്കയിൽ തള്ളപ്പെട്ടു യുഗാ[illegible]
ഗങ്ങളിലും രാപ്പകൽ വിധപ്പെട്ടു പൊകും, ഈ
തീപ്പൊയ്ക്കയത്രെ രണ്ടാം മരണം ആകുന്നതു; അവരു
ടെ വിധമൊട്ടുപുക [illegible]ാദിയുഗങ്ങളിലും പൊങ്ങുന്നു.

വെത്രി. ൨൧, ൨൦. ൨൪. ൨൪, ൨൭. ഈ വാക്യ
കങ്ങളെ ഒക്കെയും വിചാരിച്ചാൽ നിത്യനാശത്തി
ന്റെ അവസ്ഥ ഏകദെശം ഇന്നതെന്ന അറിയാം.
അതു രണ്ടു വിധമാകുന്നതാകുന്നു: ൧., ദൈവസന്നിധ
യിൽനിന്ന എന്നെക്കും തള്ളിപ്പൊകപ്പെട്ട വെളിച്ച
വും ജീവനും സന്തൊഷവും ഒന്നൊളമില്ലാത്ത
സ്ഥലത്ത സ്നെഹലെശം പൊലും ഇല്ലാത്ത അധ
മന്മാരാകുന്ന സകല ദുഷ്ടന്മാരുടെയും ഭ്രഷ്ട മനുഷ്യ
രുടെയും എന്നെക്കുമുള്ള വ്യസന സംസർഗ്ഗത്തി
ലെക്ക പ്രവെശിച്ചിരിക്കുക. ൨. ഒരുത്തനാലും യാതൊ
രു കൌശലവും കൊണ്ടു ശമിപ്പിപ്പാൻ കഴിയാത്ത
മനൊബൊധത്തിന്റെ കുത്തുകളെയും ദെവദൂത
ന്മാരുടെ സംസർഗ്ഗത്തിൽനിന്ന ഉണ്ടാകുന്ന വി
ധങ്ങളെയും ജീവനും വെളിച്ചവുമില്ലാത്ത വാസ
സ്ഥലത്തിന്റെ അവാച്യ അസഹ്യങ്ങളെയും നി
രന്തരമായി സഹിക്കുക എന്നത്രെ.

൪. അത്യാധി ക്രിസ്തന്റെ മശിഹാവെലയെക്കുറിത്തി
ച്ചുണ്ടാകുന്നു. അതിൽ തന്റെ മൂന്നു പ്രകാരമുള്ള
ഉദ്യൊഗത്തിന്നതികവും സമാപ്തിയും ആകുന്നു: ആ
രെയും ഉപദെശിപ്പാൻ ആവശ്യമില്ലായ്കകൊണ്ട
അവന്റെ പ്രവാചകവെലക്കും, രക്ഷപ്പെട്ടുവ
ൻ കഴിയുന്നവർക്ക പൂർണ്ണരക്ഷ അനുഭവമാകുന്ന
തുകൊണ്ടാൽ അവന്റെ പുരൊഹിതവെലക്കും, മിത്ര
ങ്ങളെ പരിപാലിപ്പാനും ശത്രുക്കളെ നശിപ്പിപ്പാനും
സംഗതി ഇല്ലായ്കയാൽ അവന്റെ രാജവെലക്കും
പൂർണ്ണനിവൃത്തി വന്നു. ഇവ ഒരെ കൊണ്ടു പൂവരാൽ അ